സ്കാൻഡിനേവിയയിലെ പ്രധാന ബോൾഷെവിക് ഏജന്റ് മൈക്കൽ ഗ്രൂസൻബർഗ്. അദ്ദേഹം അലക്സാണ്ടർ ഗംബർഗ് എന്ന പേരിൽ പ്രവർത്തിച്ചു. അതേ സമയം ന്യൂയോർക്കിലെ ചെയ്സ് മാൻഹട്ടൻ ബാങ്കിന്റെ കോൺഫിഡൻഷ്യൽ അഡ്വൈസർ, പിന്നെ അറ്റ്ലസ് കോർപറേഷന്റെ ഫ്ലോയ്ഡ് ഓഡിയമിന്റെയും. ഇത്തരം ഇരട്ട വേഷം സോവിയറ്റിനും അമേരിക്കക്കും അറിവുള്ളതും സമ്മതവുമായിരുന്നു. ഗ്രൂസൻബർഗ് അന്താരാഷ്ട്ര വിപ്ലവവും അന്താരഷ്ട്ര മുതലാളിത്തവും തമ്മിലുള്ള ഒത്തുകളിയുടെ തികഞ്ഞ ഉദാഹരണമാണ്.

"ഞങ്ങളിൽ നിന്ന് തുടർച്ചയായി ധനസഹായം ലഭ്യമാകുന്നതു വരെ ബോൾഷെവിക്കുകൾക്ക് അവരുടെ പ്രചരണം വിപുലപ്പെടുത്തുന്നതിനോ, പ്രവ്ദ എന്ന പ്രസിദ്ധീകരണം കെട്ടിപ്പടുക്കുന്നതിനോ സാധ്യമായിരുന്നില്ല." – വോൺ കുഹ്ലമൻ. കൈസറിന്റെ വിദേശകാര്യ മന്ത്രി. ഡിസംബർ 3. 1917

ജർമ്മൻ ഭരണകൂടത്തിനും ലെനിനും സമാന ലക്ഷ്യങ്ങളായിരുന്നു. ജർമ്മൻ ഭരണകൂടത്തിൽ നിന്നും ലെനിൻ ധനസഹായം സ്വീകരിച്ചിരുന്നു.

റഷ്യൻ സൈന്യത്തെ ഇന്ത്യയിലേക്ക് അയയ്ക്കുന്നതനു വേണ്ട രീതിയിൽ അനുമതി നൽകുന്ന രേഖ പിന്നീട് കണ്ടെടുത്തു. സാർ ചക്രവർത്തിയെ തുരത്തിയതിനു ശേഷം സമാന രൂപങ്ങൾ വ്യാപിപ്പിക്കുന്നതിന് ലെനിൻ പദ്ധതി തയ്യാറാക്കിയിരുന്നു.

[ Z.A.B. Zeman, Germany And Revolution in Russia 1915 - 1918. Documents from the Archives of German Foreign Ministry. London. Oxford University Press. 1958 P.6. Doc. 6 ]

Zeman, റഷ്യൻ പബ്ലിഷിങ്ങ് ഹൗസ് സ്ഥാപിക്കുന്നതിനുള്ള മാക്സ് വാർബർഗിന്റെ പങ്കിനെക്കുറിച്ചും ജർമ്മൻ വ്യവസായി സ്റ്റീൻസ് 20 ലക്ഷം റൂബിൾസ് അതിലേക്കായി സംഭാവന നൽകുന്നതിനു വേണ്ട സമ്മതിപത്രം നൽകിയതിനെക്കുറിച്ചും പ്രതിപാദിക്കുന്നു.

1918 ആദ്യം U.S. Committee on Public Information ന്റെ പെട്രോഗ്രാഡ് ന്റെ ചുമതലയുണ്ടായിരുന്ന എഡ്ഗർ സിസ്സോൺ , ട്രോട്സ്കി, ലെനിൻ, മറ്റു ബോൾഷെവിക്കുകളെല്ലാം ജർമ്മൻ ഗവൺമെന്റിന്റെ ധനസഹായം പറ്റുന്ന ഏജന്റുമാരെന്ന് സ്ഥാപിക്കുന്ന, റഷ്യൻ രേഖകൾ കൊണ്ടു വന്നു. അവയെ അമേരിക്കയിലേക്ക് അയച്ച് 3 ആയി തരംതിരിച്ച് വിശദമായി പരിശോധിച്ചു. അവ സിസ്സോൺ രേഖകൾ എന്ന് അറിയപ്പെടുന്നു. അവ വ്യാജമെന്ന് പിന്നീട് തെളിവായി.

അത് വ്യാജമെന്ന് എതിർത്തവരിൽ പ്രധാനികളിൽ ഒരാൾ ജോൺ റീഡ്. മൂന്നാം ഇന്റർനാഷണലിന്റെ അമേരിക്കൻ പ്രതിനിധി. അദ്ദേഹത്തിന് വേതനം ലഭിച്ചിരുന്നത് ജെ.പി. മോർഗൻ ഉടമസ്ഥതയിലായിരുന്ന "മെട്രോപൊളിറ്റൻ" മാഗസീൻ ൽ നിന്നും പിന്നെ തോമസ് ലാമോണ്ട്. ന്യൂയോർക്ക് ഈവ്നിംഗ് പോസ്റ്റിന്റെ മോർഗൻ പങ്കാളി.

ബ്രിട്ടീഷ് പൗരന്മാർ റഷ്യ വിട്ടു പോകണമെന്ന് ബ്രിട്ടീഷ് ഗവൺമെൻറ് വിപ്ലവ ത്തിന് ആറ് ആഴ്ചകൾക്കു മുൻപുതന്നെ അറിയിച്ചിരുന്നു.

U.S. Committee on Public Information ലെ ആർതർ ബുള്ളാർഡ് 1918 മാർച്ചിന് കേണൽ ഹൗസിന് നൽകിയ റിപ്പോർട്ട് പറയുന്നത് ''മുൻപ് കരുതിയതിലും വളരെ അധികമാണ് ജർമ്മനിയിൽ നിന്നുള്ള ധനസഹായം'' എന്നാണ്.

1917 നവംബറിൽ തന്നെ പാരീസിൽ നിന്നും കേണൽ ഹൗസ്, വുഡ്രൂ വിൽസനെ അറിയിച്ചിരുന്നതാണ് റഷ്യയെ ശത്രുവായി കണക്കാക്കണം എന്ന വാർത്ത കൊടുക്കാൻ പാടില്ല എന്ന്.

അടുത്ത മാസം മോർഗന്റെ നിയന്ത്രണത്തിലുഎള്ള, അമേരിക്കൻ ഇന്റർനാഷണ ൽ കോർപറേഷന്റെ എക്സിക്യൂട്ടീവ് സെക്രട്ടറി വില്ല്യം ഫ്രാങ്കിലിൻ സാൻഡ്സ്, ബെയ്സിൻ മൈൽസിന്റെ സുഹൃത്ത്, മെമ്മോറാൻഡം സമർപ്പിച്ചു കൊണ്ട് പറഞ്ഞത് ലെനിനും ട്രോട്സ്കിയും ജനസ്വാധീനമുള്ളവരാണെന്നും അമേരിക്ക റഷ്യയെ അംഗീകരിക്കണമെന്നും.

അമേരിക്കൻ സോഷ്യലിസ്റ്റ് വാലിങ്ങ് എന്നാൽ , ജോർജ്ജ് ക്രീൽ, ഹെർബർട്ട് സ്വോപ്, വില്ല്യം ബോയ്സ് തോംപ്സൺ (ന്യൂയോർക്ക് ഫെഡറൽ റിസർവ്) എന്നിവരുടെ സോവിയറ്റ് അനുകൂല നിലപാടിനെ വിമർശിച്ചു.

1917 ഡിസംബറിൽ മോസ്കോ ദിനപത്രത്തിൽ റെഡ് ക്രോസ് കേണൽ റെയ്മണ്ട് റോബിൻസ്, തോംപ്സൺ എന്നിവർക്കെതിരെ വാർത്ത വന്നു. ബോൾഷെവിക്കുകളും അമേരിക്കൻ ബാങ്കർമാരും തമ്മിൽ ഒത്തുകളിയുണ്ടെന്ന് ആരോപിച്ചുകൊണ്ടായിരുന്നു.

''ഉത്ബുദ്ധരാക്കുന്നതിന് അവർക്ക് എന്താണിത്ര താത്പര്യം. സോഷ്യ ലിസ്റ്റ് വിപ്ലവകാരികൾക്ക് എന്തിനാണ് പണം നൽകിയത്. എന്തുകൊണ്ട് ഔദ്യോഗിക ജനായത്തവാദികൾക്ക് നൽകിയില്ല. അതിൽ നിന്നും മനസ്സിലാ ക്കേണ്ടത് വിപ്ലവകാരികൾ ബാങ്കർമാരുടെ ഹൃദയത്തോട് അടുത്തവരും ഇഷ്ട ക്കാരും എന്നാണ്.''

1917 ഡിസംബറിലെ മറ്റൊരു റിപ്പോർട്ട് പരാമർശിക്കുന്നത് അമേരിക്കൻ റെഡ് ക്രോസ്സ് മിഷനും അമേരിക്കൻ ബാങ്കർമാരുമായിട്ടുള്ള ഇടപാടിനെക്കുറിച്ചാണ്. 20 ലക്ഷം ഡോളർ ഇടപാട്.

1918 ജനുവരിയിൽ വാൾ സ്ട്രീറ്റുമായി ബന്ധമുള്ള റോബർട്ട് എൽ ഒവൻ, യു. എസ് സെനറ്റ് കമ്മിറ്റി (ബാങ്കിങ്ങ് ആന്റ് കറൻസി) അദ്ധ്യക്ഷൻ, വുഡ്രൂ വിൽസ ണ്, റഷ്യയെ അംഗീകരിക്കണം എന്ന ആവശ്യമുന്നയിച്ച് കത്തയച്ചു. പിന്നെ റഷ്യക്ക് ആവശ്യമുള്ള ഒരു കപ്പൽ നിറയെ സാധനങ്ങൾ. ജർമ്മൻ സ്വാധീന ത്തെ പരിഹരിക്കുന്നതിന് പ്രതിനിധികളെ നിയമിക്കുക എന്നതൊക്കെയായി രുന്നു ആവശ്യം.

ഒന്നാം ലോകമഹായുദ്ധത്തിനു മുൻപ് അമേരിക്കൻ സാമ്പത്തിക, വ്യവസായ മേഖലകൾ രണ്ടു കുത്തകകളുടെ കീഴിലായിരുന്നു. (1) സ്റ്റാൻഡാർഡ് ഓയിൽ അല്ലെങ്കിൽ റോക്കെഫെല്ലർ (2) മോർഗൻ വ്യവസായ സമുച്ചയം. അവ പര

സ്പര ബന്ധിതമായ ഡയറക്ടർഷിപ്പു വഴി അമേരിക്കയുടെ ഒട്ടുമുക്കാലും സമ്പദ്വ്യവസ്ഥിതിയെ നിയന്ത്രിച്ചിരുന്നു.

അവ രണ്ടും സാമ്പത്തിക ഇടപാടുകളിൽ പ്രധാനമായും ഉൾപ്പെട്ടിരുന്നു. നാഷ ണൽ സിറ്റി ബാങ്ക്, ഹാനോവർ നാഷണൽ ബാങ്ക്, ന്യൂയോർക്കിലെ ഇക്വിറ്റബർ ലൈഫ് ആൻഡ് മൂച്വൽ ; നാഷണൽ ബാങ്ക് ഓഫ് കോമേർസ്, ചെയ്സ് നാഷ ണൽ ബാങ്ക്, ന്യൂയോർക്ക് ലൈഫ് ഇൻഷുറൻസ്, ഗ്യാരന്റി ട്രസ്റ്റ് കമ്പനി.

മോർഗന്റെ നിയന്ത്രണത്തിലുള്ളവയാണ് യു. എസ്. സ്റ്റീൽ കോർപറേഷൻ, ജന റൽ ഇലക്ട്രിക്.

20 −ാം നൂറ്റാണ്ടിന്റെ ആദ്യ ഭാഗത്ത് ഗ്യാരന്റി ട്രസ്റ്റ് കമ്പനിയുടെ നിയന്ത്രണം ഹാരിമൻ ന്റെ കൈയ്യിലായിരുന്നു.

1909 ൽ എഡ്വർഡ് ഹെൻട്രി മരണമടഞ്ഞപ്പോൾ, (മുതിർന്ന ഹാരിമൻ) ഗ്യാരന്റി ട്രസ്റ്റും, മ്യൂച്വൽ ലൈഫ്, ന്യൂയോർക്ക് ലൈഫ് എന്നിവയും മോർഗൻ, സ്വന്തമാക്കി.

അമേരിക്കൻ റോക്കെഫെല്ലർ, മോർഗൻ എന്നിവയുമായി ബന്ധപ്പെട്ട പണമിടപാ ടുകാർ മറ്റു വിപ്ലവങ്ങൾക്കും സാമ്പത്തിക സഹായം നൽകിയിരുന്നു. 1917 നു മുൻപു തന്നെ. പനാമ നദിയുമായി ബന്ധപ്പെട്ട വിപ്ലവം നല്ല ഉദാഹരണമാണ്. പ്രമുഖൻ വാൾ സ്ട്രീറ്റിലെ നിയമ വിദഗ്ദ്ധർ , സള്ളിവൻ ആന്റ് ക്രോംവെൽ. കൊളംബിയയിൽ നിന്നും 4 കോടി ഡോളർ അപഹരിക്കുക എന്നതായിരുന്നു വിപ്ലവത്തിന്റെ ഉദ്ദേശം. പനാമയുടെ ഭരണഘടന തയ്യാറാക്കിയത് ന്യൂയോ ർക്കിൽ, വില്ല്യം നെൽസൺ ക്രോംവെൽ ന്റെ ഓഫീസിൽ. ഏറ്റവും നല്ല ഉദാ ഹരണം 1912 ലെ ചൈനീസ് വിപ്ലവത്തിൽ വാൾ സ്ട്രീറ്റ് ഇടപെട്ടതാണ്. നേതൃത്വം സൺയാത്സെൻ. ഹൻട്ട്, ഹിൽ ആന്റ് ബൈറ്റ്സ് എന്ന നിയമ വിദ ഗ്ദ്ധരിലെ ചാൾസ്. ബി. ഹിൽ ആയിരുന്നു പ്രമുഖ ന്യൂയോർക്ക് ബാങ്കിങ്ങ് സിൻഡിക്കേറ്റ് അംഗം.

1912 ൽ അവരുടെ ഓഫീസ് 165 ബ്രോഡ്വേ, ന്യൂയോർക്ക് എന്ന വിലാസത്തിലാ യിരുന്നു പ്രവർത്തിച്ചിരുന്നത്. 1917 ൽ അത് 120 ബ്രോഡ്വയിലേക്ക് മാറി. അനേകം വെസ്റ്റിങ്ങ്ഹൗസ് കമ്പനികളുടെ ഡയറക്ടറായിരുന്നു ചാൾസ്. ബ്രയന്റ് ഇലക്ട്രിക്, പെർകിൻസ് ഇലക്ട്രിക് സ്വിച്ച്, വെസ്റ്റിങ്ങ് ഹൗസ് ലാംപ്സ്. അവയെല്ലാം വെസ്റ്റിങ്ങ്ഹൗസ് ന്യൂയോർക്കുമായി ബന്ധപ്പെട്ടവ. അതിന്റെ ഓഫീസ് 120, ബ്രോഡ്‌വേ, വെസ്റ്റിങ്ങ്ഹൗസ് ന്റെ റഷ്യൻ ശാല നിർമ്മി ക്കുന്നതിന് നേതൃത്വം നൽകിയ ചാൾസ്. ആർ. ക്രെയ്ൻ ബോൾഷവിക് വിപ്ലവ ത്തിന്റെ ഒന്നും രണ്ടും ഘട്ടങ്ങളിൽ കാര്യമായി ഇടപെട്ടിരുന്നു.

സൺ യാത് സെൻ, സഹായത്തിന് പകരമായി ബാങ്കിങ്ങ്, റെയിൽ റോഡ്, വ്യാപാര ഉടമ്പടികൾ എന്നിവ റോക്കെഫെല്ലറിന് വാഗ്ദാനം ചെയ്തിരുന്നു.

മറ്റൊരു വിപ്ലവം 1915−16 ലെ മെക്സിക്കോയിലേത്. മെക്സിക്കൻ വിപ്ലവകാരി പാഞ്ചോ വില്ലക്ക് ആയുധങ്ങൾ അയച്ചതിന്റെ പണം ഗ്യാരന്റി ട്രസ്റ്റ് കമ്പനി മുഖാന്തിരമാണ് നൽകിയത്. അമേരിക്കയിലുണ്ടായിരുന്ന ജർമ്മൻ ചാരൻ വോൺ റിന്റെലെൻ ന്റെ ഉപദേശി സോമ്മർ ഫെൽഡ് 380,000 ഡോളർ ഗ്യാരന്റി ട്രസ്റ്റ് കമ്പനി വഴിയും മിസ്സിസ്സിപ്പി വാലി ട്രസ്റ്റ് കമ്പനി വഴിയും ഇല്ലിനോയി

യിലെ ആൽടണിലെ വെസ്റ്റേൺ കാർട്രിഡ്ജ് കമ്പനിക്ക് അയച്ചു കൊടുത്തു. ആയുധം അയച്ചത് എൽ പാസോയുടെ പേരിൽ, പാഞ്ചോ വില്ലക്ക് കൈമാറുന്ന തിനു വേണ്ടി.

മെക്സിക്കോയിൽ കരൻസ അധികാരത്തിലേറിയ ഉടനെ 15 ,000 തോക്കുകളും 1.5 കോടി റൗണ്ട് തിരകളും അനേകം മറ്റ് ആയുധങ്ങളും 'അമേരിക്കൻ ഗൺ കമ്പനി' മെക്സിക്കോയിലേക്ക് അയച്ചു. എതിർപ്പുകളെ മറികടക്കുന്നതിന് സെക്രട്ടറി ഓഫ് സ്റ്റെയ്റ്റ് , റോബർട്ട് ലാൻസിങ്ങ് സഹായമായി.

ബൗൺസ് വില്ലയിലെ ഡിസ്ട്രിക്ട് അറ്റോർണി ജോൺ. എ. വാൾസിന്റെ മൊഴി പറയുന്നത് ബോൾഷവിക്കുകളും, ജർമ്മൻകാരും, മെക്സിക്കോയിലെ കരൻസാ പക്ഷക്കാരും ഒത്തു ചേർന്ന് പ്രവർത്തിച്ചിരുന്നു.

1914 ൽ യൂറോപ് യുദ്ധത്തിലേർപ്പെട്ടു. 1917 വരെ അമേരിക്ക ചേരിചേരാ നയം അനുവർത്തിച്ചിരുന്നു. യുദ്ധത്തിനുവേണ്ടി യാതൊരു സഹായവും അനുവദി ക്കുന്നതിന് സാദ്ധ്യമായിരുന്നില്ല. 1915 ൽ ബ്രിട്ടനും ഫ്രാൻസിനും യുദ്ധസഹായ മായി നൽകിയ വായ്പ, വാണിജ്യത്തിനു വേണ്ടിയുള്ളതാണെന്ന് വ്യാഖ്യാനിക്ക പ്പെട്ടു.

സ്റ്റെയ്റ്റ് ഡിപ്പാർട്ട്മെന്റിലെ രേഖകൾ സാക്ഷ്യപ്പെടുത്തുന്നത് സ്റ്റിൽമൻ . റോക്കെഫെല്ലർ നിയന്ത്രണത്തിലുള്ള നാഷണൽ സിറ്റി ബാങ്ക്, മോർഗന്റെ നിയ ന്ത്രണത്തിലുള്ള ഗ്യാരന്റി ട്രസ്റ്റ് എന്നിവ അമേരിക്ക യുദ്ധത്തിന് ചേരുന്ന തിനുമുൻപ് റഷ്യയ്ക്കു വേണ്ടി ധനസഹായം ചെയ്തിരുന്നു എന്നാണ്.

ഓലോഫ് ആഷ്ബർഗ്. അദ്ദേഹം ബോൾഷെവിക് ബാങ്കർ എന്നറിയപ്പെട്ടിരു ന്നു. സ്റ്റോക്ഹോമിൽ 1912 ൽ സ്ഥാപിതമായ ന്യാബാൻകെൻ ന്റെ ഉടമസ്ഥൻ. സഹ ഡയറക്ടർമാർ സ്വീഡിഷ് പ്രസ്ഥാനങ്ങളിലെ അംഗങ്ങളും, സ്വീഡിഷ് സോഷ്യലിസ്റ്റുകളും. ജി. ഡബ്ല്യൂ. ഡാൽ, കെ.ജി. റോസ്ലിങ്ങ്, സി. ഗെർഹാർഡ് മാഗ്നസ്റ്റോൺ തുടങ്ങിയവർ. ജർമ്മനിക്കുവേണ്ടി സാമ്പത്തിക ഇടപാടുകൾ നട ത്തിയതിന് 1918 ൽ അതിനെ ബ്ലാക്ലിസ്റ്റിൽ പെടുത്തിയിരുന്നു. പിന്നെ പേരു മാറ്റി. സ്വെൻസ്ക് എകണോമി ബോളാഗെ എന്ന പേര് സ്വീകരിച്ചു . ഉടമ സ്ഥനും നിയന്ത്രണവും ആഷ്ബർഗ്. അതിന്റെ ലണ്ടൻ ഏജന്റ്, ബ്രിട്ടീഷ് ബാങ്ക് ഓഫ് നോർത്ത് കൊമേർസ്. മുൻ സെസിൽ റോഡ്സ്, ഏൾ ഗ്രേ, അദ്ധ്യക്ഷൻ. ക്രാസ്സിൻ – ബോൾഷെവിക് വിപ്ലവം വരെ സീമൻസ് ഷൂകർട്ടിന്റെ പെട്രോഗ്രാ ഡിലെ റഷ്യൻ മാനേജർ, കാൾ ഫസ്റ്റൻബർഗ് – ആദ്യ ബോൾഷെവിക് മന്ത്രിസ ഭയിൽ ധനകാര്യ മന്ത്രി, മാക്സ് മേയ് – ന്യൂയോർക്കിലെ ഗ്യാരന്റി ട്രസ്റ്റിന്റെ വിദേശകാര്യ ഇടപാടുകളുടെ വൈസ് പ്രസിഡണ്ട്. എന്നിവർ ബോർഡിൽ . മാക്സ് മേയ്യെക്കുറിച്ച് ആഷ്ബർഗിന് വലിയ മതിപ്പുണ്ടായിരുന്നു എന്നത് ആഷബർഗിന്റെ പുസ്തകത്തിൽ മാക്സ് മേയുടെ ചിത്രം ഉൾപ്പെടുത്തിയതു തന്നെ തെളിവ്.

1916 ലെ വേനൽക്കാലത്ത് ആഷ്ബർഗ്. ന്യൂയോർക്കിലുണ്ടായിരുന്നു. ന്യാ ബാൻകെൻ, പിയറെ ബാർക് എന്നിവയുടെ പ്രതിനിധിയായി. പിയറെ ബാർക്, സാർ ചക്രവർത്തിയുടെ ധനകാര്യ മന്ത്രി. ന്യൂയോർക്ക് ടൈംസിനെ ഉദ്ധരിച്ച് പറയുകയാണെങ്കിൽ, ന്യൂയോർക്കിൽ ആഷ്ബർഗിന്റെ പ്രധാന ജോലി,

സ്റ്റിൽമൻ ന്റെ നാഷണൽ സിറ്റി ബാങ്ക് നയിക്കുന്ന അമേരിക്കൻ ബാങ്കിങ്ങ് സിൻഡ്ക്കേറ്റുമായി റഷ്യക്കു വേണ്ടി 5 കോടി ഡോളർ ധനസഹായം ഉറപ്പുവരുത്തുക എന്നതായിരുന്നു. 1916 ജൂൺ 5 ന് അതിന് ധാരണയായി. അതിന്റെ ഫലമായി റഷ്യയിലെ NCB സിൻഡിക്കേറ്റ് ബാങ്കിൽ 15 കോടി റൂബിൾസ് 7.5 ശതമാനം വാർഷിക പലിശയിന്മേൽ വരവും വച്ചു.

സാറിസ്റ്റ് റഷ്യൻ ഗവൺമെന്റിനെ പ്രതിനിധീകരിച്ച് ആഷ്ബർഗ് ന്യൂയോർക്കിൽ വന്നപ്പോൾ പ്രവചനാത്മകമായ ചില നിരീക്ഷണങ്ങൾ അദ്ദേഹം നടത്തി. റഷ്യ യിൽ അമേരിക്കയുടെ ഭാവി ഇടപെടലുകളെക്കുറിച്ച്. യുദ്ധം കഴിഞ്ഞ്, അന്ത രീക്ഷം ശാന്തമാവുമ്പോൾ അമേരിക്കൻ മൂലധനവും, വ്യവസായങ്ങളും റഷ്യ യാകെ വ്യാപിക്കും എന്ന തരത്തിലായിരുന്നു അത്.

സാറിസ്റ്റ് വായ്പയുടെ ഇടപാട് നടന്നുകൊണ്ടിരിക്കുന്നതിനിടയിൽ തന്നെ, ന്യാ ബാൻകെനും ആഷ്ബർഗും ജർമ്മൻ ഗവണമെന്റിൽ നിന്നുള്ള ധനസഹായം റഷ്യൻ വിപ്ലവകാരികൾക്ക് എത്തിച്ചു കൊടുക്കുന്നുണ്ടായിരുന്നു. അവർ പിന്നീട് കെരൻസ്കി കമ്മിറ്റിയെ താഴെയിറക്കി ബോൾഷെവിക് ഭരണകൂടം സ്ഥാപിച്ചു.

കൃത്രിമമായിട്ട് തയ്യാറാക്കപ്പെട്ടതാണെങ്കിലും സിസ്സോൺ രേഖകളിൽ ആഷ്ബർഗ് വിപ്ലവകാരികൾക്ക് പണം എത്തിച്ചുകൊടുത്തിരുന്നത് വ്യക്തമായി പ്രതിപാദിച്ചിരുന്നു. പിന്നീട് ലഭ്യമായ രേഖകളിൽ ഒന്ന് കെരൻസ്കി ഗവൺമെന്റിന്റെ രഹസ്യാന്വേഷണ വിഭാഗം തലവൻ കേണൽ ബി.വി. നികി റ്റൈൽ രേഖകളാണ്.

സ്റ്റോക്ക്ഹോമിൽ നിന്നും പെട്രോഗ്രാഡിലേക്കും തിരിച്ചും അയച്ച 29 ടെലിഗ്രാ മുകൾ. ബോൾഷവിക്കുകൾക്കുള്ള ധനസഹായത്തെക്കുറിച്ചുള്ളവ.

അതിൽ ഒന്ന് ഇപ്രകാരമായിരുന്നു.

"കഴിഞ്ഞ ഏതാനും മാസങ്ങൾക്കുള്ളിൽ എവഗേനിയ സുമെൻസൺ 10 ലക്ഷം റൂബിൾസ്, ഫസ്റ്റൻ ബർഗിൽ നിന്നും സ്റ്റോക്ഹോമിലെ ബാൻകെൻ വഴി ലഭിച്ചി രുന്നു. ഈ പണം ജർമ്മനിയിൽ നിന്നും വന്നതാണ്." [ Northern Underground By Micheal Furtell ]

മറ്റൊന്ന്

"ഫസ്റ്റൻബർഗിൽ നിന്നും സുമെൻസൺ ഒരു ലക്ഷം സ്വീകരിച്ചു."

ന്യൂയോർക്കിലെ 120 ബ്രോഡ്‌വേയിലെ മക്ഗ്രിഗർ ഗ്രാന്റ് കമ്പനി , റൂസ്സോ-ഏഷ്യാറ്റിക് ബാങ്കിന്റെ അമേരിക്കൻ പ്രതിനിധിയാണ്. അതിന് ധനസഹായം ലഭിച്ചത് ഗ്യാരന്റി ട്രസ്റ്റ് - അമേരിക്ക, ന്യാ ബാൻകെൻ - സ്വീഡൻ എന്നിവിടങ്ങ ളിൽ നിന്നും.

"ബോൾഷെവിക്കുകൾക്ക് എതിരായ കുറ്റാരോപണങ്ങൾ" എന്ന രേഖയിൽ ന്യാബാൻകനെക്കുറിച്ച് പരാമർശിക്കുന്നു. അത് പ്രസിദ്ധപ്പെടുത്തിയത് കെരൻസ്കിയുടെ ഭരണകാലത്ത്. അതിൽ ഒപ്പുവച്ചിരിക്കുന്നത് ഗ്രിഗറി അല

ക്സിൻസ്കി. [ Second State Duma യുടെ മുൻ അംഗം ] അതിന്റെ ചില ഭാഗങ്ങൾ.

"ഇപ്പോൾ ലഭിച്ച വിവരം അനുസരിച്ച്, സ്റ്റോക്ക്ഹോമിലെ വിശ്വസ്തരായവർ : 1. ബോൾഷവിക് ജേക്കബ് ഫസ്റ്റൻബർഗ് അറിയപ്പെടുന്നത് ഹനെക്കി (ഗാനെറ്റ്സ്കി), 2. പാർവസ് (ഡോക്ടർ ഹെൽഫാൻഡ്) പെട്രോഗ്രാഡിൽ ബോൾഷെവിക് അറ്റോർണി. 3. എം. യു. കൊസ്ലോവാസ്കി, 4. ഹനെക്കിയുടെ ബന്ധു ഒരു സ്ത്രീ – സുമെൻസൺ– അവർ ഹനെക്കിയോട് ചേർന്ന് ഊഹക്കച്ചവടത്തിൽ ഏർപ്പെട്ടിരിക്കുന്നു. ജർമ്മൻ പണം പ്രധാനമായും സ്വീകരിക്കുന്നത് കൊസ്ലോവ്സ്കി. ജർമ്മനിയിൽനിന്നും ഡിസ്കോൻടോ ഗെസ്സെൽ ഷാഫ്റ്റ് വഴി സ്റ്റോക്ക്ഹോമിലേക്ക് അയയ്ക്കുന്നു. പിന്നെ പെട്രോഗ്രാഡിലെ സൈബീരിയൻ ബാങ്കിലേക്ക്. അവിടെ അദ്ദേഹത്തിന്റെ അക്കൗണ്ടിൽ 20 ലക്ഷം റൂബിളുണ്ട് ". തടസ്സം കൂടാതെ കൈമാറിയിരുന്ന, രാഷ്ട്രീയ സാമ്പത്തിക പ്രാധാന്യമുള്ള ടെലിഗ്രാമുകൾ, സൈനിക കേന്ദ്രങ്ങൾ കണ്ടെത്തി. അത് ജർമ്മൻ ഏജന്റുകളും ബോൾഷെവിക്കുകളും തമ്മിലുള്ളവയായിരുന്നു.

1925 ൽ ഓസ്ലോ എന്ന് നാമകരണം ചെയ്ത ക്രിസ്റ്റ്യാനിയയിലെ അമേരിക്കൻ എംബസിയിൽ നിന്നുള്ള രേഖ സ്റ്റേയ്റ്റ് ഡിപ്പാർട്ട്മെന്റിന്റെ ഫയലിലുണ്ട്. 1918 ഫെബ്രുവരി 21. അത് പറയുന്നത് "സ്റ്റോക്ക്ഹോമിലെ ന്യാ ബാൻകെനിൽ ബോൾഷെവിക്ക് ഫണ്ട് വരുന്നുണ്ടെന്ന് എനിക്ക് അറിവുകിട്ടി."

ആഷ്ബർഗിന്റെ മരണത്തിനു തൊട്ടുമുൻപ് അദ്ദേഹത്തെ ഇന്റർവ്യൂ ചെയ്ത മൈക്കൽ ഫർട്ടൽ പറഞ്ഞത് ജേക്കബ് ഫസ്റ്റൻബർഗ് ചരക്കുകൾ അയച്ചതിനുള്ള വില എന്ന നിലയിൽ ജർമ്മനിയിൽ നിന്നും ന്യാ ബാൻകെൻ, വഴി പണം കൈമാറിയിരുന്നു എന്നാണ്. ജേക്കബിന് ന്യാബാൻകെനുമായി വ്യാപാര ബന്ധം ഉണ്ടായിരുന്നു. ഫസ്റ്റൻബർഗ് പെട്രോഗ്രാഡിലേക്കും പണം അയച്ചിരുന്നു. ഈ കാര്യങ്ങളെല്ലാം ആഷ്ബർഗിന്റെ ഓർമ്മക്കുറിപ്പുകൾ സാക്ഷ്യപ്പെടുത്തുന്നു.

1922 ൽ സോവിയറ്റ് അതിന്റെ ആദ്യത്തെ അന്താരാഷ്ട്ര ബാങ്ക് സ്ഥാപിച്ചു. മുൻ സോവിയറ്റ് സ്വകാര്യ ബാങ്കുകൾ കൂട്ടിച്ചേത്ത് , പുതിയ നിക്ഷേപം, ജർമ്മനി, സ്വീഡൻ, അമേരിക്ക, ബ്രിട്ടൻ എന്നിവിടങ്ങളിലെ ബാങ്കർമാരിൽ നിന്ന്. പേര് റസ്കോംബാങ്ക് ( വിദേശ വാണിജ്യ ബാങ്ക് ). നേതൃത്വം ഓലോഫ് ആഷ്ബർഗ്. പ്രധാനമായും ബ്രിട്ടീഷ് മൂലധനം. ബ്രിട്ടീഷ് ഗവൺമെന്റ് ധാരാളമായി നിക്ഷേപം നടത്തിയിരുന്നു. റസ്കോം ന്റെ പങ്കാളികളിൽ ഒന്ന് റൂസ്സോ – ഏഷ്യാറ്റിക് കൺസോളിഡേറ്റഡ് ലിമിറ്റഡ്. റഷ്യയിലെ വായ്പാദായകരിൽ പ്രമുഖരിൽ ഒന്ന്. സോവിയറ്റ് യൂണിയൻ ദേശീയവത്കരിച്ചതു കൊണ്ടുണ്ടായ നഷ്ടങ്ങൾക്ക് പരിഹാരമായി അതിന് 30 ലക്ഷം ബ്രിട്ടീഷ് പൗണ്ട് നൽകിയിരുന്നു. അതിന് അനവധി സൗകര്യങ്ങൾ നൽകിയിരുന്നു. നിക്ഷേപ മൂലധനം ഒരു കോടി സ്വർണ്ണ റൂബിൾസ്. അതിന് നൽകിയിരുന്ന, സോവിയറ്റ് ഗവൺമെന്റുമായുള്ള കരാറുകൾ രാഷ്ട്രീയമായ വില പേശലുകളിലൂടെ സാധി

ക്കുന്നവയായിരുന്നില്ല. [ National Titende -ഡാനിഷ് ദിനപത്രം. ] അതായത് റഷ്യയിൽ മുതലാളിത്ത ചൂഷണം കൂടുതൽ കരുത്താർജ്ജിക്കുന്നതായിവന്നു.

1922 ഒക്ടോബർ ആദ്യം ഓലോഫ് ആഷ്ബർഗ് ബർലിനിൽ വച്ച് എമിൽ വിറ്റൻബർഗ് – ഡ്യൂഷ് ലാൻഡ് നാഷണൽ ബാങ്ക്, സ്കീൻമൻ – റഷ്യൻ സ്റ്റെയ്റ്റ് ബാങ്ക് തലവൻ എന്നിവരുമായി കൂടിക്കാഴ്ച നടത്തി. റസ്കോം ബാങ്കിൽ ജർമ്മനിക്കുള്ള പങ്കാളിത്തത്തെക്കുറിച്ച് ചർച്ചനടത്തിയ ശേഷം അവർ സ്റ്റോക്ക് ഹോമിൽ പോയി മാക്സ് മേയുമായി കണ്ടു. മാക്സ് മേയ് – ഗ്യാരന്റി ട്രസ്റ്റ് കമ്പനിയുടെ വൈസ് പ്രസിഡണ്ട്. അദ്ദേഹത്തെ റസ്കോം ബാങ്കിന്റെ വിദേശകാര്യ വിഭാഗത്തിന്റെ ഡയറക്ടറായി നിയമിച്ചു. കൂടാതെ സ്ലീസിങ്ങർ – മോസ്കോ മർച്ചന്റ് ബാങ്കിന്റെ മുൻതലവൻ, കലാഷ്കിൻ – ജങ്കർ ബാങ്കിന്റെ മുൻ തലവൻ, ടെനോഫ്സ്കി – സൈബീരിയൻ ബാങ്കിന്റെ മുൻതല വൻ എന്നിവരെയും. 1918 ൽ സൈബീരിയൻ ബാങ്കിന്റെ ഒരു പങ്ക് ബ്രിട്ടീഷ് ഗവൺമെന്റ് വാങ്ങിയിരുന്നു.

റസ്കോം ബാങ്കിന്റെ ഉപദേഷ്ടാവ് എന്ന നിലയിൽ സ്വീഡനിലെ പ്രഫസർ ഗുസ്താവ് കാസ്സൽ. സ്വീഡനിൽ റസ്കോം ബാങ്കിനെ പ്രതിനിധീകരിച്ചിരുന്നത് സ്റ്റോക്ഹോമിലെ സ്വെൻസ്ക എകണോമി ബൊളാഗെ, ഒലോഫ് ആഷ്ബർഗിന്റെ ന്യാബാൻകെൻ പുതിയ പേരിൽ. ജർമ്മനിയിൽ ബെർലിനിലെ ഗ്യാരന്റി ആന്റ് ക്രെഡിറ്റ് ബാങ്ക്. അമേരിക്കയിൽ, ന്യൂയോർക്കിലെ ഗ്യാരന്റി ട്രസ്റ്റ് കമ്പനി.

മാക്സ് മേയ് പറഞ്ഞത് അമേരിക്കക്ക് കയറ്റുമതിയിൽ അതിയായ താത്പര്യം ഉണ്ടെന്നും റഷ്യയിലെ അധികമായ ആവശ്യകത നിറവേറ്റുന്നതിന് അത് തയ്യാറാണെന്നുമാണ്.

റസ്കോം ബാങ്ക് പിന്നീട് പേരു മാറ്റി വ്നെഷ്ടോഗ് എന്നായി.

ഒന്നാം ലോകമഹായുദ്ധ കാലത്ത് ജർമ്മനി ന്യൂയോർക്കിൽ വൻപിച്ച ധന സമാഹരണം നടത്തി. വടക്കൻ അമേരിക്കയിലേയും തെക്കൻ അമേരിക്കയിലേയും ചാരപ്രവർത്തനങ്ങൾക്കും ഒളിപ്രവർത്തനങ്ങൾക്കും വേണ്ടി. അത് കൈകാര്യം ചെയ്തത് ഗ്യാരന്റി ട്രസ്റ്റും അമേരിക്കൻ ഇന്റർനാഷണൽ കോർപറേഷനും. അവർ തന്നെയായിരുന്നു ബോൾഷെവിക് വിപ്ലവത്തിനുവേണ്ടിയുള്ള പണവും കൈകാര്യം ചെയ്തിരുന്നത്.

1914 നും 1918 നും ഇടയ്ക്ക് അമേരിക്കയിൽ സ്വരൂപിച്ച ജർമ്മൻ വായ്പകൾ, കാൾ ഹെയ്നന്റെ അഭിപ്രായപ്രകാരം 1914 ൽ 4 ലക്ഷം ഡോളർ. കൂൻ ലോയേബ് ആന്റ് കമ്പനിയിൽ നിന്നും. ജാമ്യമായിട്ട് 2.5 കോടി ജർമ്മൻ മാർക്ക് . മാക്സ്. എം. വാർബർഗ് , ഹാംബർഗിൽ , കൂൻ ലോയേബ് ആന്റ് കമ്പനി യുടെ ജർമ്മൻ പങ്കളി. അമേരിക്കൻ സൈനിക ഇന്റലിജൻസിലെ ക്യാപ്റ്റൻ ജോർജ്ജ്. ബി. ലെസ്റ്റർ എന്തുകൊണ്ട് കൂൻ ലോയേബിൽ നിന്നും പണമെടുത്തു എന്ന ചോദ്യത്തിന് ഉത്തരം ലഭിച്ചത് "ജർമ്മൻ ഗവൺമെന്റിന്റേയും റീഷ് ബാങ്കിന്റെയും സ്വാഭാവിക ബാങ്കർമാരായതുകൊണ്ട് "എന്നാണ്.

രണ്ടാമത്തെ വായ്പ 13 ലക്ഷം ഡോളർ.

മൂന്നാമത്തെ വായ്പ മോർഗൻ സ്ഥാപനമായ ചെയ്സ് നാഷണൽ ബാങ്കിൽ നിന്ന് 30 ലകഷം ഡോളർ. നാലാമത്തെ വായ്പ മെക്കാനിക്സ് ആന്റ് മെറ്റൽസ് നാഷണൽ ബാങ്കിൽ നിന്ന് 10 ലക്ഷം ഡോളർ. ഈ വായ്പകൾ അമേരിക്കയി ലെയും മെക്സിക്കോവിലേയും ജർമ്മൻ ചാരപ്രവർത്തനങ്ങൾക്കു വേണ്ടി ഉപ യോഗിക്കപ്പെട്ടു.

അമേരിക്കയിലെ ജർമ്മൻ അംബാസഡർ വോൺ ബെൺ സ്റ്റോഫ്. ആംസിൻക് ആന്റ് കമ്പനിയുടെ മുതിർന്ന പങ്കാളി അഡോൾഫ് വോൺ പാവൻസ്റ്റെറ്റ്. സുഹൃത്തുക്കൾ. 1917 നവംബറിൽ ആംസിൻകിന്റെ ഉടമ ( holding company ) അമേരിക്കൻ ഇന്റർനാഷണൽ കോർപറേഷൻ AIC. ബോർഡിൽ റോക്കെഫെ ല്ലർ, കാൾ സ്റ്റിൽമൻ,. ഡ്യൂ പോണ്ട്, വിൻത്രോപ് തുടങ്ങിയവർ. പാവൻസ്റ്റെറ്റ് അമേരിക്കയിലെ ജർമ്മൻ ചാരന്മാർക്ക് പ്രതിഫലം നൽകുന്നയാൾ. അതായത് AIC അതിൽ കൂട്ടുകക്ഷി.

പോൾ ബോളോ പാഷ, ജർമ്മൻ ചാരൻ, മുൻ ഫ്രഞ്ച് ഫിനാൻസിയർ, മുൻ ഈജിപ്റ്റ് ഗവൺമെന്റ് ജീവനക്കാരൻ, 1916 ൽ ന്യൂയോർക്കിൽ വന്നുചേർന്നു. പാവൻസ്റ്റെറ്റ് ന് പരിചയപ്പെടുത്തുന്ന കത്തുമായി. ഉദ്ദ്യേശം വിദേശ മാദ്ധ്യമ ങ്ങൾ വാങ്ങുക, ജർമ്മനിക്ക് അനുകൂലമായ കാലാവസ്ഥ സൃഷ്ടിക്കുന്നതിന്. ഫണ്ട് വരുന്നതിന് ആദ്യം ഗ്യാരന്റി ട്രസ്റ്റ് കമ്പനിയിൽ ക്രെഡിറ്റ്. അത് പിന്നെ ആംസിൻക് ലേക്ക് മാറ്റുന്നു. ആംസിൻകിലെ പാവൻസ്റ്റെറ്റ് പാഷക്ക് പണം നൽകുന്നു.

അതായത് ഗ്യാരന്റി ട്രസ്റ്റ് കമ്പനിയും ആംസിൻക് ഉം അമേരിക്കയിലെ ജർമ്മൻ ചാരവൃത്തിക്ക് നേരിട്ട് സഹായം നൽകുന്നു. ആംസിൻക് AIC യുടെ സബ്സി ഡിയറിയും.

വാസ്തവത്തിൽ ഗ്യാരന്റി ട്രസ്റ്റ് കമ്പനി പ്രക്ഷോഭത്തിന്റെ ഇരുവശങ്ങൾക്കും ധനസഹായം നൽകുകയായിരുന്നു.

ഴാക് മിനോട്ടോ പ്രഭു , 1. റഷ്യൻ ബോൾഷവിക് വിപ്ലവം 2. ജർമ്മൻ ബാങ്ക്, 3. ഒന്നാം ലോക മഹായുദ്ധത്തിലെ അമേരിക്കയിലെ ചാര ശൃംഖല, 4. ന്യൂയോ ർക്കിലെ ഗ്യാരന്റി ട്രസ്റ്റ് കമ്പനി, 5. ഫ്രഞ്ച് വിപ്ലവം 6. ഫ്രാൻസിലെ കായിലക്സ് – മാൽവി ചാര വിചാരണകൾ എന്നിവയെ തമ്മിൽ ബന്ധിപ്പിക്കുന്നു. മിനോട്ടോ, അദ്ദേഹത്തിന്റെ ഭാര്യാപിതാവ് ലൂയി സ്വിഫ്റ്റ് എന്നിവരെ ജർമ്മൻ അനുകൂല പ്രവർത്തനങ്ങൾക്ക് അറസ്റ്റ് ചെയ്തിരുന്നു. ലൂയി സ്വിഫ്റ്റിന്റെ സഹോദരൻ ഹാരൾഡ് സ്വിഫ്റ്റ്, വില്ല്യം ബോയ്സ് തോംപ്സണോടൊപ്പം 1917 ൽ പെട്രോഗ്രാഡിലേക്ക് പോയ റെഡ് ക്രോസ്സ് സംഘത്തിലെ അംഗമായിരുന്നു.

1911 കായിലക്സ് , ഫ്രാൻസിൽ ധനകാര്യ മന്ത്രിയായി. ആ വർഷം തന്നെ പ്രധാ നമന്ത്രിയും. 1919 ൽ ഫ്രഞ്ച് ചാരവൃത്തിക്കേസിൽ അദ്ദേഹത്തിന്റെ മേൽ കുറ്റ മാരോപിക്കപ്പെട്ടു. അതിന് ബോൾഷെവിക്ക് ബന്ധങ്ങൾ ഉണ്ടായിരുന്നു. മിനോട്ടോ ലാറ്റിൻ അമേരിക്കയിൽ ജർമ്മൻ പണം കൈകാര്യം ചെയ്യുന്നതിന് നിയോഗിക്കപ്പെട്ടു. മിനോട്ടോ, കായിലക്സ് ദമ്പതിമാർ, പോൾ ബോളോ പാഷ എന്നിവർ ചേർന്ന് പ്രവർത്തിച്ചു. അവർ അമേരിക്കയിലെ ജർമ്മൻ ചാരന്മാർ. പണം കൈകാര്യം ചെയ്യുന്നത് ഗ്യാരന്റി ട്രസ്റ്റ്.

സെവാറൻസ് ജോൺസൺ അദ്ദേഹത്തിന്റ കൃതി ( The Enemy Within )യിൽ കായിലക്സ് നെയും അദ്ദേഹം ഫ്രാൻസ് പ്രധാനമന്ത്രി ആയിരുന്നപ്പോൾ അണ്ടർ സെക്രട്ടറി ആയിരുന്ന ജോൺ ലൂയി മാൽവിയെയും 1918 ലെ ഫ്രഞ്ച് ബോൾഷെവിക് വിപ്ലവവുമായി ബന്ധിപ്പിച്ചിട്ട് പറയുന്നത് വിപ്ലവം വിജയിച്ചി രുന്നു എങ്കിൽ മാൽവി , ഫ്രാൻസിലെ ട്രോട്സ്കിയും, കായിലക്സ് , ലെനിനും ആകുമായിരുന്നു എന്നാണ്. കായിലക്സും മാൽവിയും ജർമ്മൻ പണം ഉപ യോഗിച്ച് ഫ്രാൻസിൽ ഒരു തീവ്രവാദ സോഷ്യലിസ്റ്റ് പാർട്ടി ഉണ്ടാക്കി. അതിന് അവർ വിചാരണ നേരിട്ടു.

1919 ലെ ഫ്രഞ്ച് ചാരവൃത്തി വിചാരണയിൽ ന്യൂയോർക്ക് ബാങ്കർമാരും അവരുടെ ജർമ്മൻ ചാരന്മാരുമായിട്ടുള്ള ബന്ധവും ഉൾപ്പെടുത്തിയിരുന്നു. അതിൽ മിനോട്ടോ, കായിലക്സ്, ഗ്യാരന്റി ട്രസ്റ്റ് കമ്പനി , അതിന്റെ ഡ്യൂഷ് ബാങ്കുമായുള്ള ബന്ധം, ഡ്യൂഷ് ബാങ്കിലെ യൂഗോ ഷ്മിറ്റും ഗ്യാരന്റി ട്രസ്റ്റ് കമ്പ നിയിലെ മാക്സ് മേയും ആയിട്ടുള്ള ബന്ധം എല്ലാം ഉൾപ്പെട്ടിരുന്നു.

ജെ. പി. മോർഗൻ കമ്പനി ആരംഭിച്ചത് ലണ്ടനിൽ ജോർജ്ജ് പീബോഡി ആന്റ് കൊ എന്നപേരിൽ 1938 ൽ. 1940 മാർച്ച് 21 വരെ രജിസ്റ്റർ ചെയ്തിരുന്നില്ല. ഗ്യാരന്റി ട്രസ്റ്റ് കമ്പനിയുമായി കൂടിച്ചേർന്നതോടെ 1954 ൽ അത് നിലവിൽ ഇല്ലാ തായി. ഇപ്പോൾ അത് ന്യൂയോർക്കിലെ മോർഗൻ ഗ്യാരന്റി ട്രസ്റ്റ് കമ്പനി എന്ന റിയപ്പെട്ടിരുന്നു.

"റഷ്യയുടെ ദുരിതാശ്വാസത്തിനുള്ള ശാസ്ത്ര സംഘത്തിന്റെ നേതൃത്വം ആണ് തനിക്കെന്ന് ശുദ്ധനായ ബില്ലിംഗ്സ് കരുതി. അദ്ദേഹം ഒരു മുഖം മൂടി മാത്രമാ ണ്. റെഡ്ക്രോസ് എന്നത് മുഖംമൂടി മാത്രമാണ്." – കോർണേലിയസ് കെല്ല ഹർ. വില്ല്യം ബോയ്സ് തോംപ്സന്റെ അനുചരൻ. ( Russia Leaves the War By George F Kennan )

വിപ്ലവത്തിന്റെ സമയത്ത് ഗ്യാരന്റി ട്രസ്റ്റിന്റെയും നാഷണൽ സിറ്റി ബാങ്കി ന്റെയും പ്രതിനിധികൾ റഷ്യയിലുണ്ടായിരുന്നു. പെട്രോഗ്രാഡിലെ NCB യിലെ ഫ്രെഡറിക് എം. കോർഡ് അമേരിക്കൻ റെഡ് ക്രോസുമായി ബന്ധമുള്ള വ്യക്തി. ഗ്യാരന്റി ട്രസ്റ്റിന്റെ പ്രതിനിധി ഹെൻട്രി ക്രോസ്ബി എമറി. 1918 ൽ എമറിയെ കുറച്ചുനാളത്തേക്ക് ജർമ്മനി തടഞ്ഞു വച്ചു. പിന്നീട് അദ്ദേഹത്തെ ചൈനയിലേക്ക് അയച്ചു. റെഡ് ക്രോസ്സിന്റെ സംരക്ഷകരിൽ പ്രധാനികൾ ജെ. പി.മോർഗൻ, ഹാരിമാൻ, ക്ളീവ്ലൻഡ് ഡോഡ്ജ്, റസ്സൽ സെയ്ജ്.

ഒന്നാം ലോക മഹായുദ്ധത്തെ തുടർന്ന് റെഡ് ക്രോസ് സാമ്പത്തികമായി വിഷമ ത്തിലായിരുന്നതിനാൽ ന്യൂയോർക്ക് ബാങ്കേർസ് അതിനെ പിടിച്ചെടുത്തു ഏന്ന ആന്റണി സട്ടന്റെ വാദം ശരിയാണെന്ന് തോന്നുന്നില്ല. ആശയങ്ങളിലും ആദർശങ്ങളിലും വിശ്വസിക്കുന്നവർ പ്രവർത്തിക്കുന്നതിന് കഴിയില്ലെങ്കിൽ എരിഞ്ഞടങ്ങുമെന്ന് വന്നാൽപോലും വഴിവിട്ട പ്രവർത്തനങ്ങൾക്ക് വഴങ്ങുകയി ല്ല. ന്യൂയോർക്ക് ബാങ്കേഴ്സ് കൈയ്യടക്കി എന്നുപറയുന്നതിനേക്കാളും ശരിയാ

യിട്ടുള്ളത് റെഡ്ക്രോസ് എന്ന സംഘടന തന്നെ മുതലാളിത്തത്തിന്റെ താല്പര്യ ങ്ങൾ സംരക്ഷിക്കുന്നതിന് വേണ്ടി സൃഷ്ടിക്കപ്പെട്ടവയിൽ ഒന്ന് എന്നതാണ്.

ഫണ്ടിന് പകരം വാൾസ്ടീറ്റ് റെഡ് ക്രോസ്സിൽ വാർ കൗൺസിൽ ആവശ്യപ്പെട്ടു. അദ്ധ്യക്ഷൻ ഹെൻട്രി. പി. ഡേവിസൺ , ജെ. പി. മോർഗൻ പങ്കാളി, വുഡ്രൂ വിൽസൺ ന്റെ സാമ്പത്തിക ദാതാവ്. ജോൺ. ഡി. ഡയറക്ടർ, അനക്കോണ്ട കോപ്പർ . ജോർജ്ജ് ഡബ്ല്യൂ. ഹിൽ പ്രസിഡണ്ട്, അമേരിക്കൻ ടുബാക്കോ കമ്പ നി . ഗ്രേയ്സൺ. എം. പി. മർഫി – വൈസ് പ്രസിഡണ്ട്, ഗ്യാരന്റി ട്രസ്റ്റ് കമ്പനി. ഐവി ലീ – റോക്കെഫെല്ലേർസ്ന്റെ പബ്ലിക് റിലേഷൻസ് വിദഗ്ദ്ധൻ . പിന്നെ ഹാരി ഹോപ്കിൻസ്.

1917 ഓഗസ്റ്റ് ൽ വാർ കൗൺസിലിന്റെ നിയന്ത്രണത്തിലുള്ള റെഡ് ക്രോസ് മിഷൻ റഷ്യയിലേക്ക് തിരിച്ചു. എല്ലാ ചെലവുകളും വില്ല്യം ബോയ്സ് തോംപ്സൺ ഏറ്റു. തോംപ്സൺ – ന്യൂയോർക്ക് ഫെഡറൽ റിസർവ്, ഡയറ ക്ടർ. 40 പേരുടെ സംഘത്തിൽ 24 പേർ സൈനിക പരിചയമുള്ളവർ. റെഡ്ക്രോസ് മിഷൻ എന്നതിനേക്കാൾ മെച്ചം വാൾ സ്ട്രീറ്റ് മിഷൻ എന്നുപറ യുന്നതാണ്. പിന്നെ വ്യവസായ താത്പര്യമുള്ളവരും. പ്രധാനമായും മോർഗൻ, റോക്കെഫെല്ലർ ബന്ധമുള്ളവർ. തോംപ്സൺ 20 ലക്ഷം ഡോളർ വിദ്യാഭ്യാസ കാര്യങ്ങൾക്കു വേണ്ടി ചെലവഴിക്കുന്നതിന് കെരൻസ്കി ഭരണകൂ ടത്തിന് നൽകി. റഷ്യ ജർമ്മനിയുമായുള്ള യുദ്ധം തുടരുന്നതിനു വേണ്ടിയായി രുന്നു. 1918 ൽ തോംപ്സൺ 10 ലക്ഷം ഡോളർ ബോൾഷെവിക്കുകൾക്ക് നൽകി. അവരുടെ ആശയങ്ങൾ ജർമ്മനിയിലും ഓസ്ട്രിയയിലും പ്രചരിപ്പിക്കു ന്നതിനു വേണ്ടി. തോംപ്സണ് റഷ്യൻ സാഹചര്യങ്ങൾ നേരിട്ട് മനസ്സിലാക്കുന്ന തിന് സാധിച്ചു. റഷ്യയിലെ ജർമ്മൻ അനുകൂല ശക്തികളുടെ ഏറ്റവും കരുത്ത രായ എതിരാളികൾ ബോൾഷെവിക്കുകളാണെന്ന് അദ്ദേഹം മനസ്സിലാക്കി.

ബോൾഷെവിക്കുകൾ ദേശവത്കരണം നടത്തിയപ്പോൾ പെട്രോഗ്രാഡിലെ നാഷണൽ സിറ്റി ബാങ്ക് മാത്രം ദേശവത്കിരച്ചില്ല. ദേശീയ അന്തർദേശീയ ബാങ്കുകളിൽ ദേശവത്കരിക്കപ്പെടാത്ത ഒരേ ഒരു ബാങ്ക്.

1917 ഡിസംബറിൽ തോംപ്സൺ ലണ്ടൻ വഴി അമേരിക്കയിലേക്ക് തിരിച്ചു. ലണ്ടനിൽ ജെ.പി. മോർഗനിലെ തോമസ് ലാമോണ്ടുമായി പ്രധാനമന്ത്രി ലോയ്ഡ് ജോർജ്ജിനെ സന്ദർശിച്ചു. തോംപ്സൺ ന്റെ അനുചരൻ റെയ്മണ്ട് റോബിൻസ്, റെഡ് ക്രോസ് മിഷന്റെ ഭാഗമായി റഷ്യയിൽ തന്നെ തങ്ങി. റോബിൻസ് സോഷ്യലിസ്റ്റ് ആയി അഭിനയിച്ചിരുന്നെങ്കിലും സ്വാർത്ഥ താത്പര്യ സംരക്ഷണം തന്നെയായിരുന്നു ലക്ഷ്യം. റഷ്യയിലെ ജനങ്ങൾക്ക് ബോൾഷെ വിക്കുകളെ ആവശ്യമുണ്ടായിരുന്നോ, ഇഷ്ടമായിരുന്നോ എന്ന് വിലയിരുത്ത പ്പെടുന്നില്ല.

1917 ലെ അമേരിക്കൻ റെഡ് ക്രോസ് മിഷന്റെ ഉദ്ദ്യേശം കെരൻസ്കിയിലൂ ടെയോ, ബോൾഷെവിക്കുകളിലൂടെയോ റഷ്യൻ വിപണിയും വിഭവങ്ങളും കൈക്കലാക്കുക എന്നത് മാത്രമായിരുന്നു. 1917 ൽ തോംപ്സൺ റഷ്യയിൽ ഇല്ലായിരുന്നു എങ്കിൽ പിന്നീടുള്ള ചരിത്രം തികച്ചും വ്യത്യസ്തമാകുമായിരു ന്നു. സാമ്പത്തികമായും അതിലുപരി നയതന്ത്ര, പ്രചാരണ സഹായങ്ങൾ ലഭി

ച്ചില്ലായിരുന്നു എങ്കിൽ ലെനിനും ട്രോട്സ്കിയും ബോൾഷെവിക്കുകളും അധി കമാരും അറിയാതെ മൺമറഞ്ഞു പോകുമായിരുന്നു.

അപകടകരമായ വ്യവസായ സംരംഭങ്ങൾക്കു വേണ്ടി, മൂലധന സമാഹരണം നടത്തുന്നതിൽ കഴിവ് തെളിയിച്ച് തോംപ്സൺ ആദ്യം കെരൻസ്കിയെ പിൻതു ണച്ചിരുന്നു. പിന്നീട് ബോൾഷെവിക്കുകളുടെ സഹായി ആയി മാറി.

തോംപ്സൺ ന്റെ നിർദ്ദേശപ്രകാരം, റോബിൻസ് ഒരു സംഘം ബോൾഷെവി ക്കുകളെ ജർമ്മനിയിൽ വിപ്ലവം സൃഷ്ടിക്കുന്നതിലേക്കായി അയച്ചു. 1918 ലെ പരാജയപ്പെട്ട ജർമ്മൻ സ്പാർട്ടക്കസ് പ്രക്ഷോഭം അതായിരുന്നു. ബോൾഷ വിക് സാഹിത്യം ജർമ്മനിക്കകത്ത് വിമാനത്തിൽനിന്നും വിതരണം ചെയ്യുന്നതി നും, നിയമാനുസൃതമല്ലാതെ അതിർത്തി കടന്ന് വിതരണം ചെയ്യുന്നതിനും, പദ്ധ തിയുണ്ടായിരുന്നു. യറോപ്പിലും അമേരിക്കയിലും ബോൾഷെവിക് വിപ്ലവം കൊണ്ടു വരണമെന്ന പക്ഷക്കാരനായിരുന്നു തോംപ്സൺ.

1917 ൽ തോംപ്സണും ലാമോണ്ടും ലണ്ടിനിൽ എത്തിച്ചേർന്ന സമയത്ത് പ്രധാ നമന്ത്രി ലോയ്ഡ് ജോർജ്ജ്, അന്താരാഷ്ട്ര ആയുധ വ്യാപാരികൾക്ക് കടപ്പെട്ടവ നായിരുന്നു. ബോൾഷെവിക്കുകളുടെ അഭ്യുദയ കാംക്ഷിയും. അവർ റഷ്യ യിൽ അധികാരം നേടുന്നതിനായി ബോൾഷെവിക്കുകളെ സഹായിച്ചിരുന്നു. ലോയ്ഡ് ജോർജ്ജിന്റെ പിന്നിൽനിന്ന് ചരട് വലിച്ചിരുന്നത് മിൽനർ പ്രഭു.

തോംപ്സൺ ന്റെ സഹ ഡയറക്ടർ ജോർജ്ജ് ഫോസ്റ്റർ പീബോഡി. ന്യൂയോർക്ക് ഫെഡറൽ റിസർവിന്റെ ഉപ അദ്ധ്യക്ഷൻ. സോഷ്യലിസ്റ്റ് ഹെൻട്രി ജോർജ്ജ് പീബോഡിയുടെ അടുത്ത സുഹൃത്ത്. റെയിൽ റോഡ് തിരിമറിയിൽ നിന്നും അധികം സമ്പാദിച്ചു. തോംപ്സൺ കോപ്പർ ഓഹരിയിൽനിന്നും. പീബോഡി ഗവൺമെന്റ് ഉടമസ്ഥതയിലുള്ള വ്യവസായ വത്കരണത്തിന്റെ വക്താവായി. അദ്ദേഹത്തിന്റെ ജീവചരിത്രകാരൻ ലൂയി വെയർ പറയുന്നത് ''ഗവൺമെന്റിൽ ഇത്രയും സ്വാധീനമുള്ളതുകൊണ്ട് മത്സരം ഒഴിവാക്കി, സ്വന്തം നിലയിൽ സാധിക്കാത്ത കാര്യങ്ങൾ പോലിസിനെ ഉപയോഗപ്പെടുത്തി സാധി ക്കുന്നതിന് കഴിയും'' എന്നതായിരുന്നു പീബോഡിയുടെ കാഴ്ചപ്പാട് എന്നാണ്. അതു തന്നെയാണ് ഫ്രെഡറിക്. സി. ഹൊവെയും പറഞ്ഞിരുന്നത്. തോംപ്സ ൺന്റെ മനസ്സിൽ ഇതു തന്നെയായിരുന്നിരിക്കണം ബോൾഷെവിക്കുകൾക്ക് പിൻതുണ പ്രഖ്യാപിക്കുമ്പോൾ.

ബോൾഷെവിക്കുകളെ സഹായിക്കുമ്പോൾ തന്നെ മിൽനർ അവരുടെ ശത്രു ക്കളെ തെക്കൻ റഷ്യയിൽ സഹായിക്കുന്നുണ്ടായിരുന്നു. മോർഗൻ ന്യൂയോർ ക്കിൽ ചെയ്തിരുന്നതു പോലെ. വിപ്ലവ ആശയങ്ങളെ വഞ്ചിച്ചതിന് ലെനിൻ – ട്രോട്സ്കി സഖ്യത്തെ മാക്സിം ഗോർക്കി എതിർത്തു. ബോൾഷെവിക്കു കൾക്ക് മുഖ്യമായ സഹായം ലഭിച്ചിരുന്നത് ന്യൂയോർക്കിലെ സാമ്പത്തിക മേഖ ലയിൽ നിന്ന്. അമേരിക്കൻ വിപ്ലവകാരികളിൽ നിന്ന് നാമമാത്രമായ സഹായം മാത്രം. മുഖ്യമായ സഹായം, കൃത്യമായി പറഞ്ഞാൽ മോർഗൻ നിയന്ത്രണത്തി ലായിരുന്ന അമേരിക്കൻ ഇന്റർനാഷണൽ കോർപ്പറേഷനിൽ നിന്ന്.

ഒഡേസയിൽ സോവിയറ്റ് ഗവൺമെന്റ് സ്ഥാപിതമാക്കുന്നതിന് സഹായിച്ചത് ജേക്കബ് എച്ച്. റൂബിൻ. ബാങ്കർ. പ്രസിഡണ്ട്, ട്രഷറർ, സെക്രട്ടറി. റൂബിൻ ബ്രദേഴ്സ്, ന്യൂയോർക്ക്. 1917 ൽ യൂണിയൻ ബാങ്ക് ഓഫ് മിൽവോകീ, പ്രൊവി ഡന്റ് ലോൺ സൊസൈറ്റി (PLS), ന്യൂയോർക്ക് എന്നിവയുമായി ചേർന്ന് പ്രവർത്തിച്ചിരുന്നു. PLS ന്റെ ട്രസ്റ്റിമാർ റോക്കെഫെല്ലർ, മോർട്ടിമർ.എൽ , ഷിഫ്ഫ്, ജയിംസ് സ്പെയർ.

വാൾസ്ട്രീറ്റ് ബാങ്കർമാരെ കൂടാതെ ഏതാനും യൂറോപ്യൻ ബാങ്കർമാരും ബോൾഷവിക് വിപ്ലവത്തിന് സഹായം നൽകിയിരുന്നു. അതിലേറ്റവും പ്രധാനം ഗ്രിഗറി ബെനൻസൺ. റഷ്യൻ ആന്റ് ഇംഗ്ലീഷ് ബാങ്കിന്റെ പെട്രോഗ്രാ ഡിലെ മുൻ അദ്ധ്യക്ഷൻ. അതിന്റെ ഡയറക്ടർമാരിൽ ഒരാൾ ബാൽഫർ പ്രഭു – ഇംഗ്ലണ്ടിലെ വിദേശ കാര്യ സെക്രട്ടറി. പിന്നെ ജോൺ മക് ഗ്രിഗർ , ഗ്രാന്റ്– സെക്കൻഡ് റഷ്യൻ ലൈഫ് ഇൻഷുറൻസ് കമ്പനി. വിലാസം 120 ബ്രോഡ്‌വേ, ന്യൂയോർക്ക്. പിന്നെ എബ്രാം ഗിവാതോവ്സോ–ട്രോട്സ്കിയുടെയും ലെവ് കാമനേവിന്റേയും സഹോദരി ഭർത്താവ്.

120,ബ്രോഡ്‌വേ, ന്യൂയോർക്ക് ബോൾഷേവിക് വിപ്ളവവുമായി വളരെ അടുത്ത ബന്ധം പുലർത്തുന്നു. ഒന്നാം ലോക മഹായുദ്ധത്തിനു മുൻപുതന്നെ 120 ബ്രോഡ്‌വേയിലെ കെട്ടിടം തീപിടിത്തത്തിൽ നശിച്ചുപോയിരുന്നു. Du pont De Nemours Powder Company യുടെ പ്രസിഡൻണ്ട് ജനറൽ റ്റി. കോൾമൻ ഡ്യൂ പോണ്ട് രൂപീകരിച്ച ഇക്വിറ്റബിൾ ഓഫീസ് ബിൽഡിംഗ് കോർപറേഷൻ ആ സ്ഥലം വാങ്ങിച്ചെടുത്തു. 1915 ൽ പുതിയ കെട്ടിടം നിലവിൽ വന്നു. ഇക്വിറ്റ ബിൾ ലൈഫ് അഷുറൻസ് കമ്പനി പ്രസ്തുത കെട്ടിടത്തിൽ പ്രവർത്തനം ആരംഭിച്ചു. 1916 ൽ ബർലിനിലെ ഇക്വിറ്റബിൾ ലൈഫ് ഓഫീസിന്റെ കാഷ്യർ വില്ല്യം ഷാക്. ജാൽമർ ഹോറെയ്സ് ഗ്രിലേ ഷാകിന്റെ പിതാവ്. ജാൽമർ ഷാക് സാമ്പത്തിക വിദഗ്ദ്ധൻ, ഹിറ്റ്ലറിന്റെ സാമ്പത്തിക ദാതാവ്. വില്ല്യം അമേരിക്കൻ പൗരൻ. ജർമനിയിൽ ഇക്വിറ്റബിൾ ൽ 30 വർഷം പണിയെടുത്തു. ബർലിൻ ലെ അദ്ദേഹത്തിന്റെ വസതിയുടെ പേര് ഇക്വിറ്റബിൾ വില്ല. ഹിറ്റ്ലറി നോട് ചേരുന്നതിന് മുമ്പ് ജാൽമർ ഷാക് Workers and Soldiers Council of Zehlendoff ലെ അംഗം.

അതൊരു സോവിയറ്റ് പ്രസ്ഥാനം. 1918 ൽ അത് വിട്ട് ഡ്യൂഷ്‌ലാൻഡ് നാഷണൽ ബാങ്കിന്റെ ബോർഡിൽ ചേർന്നു. DONAT ലെ അദ്ദേഹത്തിന്റെ സഹ ഡയറ ക്ടർ–എമിൽ വിറ്റൻബർഗ്. ന്യൂയോർക്കിലെ ഗ്യാരന്റി ട്രസ്റ്റ് കമ്പനിയിലെ മാക്സ്മേയ് യോടൊപ്പം എമിൽ ആദ്യത്തെ സോവിയറ്റ് അന്താരാഷ്ട്ര ബാങ്കായ റസ്കോം ബാങ്കിൽ ഡയറക്ടറായിരുന്നു.

1917 ൽ 120 ബ്രോഡ്‌വേയിലെ പ്രസ്തുത കെട്ടിടം ഇക്വിറ്റബിൾ ലൈഫ് കെട്ടിടം എന്ന് അറിയപ്പെട്ടു. 34 നിലകൾ. 34 –ാ മത്തെ നിലയിൽ ബാങ്കേർസ് ക്ലബ്. ഫെഡറൽ റിസർവ് സിസ്റ്റത്തിലെ ഏറ്റവും പ്രമുഖമായ ന്യൂയോർക്ക് ഫെഡറൽ

റിസർവിന്റെ ആസ്ഥാനം 120 ബ്രോഡ്വേയിലായിരുന്നു. ന്യൂയോർക്ക് ഫെഡ റൽ റിസർവിന്റെ ഉദ്യോഗസ്ഥന്മാരുടെ പലരുടെയും ഓഫീസ് 120 ബ്രോഡ്വേയിൽ. അമേരിക്കൻ ഇന്റർനാഷണൽ കോർപറേഷൻ 120 ബ്രോഡ്വേയിൽ. സോവിയറ്റ് നിയമിച്ച അമേരിക്കയിലെ ആദ്യത്തെ സോവി യറ്റ് അംബാസിഡർ ലുഡ്വിഗ് മാർട്ടെൽസ്, സോവിയറ്റ് ബ്യൂറോയുടെ തലവൻ, 1917 ൽ വീൽബർഗ് ആന്റ് പോസ്നറിന്റെ വൈസ്പ്രസിഡണ്ട്, അദ്ദേഹത്തി ന്റെയും ആസ്ഥാനം 120 ബ്രോഡ്വേ.

ഇതൊക്കെ യാദൃശ്ചികമാണോ. ഇടത് വലത് എന്നുള്ള കാഴ്ചപ്പാടിലൂടെ മാത്രം കാണുന്നതു മൂലം ചരിത്രം വികലമാക്കപ്പെടുന്നു.

"50 വർഷങ്ങൾക്കു മുൻപ് അമേരിക്കയിലെ ഇടതുപക്ഷ രാഷ്ട്രീയ പ്രസ്ഥാനങ്ങളിൽ നുഴഞ്ഞു കയറുന്നതിന് മോർഗൻ തീരുമാനിച്ചു. അത്തരം സംഘടനകൾ സാമ്പത്തികമായി കഷ്ടതയിലായിരുന്നതുകൊണ്ട് അത് പൊതുവെ ആയാസരഹിതമായിരുന്നു. അവർക്ക് ആവശ്യമുള്ള ധനവും ശബ്ദവും വാൾസ്ട്രീറ്റ് നൽകി. നശിപ്പിക്കുകയോ കീഴടക്കുകയോ , കൈയ്യട ക്കുകയോ ആയിരുന്നില്ല ഉദ്ദേശ്യം." – കാരൾ ഖിഗ്ലി , പ്രഫസർ. ഇന്റർനാ ഷണൽ റിലേഷൻസ്. ജോർജ്ജ്ടൗൺ സർവ്വകലാശാല.

ഒന്നാം ലോക മഹായുദ്ധം മുതൽ ഇന്നുവരെ സ്റ്റെയ്റ്റ് ഡിപ്പാർട്ട്മെന്റിലെ കരു ത്തരായ സുഹൃത്തുക്കൾ വഴി, മോർഗനും അനുബന്ധ സാമ്പത്തിക ശക്തി കളും, പ്രത്യേകിച്ച് റോക്കെഫെല്ലർ കുടുംബം, ""അമേരിക്ക റഷ്യൻ"" ബന്ധ ത്തിൽ ശക്തമായ സ്വാധീനം ചെലുത്തിവരുന്നു. അതിന് സഹായകരമായ രണ്ട് പ്രസ്ഥാനങ്ങൾ 120 ബ്രോഡ്വേയിലുണ്ടായിരുന്നു. ന്യൂയോർക്ക് ഫെഡറൽ റിസർവ്, അമേരിക്കൻ ഇന്റർനാഷണൽ കോർപറേഷൻ. ഫെഡറൽ റിസർവിൽ മോർഗന്റെ ആൾക്കാരായിരുന്നു അധികവും. AIC യുടെ നിയന്ത്രണം മോർഗന്റെ പക്കലും. അവ തമ്മിലും പരസ്പര ബന്ധമുണ്ടായിരുന്നു. AIC ന്റെ പ്രസിഡണ്ട് സി.എ. സ്റ്റോൺ തന്നെയായിരുന്നു ഫെഡറൽ റിസർവിന്റെ ഒരു ഡയറക്ടർ. കരുതിക്കൂട്ടി തയ്യാറാക്കിയ പദ്ധതിയുടെ ഫലമായിട്ടാണ് ഇത്തരം പ്രസ്ഥാനങ്ങളും ആൾക്കാരും ഒരേ വിലാസത്തിൽ തന്നെ വന്നു ചേർന്നത്.

അമേരിക്കൻ ഇന്റർ നാഷണൽ കമ്പനി. ന്യൂയോർക്കിൽ 1915 നവംബർ 22 ന് നിലവിൽ വന്നു. ജെ.പി. മോർഗന്റെ നേതൃത്വത്തിൽ. സ്റ്റിൽമൻ ന്റെ നാഷണൽ സിറ്റി ബാങ്കും റോക്കെഫെല്ലറും കാര്യമായി പങ്കുകൊണ്ടു. ഓഫീസ് 120 ബ്രോഡ്വേയിൽ.

ഡേവിഡ് ഐക് പറയുന്നത് റഷ്യൻ വിപ്ലവത്തിന് ധന സഹായം നൽകുന്ന തിനു വേണ്ടിയാണ് AIC രൂപീകരിക്കപ്പെട്ടത് എന്നാണ്.

പ്രധാനികൾ എല്ലാം ന്യൂയോർക്കിലെ സാമ്പത്തിക ഇടപാടുകാർ. 1916 ൽ AIC യുടെ വിദേശനിക്ഷേപം 100 കോടി രൂപ. 1917 ൽ 120 കോടി രൂപ. രണ്ടു വർഷ ത്തിനകം ഇന്ത്യയുൾപ്പെടെ എല്ലാ രാഷ്ട്രങ്ങളിലും അത് പ്രവർത്തനം തുടങ്ങി. പല കമ്പനികളും AIC യുടെ പൂർണ്ണ ഉടമസ്ഥതയിലായിരുന്നു. മറ്റു പല കമ്പ നികളുടെയും ഭൂരിഭാഗ നിയന്ത്രണവും.

1917 ൽ ഗ്രെയ്സ് റഷ്യൻ കമ്പനി രൂപീകൃതമായി. ഉടമകൾ ഡബ്ല്യൂ. ആർ ഗ്രെയിസ്, പിന്നെ പെട്രോഗ്രാഡിലെ സാൻഗാലി ട്രേഡിങ്ങ് കമ്പനി. AIC ക്ക് ഗ്രെയ്സ് റഷ്യൻ കമ്പനിയിൽ കാര്യമായ നിക്ഷേപം ഉണ്ടായിരുന്നു. AIC യുടെ വൈസ് പ്രസിഡണ്ട് ഫ്രെഡറിക് ഹോൾബ്രൂക്കിലൂടെ പരസ്പര ഡയറക്ടർഷി പ്പും.

AIC യുണൈറ്റഡ് ഫ്രൂട്ട് കമ്പനിയിലും നിക്ഷേപം നടത്തിയിരുന്നു. അത് 1920 ലെ മദ്ധ്യ അമേരിക്കൻ വിപ്ലവത്തിൽ പങ്കുകൊണ്ടിരുന്നു. അമേരിക്കൻ ഇന്റർ നാഷണൽ ഷിപ് ബിൽഡിങ്ങ് കോർപറേഷൻ AIS മൊത്തമായും AIC യുടെ ഉടമസ്ഥതയിലായിരുന്നു.

അത് എമർജൻസി ഫ്ളീറ്റ് കോർപറേഷനുമായി മൂന്ന് കരാറുകളിൽ ഏർപ്പെട്ടു. രണ്ടിൽ ഓരോന്നും 50 കപ്പലുകൾ വീതം ആവശ്യപ്പെട്ടു കൊണ്ടുള്ളതായിരു ന്നു. മൂന്നാമത്തേത് 60 ചരക്കു കപ്പലുകളും. അമേരിക്കൻ ഗവൺമെന്റ് സ്ഥാപ നമായ എമർജൻസി ഫ്ളീറ്റ് കോർപറേഷനിൽ നിന്ന് ഏറ്റവും വലിയ കരാർ ലഭിക്കുന്ന സ്ഥാപനം AIC .

AIC യുടെ നിയന്ത്രണത്തിലുണ്ടായിരുന്ന മറ്റൊരു സ്ഥാപനം ജി. ആംസിൻക്, ന്യൂയോർക്ക്. 1917 നവംബറിൽ AIC നിയന്ത്രണം ഏറ്റെടുത്തു. 1917 ൽ നവംബ റിൽ AIC യുടെ പൂർണ്ണ ഉടമസ്ഥതയിൽ സൈമിംഗ്ടൻ ഫോർജ് കോർപറേഷൻ സ്ഥാപിക്കപ്പെട്ടു. ഷെൽ ഫോർജിങ്ങ്സിന്റെ പ്രമുഖ ഗവൺമെന്റ് കരാറുകാർ. അമേരിക്കയും വിദേശ രാജ്യങ്ങളുമായിട്ട്. AIC ക്ക് കാര്യമായ യുദ്ധകരാറുകൾ ലഭിച്ചിരുന്നു. ഒന്നാം ലോക മഹായുദ്ധം തുടർന്ന് പോകണം എന്ന് AIC ആഗ്ര ഹിച്ചിരുന്നു.

AIC യുടെ ഡയറക്ടർമാരിൽ 22 പേർ പരസ്പരം വാണിജ്യ ബന്ധം പുലർത്തി യിരുന്നു. നാഷണൽ സിറ്റി ബാങ്കിനെ പ്രതിനിധീകരിച്ച് 10 ഡയറക്ടർമാർ AIC യിൽ ഉണ്ടായിരുന്നു. റോക്കെഫെല്ലറിനും മോർഗനും ഇടയിലെ മദ്ധ്യവർത്തി യായിരുന്നു NCB യിലെ സ്റ്റിൽമൻ. കൂൻ ലോയേബ്, ഡ്യൂ പോണ്ട് എന്നി വർക്ക് ഓരോ ഡയറക്ടർമാർ. AIC ഡയറക്ടർമാർ സോൻഡേർസ്, സ്റ്റോൺ, വിഗ്ഗിൻ, വൂഡ്‌വർഡ് എന്നിവർ ന്യൂയോർക്ക് ഫെഡറൽ റിസർവ് ബോർഡ് ഡയ റക്ടർമാരായിരുന്നു. അതിൽ ആകെയുണ്ടായിരുന്നത് 9 ഡയറക്ടർമാർ മാത്രം.

വിപ്ലവത്തിന് ശേഷം മദ്ധ്യ റഷ്യയിൽ ബോൾഷെവിക്കുകൾ പിടി മുറുക്കിയ പ്പോൾ സെക്രട്ടറി ഓഫ് സ്റ്റെയ്റ്റ് റോബർട്ട് ലാൻസിങ്ങ് AIC യോട് റഷ്യയിൽ സ്വീകരിക്കേണ്ട നയങ്ങൾ എന്തൊക്കെയായിരിക്കണം എന്ന് അന്വേഷിച്ചു. അതിനുള്ള മറുപടി കത്തിൽ AIC യുടെ എക്സിക്യൂട്ടീവ് സെക്രട്ടറി വില്ല്യം ഫ്രാങ്കിലിൻ സാൻഡ്സ് സൂചിപ്പിച്ചത് ബോൾഷവിക് വിപ്ലവത്തെ നമ്മുടെ തന്നെ വിപ്ലവമായി കണക്കാക്കണം എന്നാണ്. അദ്ദേഹം 10 ലക്ഷം ഡോളർ ബോൾഷെവിക്കുകൾക്ക് നൽകുകയുണ്ടായി.

ജോൺ റീഡ് “”ഭൂമിയെ വിറപ്പിച്ച പത്ത് ദിവസങ്ങൾ”” എന്ന പുസ്തകത്തിന്റെ രചയിതാവ്. ലെനിൻ ന്റെ ഇഷ്ടക്കാരൻ. മൂന്നാം ഇന്റർനാഷണലിന്റെ എക്സി

ക്യൂട്ടീവ് കമ്മിറ്റി അംഗം. വിപ്ലവാസ്ഥാനമായ സ്മോൾനി ഇൻസ്റ്റിറ്റ്യൂട്ടിൽ എപ്പോഴും കടന്നു ചെല്ലുന്നതിനുള്ള അനുമതി. മിലിറ്ററി റവലൂഷണറി കമ്മിറ്റി പാസ്സ്. ബോൾഷവിക്. എന്നാൽ മോർഗൻ സ്ഥാപനമായ AIC യുടെ സ്വന്തം കക്ഷിയും. സാമ്പത്തിക സഹായം ലഭിച്ചിരുന്നത് പ്രധാനമായും ഗ്യാരന്റി ട്രസ്റ്റ് കമ്പനിയിൽനിന്നും, സ്വകാര്യ ബാങ്കറും വ്യാപാരിയുമായ യൂജിൻ ബോയ്സ്സ വെയ്ൻ ൽ നിന്നും. പിന്നെ പെട്രോഗ്രാഡിലെ റെഡ് ക്രോസ് കമ്മീഷണർ റെയ്മണ്ട് റോബിൻസിൽനിന്നും.

ജെ.പി. മോർഗൻ ബാങ്കിങ്ങ് സംഘാതത്തിന്റെ തലവൻ തോമസ് ലാമോണ്ട് മുസ്സോളിനിക്ക് 10 കോടി ഡോളർ വായ്പ 1926 ൽ സംഘടിപ്പിച്ചിരുന്നു. അദ്ദേഹം ഗ്യാരന്റി ട്രസ്റ്റിന്റെ ഡയറക്ടറും. അദ്ദേഹത്തിന്റെ മകൻ കോർലിസ്സി ലാമോണ്ട് കമ്മ്യൂണിസ്റ്റും.

അന്താരാഷ്ട്ര ബാങ്കിങ്ങ് സമൂഹത്തെ വിമർശിച്ചു കൊണ്ട് തന്നെ അവരുടെ ശത്രുവാകാതെ നോക്കുന്നത് നല്ല രാഷ്ട്രീയ നീക്കമാകാം. ഫ്രാങ്ക്ലിൻ ഡിലാനോ റൂസ്വെൽറ്റ് അതു തന്നെയാണ് ചെയ്തിരുന്നത്. 1932 ലെ പ്രസി ഡണ്ട് തെരഞ്ഞെടുപ്പിൽ അദ്ദേഹം ഹെർബർട്ട് ഹൂവറിനെ കഠിനമായി ആക്രമി ക്കാറുണ്ടായിരുന്നു. ഹൂവറിന്റെ അന്താരാഷ്ട്ര ബാങ്കിങ്ങ് സമൂഹവുമായിട്ടുള്ള ബന്ധത്തെച്ചൊല്ലി. വ്യവസായ ഭീമന്മാർക്ക് ഒത്താശ ചെയ്തു കൊടുക്കുന്ന തിനെ ചൊല്ലി.

റൂസ്വെൽറ്റ് പറഞ്ഞു. "അമേരിക്കൻ വ്യവസായത്തിന്റെ മൂന്നിൽ രണ്ട് ഭാഗം ഏതാനും കോർപറേഷനുകളുടെ നിയന്ത്രണത്തിലാണ്. അഞ്ചിൽ താഴെ മനു ഷ്യരാണ് അമരത്ത്. രാജ്യത്തിന്റെ സമ്പാദ്യത്തിന്റെ പകുതിയിലധികവും കമ്പ നികളുടെ ഓഹരികളിൽ നിക്ഷേപിച്ചിട്ട് ഓഹരി വിപണി എന്ന കളിയിൽ ഏർപ്പെട്ടിരിക്കുന്നു. ഒരു ഡസനിൽ താഴെ സ്വകാര്യ ബാങ്കുകളും, അവരുടെ ഓഹരി വിൽപന സംവിധാനവും അമേരിക്കൻ മൂലധനത്തിന്റെ ഒഴുക്കിനെ നിയ ന്ത്രിക്കുന്നു. ഏതാനും ചില മനുഷ്യരിൽ മൂലധനം കേന്ദ്രീകരിച്ചിരിക്കുന്നു."[ Wall Street And FDR : Antony C Sutton ]

FDR ഫ്രാങ്കിലിൻ ഡിലാനോ റൂസ്വെൽറ്റ് ഇത് അദ്ദേഹത്തെ വാൾ സ്ട്രീറ്റിന്റെ ശത്രുവായി ചിത്രീകരിക്കുന്നു. എന്നാൽ വാസ്തവം വിപരീതമാണ്.

"1928 ലെ പ്രസിഡണ്ട് തെരഞ്ഞെടുപ്പിൽ റിപ്പബ്ലിക്കൻ സ്ഥാനാർത്ഥി ഹെർബർട്ട് ഹൂവർ, ജെ. പി. മോർഗൻ പാവയാണ്. എതിർ വശത്ത് ഡെമൊക്രാറ്റ് സ്ഥാനാർത്ഥി അൽ സ്മിത്ത് ഡ്യൂ പോണ്ടിന്റെ കീശയിലും. ഡ്യൂ പോണ്ടിന്റെ ബാങ്കർ ജെ. പി. മോർഗനും" - [ The Rich And The Super Rich By Ferdinand Lundberg ]

ഗവൺമെന്റ് രേഖകൾ പറയുന്നത് 1928 തെരഞ്ഞെടുപ്പിലെ ഏറ്റവും വലിയ സംഭാവനകൾ നൽകിയത് ഡ്യൂ പോണ്ടും റോക്കെഫെല്ലറുമാണ്. 1932 വാൾസ്ട്രീറ്റ് ഹൂവറിനെ തഴഞ്ഞു. റൂസ്വെൽറ്റിനെ പിൻതാങ്ങി. കാരണം ജന റൽ ഇലക്ട്രക്കിന്റെ വളരെ നാൾ പ്രസിഡണ്ടായിരുന്ന ജെറാർഡ് സ്വോപ് ന്റെ

സ്വോപ് പദ്ധതിക്ക് ഹൂവർ പിൻതുണ നൽകിയില്ല. അതിനെ FDR നാഷണൽ ഇൻഡസ്ട്രി റിക്കവറി ആക്ട് എന്ന മട്ടിൽ അവതരിപ്പിച്ചു.

1928 ലെ തെരഞ്ഞെടുപ്പ് കഴിഞ്ഞപ്പോൾ ഡെമൊക്രാറ്റിക് പാർട്ടിക്ക് 16 ലക്ഷം ഡോളർ കടമുണ്ടായിരുന്നു. പ്രധാന ദാതാക്കൾ ജോൺ. ജെ. റസ്കോബ് – ജനറൽ മോട്ടോർസിന്റെയും ഡ്യൂ പോണ്ടിന്റെയും വൈസ് പ്രസിഡണ്ട്. പിന്നെ ബർണാഡ് ബറൂച്ച് – വാൾസ്ട്രീറ്റ് ഓഹരി വിപണിയിൽ ഊഹക്കച്ചവടം.

FDR ന്റെ ജീവചരിത്രകാരന്മാർ അദ്ദേഹത്തിന്റെ പോരായ്മകളിലേക്ക് ഇറങ്ങി ചെല്ലുന്നില്ല. ഉദാ : The Crisis of the Old Order By Arthur M. Schlesinger പിന്നെ Franklin D Roosevelt By Frank Freidel.

ഫ്രീഡൽ അമേരിക്കൻ ഇൻവെസ്റ്റിഗേഷൻ കോർപറേഷൻ, ജനറൽ എയർ സർവ്വീസ് എന്നിവയെക്കുറിച്ച് പ്രതിപാദിക്കുന്നില്ല. അന്വേഷിച്ച് ചെല്ലുമ്പോൾ മനസ്സിലാവുന്നത് FDR എന്നത് വാൾസ്ട്രീറ്റിന്റെ സൃഷ്ടിയാണ് എന്നതാണ്. ന്യൂയോർക്ക് ബാങ്കിങ്ങ് സമൂഹത്തിലെ ഒഴിവാക്കപ്പെടാനാവാത്ത വ്യക്തി. FDR അവരിൽ ഒരാൾതന്നെയായിരുന്നു. 1920 കളിൽ FDR ഫിഡലിറ്റി ആന്റ് ഡെപോസിറ്റ് കമ്പനിയുടെ വൈസ് പ്രസിഡണ്ടായിരുന്നു. വിലാസം 120 ബ്രോഡ്‌വേ. കൺസോളിഡേറ്റഡ് ഓട്ടോമാറ്റിക് മെർച്ചൻഡൈസിങ്ങ് കോർപറേഷൻ ഡയറക്ടർ. ഒരു കടലാസു പ്രസ്ഥാനം – വാസ്തവത്തിൽ ജോർജ്ജിയ വാം സ്പ്രിങ്ങ്സ് ന്റെ ട്രസ്റ്റി. വിലാസം 120 ബ്രോഡ്‌വേ. അമേരിക്കൻ ഇൻവെസ്റ്റിഗേഷൻ കോർപറേഷൻ ഡയറക്ടർ. മന്റകാൽ ഓയിൽ കോർപറേഷൻ ഡയറക്ടർ. ഫെഡറൽ ഇന്റർനാഷണൽ ഇൻവെസ്റ്റ്മെന്റ് ട്രസ്റ്റ് ന്റെ സ്ഥാപകൻ. പിന്നെ മറ്റനേകം പ്രസ്ഥാനങ്ങളും. 1932 ൽ അദ്ദേഹം നിഷേധിച്ച ബാങ്കിങ്ങ്, സ്പെക്യൂലേഷൻ എന്നിവ തന്നെയായിരുന്നു അദ്ദേഹത്തിന്റെ തൊഴിൽ. വാൾ സ്ട്രീറ്റിൽ FDR കൂടുതലും കുപ്രസിദ്ധരുമായിട്ടായിരുന്നു അടുപ്പം.

പല അമേരിക്കൻ പ്രസിഡണ്ടുമാരും FDR ന്റെ ബന്ധുക്കളായിരുന്നു. ജോൺ ആഡംസ്, ജയിംസ് മാഡിസൺ, ജോൺ ക്വിൻസി ആഡംസ്, വില്ല്യം ഹെൻട്രി ഹാരിസൺ, സാക്കറെ ടെയ്ലർ, ആൻഡ്രൂ ജോൺസൺ , യുളിസിസ്. എസ്. ഗ്രാന്റ്, ബൻജമിൻ ഹാരിസൺ, വില്ല്യം ഹോവാർഡ് ടാഫ്റ്റ് എന്നിവർ. ഡിലാനോ ഭാഗത്തു നിന്നും തിയോഡർ റൂസ്‌വെൽറ്റ്, മാർട്ടിൻ വാൻബ്യൂറൻ –അദ്ദേഹം മേരി ആസ്പിൻവാൾ റൂസ്‌വെൽറ്റിനെ വിവാഹം കഴിച്ചു, എന്നിവർ റൂസ്‌വെൽറ്റ് ഭാഗത്തുനിന്നും. ജോർജ്ജ് വാഷിങ്ങ്ടണിന്റെ ഭാര്യ മാർത്ത ഡാൻഡ്രിഡ്ജ് FDR ന്റെ പൂർവ്വികരിൽപ്പെടുന്നു. വിൻസ്റ്റൺ ചർച്ചിലും FDR ഉം 8 –ാം തലമുറ സഹോദരങ്ങളാണ്. ഇതെല്ലാം ചേർത്തു വായിക്കുമ്പോൾ അമേരിക്കയിൽ രാജഭരണം നടക്കുന്നു എന്ന് കരുതാം.

ഡിലാനോമാർ റെയിൽ റോഡ് വ്യവസായത്തിൽ കാര്യമായി ഉൾപ്പെട്ടിരുന്നു. വാൾ സ്ട്രീറ്റിലും. ലൈമൻ ഡിലാനോ ( 1883–1944 ) പ്രമുഖനായ റെയിൽ റോഡ് ഉദ്യോഗസ്ഥനും, FDR ന്റെ അമ്മയുടെ അച്ഛനും. 1920 ൽ അറ്റ്ലാന്റിക് കോസ്റ്റ് ലൈൻ റെയിൽ റോഡ് പ്രസിഡണ്ട്, 1931 മുതൽ 1940 വരെ ബോർഡ്

അദ്ധ്യക്ഷൻ, ഏവിയേഷൻ കോർപറേഷൻ ഡയറക്ടർ – ഡബ്ല്യൂ. ആവ്റൽ ഹാരിമൻ നോടൊപ്പം . പാൻ അമേരിക്കൻ എയർവേയ്സ്, P& O സ്റ്റീംഷിപ് ലൈൻസ്, പിന്നെ അര ഡസൻ റെയിൽ റോഡ് കമ്പനികൾ.

മറ്റൊരു വാൾസ്ട്രീറ്റ് ഡിലാനോ, മൊറിയു ഡിലാനോ. ബ്രൗൺ ബ്രദേഴ്സ് ആന്റ് കമ്പനിയുടെ പങ്കാളി – 1933 ൽ അത് ഹാരിമൻ ഉമായി ചേർന്ന് ബ്രൗൺ ബ്രദേഴ്സ് ഹാരിമൻ എന്ന പേരിൽ പ്രവർത്തിച്ചു. ക്യൂബൻ കെയ്ൻ പ്രോഡക്ട്സ് കമ്പനി, അമേരിക്കൻ ബാങ്ക് നോട്ട് കമ്പനി, എന്നിവയുടെ ഡയറക്ടർ.

FDR ന് ഏറ്റവും പ്രിയപ്പെട്ടത്, അങ്കിൾ ഫ്രെഡറിക് അഡ്രിയൻ ഡിലാനോ, വീലിങ്ങ് ആന്റ് ലെയ്ക് എറീ റെയിൽ റോഡ്, വബാഷ് റെയിൽ റോഡ്, ഷിക്കാഗോ ഇൻഡ്യാനാപോളിസ് ആൻറ് ലൂയിവില്ലെ റെയിൽവേ എന്നിവയുടെ പ്രസിഡണ്ട്.

1914 ൽ വുഡ്രൂ വിൽസൺ അങ്കിൾ ഫ്രെഡ്നെ ഫെഡറൽ റിസർവ് ബോർഡിന്റെ അംഗമാക്കി. 1925 ൽ ലീഗ് ഓഫ് നേഷൻസ് ഇന്റർനാഷണൽ കമ്മിറ്റി – ഓപിയം – ന്റെ അദ്ധ്യക്ഷൻ. പിന്നെ ഒട്ടനവധി സമാന തസ്തികകൾ. 1931 മുതൽ 1936 വരെ റിച്ച്മോണ്ട് (വിർജീനിയ) ഫെഡറൽ റിസർവിന്റെ ബോർഡ് അദ്ധ്യക്ഷൻ.

1784 ൽ FDR ന്റെ മുതുമുത്തച്ഛൻ ജയിംസ് റൂസ്വെൽറ്റ് ബാങ്ക് ഓഫ് ന്യൂയോർക്ക് സ്ഥാപിച്ചു. 1797 ൽ റൂസ്വെൽറ്റ് ആൻറ് സൺ (ന്യൂയോർക്ക്). 1930 ൽ FDR ന്റെ മുറക്ക് സഹോദരൻ ജോർജ്ജ്. ഇ. റൂസ്വെൽറ്റ് അതിന്റെ തലവനായിരുന്നു. തുടർച്ചയായ അഞ്ചാം തലമുറ.

അതായത് FDR ന്റെ ന്യൂയോരക്ക് ബാങ്കിങ്ങ് മേഖലയിലോട്ടുള്ള പ്രവേശനം സ്വാഭാവികമായിരുന്നു. തടമസ്സമൊന്നുമില്ലാതെ. 1916 ൽ FDR വാഷിങ്ങ്ടൻ DC യിൽ നാവികസേനയിൽ അസിസ്റ്റന്റ് സെക്രട്ടറി ആകുന്നതിന് ചെന്നപ്പോൾ മോർഗൻ പങ്കാളി തോമസ് ലാമോൻട്ട് അദ്ദേഹത്തിന് വസതി തയ്യാറാക്കി. തിയോഡർ റൂസ്വെൽറ്റ്, മോർഗൻ പങ്കാളി, കെമിക്കൽ നാഷണൽ ബാങ്ക് സ്ഥാപിച്ചു. തിയോഡർ അമേരിക്കയുടൈ 26–ാമത്തെ പ്രസിഡണ്ട്. പ്രസിഡണ്ട് മക്കിൻലെ വധിക്കപ്പെട്ടതിനെ തുടർന്ന്. ജെ. പി. മോർഗന്റെ ധനസഹായവും സ്വാധീനവും ഉപയോഗിച്ച് തിയോഡോർ പ്രോഗ്രസ്സീവ് പാർട്ടി രൂപീകരിച്ചു. അമേരിക്കയെ **Welfare** രാഷ്ട്രമാക്കുന്നതിനു വേണ്ടി വ്യവസായങ്ങൾക്കുമേൽ നിയന്ത്രണം ഏർപ്പെടുത്തേണ്ടതുണ്ട്, എന്ന പ്രോഗ്രസ്സീവ് പാർട്ടിയുടെ ആഹ്വാനങ്ങൾക്ക് വാൾസ്ട്രീറ്റ് സാമ്പത്തിക സഹായം നൽകി. മോർഗൻ നിയന്ത്രണത്തിലുള്ള ഇന്റർനാഷണൽ ഹാർവെസ്റ്റർ കോർപറേഷൻ, ജെ. പി. മോർഗൻ എല്ലാം. പ്രോഗ്രസീവ് പാർട്ടിയുടെ പ്രധാന സാമ്പത്തിക ദാതാക്കൾ മക്കോർമിക്കുമാരും, മോർഗൻ, റൂസ്വെൽറ്റ് എന്നിവരും. നിയന്ത്രണം കൊണ്ട് വരിക എന്നതിന് അർത്ഥം മത്സരം ഒഴിവാക്കുക എന്നതാണ്. അതായത് കുത്തകകളെ സംരക്ഷിക്കുക. ഉപഭോക്താക്കളെ പിഴിയുക. "ഭീമാകാരമായ സാമ്പത്തിക ശക്തികൾ ആൻഡ്രൂ ജാക്സൺ ന്റെ കാലം മുതൽ ഗവൺമെന്റിന്റെ ഉടമകളാണ്." – FDR, എഡ്വർഡ് ഹൗസിന് എഴുതിയ കത്ത്.

വായുവിനേക്കാളും ഭാരം കുറഞ്ഞ വിമാനങ്ങളിൽ , മനുഷ്യരേയും ചരക്കുകളേയും കടത്തുന്നതിന് ജർമ്മനിക്ക് മുന്നേതന്നെ കഴിയുമായിരുന്നു. 1910 ൽ. 1917 ലെ "ശത്രുവുമായുള്ള വ്യാപാര നിയമ" പ്രകാരം ഒന്നാം ലോക മഹായുദ്ധ കാലത്ത് അമേരിക്കൻ ഗവൺമെന്റ്, വിമാനങ്ങളുടെ പെയ്റ്റന്റ്, പിടിച്ചെടുത്തു.

യുദ്ധത്തിനു ശേഷം റിപ്പറേഷൻ കമ്മീഷൻ വിമാനം നിർമ്മിക്കുന്നതിൽ നിന്നും ജർമ്മനിയെ തടഞ്ഞു. ഇത് അമേരിക്കക്ക് അവസരമായി. തടസ്സങ്ങൾ മൂലം എന്തൊക്കെ അവസരങ്ങൾ ലഭ്യമാണെന്ന് വാൾസ്ട്രീറ്റ് ഫിനാൻസിയേഴ്സ് നിരീക്ഷിക്കുന്നുണ്ടായിരുന്നു. ജനറൽ ഇലക്ട്രിക്കിലെ ഓവൻ. ഡി. യങ്ങ് നു കീഴിൽ. ജനറൽ ഇലക്ട്രിക്. വിലാസം 120 ബ്രോഡ്വേ.

കോർപറേറ്റ് സോഷ്യലിസം എന്നത് നിയമത്തിന്റെ തണലിൽ മത്സരം ഒഴിവാക്കി, ഭരണകൂടത്തിന്റെ കുത്തക . ഭരണത്തിനു കീഴിൽ വ്യവസായങ്ങളെ കൊണ്ടു വരികയും ഭരണകൂടത്തെ അതിനു പുറത്തുള്ള ഏതാനും ചില വ്യക്തികൾ പല മാർഗ്ഗങ്ങളാലും നിയന്ത്രിക്കുകയും ചെയ്യുക എന്നതാണ്. Confessions of a Monopolist എന്ന കൃതിയിൽ ഫ്രഡറിക് ക്ലെംസൺ ഹോവെ ഇത് വിശദമായി പ്രതിപാദിക്കുന്നു. സമൂഹത്തെ ഏതാനും ആൾക്കാർക്കു വേണ്ടി പണിയെടുപ്പിക്കുക.

ജെ. പി. മോർഗൻ കമ്പനിയുടെ ഉദാരമായ സഹായത്താൽ ബെനീഞ്ഞോ മുസ്സോളിനി റോമിനെ കീഴ്പ്പെടുത്തി, ഇറ്റലിയിൽ കോർപറേറ്റ് ഭരണകൂടം സ്ഥാപിച്ചു. റൂസ്വെൽറ്റിന്റെ NRA യുടേതിനോട് സാമ്യമുള്ള സംഘടനാക്രമമായിരുന്നു. വാർ ഇൻഡസ്ട്രീസ് ബോർഡ് ആയിരുന്നു NRA യുടെ മുൻഗാമി. NRA - National Recovery Administration

അമേരിക്കയിൽ മുസ്സോളിനിയെ പ്രകീർത്തിച്ചത് തോമസ് ലാമോണ്ട്, ഓട്ടോ കാൻ. FDR ന്റെ NRA ദൂരവ്യാപകമായ, വിപുലമായ പദ്ധതിയുടെ ഭാഗമായിരുന്നു. കുറച്ചുപേർക്ക് ലാഭവും മറ്റുള്ളവർക്ക് നഷ്ടവും വരുന്ന സാമ്പത്തിക വ്യവസ്ഥ. സാറ്റാലിന്റെ റഷ്യയും, മുസ്സോളിനിയുടെ ഇറ്റലിയും റൂസ്വെൽറ്റിന്റെ ന്യൂ ഡീലും സമാന ലക്ഷ്യത്തോടുള്ളതാണ്.

ജർമ്മനിയിലെ അമേരിക്കൻ അംബാസഡർ വില്ല്യം ഡോഡ്, FDR ന് 1936 ഒക്ടോബർ 19 ന് അയച്ച കത്തിന്റെ പ്രസക്ത ഭാഗങ്ങൾ.

"നൂറിൽ അധികം അമേരിക്കൻ കമ്പനികൾക്ക് ഇവിടെ സ്ഥാപനങ്ങളുണ്ട്. ഡ്യൂപോണ്ടിന് മൂന്ന്, അവർ ആയുധ നിർമ്മാണത്തിന് സഹായിക്കുന്നു. പ്രധാന കൂട്ടാളി ഐ.ജി. ഫാർബെൻ കമ്പനി. അത് ഗവൺമെന്റിന്റെ ഭാഗമാണ്. അത് അമേരിക്കൻ അഭിപ്രായ സമന്വയത്തിന് വേണ്ടി വർഷം തോറും 2 ലക്ഷം ജർമ്മൻ മാർക്ക് ഒരു പ്രചാരണവേല നടത്തുന്ന കമ്പനിക്ക് നൽകുന്നു. സ്റ്റാൻഡേർഡ് ഓയിൽ 20 ലക്ഷം ഡോളർ ഇവിടെ കൊണ്ടു വന്നു. യുദ്ധത്തിനു വേണ്ടി എർസാറ്റ്സ് വാതകം നിർമ്മിക്കുന്നതിന് ജർമ്മൻകാരെ സഹായിക്കുന്നതു വഴി വർഷം തോറും 5 ലക്ഷം ഡോളർ നേടുന്നു. ഇന്റർനാഷണൽ ഹാർവെസ്റ്റർ കമ്പനി പ്രസിഡണ്ട് എന്നോട് പറഞ്ഞത് അവരുടെ വിൽപ്പന 33 ശതമാനം അധികമായി എന്നാണ്. എന്നാൽ അവർക്ക് കാശായിട്ട് ഒന്നും

കൊണ്ടു പോകുന്നതിന് സാധിക്കുന്നുമില്ല. നമ്മുടെ വിമാനക്കമ്പനികൾക്ക് ഇവിടെ ക്രുപ്പ്സ് ഉമായിട്ട് രഹസ്യ ധാരണയുണ്ട്. ജനറൽ മോട്ടോർസ്, ഫോർഡ്, എല്ലാം ധാരാളം ലാഭമുണ്ടാക്കുന്നു. എന്നാൽ ഒന്നും പുറത്തോട്ട് കൊണ്ടുപോകുന്നതിന് സാധ്യമല്ല.

"എന്നിട്ടും എന്താണ് അവർ ഇവിടെ പ്രവർത്തനം തുടരുന്നത്. എന്താണ് ഉദ്ദേ്യശം."[ Wall Street And the Rise of Hitler By Antony C Sutton ]

പണത്തിന്റെ ഒഴുക്ക് നിയന്ത്രിക്കുന്നതിന് അധികാരമുള്ളവൻ , മറ്റുള്ള പ്രവർത്ത ങ്ങളെ നിയന്ത്രിക്കും. അത്തരം നിയന്ത്രണ സംവിധാനത്തിന്റെ അമരത്ത് ബാങ്ക് ഓഫ് ഇന്റർനാഷണൽ സെറ്റിൽമെന്റ്സ് BIS. രണ്ടാം ലോക മഹായുദ്ധത്തിനു മുൻപ് നാസി ഭരണകാലത്ത് BIS ൽ ജർമ്മനിയുടെ പ്രതിനിധി ഹിറ്റ്ലറിന്റെ ധന കാര്യ വിദഗ്ദ്ധൻ ജാൽമർ ഹൊറെയ്സ് ഗ്രീലെ ഷാക്. റീഷ് ബാങ്കിന്റെ പ്രസി ഡണ്ട്.

ഹിറ്റ്ലറിന്റെ ജർമ്മനിയിൽ വാൾസ്ട്രീറ്റിലെ രണ്ടു പേരാണ് പ്രധാനമായും ഇട പെട്ടിരുന്നത്. ജാൽമർ ഷാക്, പുറ്റ്സീ ഹാൻഫ്സ്റ്റെയ്ംഗൽ. 1933 ലെ റീഷ്റ്റാഗ് തീ പിടിത്തത്തിനു പിന്നിൽ പുറ്റ്സിയാണെന്ന് കരുതപ്പെടുന്നു. 19 –ാം നൂറ്റാ ണ്ടിന്റെ തുടക്കത്തിൽ മൂത്ത സഹോദരൻ ഷാക് ഇക്വിറ്റബിൾ ട്രസ്റ്റ് കമ്പനി യുടെ ബർലിൻ ഓഫിസിൽ പണിയെടുത്തിരുന്നു. ജാൽമർ ജർമ്മനിയിൽ ജനി ച്ചു. സഹോദരൻ വില്ല്യം ഷാക് അമേരിക്കയിൽ ജനിച്ചു.

ജാൽമർ അദ്ദേഹത്തിന്റെ പേരിൽ ഹൊറെയ്സ് ഗ്രീലെ എന്ന് പിന്നീട് ചേർത്തു. അമേരിക്കൻ നാമം. ഷാക് കുടുംബത്തിന്റെ തുടക്കം ന്യൂയോർക്കിൽ. മോർഗന്റെ നിയന്ത്രണത്തിലുള്ള ഇക്വിറ്റബിൾ ട്രസ്റ്റിൽ പണിയെടുത്തു. ജനറൽ ഇലക്ട്രിക്കിലെ ഓവൻ യങ്ങിനെയും സ്റ്റാൻഡാർഡ് ഓയിലിന്റെ അദ്ധ്യക്ഷൻ ഫാരിഷിനെയും പലപ്രാവശ്യം സന്ദർശിച്ചു. അന്താരാഷ്ട്ര സാമ്പത്തിക ഉന്നത ന്മാരുടെ ആളായിരുന്നു ഷാക്, ഹിറ്റ്ലറിന്റെ സ്വകാര്യ സംഘവും വാൾസ്ട്രീറ്റും തമ്മിൽ ബന്ധിപ്പിക്കുന്ന കണ്ണിയായിരുന്നു ഷാക്.

1934 ൽ ജർമ്മനിയുടെ ഉത്പാദനം 3 ലക്ഷം ടൺ സ്വാഭാവിക പെട്രോളിയം ഉത്പന്നങ്ങൽ. 8 ലക്ഷം ടൺ കൃത്രിമ ഗാസൊലിൻ. ന്യൂജേർസിയിലെ സ്റ്റാൻഡാർഡ് ഓയിൽ , കൽക്കരിയിൽ നിന്നും കൃത്രിമ ഗാസോലിൻ നിർമ്മി ക്കുന്നതിന് , ഹൈഡ്രൊജനേഷൻ സാങ്കേതിക വിദ്യ ഐ.ജി. ഫാർബന് കൈമാ റിയതിനു ശേഷം ജർമ്മനി 65 ലക്ഷം ടൺ എണ്ണ ഉത്പാദിപ്പിച്ചു. അതിന്റെ 85 ശതമാനം അതായത് 55 ല്കഷം ടൺ സ്റ്റാൻഡാർഡ് ഓയിൽ സാങ്കേതിക വിദ്യ യിൽ നിന്നുള്ള കൃത്രിമ ഗാസൊലീൻ. അതിന്റെ നിയന്ത്രണം ഐ.ജി. ഫാർബൻ പ്രസ്ഥാനമായ ബ്രാവുൻകോലെ – ബെൻസീൻ. ഫാർബൻ കാർട്ടൽ 1926 ൽ രൂപീകരിച്ചത് വാൾസ്ട്രീറ്റ് സഹായത്തോടെ.

ഇതൊക്കെ കരുതിക്കൂട്ടി ചെയ്യുന്നതാണ്. അമേരിക്കയുടെ ഭാഗത്തു നിന്നുള്ള യാദൃശ്ചികതയല്ല. അമേരിക്കൻ ബിസിനസ്സ് ഭീമന്മാർ അവർക്ക് നേട്ടമുള്ളിടത്തെല്ലാം നാസിസത്തെ സഹായിക്കുകയായിരുന്നു.

ഒന്നാം ലോക മഹായുദ്ധത്തിനു ശേഷം വേഴ്സാലിസ് കരാർ, പരാജയപ്പെട്ട ജർമ്മനിയുടെ മേൽ അധികം ദുരിതങ്ങൾ ഏൽപ്പിച്ചു. ഇത്തരം സാമ്പത്തിക ദുരിതങ്ങളാണ് ഹിറ്റ്ലറിനെ അംഗീകരിക്കുന്നതിന് അവരെ പ്രേരിപ്പിച്ചത്. അത് അന്താരാഷ്ട്ര ബാങ്കർമാർ അവരുടെ നേട്ടങ്ങൾക്കായി ഉപയോഗിച്ചു. അതിനുള്ള അവസരങ്ങൾ വിവരിക്കുന്നതായിരുന്നു ഡാവ്സ് പദ്ധതിയും, യങ്ങ് പദ്ധതിയും. ഗവൺമെന്റിന്റെ അനുമതിയില്ലാതെ സെൻട്രൽ ബാങ്കേർസ് തയ്യാറാക്കിയതാണ് ഇതു രണ്ടും. പിന്നീട് ഗവൺമെന്റ് അവയെ അംഗീകരിക്കുകയും പിൻതുണയ്ക്കുകയും ചെയ്തു. അവ പ്രധാനമായും ജെ.പി. മോർഗൻ നിർമ്മിതി എന്നാണ് ജോർജ്ജ് ടൗൺ സർവ്വകലാശാലയിലെ പ്രഫസറായിരുന്ന കാരൾ ഖിഗ്ലി പറയുന്നത്. ഡാവ്സ് പദ്ധതി അനുസരിച്ച് ജർമ്മനിക്ക് നൽകുന്നതിന് സമാഹരിച്ച 80 കോടി ഡോളർ എന്നാൽ പ്രധാനമായും ഐ.ജി. ഫാർബൻ – കെമിക്കൽ, വെറീനിങ്ങ്റ്റെ സ്റ്റാൽവർകെ – സ്റ്റീൽ കമ്പനികൾ രൂപീകരിക്കുന്നതിനു വേണ്ടി ഉപയോഗിക്കപ്പെട്ടു. 1920 കളുടെ മദ്ധ്യത്തിൽ. അവയാണ് ഹിറ്റ്ലറിനെ അധികാരത്തിലേറുന്നതിന് സഹായിച്ചത്. രണ്ടാം ലോക മഹായുദ്ധത്തിനു വേണ്ട സാമഗ്രികൾ ഉത്പാദിപ്പിക്കുന്നതിനുള്ള ബാദ്ധ്യതയും ജർമ്മനി സഖ്യകക്ഷികൾക്ക് നൽകാനുള്ള സാമ്പത്തിക ബാദ്ധ്യതയും, ജർമ്മൻ ബോണ്ടുകൾ വാങ്ങിയ വിദേശികളുടെ മേൽ വന്നുചേർന്നു. അത് പുറപ്പെടുവിച്ചത് വാൾസ്ട്രീറ്റ് സാമ്പത്തിക കുത്തകകളും. അതിന്റെ ഉടമകൾ വാസ്തവത്തിൽ സർക്കാരിന്റെ ഉദ്യോഗസ്ഥന്മാരും.

1924 ലെ ഡാവ്സ് പദ്ധതി തയ്യാറാക്കി വിപണനം ചെയ്ത വിദഗ്ദ്ധർ ചാൾസ് ഡാവ്സ് – ബാങ്കർ, മോർഗൻ പങ്കാളി ഓവൻ യങ്ങ്, അദ്ദേഹം ജനറൽ ഇലക്ട്രിക്കിന്റെ പ്രസിഡണ്ട് . 1924 ലെ അലീഡ് കമ്മിറ്റി വിദഗ്ദ്ധരുടെ അദ്ധ്യക്ഷനായിരുന്നു ഡാവ്സ്. 1929 ആ സ്ഥാനം ഓവൻ ന് വന്നുചേർന്നു. ജെ. പി. മോർഗന്റെ പിൻതുണയോടെ. കൂടെ റ്റി. ഡബ്ല്യൂ. ലാമോൻട്ട് – ഒരു മോർഗൻ പങ്കാളി, റ്റി. എൻ. പെർകിൻസ് – മോർഗനുമായി ബന്ധപ്പെട്ട ബാങ്കർ. വ്യക്തമായി പറഞ്ഞാൽ അമേരിക്കൻ ഡെലിഗേഷൻ മൊത്തമായും മോർഗൻ ന്റെ നിയന്ത്രണത്തിലായിരുന്നു. അവർ അമേരിക്കൻ ഗവൺമെന്റിന്റെ മുദ്രയും അധികാരവും അവരുടെ പദ്ധതി നടത്തിപ്പിനായി ഉപയോഗിച്ചു.

ജർമ്മൻ ഡെലിഗേഷൻ ജാൽമർ ഷാക്കിന്റെ നിയന്ത്രണത്തിലും. ഡാവ്സ്, യങ്ങ് കമ്മീഷൻ അംഗങ്ങളും ഉപദേഷ്ടാക്കളും ന്യൂയോർക്ക് സാമ്പത്തിക സംഘാതങ്ങളുമായി ബന്ധമുണ്ടായിരുന്നവരും ഹിറ്റ്ലറിന്റെ ഉയർച്ചക്ക് നേരിട്ട് സഹായിച്ചവരുമായിരുന്നു.

ഹിറ്റലറിന്റെ സാമ്പത്തിക ബുദ്ധിജീവി ജാൽമർ ഹൊറെയ്സ് ഗ്രീലെ ഷാക്കിന്റെയും നാസി വ്യവസായി ഫ്രിറ്റ്സ് തൈസീൻന്റെയും അഭിപ്രായത്തിൽ, 1928 ലെ യങ്ങ് പദ്ധതിയാണ് 1933 ൽ ഹിറ്റ്ലറിനെ അധികാരത്തിലേറ്റിയത്. അത് തയ്യാറാക്കിയത് മോർഗൻന്റെ പിണിയാൾ ഓവൻ യങ്ങ്.

“ജർമ്മനി പൂർണ്ണമായും തകരുന്നതിനെ തടയണമെന്നുണ്ടങ്കിൽ “യങ്ങ് പദ്ധ തി”യെ എതിർക്കേണ്ടതുണ്ടെന്ന് പൂർണ്ണ ബോധ്യമായതിനു ശേഷമാണ് ഞാൻ നാഷണൽ സോഷ്യലിസ്റ്റ് പാർട്ടിയിക്ക് എതിരേ തിരിഞ്ഞത്.” – ഫ്രിറ്റ്സ് തൈസീൻ.

യങ്ങ് പദ്ധതി അമേരിക്കൻ മൂലധനം ഉപയോഗിച്ച് ജർമ്മനിയെ കൈയ്യ ടക്കുന്നതിനു വേണ്ടിയായിരുന്നു. അമേരിക്കൻ ബന്ധങ്ങളുള്ള ജർമ്മൻ പ്രസ്ഥാനങ്ങൾ അതിനെ തരണം ചെയ്യുന്നതിനു വേണ്ടി താത്കാലിക വിദേശ ബന്ധങ്ങൾ രൂപീകരിച്ചു. ഉദാ : AEG (ജർമ്മൻ ജനറൽ ഇലക്ട്രിക്) – അമേരി ക്കൻ ജനറൽ ഇലക്ട്രിക്കിന്റെ സഹോദര സ്ഥാപനം – ഫ്രാങ്കോ ബൽജിയൻ കമ്പനിക്ക് AEG യെ വിൽപ്പന നടത്തി. യൂണൈറ്റഡ് യൂറോപ്യൻ വെഞ്ചർ എന്ന പ്രസ്ഥാനത്തിലൂടെ ഡാവ്സ് പദ്ധതിയുടെ ഗുണഫലങ്ങൾ കൈക്കലാക്കു ന്നതിന് ശ്രമിക്കുന്ന സമയത്ത് FDR ന് പൂർണ്ണ പിൻതുണ നൽകിയിരുന്നത് ഓവൻ യങ്ങ്.

ജാൽമർ ഷാക് പറഞ്ഞിരുന്നത് യങ്ങ് പദ്ധതിയാണ് ഹിറ്റ്ലറിന്റെ ഉയർച്ചക്ക് കാരണമായതെന്നാണ്. എന്നാൽ ബാങ്ക് ഓഫ് ഇന്റർനാഷണൽ സെറ്റിൽമെന്റ്സ് BIS എന്ന ആശയം കൊണ്ടുവന്നത് ഷാക് തന്നെയാണ്. അതിന്റെ വിശദവിവരങ്ങൾ തയ്യാറാക്കിയത് 1. ജാക്സൺ റെയ്നോൾഡ്സ് – ന്യൂയോർക്കിലെ പ്രമുഖനായ ബാങ്കർ 2. മെൽവിൻ ടെയ്‌ലർ – ഷിക്കാഗോ വിലെ ഫസ്റ്റ് നാഷണൽ ബാങ്ക്, 3. ചാൾസ് ആഡ്ഡിസ്സ് – മുൻപ് HSBC, യിലുണ്ടാ യിരുന്നു. പിന്നെ ഫ്രാൻസിലെയും ജർമ്മനിയിലെയും ചില ബാങ്കർമാരും. യങ്ങ് പദ്ധതിക്ക് **BIS** അനിവാര്യമായിരുന്നു. അന്താരാഷ്ട്ര സാമ്പത്തിക ബന്ധ ങ്ങൾക്കു വേണ്ടി. ഓവൻ യങ്ങ് തന്നെയായിരുന്നു ഇന്റർനാഷണൽ ബാങ്ക് ഫോർ റീ കൺസ്ട്രക്ഷൻ ആന്റ് ഡിവലപ്മെന്റ് എന്നതിന്റെയും മുഖ്യ ശില്പി.

ജർമ്മനിയിലെ ജാൽമർ ഷാക്കും, ന്യൂയോർക്കിലെ മോർഗൻ പിണിയാൾ ഓവൻ യങ്ങും, തമ്മിലുള്ള ബന്ധം ലോകാധിപത്യത്തിനു വേണ്ട അന്താരാഷ്ട്ര ബന്ധങ്ങളുടെ ഒരു ഘട്ടം മാത്രമാണ്.

“അത് ആഗോളാടിസ്ഥാനത്തിൽ സാമ്പത്തിക നിയന്ത്രണം എന്നതിൽ കുറഞ്ഞ ഒന്നുമല്ല. സ്വകാര്യ താത്പര്യങ്ങളുടെ നിയന്ത്രണത്തിനു കീഴിൽ. ഓരോ രാജ്യ ത്തിന്റെയും രാഷ്ട്രീയ വ്യവസ്ഥിതി കീഴ്പ്പെടുത്തുന്നതിനു വേണ്ടി. ലോക ത്തിന്റെ തന്നെ സമ്പദ്ഘടന ആകമാനം തന്നെ കീഴ്പ്പെടുത്തുന്നതിനു വേണ്ടി.” കാരൾ ഖിഗ്‌ലി

ഓരോ ദേശത്തിലെയും പണത്തിന്റെ ലഭ്യത നിയന്ത്രിക്കുന്നതുവഴി അതത് രാജ്യത്തെ സ്വകാര്യ സെൻട്രൽ ബാങ്കുകൾ ഒരു ജന്മിത്വ വ്യവസ്ഥിതിയിലെന്ന പോലെ, സമ്പദ്ഘടനയെ നിയന്ത്രിക്കുന്നു. അന്താരാഷ്ട്ര ബാങ്കർമാരെ യുദ്ധം ബാധിക്കുന്നില്ല. BIS ന്റെ ആസ്ഥാനം ബെയ്സൽ, സ്വിറ്റ്സർലൻഡ്. അവിടെ നടക്കുന്ന അതീവം രഹസ്യമായ സമ്മേളനങ്ങൾ ലോകത്തിന്റെ ഗതി നിയന്ത്രി ക്കുന്നു.

ഒന്നാം ലോക മഹായുദ്ധത്തിനു ശേഷം ഡാവ്സ് പദ്ധതി പ്രകാരം, അന്താരാഷ്ട്ര വാൾസ്ട്രീറ്റ് ബാങ്കേഴ്സ് നൽകിയ മൂന്ന് ഭീമമായ വായ്പകൾ , സമാധാനം സൃഷ്ടിക്കുന്നതിനു പകരം, രണ്ടാം ലോക മഹായുദ്ധം സൃഷ്ടിക്കുന്നതിന് ഏറ്റവും വലിയ പങ്ക് വഹിച്ചു. ( ജയിംസ് സ്റ്റിവർട്ട് മാർട്ടിൻ )

അവ മൂന്ന് ജർമ്മൻ കാർട്ടലുകൾക്ക് വേണ്ടി ഉപയോഗപ്പെടുന്ന തരത്തിലായിരുന്നു.

ജർമ്മൻ കാർട്ടൽ / വാൾസ്ട്രീറ്റ് ബാങ്ക് സിൻഡിക്കേറ്റ്/വായ്പ തുക ഡോളർ

1. AEG ( ജർമൻ ജനറൽ ഇലക്ട്രിക് ) നാഷണൽ സിറ്റി കമ്പനി 3.5 കോടി
2. യുണൈറ്റഡ് സ്റ്റീൽ വർക്സ് ഡില്ലൻ റീഡ് ആന്റ് കമ്പനി 7.25 കോടി
3. അമേരിക്കൻ ഐ.ജി.കെമിക്കൽ (ഐ.ജി. ഫാർബൻ) നാഷണൽ സിറ്റി കമ്പനി 3 കോടി

സാമ്പത്തിക ബാദ്ധ്യത നികത്തുന്നതിനു വേണ്ടി ധനസഹായം ചെയ്തത് ഏതാനും ചുരുക്കം ചില പ്രസ്ഥാനങ്ങൾ മാത്രമാണ്.

| | | |
|---|---|---|
| ഡില്ലൻ റീഡ് | 24 | കോടി ഡോളർ |
| ഹാരിസ് ഫോർബ്സ് | 19 | ” |
| നാഷണൽ സിറ്റി | 18 | ” |
| സ്പേയർ | 6 | ” |
| ലീ ഹിഗ്ഗിൻസൺ | 5.5 | ” |
| ഗ്യാരന്റി കമ്പനി | 4.5 | ” |
| കൂൻ ലോയേബ് | 4 | ” |
| ഇക്വലിറ്റബിൾ ട്രസ്റ്റ് | 3.5 | ” |

[ Bankers Profit from German Loans By Robert R. Kuczynski ]

കൃത്രിമ ഗാസോലിൻ നിർമ്മിക്കുന്നതിന് കൂടാതെ മറ്റു കാര്യങ്ങളിലും നാസി ജർമ്മനിക്ക് അമേരിക്കൻ സഹായം ലഭിച്ചിരുന്നു. യുദ്ധ ടാങ്ക് നിർമ്മിക്കുന്നതിൽ ഏറ്റവും വലിയ രണ്ട് പ്രസ്ഥാനങ്ങൾ ഓപൽ ഉം ഫോർഡും. ഓപൽ, ജെ.പി. മോർഗൻ പ്രസ്ഥാനമായ ജനറൽ മോട്ടോർസിന്റെ പൂർണ്ണ ഉടമസ്ഥതയിലുള്ളത്. ഡെട്രോയിറ്റിലെ ഫോർഡ് മോട്ടോർ കമ്പനിയുടെ ഉടമസ്ഥതയിലുള്ളതായിരുന്നു ഫോർഡ്. 1936 ൽ ഓപൽ നെ ജർമ്മനി നികുതി വിമുക്തമാക്കി. ജനറൽ മോട്ടോർസ് ജർമ്മനിയിൽ നിന്നും കിട്ടിയ ലാഭം അവിടെ തന്നെ

പുനർനിക്ഷേപം നടത്തി. നാസിസത്തിന് ചെയ്ത സഹായത്തിന് ഹെൻട്രി ഫോർഡ് ആദരിക്കപ്പെട്ടു. അൽകോവ യും ഡോ കെമിക്കലും അവരുടെ അമേ രിക്കൻ സാങ്കേതിക വിദ്യ നാസി വ്യവസായത്തിനു വേണ്ടി ഉപയോഗിച്ചു. നാസി വ്യവസായ വത്കരണത്തിന് പ്രധാന പങ്ക് വഹിച്ചത് പ്രധാനമായും മോർഗൻ, റോക്കെഫെല്ലർ അന്താരാഷ്ട്ര ബാങ്കർമാരുമായി ബന്ധമുള്ള അമേരി ക്കൻ കമ്പനികളാണ്.

"ഡില്ലൻ, ന്യൂയോർക്ക് ബാങ്കർ, ജൂതൻ. പറഞ്ഞു നിങ്ങളുടെ സ്ഥാനത്ത് ഞാനാ യിരുന്നുവെങ്കിൽ പദ്ധതിയിൽ ഒപ്പ് വക്കില്ലായിരുന്നു."- ഫ്രിറ്റസ് തൈസീൻ.

"ഫാർബൻ എന്നാൽ ഹിറ്റ്ലറും, ഹിറ്റ്ലർ എന്നാൽ ഫാർബനുമായിരുന്നു" – സെനറ്റർ ഹോമർ. റ്റി. ബോൺ.

രണ്ടാം ലോക മഹായുദ്ധം നടക്കുമ്പോൾ ലോകത്തിലെ ഏറ്റവും വലിയ കെമി ക്കൽ ഉത്പാദനശാല ഐ. ജി. ഫാർബൻ ആയിരുന്നു. അസാധാരണമായ രാഷ്ട്രീയ സാമ്പത്തിക സ്വാധീനമുണ്ടായിരുന്നതിനാൽ അതിനെ രാഷ്ട്രത്തിന കത്തെ രാഷ്ട്രം എന്ന് വിശേഷിപ്പിച്ചിരുന്നു. ജർമ്മനിയിൽ നിലവിലുണ്ടായി രുന്ന ആറ് കെമിക്കൽ ഭീമന്മാരെ കൂട്ടി യോജിപ്പിച്ചിട്ടാണ് ഹെർമൻ ഷ്മിറ്റ്സിന്റെ നേതൃത്വത്തിൽ ഐ.ജി. ഫാർബൻ രൂപീകരിക്കപ്പെട്ടത്. ഷ്മിറ്റ്സ് ഉൾപ്പെടെ ഐ. ജി. ഫാർബൻ ഡയറക്ടർമാർ യുദ്ധകുറ്റകൃത്യങ്ങൾക്ക് വിചാരണ നേരിട്ടു. എന്നാൽ അമേരിക്കൻ ബന്ധമുണ്ടായിരുന്ന ഐ.ജി. ഫാർബൻ മേധാവികളെ പൂർണ്ണമായും ഒഴിവാക്കി. വാൾസ്ട്രീറ്റുമായുള്ള അമേരിക്കൻ ബന്ധമാണ് ഐ. ജി. ഫാർബനെ സൃഷ്ടിച്ചതും പിന്നെ അഡോൾഫ് ഹിറ്റ്ലറിനെയും . അതു കൊണ്ട് മാത്രമാണ് രണ്ടാം ലോക മഹായുദ്ധം ഉണ്ടായതും.

ഫാർബന്റെ ജർമ്മൻ ബാങ്കർമാർ – മാക്സ് വാർബർഗ് – അദ്ദേഹത്തിന്റെ സഹോദരൻ പോൾ വാർബർഗ് അമേരിക്കൻ ഫെഡറൽ റിസർവ് സിസ്റ്റത്തിന്റെ സ്ഥാപകരിൽ ഒരാൾ. പോൾ വാർബർഗ് അമേരിക്കൻ ഐ.ജി ഫാർബന്റെ ബോർഡിലും ഉണ്ടായിരുന്നു. ഐ.ജി. ഫാർബന്റെ രൂപീകരണത്തിൽ പങ്കു ചേർന്ന കാൾ ബോഷ്, ഫ്രിറ്റ്സ് ടെർമീയർ, കർട്ട് ഓപ്പൻഹീം, ജോർജ്ജ് വോൺ നൈറ്റ്സർ എല്ലാ പേരും കുറ്റവിചാരണ നേരിട്ടു. മാക്സ് വാർബർഗ് ഒഴികെ. അമേരിക്കയിലേയും ജർമ്മനിയിലേയും ഫാർബൻ സംഘാതം നാസി ഭരണകൂടത്തെ നിയന്ത്രിക്കുന്നതിൽ പ്രധാന പങ്കുവഹിച്ചു. ഫാർബൻ നൽകിയ 4 ലക്ഷം ജർമൻ മാർക് ഹിറ്റ്ലറിന് അധികാരത്തിൽ വരുന്നതിന് പ്രധാനമായും സഹായം നൽകി. 1925 ൽ ലഭിച്ചതു കൂടാതെ 1929 ൽ അമേരിക്കൻ ഫാർബന് 3 കോടി ഡോളർ വാൾസ്ട്രീറ്റിൽനിന്നും ലഭിച്ചു. ഡയറക്ടർമാരെ നിയമിച്ചതും, മൂലധനം സമാഹരിച്ചതും എല്ലാം ജർമ്മൻ സ്വേഛാധിപതിയായി ഹിറ്റ്ലർ വളർ ന്നതിനും വർഷങ്ങൾക്കു മുൻപാണ്. 1939 ൽ ഐ.ജി. ഫാർബൻ 380 ജർമ്മൻ പ്രസ്ഥാനങ്ങളിലും 500 വിദേശപ്രസ്ഥാനങ്ങളിലും നിയന്ത്രണാധികാരം നേടി. അത് വിദേശപ്രസ്ഥാനങ്ങളുമായി 2000 ൽ അധികം കാർട്ടൽ കരാറുകളിൽ ഏർപ്പെട്ടു. 1945 ൽ രേഖകൾ നശിപ്പിക്കപ്പെട്ടതു കാരണം ഐ.ജി. ഫാർബന്റെ ഇടപാടുകളെക്കുറിച്ച് പൂർണ്ണവിവരം ലഭ്യമല്ല. അമേരിക്കൻ യുദ്ധകാര്യ വിഭാഗം പിന്നീട് നടത്തിയ അന്വേഷണത്തിൽ ജർമ്മനിയെ ശക്തിപ്പെടുത്തുന്ന തിൽ മാത്രമല്ല ഭീഷണിയായിത്തീരാവുന്ന ശക്തികളെ ബലഹീനമാക്കുന്നതിനും

ഐ.ജി. ഫാർബൻ കാര്യമായ പങ്ക് വഹിച്ചു. അതിന്റെ ഉദ്യോഗസ്ഥന്മാർക്ക് ലോകാധിപത്യത്തിനു വേണ്ടിയുള്ള ശ്രമങ്ങളെക്കുറിച്ച് പൂർണ്ണവിവരം ഉണ്ടായി രുന്നു. അതിൽ അമേരിക്കകാരും ഉൾപ്പെടും. ഇതൊക്കെ മുന്നിൽ കണ്ടിട്ടാണ് അവർ ഹിറ്റ്ലറെ വളർത്തിക്കൊണ്ടുവന്നത്. വിഷവാതക ഉത്പാദനത്തിന്റെ 95 ശതമാനവും ഐ.ജി. ഫാർബന്റെ വക. അതിൽ കോൺസൺട്രേഷൻ ക്യാമ്പു കളിൽ ഉപയോഗിച്ച സൈകോൺ – ബി എന്ന വാതകവും ഉൾപ്പെടും.

"നാല് വർഷ പദ്ധതിയുടെ അടിസ്ഥാനത്തിൽ ജർമ്മൻ രസതന്ത്രം ഉപയോഗിച്ചി ല്ലായിരുന്നുവെങ്കിൽ ആധുനിക യുദ്ധ അതിക്രമം ( Prosecution ) അചിന്തനീയ മാകുമായിരുന്നു എന്നത് ഒട്ടും അതിശയോക്തി അല്ല."- ഡോക്ടർ. വോൺ ഷ്നൈറ്റ്സ്ലർ. ഐ. ജി. ഫാർബൻ.

സാങ്കേതിക, സാമ്പത്തിക സഹായം ലഭിച്ചത് പ്രധാനമായും അമേരിക്കയിൽ നിന്നാണ് എന്നതാണ് വാസ്തവം. വിദേശ വ്യവസായ ബന്ധങ്ങൾ നാസി നയ ങ്ങൾ വിദേശത്ത് പ്രചരിപ്പിക്കുന്നതിനും , തന്ത്രപ്രധാനമായ വിവരങ്ങൾ ശേഖ രിക്കുന്നതിനും, ലോകമാകമാനം രാസവസ്തുക്കൾക്കു മേൽ നിയന്ത്രണം സ്ഥാപിക്കുന്നതിനും വേണ്ടി ഉപയോഗിക്കപ്പെട്ടു.

സൈകോൺ ബി വാതകത്തിന്റെ കണ്ടുപിടിത്തമാണ് ഏറ്റവും ഭയാനകമായ വസ്തുത. 20 കോടി ജനങ്ങളെ കൊല്ലുന്നതിന് ശേഷിയുള്ള സൈകോൺ. ബി, നിർമ്മിക്കുകയും വൽപ്പന നടത്തുകയും ചെയ്തു. ഐ.ജി. ഫാർബൻ ഡയറ ക്ടർമാർക്ക് കോൺസൺട്രേഷൻ ക്യാമ്പുകളെക്കുറിച്ച് പൂർണ്ണ വിവരമുണ്ടായി രുന്നു. അവരുടെ രാസവസ്തുക്കൾ ഉപയോഗിക്കപ്പെടുന്നതുൾപ്പെടെ. മുൻകൂട്ടി തന്നെ.

1945 ലെ ഷ്നൈറ്റ്സറെ ചോദ്യം ചെയ്തതിൽ അത് രേഖപ്പെടുത്തിയിട്ടുണ്ട്.

ചോദ്യം : ഐ.ജി. കെമിക്കൽസ് മനുഷ്യരെ കൊല്ലുന്നതിനു വേണ്ടി ഉപയോഗിക്കപ്പെടുന്നു എന്നറിഞ്ഞപ്പോൾ നിങ്ങൾ എന്തു ചെയ്തു ?

ഷ്നൈറ്റ്സർ : ഭയപ്പെട്ടു പോയി.

ചോദ്യം : നിങ്ങൾ എന്തെങ്കിലും പ്രവർത്തിച്ചിരുന്നോ, അത് തടയു ന്നതിനു വേണ്ടി.

ഷ്നൈറ്റ്സർ : അത് അതീവം ഭയാനകമായിരുന്നതിനാൽ ഒന്നും ചെയ്യു ന്നതിന് കഴിഞ്ഞില്ല മ്യൂളൻ ക്യൂൻ റാഡി, ആംബ്രോസ് പിന്നെ മറ്റുള്ളവരോ ടെല്ലാം അന്വേഷിച്ചു. അവർക്ക് അറിവുള്ളതായിരുന്നോ എന്ന്.

ചോദ്യം : അവർ എന്തു പറഞ്ഞു ?

ഷ്നൈറ്റ്സർ : ഓഷ്വിറ്റ്സിലെ എല്ലാ ഐ.ജി. ഫാർബൻ ഡയറക്ടർ മാ ർ ക്കും അറിവുണ്ടായിരുന്നു.

ഐ.ജി ഫാർബൻ അതിന്റെ നിർമ്മാണം തടഞ്ഞതുമില്ല. നാസി ചാരവൃത്തി യുടെ കേന്ദ്രമായിരുന്നു ബർലിനിലെ ഐ.ജി. ഫാർബൻ. തലവൻ മാക്സ് ഇൽഗ്നർ. അദ്ദേഹം ഫാർബൻ ഡയറക്ടർ. ഫാർബൻ പ്രസിഡണ്ട് ഹെർമൻ ഷ്മിറ്റ്സിന്റെ മരുമകൻ. അവർ രണ്ടുപേരും അമേരിക്കൻ ഐ.ജി ഡയറക്ടർമാരുമായിരുന്നു. കൂടെ ഹെൻട്രി ഫോർഡ് – ഫോർഡ് മോട്ടോർ കമ്പനി, പോൾ വാർബർഗ് – ബാങ്ക് ഓഫ് മാൻഹട്ടൻ, ചാൾസ്. ഇ. മിച്ചൽ – ന്യൂയോർക്ക് ഫെഡറൽ റിസർവ്.

അതിന്റെ അമേരിക്കൻ വിഭാഗം ചെമ്നിക്കോ , ന്യൂയോർക്ക് വൈസ് പ്രസിഡണ്ട് റൂഡോൾഫ് ഇൽഗ്നർ, മാക്സിന്റെ സഹോദരൻ. അത് രണ്ടാം ലോക മഹായുദ്ധത്തിനും മുൻപേ തന്നെ പ്രവർത്തിച്ചിരുന്നു. കൂടാതെ മനശ്ശാസ്ത്രപരമായതും സാമ്പത്തികമായതും ആയ യുദ്ധമുറകളും. മനശ്ശാസ്ത്രപരമായതിൽ പ്രധാനം പ്രചാരണവേല. ഐ.ജി. ഫാർബന്റെ നിർബന്ധത്തിനു വഴങ്ങി സ്റ്റാൻഡാർഡ് ഓയിൽ കൃത്രമ റബർ ഉത്പാദനം കുറച്ചു.

രണ്ടാം ലോക മഹായുദ്ധത്തിനു മുൻപ് ഏറ്റവും അധികം വിദേശനാണ്യം നേടുന്ന കമ്പനിയായിരുന്നു ഐ.ജി. ഫാർബൻ. ആ സൗകര്യം അത് ചാരപ്രവർത്തനം നടത്തുന്നതിനും, ആയുധങ്ങൾ കരസ്ഥമാക്കുന്നതിനും മറ്റു രാഷ്ട്രീയ പ്രവർത്തനങ്ങൾക്കും വേണ്ടി ഉപയോഗിച്ചു. ജർമ്മൻ യുദ്ധ മന്ത്രാലയവുമായി നിരന്തരം ബന്ധപ്പെടുന്നതിനുവേണ്ടി ഐ.ജി. ഫാർബൻ ലെയ്സൺ ഓഫീസ് സ്ഥാപിച്ചു.

യുദ്ധത്തിനു മുന്നോടിയായിട്ടുള്ള സൈനിക തയ്യാറെടുപ്പുകൾ വിദേശങ്ങളിൽ അറിവുള്ളതായിരുന്നു. വാൾസ്ട്രീറ്റിൽനിന്നും ധന , സാങ്കേതിക വിദ്യാ സമാഹരണത്തിനെ അത് ദോഷകരമായി ബാധിക്കുമെന്നതിനാൽ അതിനെ മറച്ചു വയ്ക്കേണ്ടത് ആവശ്യമായിരുന്നു. അതിനുവേണ്ടി ന്യൂയോർക്കിലെ പ്രമുഖമായ പബ്ലിക് റിലേഷൻസ് പ്രസ്ഥാനത്തെ ചുമതലപ്പെടുത്തി. ഐ.ജി ഫാർബൻ എന്ന ആശയത്തെ അമേരിക്കയിൽ വിൽക്കുന്നതിനു വേണ്ടി. 1920 കളിലേയും 1930 കളിലേയും ഏറ്റവും മുഖ്യമായ പബ്ലിക് റിലേഷൻസ് പ്രസ്ഥാനം. ഐവി ലീ ആന്റ് റ്റി. ജെ. റോസ്സ്. ന്യൂയോർക്ക്. മുൻപ് അവർ അമേരിക്കൻ ജനതയുടെ ഇടയിൽ റോക്കെഫെല്ലർ എന്ന നാമം സ്ഥാപിച്ചെടുത്തിരുന്നു. സോവിയറ്റ് യൂണിയനു വേണ്ടിയും അവർ പ്രവർത്തിച്ചിരുന്നു. 1920 കളുടെയും 1930 കളുടെയും അവസാനം സോവിയറ്റ് ക്യാമ്പുകൾ നിറഞ്ഞു കവിഞ്ഞിരുന്ന സമയത്ത്. അവർ അതിലേക്കായി ഒരു പുസ്തകം പ്രസിദ്ധീകരിച്ചു. തലക്കെട്ട് USSR . 1929 മുതൽ അമേരിക്കയിലെ ഐ.ജി. ഫാർബനു വേണ്ടി ഐവി ലീ പ്രവർത്തിച്ചു. അമേരിക്കൻ വിരുദ്ധ പ്രവർത്തനം നടത്തിയെന്ന പേരിൽ ഐവി ലീ വിചാരണ നേരിട്ടു. ജർമ്മൻ ജൂതന്മാരോട് പെരുമാറുന്ന രീതി സ്വീകാര്യമല്ലെന്നും, അമേരിക്കൻ ജനത അത് അംഗീകരിക്കുകയില്ലെന്നും, നാസികൾക്കു വേണ്ടി പ്രവർത്തിക്കുന്നത് അവർ സഹിക്കുകയില്ലെന്നും ഐവിലീ, ഐ.ജി. ഫാർബനെ അറിയിച്ചിരുന്നു. അമേരിക്കൻ ഐ.ജി യിലെ ഡയറക്ടർമാർ എഡ്സെൽ ഫോർഡ് പിന്നെ സിറ്റി ബാങ്കിലെ വാൾട്ടർ റ്റീഗിൾ തുടങ്ങിയവരായിരുന്നു.

ഐവി ലീക്ക് അമേരിക്കൻ ഐ.ജി യും വേതനം നൽകിയിരുന്നു. അതായത് നാസി പ്രചാരണവേലയ്ക്ക് വേണ്ട മൊത്തം ചെലവും ജർമ്മനിയിൽ നിന്നുമായിരുന്നില്ല. അമേരിക്കൻ ഡയറക്ടർമാരുടെ നിയന്ത്രണത്തിലുണ്ടായിരുന്ന അമേരിക്കൻ പണം നാസി പ്രചാരണവേലക്ക് വേണ്ടി വിനിയോഗിക്കപ്പെട്ടു.

1930 ൽ അമേരിക്കൻ ഐ.ജി. യിൽ, അമേരിക്കൻ ന്യൂയോർക്ക് ഫെഡറൽ റിസർവിൽ നിന്നും 3 പേരുണ്ടായിരുന്നു. 1. സി.ഇ. മിച്ചൽ 2. വാൾട്ടർ റ്റീഗ്ൽ 3. പോൾ വാർബർഗ്

ഇത്രയൊക്കെയായിട്ടും അമേരിക്കയിൽ നിലനിൽക്കുന്നത് വിഷമകരമായിരുന്നു. അമേരിക്കൻ മുഖമുദ്ര സൃഷ്ടിക്കുന്നതിനുവേണ്ടി ഹെർമൻ ഷ്മിറ്റ്സ്, കാൾ ബോഷ്, വാൾട്ടർ ഡ്യൂസ്ബർഗ് എന്നിവർ രാജിവച്ചു. രാഷ്ട്രീയാന്തരീക്ഷം പന്തിയല്ലെന്ന് കണ്ട് എഡ്സെൽ ഫോർഡും മറ്റും.

അമേരിക്കൻ ഐ.ജി യിലെ 3 ഡയറക്ടർമാർ യുദ്ധകുറ്റകൃത്യങ്ങൾക്ക് ശിക്ഷ നേടി. 3 പേരും ജർമ്മൻകാർ. അമേരിക്കക്കാർ ആരുമില്ല. കുറ്റവാളികളെ ശിക്ഷിക്കുക എന്നതിനേക്കാൾ ഹിറ്റ്ലറിന്റെ വളർച്ചയിൽ അമേരിക്കയുടെ പങ്ക് നിഷേധിക്കുക എന്നതായിരുന്നു ഉദ്ദ്യേശം.

ജനറൽ ഇലക്ട്രിക് ലെ സ്വോപ് , യംഗ് എന്നിവരും റൂസ്വെൽറ്റ് കുടുംബവുമായി വളരെ അടുത്ത ദീർഘകാല സൗഹൃദമുണ്ടായിരുന്നു. മുൻപ് റൂസ്വെൽറ്റ് പക്ഷക്കാരനായിരുന്ന മിസൌറിയിലെ സെനറ്റർ ജയിംസ് എ. റീഡ് 1936 ൽ റൂസ്വെൽറ്റിന്റെ "ന്യൂ ഡീൽ" പദ്ധതിയെ എതിർത്തു. രാക്ഷസീയം എന്ന് വിശേഷിപ്പിച്ചു.

പാർലമെന്റ് സഭ നടന്നു കൊണ്ടിരിക്കുമ്പോൾ റീഡ്, റൂസ്വെൽറ്റിനെ വാൾസ്ട്രീറ്റിലെ സാമ്പത്തിക ഉന്നതരുടെ വാടക പ്രതിനിധി എന്ന് വിളിച്ചു. ജനറൽ ഇലക്ട്രിക്കിലെ അധികം ഓഹരികളുടെ ഉടമയാണ് റൂസ്വെൽറ്റ് കുടുംബം എന്നും. ഓവൻ യംഗ്, ജറാർഡ് സ്വോപ് എന്നിവർ ഹ്റ്റ്ലറിന്റെ വളർച്ചയെ കാര്യമായി സഹായിച്ചു. സോവിയറ്റ് യൂണിയന്റെ വളർച്ചയിലും.

ജർമ്മൻ ജനറൽ ഇലക്ട്രിക്ക് , ഓസ്റം ഇവ ഹിറ്റ്ലറിന് നേരിട്ട്തന്നെ കാര്യമായ സംഭാവനകൾ നൽകി. ഇവ രണ്ടും അമേരിക്കൻ നിയന്ത്രണത്തിലായിരുന്നു. ഡയറക്ടർമാർ അധികവും അമേരിക്കകാരും. ജർമ്മൻ ജനറൽ ഇലക്ട്രിക്കിലെ ജർമൻ ബോർഡ് അംഗങ്ങളിൽ, ഹിറ്റ്ലറിന് ധാരാളമായി സാമ്പത്തിക സഹായം ചെയ്ത അനവധി പ്രസ്ഥാനങ്ങളുടെ പ്രതിനിധികളുണ്ടായിരുന്നു. ഓപ്പൻഹീംലെ പ്ഫേർഡ് മെൻജെസ്, അക്യൂംലേറ്റൊറെൻ ലെ ഖാന്റ് തുടങ്ങിയവർ.

ഇന്റർനാഷണൽ ജനറൽ ഇലക്ട്രിക്, വിലാസം 120 ബ്രോഡ്വേ. ഐ.ജി. ഫാർബനിലെ അനവധി ഡയറക്ടർമാർ ജർമൻ ജനറൽ ഇലക്ട്രിക്കിലും ബോർഡിൽ ഉണ്ടായിരുന്നു. ഹിറ്റ്ലർ നാഷണൽ ട്രസ്റ്റീഷിപ്പ് ഫണ്ടിന്റെ 30 ശതമാനം, 1933 ൽ നൽകിയത് ഐ. ജി. ഫാർബൻ. ജനറൽ ഇലക്ട്രക്കിലെ സ്വോപ് എഴുതിയ സ്വോപ് പദ്ധതി തന്നെയാണ് FDR ന്റെ ന്യൂ ഡീൽ. അത് തന്നെയാണ് റത്തേനോ പദ്ധതി. 1899 ൽ വാൾട്ടർ റത്തേനോ, ജർമൻ ജനറൽ ഇലക്ട്രിക്കിന്റെ ഡയറക്ടറായിരുന്നു. 20– ാം നൂറ്റാണ്ടിന്റെ ആദ്യം 100 ഓളം

കോർപറേഷനുകളുടെ ഡയറക്ടറും. ജറാർഡ് സ്വോപ് – ഇന്റർനാഷണൽ ജന റൽ ഇലക്ട്രിക്കിന്റെ അദ്ധ്യക്ഷൻ, ജനറൽ ഇലക്ട്രിക് കമ്പനി പ്രസിഡണ്ട്, നാഷണൽ സിറ്റി ബാങ്ക് ഡയറക്ടർ, ജർമൻ ജനറൽ ഇലക്ട്രിക് ഡയറക്ടർ, ജർമനിയിലെ ഓസ്റം ഡയറക്ടർ, അനവധി റൂസ്‌വെൽറ്റ് പ്രസ്ഥാനങ്ങളിലെ അംഗം.

ഓവൻ ഡി. യംഗ് – ജനറൽ ഇലക്ട്രിക് അദ്ധ്യക്ഷൻ, ന്യൂയോർക്ക് ഫെഡറൽ റിസർവ് ഉപ അദ്ധ്യക്ഷൻ.

ഹിറ്റ്ലർന്റെ മറ്റൊരു സാമ്പത്തിക ദാതാവ് ക്രൂപ് ( Krupp ) ഉമായി ചോർന്ന് ജർമൻ ജനറൽ ഇലക്ട്രിക് അമേരിക്കയിൽ "ടംങ്ങ്സ്റ്റൺ കാർബൈഡ്" വ്യപാരത്തിൽ കുത്തക നേടി. ഇന്റർ നാഷണൽ ടെലിഫോൺ ആന്റ് ടെലി ഗ്രാഫുമായി ( ITT )ജർമൻ ജനറൽ ഇലക്ട്രിക് കരാറിലേർപ്പെട്ടു. ITT ഒരു അമേ രിക്കൻ പ്രസ്ഥാനം. ജർമൻ ജനറൽ ഇലക്ട്രിക്കൽ ഉപകരണ വ്യവസായം കുത്തകകളുടെ കൈയിലായി. രണ്ടാം ലോകമഹായുദ്ധകാലത്ത് ഈ വ്യവ സായ സമുച്ചയം ബോംബ് ആക്രമണത്തിന് വിധേയമായില്ല. അമേരിക്കൻ ബന്ധമുണ്ടായിരുന്ന പ്രസ്ഥാനങ്ങൾ ആക്രമിക്കപ്പെട്ടില്ല.

റോക്കെഫെല്ലറിന്റെ നിയന്ത്രണത്തിലുള്ള സ്റ്റാൻഡാർഡ് ഓയിൽ നാസി ജർമ്മ നിയെ രണ്ടാം ലോകമഹായുദ്ധത്തിന് തയ്യാറാക്കുന്നതിൽ പ്രധാന പങ്ക് വഹിച്ചു. ജർമ്മനിയുടെ ക്രൂഡ് ഓയിൽ ഉറവകൾ വളരെ പരിമിതമായിരുന്നു.

ജർമനിയിൽ നിർലോഭം ലഭ്യമായിരുന്ന കൽക്കരിയിൽ നിന്നും കൃത്രിമ ഗാസോ ലീൻ നിർമ്മിക്കുക എന്നതായിരുന്നു പോംവഴി. ഹൈഡ്രൊജനേഷൻ പ്രക്രിയ യിലൂടെ – നിർമ്മിച്ച ഗാസോലിനും, ഐസോ ഒക്ടെയ്നും 1940 ൽ ജർമ്മനിയെ യുദ്ധസജ്ജമാക്കി. അത് അമേരിക്കൻ – ഐ. ജി. ഫാർബൻ സംയുക്തമായി വികസിപ്പിച്ചെടുത്ത സാങ്കേതിക വിദ്യ. സ്റ്റാൻഡാർഡ് ഓയിലിന് ഐ.ജി. ഫാർ ബനുമായി യുദ്ധം മുന്നിൽ കണ്ടുകൊണ്ടുള്ള കൂട്ടുകെട്ടുണ്ടായിരുന്നു. രണ്ടാം ലോക മഹായുദ്ധത്തിനു മുൻപുതന്നെ. ന്യൂ ജേർസിയിലെ സ്റ്റാൻഡാർഡ് ഓയി ലിന് മേൽ വഞ്ചനാകുറ്റം ചുമത്തപ്പെട്ടു. അതിനെ സംരക്ഷിക്കാനെന്നോണം എഴുതപ്പെട്ട പഠനം, എന്നാൽ ജർമ്മനിയെ യുദ്ധസജ്ജമാക്കുന്നതിന് അമേരി ക്കൻ സ്റ്റാൻഡാർഡ് ഓയിൽ എത്ര മാത്രം സഹായിച്ചു എന്ന് തെളിവ് നിരത്തു ന്നു. പഠനം അവതരിപ്പിച്ചത് സ്റ്റാൻഡാർഡ് ഓയിൽ ഡയറക്ടർ ആർ. റ്റി. ഹ്സ്‌ലം.

നാസി ജർമ്മനിയെ സ്റ്റാൻഡ്ർഡ് ഓയിൽ സഹായിച്ചതിന് മറ്റൊരുദാഹരണം, ജനറൽ മോട്ടോർസുമായി സഹകരിച്ച് ഈതൈൽ ദ്രാവകം നൽകുന്നതിനുള്ള കരാറിൽ ഏർപ്പെട്ടതാണ്. അമേരിക്കൻ ഗവൺമെന്റിന്റെ എതിർപ്പിനെ അവഗ ണിച്ചു കൊണ്ട്. 1935 വരെ ഇതിന്റെ നിർമ്മാണം അമേരിക്കയിൽ മാത്രമായിരു ന്നു. 1935 ൽ ഈതൈൽ ഗാസൊലിൻ കോർപറേഷൻ , സാങ്കേതിക വിദ്യ ജർമ്മനിക്ക് കൈമാറി. അതിന്റെ ബോർഡ് അംഗങ്ങൾ റ്റീഗ്ൾ – ന്യൂജേർസി സ്റ്റാൻഡാർഡ് ഓയിൽ, ക്ലാർക്ക്– ന്യൂജർസി സ്റ്റാൻഡാർഡ് ഓയിൽ, പാരിഷ് – ന്യൂജർസി സ്റ്റാൻഡാർഡ് ഓയിൽ തുടങ്ങിയവർ ഉൾപ്പെട്ടവരായിരുന്നു.

റബറും യുദ്ധകാര്യങ്ങൾക്ക് അനിവാര്യമായിരുന്നു. ജർമ്മനിയിൽ സ്വാഭാവിക റബർ ഇല്ലാതിരുന്നതുകാരണം കൃത്രമ റബർ ഉപയോഗിച്ചു. അതിന്റെ സാങ്കേതിക വിദ്യയും സ്റ്റാൻഡാർഡ് ഓയിലിൽ നിന്ന് തന്നെ.

സ്റ്റാൻഡാർഡ് ഓയിൽ ഓഫ് ജർമ്മനിയുടെ ( DAPAG ) 94 ശതമാനം ഉടമസ്ഥത ന്യൂജർസി സ്റ്റാൻഡാർഡ് ഓയിലിനായിരുന്നു. അതിലൂടെ നാസിസത്തിന്റെ അകത്തളങ്ങളിൽ ബന്ധമുറപ്പിക്കുന്നതിന് കഴിഞ്ഞിരുന്നു. DAPAG ന്റെ ഒരു ഡയറക്ടർ കാൾ ലിൻഡെമൻ. ഇന്റർനാണൽ ചെയിംബർ ഓഫ് കൊമേഴ്സ് അദ്ധ്യക്ഷൻ. അനേകം ബാങ്കുകളുടെ ഡയറക്ടർ. ഡ്രെസ്ഡ്നെർ ബാങ്ക്, ഡ്യൂഷ് റീഷ് ബാങ്ക്, സി– മെൽഷിയോർ ആൻഡ് കമ്പനി എന്ന സ്വകാര്യ നാസി ബാങ്ക് എന്നിവയുൾപ്പെടെ. പിന്നെ അനേകം വ്യവസായ സ്ഥാപനങ്ങളുടെ ഡയറക്ടർ. ഹാംബർഗ് അമേരിക്ക ലൈൻ HAPAG ഉൾപ്പെടെ. കെപ്ളേർസ് സർക്കിൾ, ഹിംലേർസ് സർക്കിൾ എന്നിവയിൽ അംഗം.

ഐ.റ്റി.റ്റി International Telephone And Telegraph മോർഗൻ നിയന്ത്രണത്തിലുള്ളതാണ്. 1933 ൽ അതിന്റെ ഡയറക്ടർമാർ – ആർതർ എം. ആൻഡേർസൺ – ജെ. പി. മോർഗൽ പങ്കാളി, ന്യൂയോർക്ക് ട്രസ്റ്റ് കമ്പനി ഡയറക്ടർ . ഹെർനൻസ് ബെൻ – ബാങ്ക് ഓഫ് അമേരിക്ക . സോസ്തെനസ് ബെൻ – നാഷണൽ സിറ്റി ബാങ്ക് . ജോൺ ഡബ്ല്യൂ. കട്ട്ലർ – ഗ്രെയ്സ് നാഷണൽ ബാങ്ക് . അലൻ ജി. ഹൊയ്റ്റ് – നാഷണൽ സിറ്റി ബാങ്ക്. റസ്സൽ. സി. ലെഫ്ഫിങ്ങ്വെൽ – ജെ.പി. മോർഗൻ പങ്കാളി, കാർനീഗ്രൂപ്പ് ഡയറക്ടർ. ബാഡ്‌ലി. ഡബ്ല്യൂ. പാമർ– യുണൈറ്റഡ് ഫ്രൂട്ട് അദ്ധ്യക്ഷൻ. നാഷണൽ സിറ്റി ബാങ്ക് – ഒരു ജെ.പി. മോർഗൻ പ്രസ്ഥാനം

ഐ.റ്റി.റ്റി നേരിട്ട് സാമ്പത്തിക സഹായം ചെയ്യുന്നതിനുപകരം ഹെൻട്രിച്ച് ഹിംലറിന് നൽകിയിരുന്നു. നാസി ബാങ്കർ കുർട്ട് വോൺ ഷ്രോഡർ, ജർമ്മനിയിലെ ഐ.റ്റി.റ്റി സംരക്ഷകനായി. ഷ്രോഡർ ഐ.റ്റി.റ്റിയും ഹെൻഡ്രീച്ചുമായുള്ള ഇടപാടുകൾക്ക് മദ്ധ്യവർത്തിയായി. കുർട്ട് വോൺ ഷ്രോഡർ നാസിസത്തിന്റെ അകത്തളങ്ങളിൽ സ്വാധീനമുണ്ടായിരുന്ന വ്യക്തി. ഷ്രോഡറിന്റെ ന്യൂയോർക്കി ലെ പണമിടപാടുകൾ കൈകാര്യം ചെയ്തിരുന്നത് ജോൺ ഫോസ്റ്റർ ഡ്യൂളസ്.

1945 ൽ ഷ്രോഡറെ വിചാരണ ചെയ്തതിൽ ഐ.റ്റി.റ്റി യിലെ സോസ്തനസ് ബെൻ, ഷ്രോഡർ, നാസി യുദ്ധവിഭാഗം എന്നിവർ തമ്മിൽ മനപൂർവ്വം അറിഞ്ഞു വച്ചു കൊണ്ടുള്ള അടുത്ത ബന്ധമുണ്ടായിരുന്നതായി തെളിഞ്ഞു. ജെ. ഹെൻട്രി ഷ്രോഡർ ബാങ്കിങ്ങ് കോർപറേഷൻ, ന്യൂയോർക്കിന്റെ വൈസ് പ്രസിഡണ്ടായിരുന്നു ക്യാപ്റ്റൻ നോർബർട്ട്. എം. ബോഗ്ഡൻ. അദ്ദേഹം സ്റ്റീൻ ബാങ്കിന്റെ പ്രവർത്തനങ്ങൾ അന്വേഷിക്കുന്നതിനെ ശക്തിയുക്തം എതിർത്തിരുന്നു. സ്റ്റീൻ ബാങ്കിനുമേലുള്ള അന്വേഷണം ഷ്രോഡറുടെ വിചാരണക്ക് കാരണമായി. ഹെൻട്രി ഫോർഡ് എപ്പോഴും യുദ്ധത്തിന് എതിരായി സംസാരിച്ചിരുന്നു. മോർഗൻ നല്ല മനുഷ്യനാണെന്നും. വാൾസ്ട്രീറ്റിൽ രണ്ടുതരം പണമിടപാടുകാരെന്നും, ഒരു കൂട്ടർ നശീകരണ പ്രവർത്തനങ്ങളെ പ്രോത്സാഹിപ്പിക്കുമ്പോൾ

മറ്റേകൂട്ടർ നിർമ്മാണ പ്രവർത്തനങ്ങളെ പ്രോത്സാഹിപ്പിക്കുന്നു എന്നും. മോർഗൻ രണ്ടാമത്തെ വിഭാഗത്തിൽപ്പെടും എന്നും.

എന്നാൽ വാസ്തവത്തിൽ ഹെൻട്രി ഫോർഡ്, ഹിറ്റ്ലറിന്റെ ഏറ്റവും പ്രസിദ്ധ നായ സാമ്പത്തിക സഹായി ആണ്, ഹിറ്റ്ലർ തുറന്നു പറഞ്ഞിട്ടുള്ളതാണ് ഫോർഡിന്റെ ഉദാര മനസ്ഥിതിയെക്കുറിച്ച്. 1928 ൽ ഹെൻട്രി ഫോർഡ് തന്റെ ജർമ്മൻ സമ്പത്തുകൾ ഐ.ജി. ഫാർബനുമായി ലയിപ്പിച്ചു. ഐ.ജി. ഫാർബ നിലെ കാൾബോഷ്, ജർമ്മനിയിലെ , "ഫോർഡ്. ഏ. ജി. മോട്ടോറി"ന്റെ തലവ നായി.

1938 ൽ ഹിറ്റ്ലറിൽ നിന്ന് ഫോർഡിന് ആദര സൂചകമായി ജർമ്മൻ പരുന്തിന്റെ രൂപം കൊത്തി.യ ഫലകം സമ്മാനമായി ലഭിച്ചു. 1938 ൽ വാർബർഗുമാരെ ജർമ്മനിയിൽ നിന്ന് പുറത്താക്കി. എന്നാൽ മറ്റു ജർമ്മൻ ജൂതന്മാർ, ഓപ്പൻഹീം നെപ്പോലുള്ള ബാങ്കേർസ് നാസിസവുമായി സമാധാനക്കരാർ ഉണ്ടാക്കി. അവർ ക്ക് ആര്യൻ പദവി അനുവദിച്ചു കിട്ടി. ഫോർഡ് , പ്രശ്നത്തിന്റെ ഇരുവ ശത്തു നിന്നും ലാഭമുണ്ടാക്കുന്നതിൽ കേമനായിരുന്നു.

യൂഗോസ്റ്റിൽസ് കുടുംബം ഹിറ്റ്ലറിന്റെ നാസി വാരികയെ ദിനപ്പത്രമാക്കി മാറ്റു ന്നതിനുള്ള സഹായം ചെയ്തു. തൈസീനും ക്രൂപ്പും ഒഴികെ , പൂർണ്ണമായും ജർമ്മനിയിൽ മാത്രം ഒതുങ്ങിയിരുന്ന വ്യവസായികൾ ഹിറ്റ്ലറിനെ സഹായിച്ചി രുന്നില്ല. പ്രധാനമായും അമേരിക്കയുമായി ബന്ധമുണ്ടായിരുന്ന ബഹുരാഷ്ട്ര കുത്തകകൾ ആണ് സഹായിച്ചിരുന്നത്. അവയെല്ലാം പ്രധാനമായും 1920 കളിൽ അമേരിക്കൻ മൂലധനം കൊണ്ട് കെട്ടിപ്പടുത്തവയും.

ഹിറ്റ്ലറിന്റെ മറ്റു സാമ്പത്തിക ദാതാവ് – നാസി പണമിടപാടുകാരൻ ഹെൻട്രിക് ജോസഫ് കോവെൻ ഹോവെൻ – ഡയറക്ടർ, യൂണിയൻ ബാങ്കിങ്ങ് കോർപറേഷൻ, ന്യൂയോർക്ക്.

1933 തെരഞ്ഞെടുപ്പിനു മുൻപ് 30 ലക്ഷം ജർമ്മൻ മാർക്ക് ഹിറ്റ്ലറിന് ലഭിക്കു ന്നു. തൊട്ടു പിന്നാലെ റീഷ്റ്റാഗ് തീപിടുത്തം. അതിനെതുടർന്ന് പൗരാവകാശ ത്തിനു മേൽ കർശന നിയന്ത്രണം. തൊട്ടു പിന്നാലെ നാസി പാർട്ടി അധികാരം കൈയേറുന്നു. ഹിറ്റ്ലറിന് പണം നൽകി എന്ന് സ്വയം പറയുന്നത് തൈസീൻ മാത്രം.

"എന്റെ പഠനത്തിന്റെ അവസാനവർഷങ്ങളിൽ ഞാൻ Skull and Bones ൽ അംഗമായി. ഒരു രഹസ്യസംഘടന. അതീവം രഹസ്യമായതിനാൽ എനിക്ക് കൂടുതലൊന്നും വെളിപ്പെടുത്താനാവില്ല." – ജോർജ്ജ് ബുഷ്, അമേരിക്കൻ പ്രസിഡണ്ട്.

[ America's Secret Establishment. An Introduction into the Order of Skull & Bones ]

1832 മുതൽ എല്ലാ വർഷവും 15 പുതുമുഖങ്ങളെ The Order of Skull & Bones ൽ അംഗങ്ങളാവുന്നതിന് ക്ഷണിക്കുന്നു. Yale ൽ നിന്നും പുറത്തു വരുന്ന

അവർ അധികാരത്തിന്റെ ഉന്നതങ്ങളിൽ എത്തിച്ചേർന്ന് ലോകത്തിന്റെ ഘടന സൃഷ്ടിക്കുന്നു. – ജിം മാർസ്

1985 ലെ Skull & Bones അംഗങ്ങളിൽ ഒരാൾ

അശോക് ജയ് ചന്ദ്രശേഖർ. വിലാസം 120 ഈസ്റ്റ്, 34th Street, ന്യൂയോർക്ക്, ന്യൂയോർക്ക് 10016

“ആധുനിക അമേരിക്കയിൽ ഹെഗലിയൻ സ്വാധീനം എന്തുമാത്രമുണ്ടെന്ന് അന്വേഷിക്കുകയായിരുന്നു എന്റെ ഉദ്ദേശം.” – ആന്റണി സട്ടൻ.

ഹെഗലിയൻ സ്വാധീനത്തിന്റെ പ്രധാന കാരണം ഭരണകൂടത്തെ ആരാധിക്കുന്ന ഹെഗലിയൻ തത്വശാസ്ത്രത്തിലധിഷ്ഠിതമായ വിദ്യാഭ്യാസ സമ്പ്രദായമാണ്.

റിപ്പബ്ലിക്കൻ – ഡെമൊക്രാറ്റ് എന്ന രണ്ട് പാർട്ടികൾ മാത്രം എന്നത് മറ്റാരും സ്വീകാര്യമല്ല എന്നതാണ്. അത് ഹെഗലിയൻ ഏക പാർട്ടി എന്നതിന്റെ പ്രതി ബിംബമാണ്. വളരെ ചെറിയ ഒരു സംഘത്തിന്, വളഞ്ഞ വഴികളിലൂടെ ഒരു പരിധിവരെ സമൂഹത്തെ നിയന്തിക്കുന്നതിന് സാധിക്കും.

War On Drugs നെ നയിക്കുന്നത് മയക്കുമരുന്ന് വ്യാപാരത്തിൽ മുഴുകിയിരി ക്കുന്ന ബുഷ് കുടുംബം. കൊള്ളക്കാരുടെ പതാകയിൽ ഉപയോഗിക്കുന്ന ചിഹ്നം, വിഷം അടങ്ങിയിരിക്കുന്ന സംഭരണികളുടെമേൽ പതിക്കുന്ന ചിഹ്നം, രണ്ടാം ലോക മഹായുദ്ധത്തിലെ നാസി Death Head Division ന്റെ ചിഹ്നം അവർ ഉപയോഗിക്കുന്നു. മയക്കുമരുന്നു നിരോധനത്തിന് നിയമം കൊണ്ടുവ രുന്ന ബോൺസ് നേട്ടം കൊയ്യുമ്പോൾ ലക്ഷക്കണക്കിന് മനുഷ്യർ ജയിലിലാവു ന്നു.

ഹെഗലിന്റെ വക്താക്കൾക്ക് ഭരണകൂടം സർവ്വശക്തനാണ്. അവർ അതിനെ ദൈവം ഭൂമിയിൽ നടത്തുന്ന പ്രകടനം എന്ന് വിലയിരുത്തുന്നു. ഭരണകൂടം എന്ന മതം. ഹെഗലിയൻ ഭരണത്തിൽ പുരോഗതി എതിർപ്പുകളിലൂടെ സംഭവി ക്കുന്നു. എതിർ വിഭാഗങ്ങൾ തമ്മിലുള്ള സംഘട്ടനങ്ങൾ പുരോഗതിക്ക് കാരണ മാവുന്നു.

എതിർ വിഭാഗങ്ങളെ നിങ്ങൾക്ക് നിയന്ത്രിക്കുവാൻ സാധിക്കുമെങ്കിൽ, പരിണിത ഫലങ്ങളെ നിങ്ങൾക്ക് തീരുമാനിക്കുന്നതിന് സാധിക്കും. നാസിസവും കമ്മ്യൂ ണിസവും തമ്മിലുള്ള ഹെഗലിയൻ സംഘർഷം, Skull and Bones ന്റെ സൃഷ്ടി യാണ്. ഇടത് വലത് എന്ന പുകമറ സൃഷ്ടിച്ച് ഇരുകൂട്ടർക്കും ധനസഹായവും പ്രോത്സാഹനവും നൽകി, ഇരു കൂട്ടരെയും നിയന്ത്രിച്ച് പരിണിതഫലം ഒരു പരിധി വരെ അവർ തീരുമാനിക്കുന്നു. ചരിത്രപരമായ സമൂലതക്ക് എതിരായി, ശാസ്ത്രത്തിന്റെ സങ്കുചിതമായ വിഭജനം ഇതിന് സഹായമാവുന്നു. പഠന ത്തേയും ശാസ്ത്രത്തേയും ഇടുങ്ങിയ, ഭാഗങ്ങളായി വിഭജിച്ച്, അതിലൂടെ നിയ ന്ത്രണം എളുപ്പമാക്കുന്നു. Skull & Bones അംഗങ്ങൾ വിദ്യാഭ്യാസത്തിൽ ജോൺ ഡീവേയുടെ സമ്പ്രദായം കൊണ്ടുവന്നു. ഡീവേ സമ്പൂർണ്ണനായ ഭര ണകൂട വാദിയായിരുന്നു. കുഞ്ഞ് ജീവിച്ചിരിക്കുന്നതുതന്നെ പരിശീലിപ്പിക്ക പ്പെട്ട് ഭരണകൂടത്തെ സേവിക്കുന്നതിനു വേണ്ടിയാണെന്ന ഹെഗലിയൻ ആശയ

ത്തിന്റെ വക്താവ്. അതിന് സ്വാഭാവിക പ്രചോദനങ്ങളെ അടിച്ചമർത്തുന്നത് ആവശ്യമായി വരുന്നു. അംഗീകരിക്കപ്പെട്ട അറിവ് മാത്രം പകർന്നു നൽകുന്ന തും. സ്വദേശത്തും വിദേശത്തുമുള്ള അമേരിക്കൻ സർവ്വകലാശാലകളിൽ വിദ്യാഭ്യാസം നേടിയില്ല എങ്കിൽ അത് വ്യക്തമാവുകയില്ല. The Deliberate Dumbing Down of America By Charlotte Thompson Iserbyte, പിന്നെ The Dumbing Down of America By John Taylor Gotta എന്നീ പുസ്തകങ്ങൾ ഉൾക്കാഴ്ച നൽകും.

ഇത്തരം വിദ്യഭ്യാസപദ്ധതി അമേരിക്കയിലേക്ക് കൊണ്ടുവന്നത് ഗിൽമൻ, വൈറ്റ്, ഡ്വൈറ്റ് എന്നിവരാണ്. അത് പ്രചരിപ്പിക്കുന്നതിന് സാമ്പത്തിക സഹായം നൽകിയത് റോക്കെഫെല്ലറും.

നിയന്ത്രിതമായ സംഘർഷം മുൻകൂട്ടി തീരുമാനിക്കപ്പെട്ട ഫലം ലഭ്യമാകുന്ന തിനു വേണ്ടി സൃഷ്ടിക്കപ്പെടുന്നു. ഊർജ്ജ ദൗർലഭ്യത്തെക്കുറിച്ചുള്ള ചർച്ച കൾ വില നിയന്ത്രണത്തെക്കുറിച്ചും വില സൂചിക(Caps) യെക്കുറിച്ചും ഉള്ള ചർച്ചകൾ ഉൾക്കൊള്ളുന്ന തരത്തിൽ ശ്രദ്ധാപൂർവ്വം കൈകാര്യം ചെയ്യപ്പെടു ന്നു. റിപ്പബ്ലിക്കൻ പാർട്ടിക്ക് രണ്ടും ആവശ്യമില്ല. ഡെമൊക്രാറ്റുകൾക്ക് രണ്ടും ആവശ്യമുണ്ട്. സൗജന്യമായി ചെലവില്ലാതെ കിട്ടുന്ന ഊർജ്ജത്തെക്കുറിച്ച് ചർച്ച ഉണ്ടാവുന്നതേയില്ല. പതിറ്റാണ്ടുകളായി നടത്തിയ ഗവേഷണങ്ങൾ മറച്ചു വയ്ക്കപ്പെടുന്നു.

നിർബാധം ലഭ്യമാകുന്ന ഊർജ്ജം തന്നെയാണ് നിയന്ത്രിത ചർച്ച അനിവാര്യമാ ക്കുന്നത്. Mills Blacklight Power, Bearden’s MEG Energy അത് അന്തരീക്ഷ ത്തിൽ നിന്ന്, ഒക്കെ ഉദാഹരണങ്ങളാണ്. അതുപോലുള്ള മറ്റ് കണ്ടുപിടിത്ത ങ്ങൾ ഗവൺമെന്റിന്റെ ശ്രദ്ധയിൽപ്പെട്ടാലും അപ്രത്യക്ഷമാവുകയാണ് പതിവ്.

കൃഷി വ്യവസ്ഥയെ അധീനപ്പെടുത്തുന്നതിന് മൊൺസാന്റോ വികസിപ്പിച്ചു വരുന്ന ജനറ്റിക് എൻജിനീയറിംഗ്, Predator Seed ഒക്കെ ഇതോടൊപ്പം കൂട്ടി വായിക്കേണ്ടതാണ്. മൊൺസാന്റോ വൈസ് പ്രസിഡണ്ട് ഡോക്ടർ വിർജീ നിയ വെൽഡനെ അമേരിക്കൻ ഫുഡ് ആന്റ് ഡ്രഗ് അഡ്മിനിസ്ട്രേഷന്റെ ഡയറ ക്ടറായി പ്രസിഡണ്ട് ബുഷ് നിയോഗിക്കുന്നു. ജനറ്റിക് ഇഞ്ചിനീയറിംഗ് വിദ്യ യിലൂടെ വികസിപ്പിച്ച ഭക്ഷണ പദാർത്ഥങ്ങൾ പ്രസ്തുത കാര്യം വെളിപ്പെടു ത്തേണ്ടതുണ്ട്. എന്നാൽ ഇത്തരം നിയമനങ്ങൾ അതിനെ മറികടക്കുന്നതിന് സഹായിക്കുന്നു. മറ്റ് നിയന്ത്രണങ്ങളേയും.

Cold Fusion എന്ന ഊർജ്ജ നിർമ്മാണ വിദ്യ New Technology യിൽ പ്രസി ദ്ധീകരിച്ചപ്പോൾ (1989) പ്രസിഡണ്ട് ബുഷ് ഭരണവർഗ്ഗത്തിന്റെ ശാസ്ത്രജ്ഞ നായ ഡോക്ടർ സിയഗ്രം നെ തന്റെ ഓഫീസിലേക്ക് വിളിപ്പിച്ചു. പിന്നെ നാം കാണുന്നത് Cold Fusion എന്ന ആശയം അവഹേളിക്കപ്പെടുന്നതാണ്. എണ്ണ ഭീമന്മാർക്ക് അത് അപകടകരമാവാം എന്നതാണ് കാരണം.

ജനങ്ങളുടെ വ്യക്തിത്വ പ്രശ്നങ്ങളാണ് കാരണം. നൂറ്റാണ്ടുകളായി ശീലിച്ചത് കുറഞ്ഞ നാൾ കൊണ്ട് മാറ്റിയെടുക്കാനാവില്ല. പ്രഥമമായ കടമ്പ വിദ്യാഭ്യാസ

മാണ്. വ്യക്തികളുടെ ഊർജ്ജസ്വലതയെ കെടുത്തുന്ന, കുഞ്ഞുങ്ങളിൽ അടിമത്ത മനോഭാവം സൃഷ്ടിക്കുന്ന വിദ്യാഭ്യാസം. വ്യക്തിപരമായ ക്രിയാത്മകമായ അന്വേഷണം വിദ്യാഭ്യാസത്തിന് ആവശ്യമാണ്. അധികം ചെലവുള്ള വിദ്യാഭ്യാസം മെച്ചപ്പെട്ടത് ആകുന്നില്ല . നിലവിലിരിക്കുന്ന വിദ്യാഭ്യാസ സമ്പ്രദായം, മസ്തിഷ്ക പ്രക്ഷാളനത്തിൽ കവിഞ്ഞ് അധികമില്ല. അത് വാസ്തവത്തിലുള്ള വിദ്യാഭ്യാസം എന്ന് വരുന്നില്ല. എന്നാൽ വ്യക്തിയുടെ നിയന്ത്രണത്തിന് കാര്യമായി സംഭാവന ചെയ്യുന്നു.

ചരിത്രത്തിന്റെ ഏതെങ്കിലും സിദ്ധാന്തം, അല്ലെങ്കിൽ ചരിത്ര വസ്തുതകൾ, അത് അമേരിക്കൻ ഹിസ്റ്റോറിക്കൽ അസോസിയേഷൻ AHA അംഗീകരിച്ച മാതൃകയ്ക്ക് പുറത്തു നിൽക്കുകയാണെങ്കിൽ അംഗീകരിക്കപ്പെടുന്നില്ല. AHA അല്ലെങ്കിൽ ധനസഹായം നൽകുന്നതിന് പ്രാപ്തമായ പ്രസ്ഥാനങ്ങൾ അതിനെ നിരസിക്കുന്നത്, ആക്രമിക്കുന്നത്, തെളിവിന്റെ അടിസ്ഥാനത്തിലല്ല, ഈസ്റ്റേൺ ലിബറൽ എസ്റ്റാബ്ലിഷ്മെന്റ് എന്ന് വിളിക്കപ്പെടുന്ന പ്രസ്ഥാനങ്ങൾക്ക് സ്വീകാര്യമല്ല എന്ന കാരണം കൊണ്ടാണ്.

ഭരണവർഗ്ഗചരിത്രം, ഔദ്യോഗിക ചരിത്രം അത് ചരിത്ര പുസ്തകങ്ങളിലും, വാണിജ്യാടിസ്ഥാനത്തിലുള്ള പ്രസിദ്ധീകരണങ്ങളിലും മാദ്ധ്യമങ്ങളിലും, ലൈബ്രറികളിലും ലഭ്യമാണ്. അത് എപ്പോഴും യുദ്ധം, വിപ്ലവം, കൊലപാതകം, എന്നിങ്ങനെയുള്ള സംഭവങ്ങളെ സ്വാഭാവികമായി, ഒറ്റപ്പെട്ട സംഭവങ്ങൾ എന്ന് വിലയിരുത്തുന്നു. കെന്നഡി വധം ഇത്തരുണത്തിൽ ശ്രദ്ധ അർഹിക്കുന്നു. സംഭവം നടന്ന് 9 മണിക്കൂറുകൾക്കകം റ്റി.വി. ശൃംഖലകൾ അത് ഗൂഢാലോചനയുടെ ഫലമായിട്ടുള്ളതല്ല എന്ന് തീരുമാനിച്ചു. അന്വേഷണം തുടങ്ങിയിട്ടു പോലുമുണ്ടായിരുന്നില്ല. Skull & Bones (S&B) ന് കാര്യങ്ങൾ മുൻകൂട്ടി കാണുന്നതിന് സാധിച്ചിരുന്നു. 1880 കളിൽ അത് അമേരിക്കൻ ഹിസ്റ്റോറിക്കൽ അസ്സോസ്സിയേഷൻ രൂപീകരിച്ചു. പിന്നെ അമേരിക്കൻ ഇക്കണോമിക് അസ്സോസ്സിയേഷൻ. അവർ പറയുന്നതനുസരിച്ച് പ്രവർത്തിക്കുന്നതിന്. അവരുടെ ആൾക്കാരോട് ചേർന്ന്. അവരുടെ ഉദ്ദ്യേശസാദ്ധ്യത്തിനു വേണ്ടി. ആൻഡ്രൂ ജാക്സൺ വൈറ്റ് , S&B യുടെ അംഗവും. AHA യുടെ ആദ്യത്തെ പ്രസിഡണ്ടും.

മുന്നേ തീരുമാനിച്ച് ഉറപ്പിക്കപ്പെട്ട മാനദണ്ഡങ്ങൾക്ക് പുറത്തു വരുന്നത് കഠിനമായ പ്രയത്നം ആവശ്യപ്പെടുന്നു. Council on Foreign Relations - CFR ഒരു രഹസ്യ സംഘടനയല്ല. എന്നാൽ അതിനകത്ത് മറ്റൊരു സംഘം പ്രവർത്തിക്കുന്നു. S&B . അവർ CFR നെ നിയന്ത്രിക്കുന്നു. S&B യുടെ ആവശ്യങ്ങൾ നടപ്പാക്കുന്നതിനു വേണ്ടി അവർ CFR നെ ഉപയോഗിക്കുന്നു.

Skull & Bones അതിലെ അംഗങ്ങൾ അതിനെ The Order എന്ന് വിളിക്കുന്നു. 150 വർഷങ്ങൾക്കു മുൻപ് തന്നെ ഒരു ജർമ്മൻ രഹസസ്യ സംഘടനയുടെ Chapter 322 എന്ന് അത് അറിയപ്പെട്ടിരുന്നു. 1856 ൽ റസ്സൽ ട്രസ്റ്റ് എന്ന പേരിൽ അത് പ്രവർത്തിച്ചു. ഒരു കാലത്ത് അത് Brotherhood of Death എന്ന് അറിയപ്പെട്ടിരുന്നു. സാധാരണമായി അത് Skull & Bones എന്നും Bones എന്നും വിളിക്കപ്പെടുന്നു.

1833 ൽ യെയ്ൽ സർവ്വകലാശാലയിൽ അമേരിക്കൻ ചാപ്റ്റർ പ്രവർത്തനം ആരംഭിച്ചു. ജനറൽ വില്ല്യം ഹോൻടിങ്ടൺ റസ്സൽ , അൽഫോൻസോ റ്റാഫ്റ്റ് എന്നിവരുടെ നേതൃത്വത്തിൽ. 1876 ൽ റ്റാഫ്റ്റ് യുദ്ധകാര്യ സെക്രട്ടറിയായി. അദ്ദേഹത്തിന്റെ മകൻ വില്ല്യം ഹോവർഡ് റ്റാഫ്റ്റ് അമേരിക്കൻ പ്രസിഡണ്ടും ചീഫ് ജസ്റ്റിസും ആയിരുന്നു.

Skull & Bones അതീവം രഹസ്യമായ സംഘടന. യെയ്ൽ സർവ്വകലാശാല യിൽ മാത്രം. അവിടെ S&B കൂടാതെ രണ്ട് രഹസ്യസംഘടനകൾ കൂടിയുണ്ട്. Scroll and Key പിന്നെ Wolf's Head. റോസൻബാം അദ്ദേഹത്തിന്റെ Esquire ലെ ലേഖനത്തിൽ പറയുന്നത് ഈസ്റ്റേൺ ലിബറൽ എസ്റ്റാബ്ലിഷ്മെന്റിലെ ആരെ ങ്കിലും ഒരാൾ S&B യിലെ അംഗമല്ല എന്നുണ്ടെങ്കിൽ നിശ്ചയമായും മറ്റു രണ്ടു സംഘടനകളിൽ ഏതെങ്കിലും ഒന്നിൽ അംഗമായിരിക്കും എന്നാണ്.

S&B യിലെ പ്രധാന കുടുംബങ്ങൾ

വിറ്റ്നി, പെർകിൻസ്, ഫെൽപ്സ്, ബെൻഡി, ലോർഡ്, റോക്കെഫെല്ലർ, ഹാരി മൻ, വേയർ ഹ്യൂസർ, സ്ലോയേൻ, സ്റ്റിംസൺ, റ്റാഫ്റ്റ്, വാഡ്സ്വർത്ത്, ഗിൽമൻ, പെയ്ൻ, ഡേവിസൺ, പിൽസ്ബറി.

കഴിഞ്ഞ ഏതാനും പതിറ്റാണ്ടുകൾ S&B യുടെ നിയന്തണം ഹാരിമൻ കുടുംബ ത്തിനായിരുന്നു.

1930 ൽ ഡബ്ല്യൂ. എ. ഹാരിമൻ, ബ്രൗൺ ബ്രദേഴ്സുമായി കൂടിച്ചേർന്നു. അത് പുരാതനമായ ഒരു ധനകാര്യ സ്ഥാപനമായിരുന്നു. അതിന്റെ ഉടമസ്ഥർ S&B അംഗങ്ങളും. 1970 ൽ ബ്രൗൺ ബ്രദേഴ്സ് ഹാരിമൻ ൽ ഉണ്ടായിരുന്ന 26 പങ്കാ ളികളിൽ 9 പേരും S&B അംഗങ്ങളായിരുന്നു. കമ്പനിയുടെ ആസ്ഥി 2000 കോടി രൂപ.. 50 കോടി ഡോളർ. അമേരിക്കൻ പ്രസിഡണ്ട് ജോർജ്ജ് ബുഷിന്റെ അച്ഛൻ പ്രിസ്കോട്ട് ബുഷ്, ബ്രൗൺ ബ്രദേഴ്സ് ഹാരിമൻ പങ്കാളി യും. 40 ലേറെ വർഷക്കാലമായി . അതിന്റെ സാമ്പത്തിക ഉറവിടത്തെക്കുറിച്ച് അധികം അറിയില്ല.

1977 ലെ Esquire ലെ ലേഖനത്തിൽ റോസ്സൻബാം S&B യെ മാഫിയ എന്ന് വിളി ക്കുന്നു. ആന്റണി സട്ടൻ അതിനെ അന്താരാഷ്ട്ര മാഫിയ എന്നും.

സെസിൽ റോഡ്സിന്റെ രഹസ്യസംഘടന മിൽനേർസ് റൗണ്ട് ടേബിൾ, ഇല്ല്യൂമി നാറ്റി എന്നിവയുമായി അത് സഹകരണത്തിൽ വർത്തിക്കുന്നു. ബ്രിട്ടനുമാ യുള്ള S&B ബന്ധം ലസാർഡ് ഫ്രെരസ്, പിന്നെ സ്വകാര്യ വാണിജ്യ ബാങ്കർമാർ എന്നിവരിലൂടെ. ബ്രിട്ടനിലെ രഹസ്യസംഘടന ഓക്സ്ഫർഡ് സർവ്വകലാശാല യിലെ All Souls College ൽ. അതിനെ The Group എന്നു വിളിക്കുന്നു. ബ്രിട്ട നിലെ റോത്ത്ഷീൽഡ്സ് വഴി The Group ജൂത സംഘടനയുമായി ബന്ധപ്പെടു ന്നു. **S&B** പൊതുവിൽ ആന്റി സെമറ്റിക് കാഴ്ചപ്പാട് പുലർത്തുന്നു.

റോഡ്സ് അകത്തളങ്ങളുമായി ( Inner Circle ) ബന്ധമുണ്ടായിരുന്നു റോത്ത്ഷീ ൽഡിന്. S&B അമേരിക്കയിൽ ഗുഗ്ഗൻ ഹീം, ഷിഫ്ഫ്, വാർബർഗ്

എന്നിവരുമായി ബന്ധപ്പെട്ടിരിക്കുന്നു. അടുത്ത കാലം വരെ S&B യിൽ ജൂത ന്മാരുണ്ടായിരുന്നില്ല. ഇപ്പോൾ പേരിനും വേണ്ടി ജൂതന്മാരും കറുത്ത വർഗ്ഗ ക്കാരും അംഗങ്ങളാണ്.

പരസ്പരം സഹകരിച്ചും ചിലപ്പോൾ മത്സരിച്ചും ഇത്തരം സംഘടനകൾ മുന്നോട്ട് പോവുന്നു. കാർനീ കുടുംബം S&B അംഗമല്ല എന്നിരുന്നാലും S&B യാണ് അവരുടെ സ്വത്തിന്റെ ഭൂരിഭാഗവും കൈകാര്യം ചെയ്യുന്നത്. ഫോർഡ് കുടുംബത്തിന്റെ ഇഷ്ടത്തിനു വിരുദ്ധമായി S&B അവരുടെ സ്വത്തുക്കൾ ഉപ യോഗിച്ചത് ഫോർഡ് ഫൗണ്ടേഷനിൽ നിന്നും രണ്ടു ഫോർഡ് കുടുംബാംഗങ്ങ ളുടെ രാജിയിൽ ചെന്നു ചേർന്നു. മോർഗൻ പങ്കാളികൾ S&B യിൽ അംഗങ്ങ ളാണ്. എന്നാൽ മോർഗൻ ഒരിക്കലും ആയിരുന്നില്ല. ഡേവിസണും പെർകിൻസും S&B അംഗങ്ങൾ – മോർഗൻ പങ്കാളികൾ. ആസ്റ്റർ The Group ൽ പ്രമുഖരാണ് , ഇംഗ്ലണ്ടിൽ . എന്നാൽ S&B യിൽ അല്ല.

അമേരിക്കയിൽ എല്ലാ പ്രമുഖ സംഘടനകളിലും S&B നുഴഞ്ഞു കയറിയിട്ടുണ്ട്. എന്നാൽ അത്തരം സംഘടനകളിലെ എല്ലാ അംഗങ്ങളും അവർ S&B യുടെ കാര്യസാദ്ധ്യത്തിനു വേണ്ടി ഉപയോഗിക്കപ്പെടുകയാണെന്ന് അറിയുന്നില്ല. പ്രമുഖ സംഘടനകളിൽ പ്രഥമ നേതൃത്വം S&B യുടെ പക്കൽ ആയിരിക്കുന്ന തിന് അത് ശ്രദ്ധിക്കാറുണ്ട്. ഒരിക്കൽ അവരുടെ ആശയങ്ങൾ സ്ഥാപിതമാക്ക പ്പെട്ടുകഴിഞ്ഞാൽ പിന്നെ അവർക്ക് ഒഴിഞ്ഞു പോകാം. ആൾഡ്രൂ ഡിക്സൺ വൈറ്റ് ആയിരുന്നു കോർണൽ സർവകലാശാലയിലെ ആദ്യത്തെ പ്രസിഡണ്ട്. ഡാനിയൽ കോയിറ്റ് ഗിൽമൻ, ജോൺ ഹോപ്കിൻസ് സർവകലാശാലയി ലെയും. അവിടെ ജർമ്മൻ വിദ്യാഭ്യാസ സമ്പ്രദായം പിൻതുടരുന്നു.

അമേരിക്കൻ ഹിസ്റ്റോറിക്കൽ അസോസിയേഷൻ, അമേരിക്കൻ ഇക്കണോമിക് അസോസിയേഷൻ, അമേരിക്കൻ കെമിക്കൽ സൊസൈറ്റി, അമേരിക്കൻ സൈക്കളോജിക്കൽ അസോസിയേഷൻ എല്ലാം തുടങ്ങി വച്ചത് S&B തന്നെയാ ണ്. സമൂഹത്തെ പരുവപ്പെടുത്തുന്നതിന് ആവശ്യമായ സംഘടനകൾ.

ഫൗണ്ടേഷനുകളുടെ കാര്യത്തിൽ ഇത്തരം പ്രവണത കൂടുതൽ വ്യക്തമാണ്. ഫൗണ്ടേഷൻ ട്രസ്റ്റികളിൽ ചിലർ തുടർന്നും S&B അംഗങ്ങളായിരിക്കും. സാമ്പ ത്തിക കാര്യങ്ങളിൽ തുടക്കം മാത്രം മതിയാവില്ല എന്നതിനാലാവാം. കാർനീ ഫൗണ്ടേഷന്റെ ആദ്യത്തെ പ്രസിഡണ്ട് ഡാനിയൽ കോയിറ്റ് ഗിൽമൻ. മറ്റ് S&B അംഗങ്ങൾ അതിന്റെ ബോർഡിൽ വന്നിട്ടില്ല. പീബോഡി, സ്ലെയ്റ്റർ, റസ്സൽ സെയ്ജ് ഫൗണ്ടേഷനുകളുടെ തുടക്കത്തിൽ ഗിൽമൻ ഉണ്ടായിരുന്നു. മക് ജോർജ്ജ് ബൻഡി, ഫോർഡ് ഫൗണ്ടേഷന്റെ പ്രസിഡണ്ട് ആയിരുന്നു. അമേരിക്കൻ സൊസൈറ്റി ഫോർ ദ ജ്യൂഡീഷ്യൽ സെറ്റിൽമെന്റ് ഓഫ് ഇന്റർനാ ഷണൽ ഡിസ്പ്യൂട്ടിന്റെ ആദ്യത്തെ അദ്ധ്യക്ഷൻ വില്ല്യം ഹോവാർഡ് റ്റാഫ്റ്റ്. അത് ലീഗ് റ്റു എൻഫോർസ് പീസ് എന്ന സംഘടനയുടെ മുൻഗാമി. അത് പിന്നീട് ലീഗ് ഓഫ് നേഷൻസ് എന്നും പിന്നീട് യുണൈറ്റഡ് നേഷൻസ് എന്നും അറിയപ്പെട്ടു. യുണൈറ്റഡ് നേഷൻസിലെ പ്രമുഖൻ ആർച്ചി ബാൾഡ് മക്ലീ ഷ്.. യുനെസ്കോ യുടെ ഭരണഘടനയുടെ ശില്പി.

പീസ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട് ന്റെ ശില്പി ജയിംസ് ജറമിയ വാഡ്സ്വർത്ത്. അത് പിന്നീട് ഇൻസ്റ്റിറ്റ്യൂട്ട് ഫോർ പോളിസി സ്റ്റഡീസ് ആയി മാറി. മാർക്കസ് റസ്കിനുമായി ചേർന്ന്. അദ്ദേഹം മക് ജോർജ്ജ് ബൻഡിയുടെ നാഷണൽ സെക്യൂരിറ്റി കൗൺസിൽ സഹായി ആയിരുന്നു.

പ്രൊട്ടസ്റ്റന്റ് പള്ളികളിൽ S&B സാന്നിദ്ധ്യം ഉള്ളതാണ്. എടുത്തു പറയത്തക്ക പ്രസ്ഥാനം എന്നത് യൂണിയൻ തിയോളജിക്കൽ സെമിനാരി. അത് ന്യൂയോർക്കിലെ കൊളംബിയ സർവ്വകലാശാലയുമായി ബന്ധപ്പെട്ടു നിൽക്കുന്നു. കമ്മ്യൂണിസ്റ്റ് നുഴഞ്ഞു കയറ്റം ആരോപിച്ച് സെമിനാരി അന്വേഷണത്തെ നേരിടേണ്ടി വന്നു. യൂണിയനിൽ പ്രായോഗിക ദൈവശാസ്ത്രത്തിൽ പ്രഫസറായിരുന്നു ഹെൻട്രി സ്ലോയേൻ കോഫ്ഫിൻ. യൂണിയന്റെ പ്രസിഡണ്ടും. അത് Red Seminaryഎന്നും അറിയപ്പെട്ടിരുന്നു. അതിന്റെ വിദ്യാർത്ഥികൾക്കു വേണ്ടി നിരീശ്വരവാദ ക്ലബും നിലവിലുണ്ടായിരുന്നു. സ്ലോയേൻ ന്റെ മകൻ രാഷ്ട്രത്തിനെതിരെ ഗൂഢാലോചന നടത്തി എന്ന ആരോപണമുയർന്ന ബോസ്റ്റൻ ഫൈവ് ലെ അംഗം.

ന്യൂയോർക്കിലെ ഭരണ വർഗ്ഗത്തിന്റെ നിയമ വിദ്ഗ്ദ്ധർ ഒട്ടു മിക്കവാറും S&B അംഗങ്ങളാണ്. പ്രധാനമായും ലോർഡ് ഡേ ആന്റ് ലോർഡ്, സിംപ്സൺ, താച്ചർ,ആന്റ് ബാർട്ട്ലെറ്റ്, പ്രത്യേകിച്ചും താച്ചർ കുടുംബം, ഡേവിഡ്, പോക്, വാർഡ്വെൽ ആന്റ് ഡെബെവോയിസ്, പ്ലിംപ്റ്റൺ – റോക്കെഫെല്ലർ കുടുംബത്തിന്റെ നിയമ വിദഗ്ദ്ധർ.

മാദ്ധ്യമങ്ങൾ

ടൈം ലൈഫ് – ഹെൻട്രി ല്യൂസ്, നാഷണൽ റിവ്യൂ – വില്ല്യം ബക്ലി, ഡെമൊയ്നെ രജിസ്റ്റർ, മിന്നെ പോളിസ് സ്റ്റാർ, കൗലെസ് കമ്മ്യൂണിക്കേഷൻസ് – ആൽഫ്രഡ് , കൗലെസ്, ലിന്റൻ എഡ്യൂക്കേഷണൽ സിസ്റ്റംസ് – എമ്മെർട്ട് ബെയ്റ്റ്സ്, അറ്റ്ലാന്റിക് മൻത്ലി – റിച്ചാർഡ് എലൈ ഡാനിയൽ സൺ, ഫോർറ്റ്യൂൺ – റസ്സൽ വീലർ ഡേയ്വൻപോർട്ട്, ഫറാർ സ്ട്രാവുസ് – ജോൺ ചിപ്മൻ ഫറാർ

പത്രപ്രവർത്തനത്തിലെ ഏറ്റവും അഭിമാനകരമായ സമ്മാനമാണ് ഹാർവർഡ് സർവ്വകലാശാലയിലെ നീമൻ ഫെല്ലോഷിപ്പ്. 1937 നും 1968 നും ഇടയ്ക്ക് 300 ൽ പരം ഫെല്ലോഷിപ്പുകൾ നൽകുകയുണ്ടായി. നീമൻ ന്റെ ആദ്യത്തെ ഡയറക്ടർ ആർച്ചിബാൾഡ് മക്ലീഷ്.

S&B അംഗങ്ങൾ . പെർസി റോക്കെഫെല്ലർ, പയ്ൻസ്, പ്രാറ്റ്സ് എല്ലാവരും സ്റ്റാൻഡാർഡ് ഓയിൽ, ഷെൽ ഓയിൽ, ക്രിയോൾ പെട്രോളിയം, സോകോണി വാകൂം. ഷിക്കാഗോവിലെ ഡോണല്ലി കുടുംബം, വേയർബ്യൂസർ.

ഒരു ഡസൻ അംഗങ്ങളെങ്കിലും ഫെഡറൽ റിസർവുമായി ബന്ധപ്പെട്ടിരിക്കുന്നു. പിയറെ ജേയ് – അദ്ദേഹം ഒരു സ്വകാര്യ സ്കൂൾ നടത്തിയിട്ടുണ്ട്. മാൻഹട്ടൻ ബാങ്കിന്റെ അപ്രശസ്തനായ ഡയറക്ടർ എന്നിട്ടും ഏറ്റവും പ്രധാനപ്പെട്ട ന്യൂയോർക്ക് ഫെഡറൽ റിസർവിന്റെ അദ്ധ്യക്ഷനായി. വൈറ്റ് ഹൗസിൽ റ്റാഫ്റ്റ്, ബുഷ്, സിംപ്സൺ, ഷഫീ, ലോവെറ്റ്, വിറ്റ്നി, ബൻഡി അങ്ങിനെ നിരവധി പേർ.

ബ്രിട്ടനിലെ The Group അമേരിക്കയിലെ S&B. ഇവ രണ്ടും സമാനതകളുള്ള താണ്. S&B ലിഖിതമായ നിയമാവലി സൂക്ഷിക്കുന്നതിന് തെളിവില്ല. The Group ന്റെ ലക്ഷ്യങ്ങൾ സെസിൽ റോഡ്സ് തന്റെ വിൽപത്രത്തിൽ എഴുതി ച്ചേർത്തിട്ടുണ്ട്. അവ ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ വ്യാപ്തി ലോകമാകമാനം വ്യപിപ്പിക്കുക, അമേരിക്കയെ ബ്രിട്ടീഷ് സാമ്രാജ്യത്തിന്റെ ക്രിയാത്മകമായ ഭാഗ മാക്കുക തുടങ്ങിയവയാണ്. S&B യുടെ നവലോകക്രമവും ഇതുമായിട്ട് യോജിച്ചു പോകുന്നു. ബ്രിട്ടീഷ് നയങ്ങളെ The Group നൂറിലധികം വർഷങ്ങ ളായി നിയന്ത്രിക്കുന്നു. ഇപ്പോഴും. രണ്ടു സംഘടനകളും തുടങ്ങിയത് ഇംഗ്ലീഷ് വംശജർ. അവർ ഹെഗലിയൻ – ഇംഗ്ലീഷ് സങ്കര സംസ്കാരം വിഭാ വനം ചെയ്യുന്നു. പ്രിൻസ്റ്റൺ, ഹാർവർഡ്, ജോർജ്ജ്ടൗൺ സർവ്വകലാശാലക ളിൽ അദ്ധ്യാപകനായിരുന്ന കാരൾ ഖിഗ്ലി അദ്ദേഹത്തിന്റെ പുസ്തകത്തിൽ The Anglo American Establishment ൽ The Group നെക്കുറിച്ച് വിസ്തരിക്കു ന്നു. മറ്റു വർഗ്ഗങ്ങൾ സ്വമേധയാ അവരുടെ ആശയങ്ങൾക്ക് വഴങ്ങുകയില്ല എന്ന് ഉറപ്പുള്ളതുകൊണ്ട് അവർ ബലം പ്രയോഗിക്കുന്നു. അതിലേക്കായി അവർ യുദ്ധങ്ങളും വിപ്ലവങ്ങളും സൃഷ്ടിക്കുന്നു.

അവർ വിഭാവനം ചെയ്യുന്ന നവലോകക്രമത്തിൽ ദേശീയ അതിരുകളുണ്ടാവില്ല. വ്യക്തി സ്വാതന്ത്യം, ഭരണഘടനാ അവകാശങ്ങൾ, സംരക്ഷണം, സാംസ്കാരിക വ്യത്യാസം ഇവയൊന്നും ഉണ്ടാവില്ല. അതിനു വേണ്ടി അവർ വിദ്യാഭ്യാസം, പണം, നിയമം, ലോക കോടതി , രാഷ്ട്രീയം, ചരിത്രം എന്നാൽ ഭൂതകാല ത്തിൽ എന്തു നടന്നു എന്ന് മനുഷ്യർ കരുതുന്നത്, മനശ്ശാസ്ത്രം, ജീവകാരുണ്യ പ്രവർത്തനങ്ങൾ, മരുന്ന് , ആരോഗ്യത്തിനും ജീവനും ഉപരിയായിട്ടുള്ള ശക്തി, മതം, മാദ്ധ്യമങ്ങൾ എല്ലാം ഉപയോഗിക്കും.

ഫൗണ്ടേഷനുകൾ ആദ്യം തുടങ്ങിവയ്ക്കുന്നത് S&B അംഗങ്ങളാണ്. കാർനീ, ഫോർഡ് എല്ലാം. അതിന്റെ പ്രവർത്തനരീതി നിയന്ത്രണ വിധേയമാക്കുക എന്നതാണ് ഉദ്ദ്യേശം. അതിന് പറ്റിയ ഭാരവാഹികളെ കണ്ടേത്തുക.

ആൻഡ്രൂ കാർനി, യുദ്ധത്തിൽ നിന്നും അതിയായ ലാഭമുണ്ടാക്കി. സ്റ്റീൽ വ്യവ സായത്തിൽ. അതേ സമയം ഡാനിയേൽ കോയിറ്റ് ഗിൽമന്റെ നിർദ്ദേശപ്രകാരം അമേരിക്കൻ പീസ് സൊസൈറ്റിയുടെ പ്രസിഡണ്ടും സാമ്പത്തിക സഹായിയും ആയിരുന്നു. ലീഗ് റ്റു എൻഫോർസ് പീസ് സ്ഥാപിച്ചത് വില്ല്യം. എച്ച്. റ്റാഫ്റ്റ് ഉം തിയോഡർ മാർബർഗും. അത് സമാധാനം പ്രചരിപ്പിക്കുന്നതിനു വേണ്ടി. അതേ സമയം ഒന്നാം ലോകമഹായുദ്ധത്തിൽ അമേരിക്ക പങ്കു കൊള്ളണം എന്നും ആവശ്യപ്പെട്ടു. 1920 ൽ ആവ്റൽ ഹാരിമൻ സോവിയറ്റുകളുടെ പ്രമുഖ വക്താവും സാമ്പത്തിക തന്ത്രപരമായ കാര്യങ്ങളിൽ പിൻതുണക്കാരനുമായിരു ന്നു. അത്തരം കാര്യങ്ങളെ അമേരിക്കൻ സ്റ്റെയ്റ്റ് ഡിപ്പാർട്ട്മെന്റ് നിയമങ്ങൾ എതിർത്തിരുന്ന സമയത്ത്.. ആദ്യത്തെ സോവിയറ്റ് വാണിജ്യ ബാങ്ക് – റഷ്കോം ബാങ്കിൽ അദ്ദേഹം പങ്കു ചെർന്നു. ഹാരിമൻ – മോർഗൻ നിയന്ത്രണ ത്തിലുള്ള ഗ്യാരന്റി ട്രസ്റ്റിന്റെ വൈസ് പ്രസിഡണ്ട് മാക്സ് മേയ്, റഷ്കോം ബാങ്കിന്റെ ആദ്യത്തെ വൈസ് പ്രസിഡണ്ടായി – വിദേശപ്രവർത്തനങ്ങളുടെ.

S&B അംഗത്തിന്റെ നിർദ്ദേശമനുസരിച്ച് അമേരിക്കൻ ബാങ്കർ സോവിയറ്റ് ബാങ്കിൽ പ്രധാന പദവിയിൽ. ആവ്റൽ ഹാരിമൻ, അദ്ദേഹത്തിന്റെ സഹോദ രൻ റോളണ്ട് ഹാരിമൻ, പിന്നെ S&B അംഗങ്ങൾ ഇ. എസ്. ജയിംസ്, നൈറ്റ് എന്നിവർ യൂണിയൻ ബാങ്കിലൂടെ ഹിറ്റ്ലറിന്റെ പ്രമുഖ സാമ്പത്തിക പിൻതുണ ക്കാരുമായി.

എന്നാൽ പുസ്തകങ്ങൾ പറയുന്നത് നാസികളും സോവിയറ്റുകളും കടുത്ത ശത്രുതയിലായിരുന്നു എന്നും അവരുടെ സമ്പ്രദായങ്ങൾ വിരുദ്ധമായിരുന്നു എന്നുമാണ്.

വില്ല്യം ബൻഡി ഒരു പതിറ്റാണ്ടു കാലം CIA യിൽ ഉണ്ടായിരുന്നു. മക്ജോർജ്ജ് ബൻഡി, കെന്നഡിയുടേയും ജോൺസൺ ന്റേയും ദേശീയ സുരക്ഷാ വിഭാഗ ത്തിലും. അതായത് അവർ NATO അനുകൂല പ്രവർത്തകർ. അതേസമയം NATO വിരുദ്ധ പ്രസ്ഥാനമായ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ പോളിസി സ്റ്റഡീസുമായും അവർ ചേർന്ന് പ്രവർത്തിച്ചു.

പല S&B അംഗങ്ങളും പലപ്പോഴും അമേരിക്കൻ വിരുദ്ധ നിലപാടുകൾ പരസ്യ മായി പ്രഖ്യാപിക്കുന്നു. വില്ല്യം ബക്ലി, പലപ്പോഴും സോവിയറ്റ് അനുകൂല പ്രസ്ഥാവനകൾ നടത്തുന്നു. ജോൺ ബർട്ട് ഒരു ഡസൻ കമ്മ്യൂണിസ്റ്റ് പ്രസ്ഥാ നങ്ങളിൽ അംഗമാണ്. വില്ല്യം. എസ്. കോഫ്ഫിൻ JR, CIA യിൽ 3 വർഷം പ്രവർത്തിച്ചു. പിന്നെ വിയറ്റ്നാം യുദ്ധ വിരുദ്ധ പ്രസ്ഥാനത്തിൽ, നാഷണൽ കോൺഫറൻസ് ഫോർ എ ന്യൂ പൊളിറ്റിക്സ്, പിന്നെ Clergy And Laymen Concerned about Vietnam എന്നീ പ്രസ്ഥാനങ്ങളിലൂടെ. എന്തുകൊണ്ടാണ് ഇത്തരം വിരുദ്ധ പ്രവർത്തനങ്ങൾ നടത്തുന്ന അംഗങ്ങളെ S&B സഹിക്കുന്നത്. S&B അതുതന്നെയാണ് ആഗ്രഹിക്കുന്നത് എന്നതാണ് ഉത്തരം.

ഇടത്, വലത് എന്നുള്ള വിഭജനം നിയന്ത്രണവിധേയമായ പരിവർത്തനം നടത്തു ന്നതിന് ആവശ്യമാണ്. പുസ്തകത്തിൽ വിരോധികളായി ചിത്രീകരിക്കപ്പെട്ടിരി ക്കുന്നു മാർക്സും ഹിറ്റ്ലറും. ഒരേ തത്വശാസ്ത്രത്തിൽ നിന്നും ( ഹെഗലിയനി സം ) പരിണാമം സംഭവിച്ചു വന്നവരാണ്.

വൈരുദ്ധ്യാത്മക വാദം തുടങ്ങിയത് ഫിക്ടെ, ഹെഗൽ എന്നിവരിൽ നിന്നുമാ ണ്. 18–ാം നൂറ്റാണ്ടിന്റെ അവസാനത്തോടെ, 19–ാം നൂറ്റാണ്ടിന്റെ ആരംഭത്തോ ടെ. വൈരുദ്ധ്യാത്മക വാദം പറയുന്നത് വിരുദ്ധതകളുടെ സംഘർഷം, സംശ്ലേ ഷണത്തിന് കാരണമാവുന്നു എന്നാണ്. മാർക്സിസത്തിലും നാസിസത്തിലും സ്വാതന്ത്ര്യമില്ല.

ഫിക്ടെ ഫ്രീമേയ്സൺ ആയിരുന്നു. ഇല്ല്യൂമിനാറ്റി അദ്ദേഹത്തെ ഉയർത്തി വിട്ടു. ഗെയ്ഥെ അദ്ദേഹത്തിന് ജേനാ സർവ്വകലാശാലയിൽ പ്രവേശനത്തിനു വേണ്ടി പരിശ്രമിച്ചു. ലക്ഷ്യം മാർഗ്ഗത്തെ സാധൂകരിക്കുന്നു എന്നാണ് ഇല്ല്യൂമി നാറ്റി തത്വം. The Group ഉം S&B യും ഹെഗലിനെ അടിസ്ഥാനമാക്കിയാണ് നില കൊള്ളുന്നത്. S&B യുടെ സ്ഥാപകൻ വില്ല്യം റസ്സൽ 1831– 32 കാലത്ത്

ജർമ്മനിയിലുണ്ടായിരുന്നു. അക്കാലത്ത് ഹെഗൽ ജർമ്മനിയിൽ ഏറ്റവും ചർച്ച ചെയ്യപ്പെട്ട വ്യക്തിയും .

ഇടതും വലതും തമ്മിലുള്ള ചർച്ച, ജഫേർസന്റെ ഏറ്റവും നല്ല ഗവൺമെന്റ് എന്നാൽ ഏറ്റവും ചെറിയ ഗവൺമെന്റ്, എന്ന തലത്തിലേക്ക് പോകുന്നതിന് അനുവദിക്കപ്പെടുന്നില്ല. ചർച്ചയും ധനസഹായവും എപ്പോഴും കൂടുതൽ അധികാരം ഗവൺമെന്റിന്, കൂടുതൽ ഗവൺമെന്റ് അധികാര വിനിയോഗത്തിന്, വ്യക്തിസ്വാതന്ത്ര്യത്തിൽ നിന്നും അകലേക്ക് എന്ന മട്ടിലാണ്. ഭരണ കൂടത്തിന്റെ അധികാരത്തിനെ ബാധിക്കാത്തിടത്തോളം ഇടതും വലതും എന്നല്ല എന്തു തരം വിഭജനവും പ്രശ്നമല്ല. **S&B** ക്ക് റ്റാഫ്റ്റ് നൽകിയ ഏറ്റവും വലിയ സംഭാവന ലോക നിയമവും, ലോക കോടതിയും. നവലോക ക്രമത്തിന്റെ ഇന്റർനാഷണലിസത്തിനു വേണ്ടി. CFR പോലുള്ള സംഘടനകൾ ഏറ്റവും പുറമേയുള്ള പാളികളാണ്. S&B ഉള്ളിലുള്ളതും. S&B പോലുള്ള മറ്റു സംഘടനകളും ഉണ്ടായിരിക്കുന്നതിന് സാദ്ധ്യതയുണ്ട്. എന്നാൽ തെളിവില്ല.

Chapter 322, S&B യുടെ ഒരു ഭാഗവും

CFR ഏറ്റവും പുറമേയുള്ള ഒരു പാളിയാണ്. S&B യിലും CFR ലും അംഗങ്ങളായിരുന്നവർ എണ്ണത്തിൽ കുറവാണ്. ജോർജ്ജ് ബുഷ് അത്തരത്തിൽ ഒരാൾ. ജോനത്തൻ ബിൻഖം, വില്ല്യം ബക്‌ലി, മക്ജോർജ്ജ് ബൻഡി തുടങ്ങി വളരെ കുറച്ചുപേർ മാത്രം.

Trilateral Commission **( TC )** ലും **S&B** യിലും ഒരേ സമയം അംഗത്വമുള്ളവർ ഇല്ല. എന്നാൽ ഡേവിഡ് റോക്കെഫെല്ലർ 1973 ൽ സ്ഥാപിച്ചതാണ് TC. 200 അംഗങ്ങൾ. 77 അമേരിക്കക്കാർ . ഫ്രെഡറിക് വേയർഹ്യൂസെറ്റ് S&B അംഗം. അദ്ദേഹത്തിന്റെ മകൻ TC യിൽ മാത്രം. റോബർട്ട് റ്റാഫ്റ്റ് JR , TCയിൽ മാത്രം. S&B സ്ഥാപിച്ചത് അദ്ദേഹത്തിന്റെ മുതുമുത്തച്ഛൻ. കുടുംബത്തിൽ നിന്നും S&B അംഗങ്ങൾ.

റിച്ചർഡ്സൺ ഡിൽ വർത്ത്, റോക്കെഫെല്ലർ കുടുംബത്തിന്റെ സാമ്പത്തികവും ഭരണപരവുമായ കാര്യങ്ങളുടെ തലവൻ. S&B അംഗം. പെർസി റോക്കെഫെല്ലർ അംഗമായിരുന്നു. മറ്റുള്ളവർ അല്ല. TC ഒരു റോക്കെഫെല്ലർ പ്രസ്ഥാനം. TC യുടെ ലക്ഷ്യങ്ങളും S&B യുടെ ലക്ഷ്യങ്ങളും ഒന്നു തന്നെ. S&B യുടെ ലക്ഷ്യം നേടുന്നതിന് വേണ്ടിയുള്ള ചവിട്ടുപടിയായിരിക്കാം TC .

ബിൽഡർബർഗിലും **S&B** യിലും അംഗത്വമുള്ളത് വില്ല്യം ബക്‌ലി മാത്രം.

പണം എല്ലാത്തിനേയും നിയന്ത്രിക്കുന്നു. S&B യിലെ കുടുംബങ്ങൾ റോക്കെഫെല്ലറുമായി മാത്രമല്ല അനേകം ഫൗണ്ടേഷനുകളുമായും അനേകം ഉറവിടങ്ങളുമായും ബന്ധപ്പെട്ടിരിക്കുന്നു. റോക്കെഫെല്ലർ അടുത്ത കാലത്തുണ്ടായ പ്രതിഭാസമാണ്. S&B യെ നിയന്ത്രിക്കാനും വേണ്ടുന്ന കരുത്ത് ഉൾക്കൊള്ളുന്നില്ല. ജനറൽ എഡ്യൂക്കേഷൻ ബോർഡിലൂടെ S&B യാണ് റോക്കെഫെല്ലറെ ഉയർത്തിക്കൊണ്ടുവന്നത്. മറിച്ചല്ല.

ഒരു വർഷം 10 ലക്ഷത്തോളം ബിരുദധാരികളും 30,000 ഡോക്ടറേറ്റ് നേടിയ വരും സൃഷ്ടിക്കപ്പെടുന്ന അമേരിക്കയെ നയിക്കുന്നതിന് കഴിവുള്ളവർ 15 പേർ മാത്രം. സ്ത്രീകളില്ല. പുരുഷന്മാർ മാത്രം. യെയ്ൽ നെകൂടാതെ 2500 ഉന്നത വിദ്യഭ്യാസ കേന്ദ്രങ്ങളുള്ളതിൽ യെയ്ൽ മാത്രം അമേരിക്കയെ നയിക്കുന്നതിന് പ്രാപ്തിയുള്ളവരെ സൃഷ്ടിക്കുന്നു.

അമേരിക്കൻ ഹിസ്റ്റോറിക്കൽ അസോസിയേഷനിലൂടെ ചരിത്രം നിയന്ത്രിക്കപ്പെ ടുന്നു. സെൻസർഷിപ്പ് ഒരു വലിയ പങ്ക് വഹിക്കുന്നു. ജനതയുടെ ബലഹീ നത അതിനേക്കാൾ പ്രാധാന്യമായതാണ്. ഇടത് വലത് എന്നുള്ള വിഭജനം സൃഷ്ടിച്ച് മനുഷ്യരെ ചില പ്രത്യേക രീതിയിൽ ചിന്തിക്കുന്നതിന് പ്രേരിപ്പിക്കു ന്നതാണ് മറ്റൊരു മാർഗ്ഗം. ഇടതു ഭാഗത്തുള്ളവരെ വലതു ഭാഗത്തു നിന്നും വരുന്ന ചിന്താ പദ്ധതിയെ ആക്രമിക്കുന്നതിന് ഉപയോഗിക്കാം. മറിച്ചും. അതിനു വേണ്ടി മാദ്ധ്യമങ്ങളെ കൃത്രിമമായി ആ രീതിയിൽ സൃഷ്ടിക്കുന്നു. അമേരിക്കയിൽ Nation പിന്നെ New Republic എന്നിവ ഇടത് എന്നുള്ള മട്ടിൽ , വില്ലാർഡ് സ്ട്രെയ്റ്റ്, S&B അംഗം പെയ്ൻ വിറ്റ്നിയുടെ പണം കൊണ്ട് സൃഷ്ടി ച്ചതാണ്. വലതു വശത്ത് നാഷണൽ റിവ്യൂ, S&B അംഗം വില്ല്യം ബക്ലെ പ്രസിദ്ധീകരിക്കുന്നു.

സ്വതന്ത്രമായ ഇടതു പക്ഷവും സ്വതന്ത്രമായ വലതു പക്ഷവും എന്നാൽ ഈ കെണി മനസ്സിലാക്കുന്നില്ല. തിരശ്ശീലയ്ക്കു പിന്നിൽ എന്തു നടക്കുന്നു എന്ന് അവർ അന്വേഷിക്കുന്നില്ല.

1850 ൽ യെയ്ൽ ൽ നിന്നും പിരിഞ്ഞ 3 S&B അംഗങ്ങൾ അമേരിക്കൻ വിദ്യാ ഭ്യാസത്തെ അടിമുടി ഉടച്ചു വാർത്തു. അമേരിക്കൻ ജനത അത് മനസ്സിലാക്കു ന്നില്ല.

തിമോത്തി ഡ്വൈറ്റ് – യെയ്ൽ സർവ്വകലാശാലയുടെ 12–ാമത്തെ പ്രസിഡണ്ട്, ഡാനിയൽ കോയിറ്റ് ഗിൽമൻ – കാലിഫോർണിയ സർവ്വകലാശാല, ജോൺ ഹോപ്കിൻസ് , കാർനീ ഇൻസ്റ്റിറ്റ്യൂഷൻ എന്നിവയുടെ ആദ്യത്തെ പ്രസിഡണ്ട്. ആൻഡ്രൂ ജാക്സൺ വൈറ്റ് – കോർണൽ സർവ്വകലാശാല, അമേരിക്കൻ ഹിസ്റ്റോറിക്കൽ അസോസിയേഷൻ എന്നിവയുടെ ആദ്യത്തെ പ്രസിഡണ്ട്. അവർ മൂവരും ബർലിൻ സർവ്വകലാശാലയിൽ തത്വശാസ്ത്രം പഠിച്ചു. അവിടെ ഉത്തര– ഹെഗലിയൻ സമ്പ്രദായം കുത്തക നേടിയിരുന്നു. ഗിൽമന്റെ ഗുരു ക്കൾ കാൾ വോൺ റിറ്ററും, ഫ്രെഡറിക് ടെൻഡർ ലിൻബർഗും . വലതു പക്ഷ ഹെഗലിയൻ. ആ സമയത്ത് അവിടെ വിൽഹം വൂന്റ് Experimental Psychology യുടെ പിതാവ്, ഉണ്ടായിരുന്നു. അദ്ദേഹത്തിന്റെ ശിഷ്യഗണങ്ങൾ ലീപ്സിഗ് ൽ നിന്നും വന്നതിനെ തുടർന്ന് അമേരിക്കൻ വിദ്യാഭ്യാസം പുതിയ മാർഗ്ഗം ആരംഭിച്ചു. വലതു പക്ഷ ഹെഗലിയനുകളിൽ പ്രധാനികൾ കാൾ റിറ്റർ, ബിസ്മാർക്ക്,

ബാരൺ വോൺ സ്റ്റോക്ക്മാർ – അദ്ദേഹം ഇംഗ്ലണ്ടിലെ വിക്ടോറിയ രാജ്ഞി യുടെ സ്വകാര്യ ഉപദേഷ്ടാവായിരുന്നു. പിന്നെ മറ്റൊരു പ്രമുഖൻ കാൾ തിയോഡർ ഡാൻബർഗ്– ഇല്ല്യൂമിനാറ്റി – ജർമ്മൻ റീക് ലെ ആർച്ച് ചാൻസലർ, ഇംഗ്ലണ്ടിലെ ആക്ടൻ പ്രഭുവിന്റെ ബന്ധു.

ഇടതു ഹെഗലിയനുകൾ – കാൾ മാർക്സ്, ഏംഗൽസ്, ഹെൻഡ്രീച്ച് ഹെയ്ൻ, മാക്സ് സ്റ്റിർനർ, മോസസ് ഹെസ്സ്.

ഇരു കൂട്ടരും ഹെഗലിന്റെ ഭരണകൂടം എന്ന സിദ്ധാന്തത്തിൽ നിന്നും തുടക്കം കുറിക്കുന്നു. വ്യക്തിയേക്കാൾ ഔന്നത്യം ഭരണകൂടത്തിനാണ് എന്നത്. പ്രഷ്യൻ മിലിറ്ററിസം, നാസിസം, മാർക്സിസം എല്ലാറ്റിന്റേയും തത്വശാസ്ത്ര അടിത്തറ ഒന്നു തന്നെയാണ്.

[ Yale College . By George Wilson Pierson ]

[ The Life of Daniel Coit Gilman. By. Fabian Franklin ]

S&B യെ നിയമപരമായി രജിസ്റ്റർ ചെയ്തത് റസ്സൽ ട്രസ്റ്റ് എന്ന പേരിൽ. അത് നടപ്പിൽ വരുത്തിയത് ഡാനിയൽ ഗിൽമൻ. കൂടെ വില്ല്യം റസ്സൽ – ആദ്യകാല പ്രസിഡണ്ട്. എന്നാൽ ഗിൽമൻ ന്റെ ജീവചരിത്രത്തിൽ ഇതിനെക്കുറിച്ചൊന്നും പ്രതിപാദിക്കുന്നില്ല. ഔദ്യോഗിക രേഖകളിൽ ഗിൽമൻ യെയ്ൽ സർവ്വകലാശാ ലയിൽ അസിസ്റ്റന്റ് ലൈബ്രേറിയനായിരുന്നു എന്നും പിന്നെ അദ്ദേഹത്തെ ന്യൂ ഹെവൻ ബോർഡ് ഓഫ് എഡ്യൂക്കേഷനിൽ നിയമിച്ചു എന്നുമാണ്.

ജോഹാൻ ഫ്രഡറിക് ഹെർബാർട്ട്. ഇന്ന് അദ്ദേഹത്തെക്കുറിച്ച് അധികമാർക്കു അറിയില്ല. 19– ാം നൂറ്റാണ്ടിന്റെ ആദ്യകാലത്ത് പ്രമുഖനായിരുന്ന ജർമ്മൻ തത്വ ചിന്തകൻ. നാഷണൽ ഹെർബാർട്ട് സൊസൈറ്റി ഫോർ സയന്റിഫിക് സ്റ്റഡി ഓഫ് എഡ്യൂക്കേഷൻ, ഹെർബാർട്ടിന്റെ തത്വങ്ങൾ അവലംബിച്ചിരുന്നു. പിന്നീട് അത് നാഷണൽ സൊസൈറ്റി ഫോർ ദ സ്റ്റഡി ഓഫ് എഡ്യൂക്കേഷൻ ആയി. ഹെർബാർട്ടിന്റെ സിദ്ധാന്തങ്ങൾ ഹെഗൽ പങ്കുകൊണ്ടിരുന്നു. അദ്ദേഹം വിൽഹം വൂൻട്ടിനെ കാര്യമായി സ്വാധീനിച്ചിരുന്നു. വ്യക്തിയേക്കാൾ ഉപരി സമൂഹത്തിനാണ് പ്രാധാന്യം. എന്താണോ സമൂഹത്തിന് നല്ലത് അതാണ് സന്മാർഗ്ഗം. ഹെഗലിന്റെ ആശയങ്ങൾക്ക് സമാനമാണ്. ഹെർബാർട്ടിനെ സ്വാധീനിച്ചവർ ജോഹാൻ ഹെർഡർ, ഫ്രെഡറിക് ഷില്ലർ, ജോഹാൻ ഫിക്റ്റെ, ഗെയ്ഥേ. പിന്നീട് സ്വിറ്റ്സർലൻഡിൽ ഹെർബാർട്ട്, ജോഹാൻ പെസ്റ്റലോസിയു മായി അടുപ്പത്തിലായി. ഷില്ലർ ഒഴികെ മറ്റെല്ലാവരും ഇല്ല്യൂമിനാറ്റി. പെസ്റ്റലോ സിയുടെ പുസ്തകം "Pestalozzi's Idea of ABC of Sense Impression" ഒരു ഇല്ല്യൂമിനാറ്റി പുസ്തകം. ഇന്നും അതിന്റെ തത്വങ്ങൾ നമ്മുടെ വിദ്യാഭ്യാസ പദ്ധതിയിൽ അവലംബിക്കപ്പെടുന്നു. ഇല്ല്യൂമിനാറ്റി ക്രിസ്തുമത വിരുദ്ധമാണെ ങ്കിലും അനേകം പുരോഹിതന്മാർ അതിൽ അംഗങ്ങളാണ്. ബവേറിയൻ ഗവൺമെന്റ് അതിനെ അമർച്ച് ചെയ്തു എങ്കിലും അത് പിന്നീട് പുനരുദ്ധരിക്ക പ്പെട്ടു. ഇല്ല്യൂമിനാറ്റിയുടെയും S&B യുടെയും ആചാരങ്ങൾ സമാനമാണ്.

പ്രമുഖമായ 3 രഹസ്യസംഘടനകൾ. . മൂന്നും സർവ്വകലാശാലകളിൽ ഉദയം ചെയ്തത്. ഇൻഗോൾസ്റ്റാറ്റ് സർവ്വകലാശാലയിൽ "ഇല്ല്യൂമിനാറ്റി" , ആൾ സോൾസ് കോളേജ് – ഓക്സ്ഫർഡ് സർവ്വകലാസാലയിൽ ദ ഗ്രൂപ്പ്, യെയ്ൽ സർവ്വകലാശാലയിൽ "S&B". സത്യം, സ്വാതന്ത്ര്യം എന്നിവയെക്കുറിച്ച് അന്വേഷണം നടത്തേണ്ട പ്രസ്ഥാനങ്ങൾ ലോക അടിമത്തത്തിനു വേണ്ടി പ്രവർത്തിക്കുന്നു. [ Proofs of A Conspiracy By John Robison ]

ജർമ്മൻ എക്സ്പെരിമെന്റിൽ സൈക്കോളജിയും അമേരിക്കൻ വിദ്യഭ്യാസ സമ്പ്രദായവും തമ്മിലുള്ള ബന്ധം അമേരിക്കൻ മനശ്ശാസ്ത്രജ്ഞൻ സ്റ്റാൻലി ഹാൾ ലൂടെയാണ്. അദ്ദേഹത്തിന്റെ കാലഘട്ടത്തിൽ ഏറ്റവും പ്രമുഖനായ വിദ്യാഭ്യാസ വിമർശകൻ. അദ്ദേഹം Yale ൽ പഠിച്ചിരുന്നില്ല. പ്രഥമ ദൃഷ്ട്യാ S&B യും അദ്ദേഹവുമായി ബന്ധമൊന്നുമില്ല. അദ്ദേഹത്തിന്റെ ആത്മകഥയിൽ 2 എണ്ണം യുണിയൻ തിയോളജിക്കൽ സെമിനാരിയിൽ പ്രവർത്തിച്ചിരുന്നു എന്ന് വ്യക്തമാക്കുന്നു. ഹെൻട്രി സ്ലോയേൻ കോഫ്ഫിൻ യൂണിയനിൽ അസോസിയേറ്റ് പ്രഫസറും, ഒരു ഘട്ടത്തിൽ പ്രസിഡണ്ടുമായിരുന്നു. [ The Leipzig Connection . By. Lance J Klass And Paoli Lionni ]

അവിടെ വച്ച് പരിചയത്തിലായ ഹെൻട്രി ബേയ്ന്റൺ, ഹാൾ ന് യൂറോപ്പിൽ പോകുന്നതിനുള്ള ഏർപ്പാടുണ്ടാക്കി. പണം നൽകിയത് Scroll and Key അംഗം ഹെൻട്രി സെയ്ജ്. ഹെൻട്രിയുടെ കുടുംബത്തിൽ നിന്ന് പിന്നീട് രണ്ടു പേർ S&B അംഗമായി. ഡീൻ സെയ്ജ് (1997), ഹെൻട്രി മാന്നിങ്ങ് സെയ്ജ് (1990)

ജർമ്മനിയിൽ നിന്നും തിരിച്ചു വന്ന ഹാൾ S&B യുടെ കീഴിലാണ് പിന്നീട് പ്രവർത്തിച്ചത്. ഹൊറെയ്സ് മൻ പിരഞ്ഞതുകൊണ്ട് ഉണ്ടായ ഒഴിവിൽ ഹാൾ, ആന്റിയോക് കോളജിൽ പ്രഫസറായി. [ National Cyclopedia of American Biography ] . ഹൊറെയ്സ് മൻ, ആന്റിയോക് കോളജിന്റെ ആദ്യ പ്രസിഡണ്ട്. ആന്റിയോക് കോളേജിന്റെ പ്രമുഖ ട്രസ്റ്റി അൽഫോൺസോ റ്റാഫ്റ്റ്. S&B യുടെ സ്ഥാപകരിൽ ഒരാൾ.

[ 1. Recreations of a Psychologist

2. Life And Confessions of a Psychologist By G. Stanley Hall ]

ഹാൾ 6 വർഷം ജർമ്മനിയിൽ ചെലവവിച്ചു.

“ഹാർട്ട്മൻ ഉം ഫെക്നറുമായി അടുക്കാൻ കഴിഞ്ഞത് എന്റെ ഭാഗ്യമാണ്. അവർ ഹെംഹോൾട്ട്സുമായി സഹകരിച്ചിരുന്നു. ഞാൻ വൂൻടിന്റെ ആദ്യത്തെ വിദ്യാർത്ഥി. ഈ കാലഘട്ടം ആധുനിക മന ശ്ശാസ്ത്രത്തിന് അടിസ്ഥാനമുണ്ടാക്കി.” [ Founders of Modern Psychology : By G. Stanley Hall ]

ഹാൾ നെ സ്വാധീനിച്ച നാല് തത്വചിന്തകന്മാർ

1. എഡുവോർഡ് വോൺ ഹാർട്ട്മൻ – സാധാരണ രീതിയിൽ നിന്നും തികച്ചും വിരുദ്ധമായ കാഴ്ചപ്പാടാണ് ഹാർട്ടമൻ വ്യക്തിസ്വാതന്ത്ര്യത്തെക്കുറിച്ച് പുലർത്തിയിരുന്നത്. സ്വാതന്ത്ര്യം നിഷേധാത്മകമാണ്. ജീവിതത്തിന്റെ എല്ലാ തുറകളിലും നിയന്ത്രണം ആവശ്യമാണ്. മനുഷ്യർക്ക് ആവശ്യം നിയന്ത്രിതമായ അടിച്ചമർത്തലാണ്. സാമൂഹിക പുരോഗതിയെക്കുറിച്ച് ഹെഗലും ഹാർട്ട്മെനും തമ്മിൽ അധികം അന്തരമില്ല. അവർക്ക് രണ്ടു പേർക്കും വ്യക്തി സ്വാതന്ത്യം അനുവദനീയമല്ല.

2. ഗുസ്താവ് തിയോഡർ ഫെക്നർ – അദ്ദേഹത്തിന് ഹെഗലിനെ ഇഷ്ടമായിരുന്നില്ല. ഫെക്നറിന്റെ അഭിപ്രായത്തിൽ ഹെഗൽ ചിന്തിക്കാൻ പഠിക്കാത്ത മനുഷ്യൻ. ഫെക്നറിന്റെ ഇഷ്ടവിഷയം പാരാസൈക്കോളജി. മനസ്സിന്റെ അന്വേഷണ വിധേയമാക്കപ്പെടാത്ത കാര്യങ്ങൾ.

3. ഹെർമൻ ഹെംഹോൾട്ട്സ് – ആ കാലഘട്ടത്തിൽ ജർമ്മനിയിലെ ഏറ്റവും പ്രമുഖനായ ശാസ്ത്രജ്ഞൻ. ഹെഗലിന്റെ മുൻഗാമി , കാന്റിന്റെ അനുയായി. അദ്ദേഹത്തെ സംബന്ധിച്ച് ലോകം എന്നത് മനുഷ്യനും അപരിചിതമായ ഒരു ശക്തിയും തമ്മിലുള്ള കൊടുക്കൽ വാങ്ങലിൽ നിന്നുണ്ടാവുന്നതാണ്. ശരീരശാസ്ത്രവും മനശ്ശാസ്ത്രവും വഴി മാത്രമേ അനുഭവങ്ങളെ പൂർണ്ണമായി മനസ്സിലാക്കുന്നതിന് സാധിക്കുകയുള്ളൂ.

4. വിൽഹെം വൂൻട്– ലീപ്സിഗ്ലെ തത്വശാസ്ത്ര അദ്ധ്യാപകൻ. ഹാൾ നെ ഏറ്റവും സ്വാധീനിച്ച വ്യക്തി. ആധുനിക വിദ്യഭ്യാസ സമ്പ്രദായം, ഹെഗലിന്റെ സോഷ്യൽ തിയറിയും വിൽഹം വൂൻട്രിന്റെ Experimental Psychology യും തമ്മിലുള്ള സങ്കലനത്തിന്റെ അടിസ്ഥാനത്തിലുള്ളതാണ്. കാൾ മാർക്സും ബിസ്മാർക്കും ഹെഗലിന്റെ സിദ്ധാന്തം രാഷ്ട്രീയത്തിൽ ഉപയോഗിച്ചു. ജോഹാൻ ഹെർബാർട്ടിന്റെ സ്വാധീനം ഉണ്ടായിരുന്ന വിൽഹെം വൂൻട്, ഹെഗലിനെ വിദ്യാഭ്യാസത്തിലും. അതിനെയാണ് ഹാൾ ഉം ജോൺ ഡീവേയും മറ്റു വിദ്യാഭ്യാസ ചിന്തകന്മാരും ആധുനിക വിദ്യഭ്യാസ പദ്ധതിയിൽ പ്രയോഗിച്ചത്. വിൽഹെം വൂൻട് ന്റെ അച്ഛന്റെ അച്ഛൻ കാൾ കാസിമിർ വൂൻട് ബേയ്ഡനിലെ ഹീഡൻബർഗ് സർവ്വകലാശാലയിലെ ചരിത്രവും ഭൂമിശാസ്ത്രവും പഠിപ്പിക്കുന്ന പ്രഫസറായിരുന്നു. വീബ്ലിൻഗെൽ ലെ പള്ളിയിൽ പുരോഹിതനും. അദ്ദേഹം ഇല്ല്യൂമിനാറ്റിയും. വിൽഹെം വൂൻട് ന്റെ ഏറ്റവും പ്രമുഖമായ രചന Volker Psychologie ഇന്ന് Lexicon Reference ഗ്രന്ഥമാണ്.

അമേരിക്കൻ വിദ്യാഭ്യാസ ചരിത്രത്തിൽ വൂൻട് പ്രാധാന്യം നേടുന്നു. കാരണം –

1. പരീക്ഷണാടിസ്ഥാനത്തിലുള്ള മനശ്ശാസ്ത്ര ( Experimental Psychology ) ത്തിൽ ലോകത്തിലെ ആദ്യത്തെ പരീക്ഷണശാല അദ്ദേഹം 1875 ൽ സ്ഥാപിച്ചു. പ്രചോദനങ്ങൾ എപ്രകാരം പ്രതികരണം ഉളവാക്കും എന്ന് പരീക്ഷിക്കുന്നതിനു വേണ്ടി.

2. മനുഷ്യൻ അനുഭവങ്ങളുടെ മാത്രം ആകെത്തുകയാണെന്ന് വൂൻട് കരുതിയിരുന്നു. അവനിൽ ഏൽപ്പിക്കപ്പെടുന്ന പ്രചോദനങ്ങൾ ഉളവാക്കുന്നത്. നയിക്കപ്പെടേണ്ട നികൃഷ്ട ജീവികൾ

3. അമേരിക്കയിൽ നിന്നും യൂറോപ്പിൽ നിന്നും വൂൻടിന്റെ പക്കൽ നിന്ന് പുതിയ ശാസ്ത്രം അഭ്യസിക്കുന്നതിന് വിദ്യാർത്ഥികൾ വന്നിരുന്നു. അവർ അവരുടെ നാട്ടിലേക്ക് തിരിച്ചു പോയി മനശ്ശാസ്ത്ര വിദ്യാലയങ്ങൾ സ്ഥാപിച്ച് നൂറുകണക്കിന് മനുഷ്യരെ അത് പരിശീലിപ്പിച്ചു.

ഹെഗലിയൻ തത്വശാസ്ത്രത്തെ ആധാരമാക്കിയിരുന്നതിനാൽ മനുഷ്യർ വിലയില്ലാത്ത, ഭരണകൂടത്തിന്റെ ദയാദാക്ഷിണ്യത്തിൽ കഴിയുന്ന നികൃഷ്ടജീവി എന്ന്

വിലയിരുത്തപ്പെട്ടു. അവനെ രൂപപ്പെടുത്തുന്നത് അനുഭവങ്ങൾ മാത്രം. വൂൻടിന്റെ ഈ കാഴ്ചപ്പാട് ഹാൾ അമേരിക്കയിലേക്ക് കൊണ്ടു വന്നു. അദ്ദേഹം പ്രധാനമായും മനശ്ശാസ്ത്രജ്ഞനും അദ്ധ്യാപകനും ആയിരുന്നെങ്കിലും കാഴ്ചപ്പാടുകൾ മാർക്സിസ്റ്റ് ആയിരുന്നു.

ഹാൾ ജർമ്മനിയിൽ ലീപ്സിഗ്ൽ വൂൻട് ന്റെ കീഴിൽ പരിശീലിച്ചു കൊണ്ടിരിക്കുന്ന സമയത്ത് യെയ്ൽ ൽ S&B എതിർപ്പിനെ നേരിടേണ്ടി വന്നു. സംഘടിതമായ ആദ്യത്തെ എതിർപ്പ്.

1872 ൽ പുതുതായി സ്ഥാപിക്കപ്പെട്ട കാലിഫോർണിയ സർവ്വകലാശാലയിൽ പ്രസിഡണ്ടായി ഡാനിയൽ ഗിൽമൻ, എന്നാൽ അവിടെ അദ്ദേഹം സുരക്ഷിതനായിരുന്നില്ല.

ധനികനായ ബാൾട്ടിമോർ വ്യാപാരി, ജോൺ ഹോപ്കിൻസ് അദ്ദേഹത്തിന്റെ സമ്പത്ത് ബിരുദതലത്തിൽ സർവ്വകലാശാല സ്ഥാപിക്കുന്നതിനും മെഡിക്കൽ വിദ്യാഭ്യാസ സ്ഥാപനം നടത്തുന്നതിനും വേണ്ടി നീക്കി വച്ചു.

ഹോപ്കിൻസിന്റെ ട്രസ്റ്റിമാരെല്ലാം ബാൾട്ടിമൂറിലുള്ളവരായിരുന്നു. എന്നാൽ പുതിയ സർവ്വകലാശാലയുടെ പ്രസിഡണ്ടായി ഡാനിയൽ കോയിറ്റ് ഗിൽമൻ.

[ A History of the University Founded by John Hopkins By John. C. French
Life of Daniel Coit Gitman By Fabian Franklin ]

ഹോപ്കിൻസ് മെഡിക്കൽ സ്കൂളിന്റെ തലവനായി ഡാനിയൽ ഗിൽമൻ, S&B അംഗമായ വില്ല്യം. എച്ച്.വെൽഷിനെ കൊണ്ട് വന്നു. വെൽഷ്, റോക്കെഫെല്ലർ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ റിസർച്ചിന്റെ ബോർഡ് ഓഫ് ഡയറക്ടേഴ്സ് പ്രസിഡണ്ടായിരുന്നു. 25 വർഷക്കാലം (1910–1934)

ജർമ്മനിയിൽ നിന്നും തിരിച്ചു വന്ന ഹാൾ , ഹാർവർഡ് യൂണിവേഴ്സിറ്റിയിലേക്ക് ക്ഷണിക്കപ്പെട്ടു. പിന്നെ ജോൺ ഹോപ്കിൻസ് സർവ്വകലാശാലയിലേക്കും. മനശ്ശാസ്ത്രവിഭാഗം തലവനായി. 1881 ൽ. അധികം കഴിവും പരിചയവുമുണ്ടായിരുന്ന പലരേയും മറി കടന്നു കൊണ്ട്. അദ്ദേഹത്തിന് മനശ്ശാസ്ത്ര പരീക്ഷണശാലയും അത്യാവശ്യത്തിനുള്ള പണവും ലഭ്യമായി. അദ്ദേഹം The American Journal of Psychology നിലവിൽ കൊണ്ടു വന്നു.

“ഞാൻ പഠിപ്പിച്ച മനശ്ശാസ്ത്രം പ്രധാനമായും പരീക്ഷണാടിസ്ഥാനത്തിലുള്ളതായിരുന്നു. അതിനു വേണ്ട പുസ്തകങ്ങൾ പ്രധാനമായും വൂൻട്, ശരീരശാസ്ത്രത്തെ അടിസ്ഥാനമാക്കിയുള്ള മനശ്ശാസ്ത്രത്തെ അടിസ്ഥാനമാക്കി തയ്യാർ ചെയ്തത്” – ഹാൾ

1930 ആകമ്പോഴേക്കും 117 മനശ്ശാസ്ത്ര പരീക്ഷണശാലകൾ അമേരിക്കയിൽ സ്ഥാപിതമായി. അതിന്റെ ഉത്പന്നങ്ങളിൽ പ്രമുഖരാണ് ജോൺ ഡിവേ, ജെ. എം കാറ്റൾ, ഇ.ഐ. തോൺഡൈക്. കൊളംബിയ ടീച്ചേർസ് കോളജ്, ഷിക്കാഗോ സ്കൂൾ ഓഫ് എഡ്യൂക്കേഷൻ എന്നിവയിൽ നിന്ന്.

1900 വരെ ജർമ്മനിയിൽ വിൽഹെം വൂൻട് ന്റെ കീഴിൽ മനശ്ശാസ്ത്രം അഭ്യസിച്ച വരും, അവർ അമേരിക്കയിൽ പഠിപ്പിച്ച് ഡോക്ടറേറ്റ് ബിരുദം നൽകിയവരുടേ യും, 1948 വരെയുള്ള വിവരങ്ങൾ :

| വൂൻടിന്റെ അമേരിക്കൻ വിദ്യാർത്ഥികൾ | /പഠിപ്പിച്ചിരുന്ന സർവ്വകലാശാല | / 1948 വരെയുള്ള കാലഘട്ടത്തിൽ അമേരിക്കൻ സർവ്വകലാ ശാലകളിൽ അവർ നൽകിയ ഡോക്ടറേറ്റ്ബിരുദങ്ങളുടെ എണ്ണം |
|---|---|---|
| ജി. സ്റ്റാൻലി ഹാൾ | ജോൺ ഹോപ്കിൻസ് & ക്ലാർക് സർവ്വകലാശാല | 149 |
| ജെ.എം.കാറ്റൾ | കൊളംബിയ | 344 |
| ഇ.ഡബ്ല്യൂ. സ്ക്രിപ്പ്ച്ചർ | യെയ്ൽ | 138 |
| ഇ. ബി. റ്റിക്കെനെർ | കോർണെൽ | 112 |
| എച്ച്. ഗെയ്റ്റ് | മിന്നെസ്സോട്ട | 123 |
| ജി.റ്റി. ഡബ്ല്യൂ. പാട്രിക് | അയോവ | 269 |
| സി.എച്ച്. ജഡ്സ് | ഷിക്കാഗോ | 196 |

ഇ.ബി. റ്റിക്കനെർ എന്നാൽ വൂൻട് ന്റെ വിമർശകനായിരുന്നു. മറ്റുള്ളവർ അന്ധ മായി അനുഗമിച്ചു. ഡാനിയൽ ഗിൽമൻ, ജോൺ ഹോപ്കിൻസിൽ തുടങ്ങി വച്ച പ്രസ്ഥാനം, പരസ്പരം ബന്ധിതമായ വിദ്യാഭ്യാസ പ്രസ്ഥാനങ്ങളിലൂടെ വളർന്ന് വലുതായി. അത് ഇന്നത്തെ വിദ്യാഭ്യാസത്തെ നിയന്ത്രിക്കുന്നു.

അടുത്ത നൂറ്റാണ്ടോടെ S&B അതിന്റെ സ്വാധീനം വിപുലപ്പെടുത്തി. പ്രമുഖ മായ സ്ഥാനങ്ങളിൽ അതിന്റെ അംഗങ്ങൾ ഉണ്ടായിരുന്നതുപയോഗിച്ച് അംഗങ്ങ ളല്ലാത്ത സമാന ചിന്താഗതിക്കാരെയും തീവ്രമായ സ്വഭാവ പ്രത്യേകതകളുള്ളവ രേയും ആകർഷിക്കുന്നതിന് കഴിഞ്ഞു. ആൻഡ്രൂ ഡിക്സൺ വൈറ്റ് , കോർണൽ യൂണിവേഴ്സിറ്റിയുടെ പ്രസിഡണ്ടായിരുന്നു. ഇടക്ക് ജർമ്മനി യിലെ അമേരിക്കൻ അംബാസഡറും. അദ്ദേഹം കണ്ടെത്തിയതാണ് റിച്ചാർഡ്. റ്റി. ഇലൈ. അമേരിക്കൻ ഇക്കണോമിക് അസോസിയേഷൻ സ്ഥാപകൻ. ജോൺ ഹോപ്കിൻസിൽ നിന്നും വിരമിച്ച ഗിൽമൻ , വാഷിങ്ങ്ടൻ ഡി.സി. യിലെ കാർനീ ഇൻസ്റ്റിറ്റ്യൂട്ടിന്റെ ആദ്യ പ്രസിഡണ്ടായി.

വിദ്യാഭ്യാസ ( Academic ) സംഘടനകൾ വിദ്യാഭ്യാസ വിചക്ഷണരെ പരുവപ്പെ ടുത്തുന്നതിനും നിയന്ത്രിക്കുന്നതിനും ഉപയോഗ്യമാണ്. മേധാവിത്വമുള്ള ആശ യഗതിയിൽ നിന്ന് മാറി ചിന്തിക്കുന്നത് തൊഴിൽ നഷ്ടമാവുന്നതിന് കാരണമാ വും. എന്നാൽ ഇക്കണോമിക് അസോസിയേഷന്റെ ദൗത്യം , സ്വതന്ത്രമായ പ്രസ്ഥാനങ്ങളും ഭരണകൂടത്തിന്റെ നിയന്ത്രണത്തിലുള്ള പ്രസ്ഥാനങ്ങളും തമ്മിൽ മെച്ചം ഏതാണെന്ന് തീരുമാനിക്കുന്ന തരത്തിൽ ധനകാര്യ വിദഗ്ദ്ധരല്ലാ ത്തവരെ പരുവപ്പെടുത്തുക എന്നതാണ്. ഭരണകൂടം സാമ്പത്തിക പദ്ധതി തയ്യാ റാക്കുന്നത്, ഭരണകൂടത്തിന്റെ രാഷ്ട്രീയ മേൽക്കോയ്മയ്ക്ക് ആവശ്യമാണ്. S&B. യുടെ സ്വാധീനത്തിനു കീഴിൽ അമേരിക്കൻ ഇക്കണോമിക് അസോസി യേഷൻ സൃഷ്ടിച്ചെടുത്തതാണ് സാമ്പത്തിക ശാസ്ത്രത്തിലെ അദ്ധ്യാപകരുടെ Collectivist സ്വഭാവം.

റിച്ചാർഡ്.റ്റി. ഇലൈ. ഹീഡൽബെർഗ് സർവ്വകലാശാലയിൽ നിന്ന് ഡോക്ടറേറ്റ്. മടങ്ങിയെത്തിയ ഉടനെ 1879 ൽ ഡാനിയൽ ഗിൽമൻ അദ്ദേഹത്തെ ജോൺ ഹോപ്കിൻസ് സർവ്വകലാശാലയിൽ രാഷ്ട്രീയ ധനതത്വശാസ്ത്രവിഭാഗത്തിന്റെ അദ്ധ്യക്ഷ സ്ഥാനത്തേക്ക് ക്ഷണിച്ചു. ഇലൈ അദ്ദേഹത്തിന്റെ ആത്മകഥ Ground Under Our Feet ഗിൽമൻ ന് സമർപ്പിച്ചിരിക്കുന്നു.

"അതിൽ അദ്ദേഹം എഴുതുന്നു "ഞാൻ ആൻഡ്രൂ ഡിക്സൺ വൈറ്റ് ൽ ഒരു വിലമതിക്കാനാവാത്ത സുഹൃത്തിനെ കാണുന്നു."

അദ്ദേഹത്തിന്റെ പ്രഥമ പുസ്തകം French And German Socialism ൽ അദ്ദേഹം പറയുന്നു.

"ഈ പുസ്തകം ബഹുമാനപ്പെട്ട ആൻഡ്രൂ ഡിക്സൺ വൈറ്റിന്റെ നിർദ്ദേശപ്ര കാരമാണ് രചിക്കപ്പെട്ടത്. അദ്ദേഹത്തിനോട് ഞാൻ വാക്കുകൾക്കതീതമായി കടപ്പെട്ടിരിക്കുന്നു."

അദ്ദേഹത്തിന് ബർലിനിലെ അമേരിക്കൻ എംബസിയിൽനിന്നും എപ്പോഴും ക്ഷണനം ലഭിച്ചിരുന്നതിൽ ഈലൈ അത്ഭുതപ്പെട്ടിരുന്നു. അംബാസഡറിൽ നിന്നു തന്നെ. വൈറ്റ്, എസ്റ കോർണൽ, സെയ്ജ് എന്നിവരുമായി വളരെ അടുത്ത് ഇടപഴകുമായിരുന്നു. സ്റ്റാൻലി ഹാൾ ന് ജർമ്മനിയിൽ പഠനത്തിനു വേണ്ട ധനസഹായം നൽകിയത് ഹെൻട്രി സെയ്ജ്.

ഈലൈ ക്ലാസ്സിക്കൽ ലിബറൽ ഇക്കണോമിക്സ് നെ തള്ളിപ്പറഞ്ഞിരുന്നു. സ്വതന്ത്ര വ്യാപാരം ഉൾപ്പെടെ. ഫ്രീ ട്രെയ്ഡ് ജർമ്മൻ ചിന്താ പദ്ധതിക്ക് വിരു ദ്ധമായിരുന്നു. എന്നാൽ ജർമ്മൻ പദ്ധതികളോട് തികഞ്ഞ ആഭിമുഖ്യവും. അതിനാലായിരിക്കാം വൈറ്റ് അദ്ദേഹത്തെ പ്രത്യേക താത്പര്യത്തോടെ പരിര ക്ഷിച്ചു.

ഈലൈ ജോൺ ഹോപ്കിൻസിൽനിന്നും പിന്നീട് വിൻസ്കോൺസിൽ സർവ്വ കലാശാലയുടെ സാമ്പത്തിക ശാസ്ത്ര വിഭാഗം തലവനായി. ഇപ്പോഴും വിൻസ്കോൺസിൽ ഭരണകൂട അനുകൂല സാമ്പത്തിക ശാസ്ത്രം പിൻതുടരു

ന്നു. അവിടുത്തെ പഠന പദ്ധതികൾക്ക് സാമ്പത്തിക സഹായം നൽകിയത് ന്യൂയോർക്ക് ലൈഫ് ഇൻഷുറൻസ് കമ്പനിയുടെ പ്രസിഡണ്ട് ജോർജ്ജ്. ബി. കോർട്ടെല്യൂ. S&B അംഗം.

വുഡ്രൂ വിൽസ്ൺ , ഈലൈയുടെ വിദ്യാർത്ഥിയായിരുന്നു. എഡ്വർഡ് മാൻഡൽ ഹൗസ്ന്റെ വിദ്യാഭ്യാസം ജോൺ ഹോപ്കിൻസ് ഗ്രാമർ സ്കൂളിലാ യിരുന്നു. അദ്ദേഹത്തിന്റെ സഹപാഠി ആർതർ ടൈനിങ്ങ് ഹാഡ്‌ലി S&B അംഗം . പിന്നീട് ഹാഡ്‌ലി യെയ്ൽ യൂണിവേർസിറ്റി പ്രസിഡണ്ടായി. വർഷ ങ്ങൾക്കു ശേഷം തിയോഡർ റൂസ്‌വെൽറ്റ് പറഞ്ഞു. ഹാഡ്‌ലി എന്റെ സഹ അരാജക വാദി. ഞങ്ങളുടെ യഥാർത്ഥ കാഴ്ചപ്പാടുകൾ പുറത്തറിഞ്ഞിരുന്നു എങ്കിൽ ഞങ്ങൾക്ക് രണ്ടു പേർക്കും പ്രസിഡണ്ട് സ്ഥാനം നഷ്ടമാകുമായിരു ന്നു. അമേരിക്കൻ പ്രസിഡണ്ട് എന്നതും. യെയ്ൽ സർവ്വകലാശാല പ്രസി ഡണ്ട് എന്നതും. ഹൗസിന്റെ നോവൽ ഫിലിപ് ഡ്രൂ , S&B യുടെ പ്രവർത്തന ങ്ങളെ കുറച്ചൊക്കെ വെളിവാക്കുന്നു. ആ സമയത്ത് ഹൗസ്, വിൽസണേ ക്കാളും അടുപ്പം റ്റാഫ്റ്റു മായി. [ Arthur Twining Hadley . By. Morris Hadley ]

19–ാം നൂറ്റാണ്ടിന്റെ അവസാനത്തിൽ അമേരിക്കൻ മെഡിസിൻ പരിതാപകരമായ അവസ്ഥയിലായിരുന്നു. റോക്കെഫെല്ലർ ജനറൽ എഡ്യൂക്കേഷൻ ബോർഡും ഇൻസ്റ്റിറ്റ്യൂട്ട് ഫോർ മെഡിക്കൽ റിസർച്ചും കഠിനമായ ചില രോഗങ്ങളുടെ നിവാരണത്തിന് ധനസഹായം നൽകിയിരുന്നു. രാസവസ്തുക്കളെ ആസ്പദമാ ക്കിയുള്ള ചികിത്സ നിലവിൽ വന്നു. സ്വാഭാവിക ചികിത്സകളെ അപ്രസക്തം എന്ന് വിലയിരുത്തി. കാൻസർ അധികമായി. അമേരിക്കയിലെ മെഡിക്കൽ വിദ്യാഭ്യാസം ഉടച്ചുവാർക്കണമെന്ന് റോക്കെഫെല്ലർ നിർദ്ദേശം ഉന്നയിച്ചു. എന്നാൽ മുഴുവൻ ധനസഹായവും S&B അംഗം വഴിയാണ് എത്തിച്ചേർന്നത്. ഒരേ ഒരംഗം. റോക്കെഫെല്ലർ ഫൗണ്ടേഷനിലെ ഫ്രെഡറിക്.റ്റി. ഗെയ്റ്റ്സ്, കാർനീ ഇൻസ്റ്റിറ്റ്യൂട്ടിലെ എബ്രഹാം ഫ്ളെക്സനറോട് പറഞ്ഞു. 10 ലക്ഷം ഡോളർ കൊണ്ട് അമേരിക്കയിലെ മെഡിക്കൽ വിദ്യാഭ്യാസം എങ്ങനെ ഉടച്ചു വാർക്കാം. ജോൺ ഹോപ്കിൻസ് മെഡിക്കൽ സ്ക്കൂൾ വികസിപ്പിക്കുന്നതു വഴി എന്നായിരുന്നു ഉത്തരം. അതിന്റെ മേധാവി ഡോക്ടർ വില്ല്യം. എച്ച്. വെൽഷ്, ഗെയ്റ്റ്സിന്റെ ആരാധ്യ പുരുഷനും അടുത്ത സുഹൃത്തും.

വെൽഷ് 1901 മുതൽ റോക്കെഫെല്ലർ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ മെഡിക്കൽ റിസർച്ചിന്റെ പ്രസിഡണ്ടും 1906 മുതൽ കാർനീ ഇൻസ്റ്റിറ്റ്യൂട്ടിന്റെ ട്രസ്റ്റിയും. S&B അംഗവും. അദ്ദേഹത്തെ ജോൺ ഹോപ്കിൻസിൽ കൊണ്ടുവന്നത് ഡാനി യൽ ഗിൽമൻ. [ Adventure in Giving By Raymond D Fosdick ] . S&B, Yale ലെ സ്കൂൾ ഓഫ് ഡിവിനിറ്റിയിലും ശക്തമാണ്.

UNESCO യുടെ ഭരണഘടന അധികവും തയ്യാറാക്കിയത് S&B അംഗം ആർച്ചിബാൾഡ് മക്‌ലീഷ്. അമേരിക്കൻ നേവൽ അക്കാഡമി സ്ഥാപിച്ചത് S&B അംഗം വില്ല്യം ഷോവനൈറ്റ്. അദ്ദേഹം വാഷിങ്ങ്ടൻ സർവ്വകലാശാല ചാൻസ ലറായിരുന്നു. 1869.

**FEMA** യുടെ പ്രവർത്തനം ആദ്യമായി പരീക്ഷിച്ചത് ഹാരിസ്ബർഗിലെ ത്രീമൈൽ ഐലൻഡിലെ ( **TMI** ) ആണവോർജ്ജ നിലയത്തിലാണ്. ഹാരിസ്ബർഗ്, പെൻസിൽവാനിയയിൽ. മാദ്ധ്യമങ്ങൾ അതിനെ അപകടം എന്ന് വിശേഷിപ്പിച്ചു. എന്നാൽ അത് കരുതിക്കൂട്ടി സൃഷ്ടിച്ച അപകടമാണ്. ആണവോർജ്ജ വിരുദ്ധ ശക്തികൾക്ക് അത് താങ്ങായി. പരിസ്ഥിതി വാദക്കാർ എന്നു നടിക്കുന്നവർക്ക് TMI കരുത്തായി. പരിസ്ഥിതി വാദക്കാരെ പിൻതുണക്കുന്നതും സാമ്പത്തിക സഹായം നൽകുന്നതും ആസ്പെൻ ഇൻസ്റ്റിറ്റ്യൂട്ടും. മാദ്ധ്യമങ്ങളിൽ വാർത്ത നിറക്കുന്നതിന് സഹായമായി മുൻ ബ്രിട്ടീഷ് രഹസ്യാന്വേഷണ ഉദ്യോഗസ്ഥൻ, CBS ചാനലിലെ, വില്ല്യം പെയ്‌ലി.

രണ്ടാം ലോക മഹായുദ്ധത്തിലെ Strategic Bombing Survey യുടെ പിൻഗാമിയാണ് FEMA . കുർട്ട് ലെവിൻ SBS ന്റെ നിഗമനങ്ങളെ FEMA യിൽ ഉൾക്കൊള്ളിച്ചു. വളരെക്കുറച്ച് വ്യത്യാസങ്ങൾ മാത്രം. ഒരു പ്രധാന മാറ്റം എന്നത് നശിപ്പിക്കപ്പെടേണ്ട ലക്ഷ്യം ജർമ്മനി എന്നതു മാറ്റി അമേരിക്ക എന്നാക്കി.

ജർമ്മൻ, ജാപ്പനീസ് ജനത വ്യോമാക്രമണം സൃഷ്ടിക്കുന്ന ഭീതിയെ എപ്രകാരമാണ് നേരിടുന്നത് എന്ന് മാർഗരറ്റ് മീഡ് ഗഹനമായ പഠനം നടത്തി. പദ്ധതിയുടെ നേതൃത്വം ബ്രിട്ടീഷ് സൈന്യത്തിൽ ബ്രിഗേഡിയർ ജനറലായി ഉയർത്തപ്പെട്ട റാവ്‌ലിങ്ങ്സ് റീസ് , സഹായി ഐർവിങ്ങ് ജാനസ്. ജാനസ് ന്റെ നിഗമനങ്ങൾ FEMA യുടെ നയരൂപീകരണത്തിന് അതീവം സഹായമായി. അദ്ദേഹത്തിന്റെ പുസിതകം AIR WAR AND STRESS അത് വിശദമായി പ്രതിപാദിക്കുന്നു. അത് TMI അപകടത്തിൽ പ്രയോഗിക്കപ്പെട്ടു. വളരെ ലളിതമാണ് അത്. ഒന്നിനു പുറകെ ഒന്നായി സൃഷ്ടിക്കപ്പെടുന്ന അപകടങ്ങൾ മനുഷ്യ മനസ്സിനെ തകർത്ത് ആവശ്യപ്പെടുന്ന രീതി.യിൽ പ്രതികരിക്കുന്നതിന് സന്നദ്ധരാക്കുന്നു. ലെവിൻ ന്റെ ഭീകരതാ തന്ത്രങ്ങൾ തന്നെ. ലെവിൻ മനസ്സിലാ ക്കിയത് വാർത്താ മാദ്ധ്യമങ്ങളിലൂടെ, റ്റി. വി. യിലൂടെ ആണവ യുദ്ധത്തിന്റെ ഭയാനതകൾ പ്രചരിപ്പിച്ച് സമൂഹത്തിനു മേൽ നിയന്ത്രണം കൈയ്യാളാം എന്നാണ്. സ്ത്രീകൾക്കുള്ള പ്രസിദ്ധീകരണങ്ങൾ ആണവയുദ്ധത്തിന്റെ ഭയാന തകളെ പെരുപ്പിച്ച് കാണിക്കുന്നതിന് വളരെ പ്രയോഗക്ഷമമാണെന്ന് കണ്ടെത്തി. അർക്കൻസായിലെ സെനറ്റർ ഡെയ്ൽ ബംപേർസ് ന്റെ ഭാര്യ ബെറ്റി ബംപേർസ് “മക്കാൾസ്” മാഗസീനുവേണ്ടി എഴുതിയത്, പരീക്ഷണമായിരുന്നു. വാസ്തവ ത്തിൽ അത് തയ്യാറാക്കിയത് റ്റവിസ്റ്റോക്കിലെ വിദ്ഗ്ദ്ധന്മാർ. അസത്യങ്ങളും, തെറ്റായ വിവരണങ്ങളും, കപട പ്രമേയങ്ങളുടെ അടിസ്ഥാനത്തിൽ തയ്യാറാക്കിയ തട്ടിപ്പുകളുമായിരുന്നു അത് നിറയെ.

റ്റവിസ്റ്റോക്കിന് കീഴിലുള്ള പ്രമുഖ പ്രസ്ഥാനമാണ് മാർഷൽ ഫണ്ട്. അതിലെ അംഗങ്ങൾ 1. ഡേവിഡ് റോക്കെഫെല്ലർ – ചെയ്സ് മാൻഹട്ടൻ ബാങ്ക്, 2. ഗബ്രിയേൽ ഹെയ്ഗ് – മാനുഫാക്ചേർസ് ഹാനോവർ ട്രസ്റ്റ് ആൻഡ് ഫിനാൻസ് കോർപറേഷൻ 3. മിൽറ്റൻ കാട്ട്സ് – ഫോർഡ് ഫൗണ്ടേഷൻ 4.

വില്ലി ബ്രാന്റ് – സോഷ്യലിസ്റ്റ് ഇന്റർനാഷണൽ നേതാവ്, കെ.ജി.ബി ഏജന്റ്, 300 ലെ അംഗം 5. ഐർവിങ്ങ് ബ്ലൂസ്റ്റോൺ – യുണൈറ്റഡ് ഓട്ടോ തൊഴിലാളി യൂണിയന്റെ എക്സിക്യൂട്ടീവ് ബോർഡ് അദ്ധ്യക്ഷൻ 6. റസ്സൽ ട്രെയ്ൻ – ക്ലബ് ഓഫ് റോം ന്റെ അമേരിക്കൻ പ്രസിഡണ്ട്, ഫിലിപ് രാജകുമാരന്റെ World Wildlife Fund 7. എലിസബത്ത് മിഡ്ഗേലി – CBS പ്രോഗ്രാം നിർമ്മാതാവ് 8. ബി. ആർ. ഗിഫ്ഫോർഡ് – റസ്സൽ സെയ്ജ് ഫൗണ്ടേഷൻ ഡയറക്ടർ 9. ഗ്യൂഡോ ഗോൾഡ്മൻ – ആസ്പെൻ ഇൻസ്റ്റിറ്റ്യൂട്ട് 10. പിന്നീട് മരണമടഞ്ഞ ആവ്റെൽ ഹാരിമൻ – 300 ലെ പ്രത്യേകാംഗം 11. തോമസ് എൽ. ഹ്യൂഗ്സ് – കാർനീ എൻഡോവ്മെന്റ് ഫണ്ട് 12. ഡെന്നീസ് മിഡോസ്, ജേയ് ഫോറസ്റ്റർ – MIT യിലെ World Dyamics ൽ നിന്ന്.

150 വർഷത്തിലേറെയായി നിലനിൽക്കുന്ന 300, എന്നാൽ 1897 ലാണ് ഇന്ന് നിലവിലിരിക്കുന്ന രൂപത്തിലായത്. അത് എപ്പോഴും നിർദ്ദേശങ്ങൾ മുന്നണി പ്രസ്ഥാനങ്ങളിലൂടെ നടപ്പാക്കുന്നു. യൂറോപ്യൻ കാര്യങ്ങൾക്കു വേണ്ടി പ്രത്യേകം സംഘടന ആവശ്യമെന്ന് തീരുമാനമായപ്പോൾ RIIA റ്റവിസ്റ്റോക്ക് ഇൻസ്റ്റിറ്റ്യൂട്ട് സ്ഥാപിച്ചു. അത് പിന്നീട് NATO യെ സൃഷ്ടിച്ചു. അഞ്ച് വർഷക്കാ ലം NATO ക്ക് സാമ്പത്തികസഹായം ലഭിച്ചത് മാർഷൽ ഫണ്ടിൽ നിന്ന്. അതി നെ സൃഷ്ടിച്ചത് ബിൽഡർബെർഗേർസിലെ ഏറ്റവും പ്രധാന അംഗമായിരുന്ന ജോസഫ് റെറ്റിംഗർ. റെറ്റിംഗർ നല്ലവണ്ണം പരിശീലനം കിട്ടിയ ജസ്യൂട്ട് പാതിരി യും 33 ഡിഗ്രി ഫ്രീമേയ്സണും. വാഷിങ്ങ്ടൺ പോസ്റ്റിന്റെ നിയന്ത്രണം കിട്ടുന്നതിനു വേണ്ടി ഭർത്താവിനെ വധിച്ച കാതറീൻ ഗ്രഹാം ക്ലബ് അംഗമാണ്. അമേരിക്കയിലെ ഏറ്റവും പ്രമുഖമായ ഇൻഷുറൻസ് കമ്പനിയായ ന്യൂയോർക്ക് ലൈഫ് ഇൻഷുറൻസ് കമ്പനിയിലെ പോൾ.ജി. ഹോഫ്മൻ. ഇംഗ്ലണ്ടിലെ എലിസബത്ത് രാജ്ഞിയുടെ കുടുംബവുമായി അത് ബന്ധപ്പെട്ടിരിക്കുന്നു. ഹോഫ്ഫ്മൻ ക്ലബ് അംഗമാണ്. രണ്ടാം ലോക മഹായുദ്ധത്തിനു ശേഷം ജർമ്മനിയെ സമ്പൂർണ്ണമായും നശിപ്പിക്കുന്നതിന് ശ്രമിച്ച ജോൺ.ജെ. മക്ക്ലോയ്. ജയിംസ്. എ പെർകിൻസ് – കാർനി കോർപറേഷൻ ഒക്കെ ക്ലബ് ന്റെ സ്ഥാപകാ ംഗങ്ങളാണ്. ബിൽഡർബർഗേർസിന്റെയും. ക്ലബ് ലെ അംഗങ്ങളുടെ കരുത്ത് യൂറോപ്പിന്റെ ആസ്തിയുടെ ഇരട്ടിയോളം.

റിച്ചർഡ് ഗാർഡനർ ന്റെ ഭാര്യ വെനീസിലെ പുരാതനമായ കറുത്ത പ്രഭുക്കന്മാരുടെ കുടുംബത്തിൽ നിന്നാണ്. വെനീസും വൈറ്റ് ഹൗസുമായി നേരിട്ട് ബന്ധം ഉണ്ടാവുന്നതിന് കാരണമായി. ആവ്റെൽ ഹാരിമൻ വഴി ക്രെംലി നും വൈറ്റ്ഹൗസുമായിട്ടും. ഹാരിമൻന്റെ സ്ഥാനത്ത് പിന്നീട് ഹെൻട്രി കിസ്സിൻ ജർ. ക്ലബ് പ്രധാനമായും അമേരിക്കയിൽ ശ്രദ്ധിക്കുമ്പോഴും ജപ്പാനിലേ യും ജർമ്മനിയിലേയും പ്രശ്നങ്ങളിൽ അത് ഇടപെടുന്നു.

300 ന്റെ നിർദ്ദേശാനുസരണം പ്രവർത്തിക്കുന്ന ചില മുന്നണി പ്രസ്ഥാനങ്ങൾ.

– ലീഗ് ഓഫ് ഇൻഡസ്ട്രിയൽ ഡെമോക്രസി . ഉദ്ദേശ്യം തൊഴിലാളിയും തൊഴിൽ ദാതാവും തമ്മിലുള്ള ബന്ധം വഷളാക്കുക.

– ഫ്രീഡം ഹൗസ്. ഉദ്ദ്യേശം , അമേരിക്കൻ തൊഴിലാളികളുടെ ഇടയിൽ കപട സോഷ്യലിസ്റ്റ് ആശയങ്ങൾ പ്രചരിപ്പിക്കുക.

– കമ്മിറ്റി ഫോർ ഡെമൊക്രാറ്റിക് മെജോറിറ്റി. ഉദ്ദ്യേശം , വിദ്യാഭ്യാസം നേടിയ സോഷ്യലിസ്റ്റുകളും പിന്നോക്ക സമുദായങ്ങളും തമ്മിൽ ബന്ധമുണ്ടാക്കി, വോട്ട് ബാങ്ക് രാഷ്ട്രീയം നടത്തുക.

– ഫോറിൻ പോളിസി റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്. ഉദ്ദ്യേശം NASA യുടെ ശൂന്യാകാശ പദ്ധതി തകർക്കുക.

– സോഷ്യൽ ഡെമോക്രാറ്റ്സ്. യു. എസ്. എ . ഉദ്ദ്യേശം പിന്നോക്ക സമുദായങ്ങളുടെ ഇടയിൽ സോഷ്യലിസ്റ്റ് തീവ്രവാദം വളർത്തുക. സോഷ്യലിസ്റ്റ് രാജ്യങ്ങളിലെ സമാന സംഘടനകളുമായി ബന്ധം സ്ഥാപിക്കുക.

– ഇൻസ്റ്റിറ്റ്യൂട്ട് ഫോർ സോഷ്യൽ റിലേഷൻസ്. ഉദ്ദ്യേശം – അമേരിക്കയുടെ ചിന്താപദ്ധതി തിരുത്തുക.

– സിറ്റിസൺസ് ലീഗ്. ഉദ്ദ്യേശം – വിവിധ ഗവൺമെന്റ് ഏജൻസികളുടെ മേൽ പൊതു താത്പര്യ ഹർജി കൊടുക്കുക. പ്രത്യേകിച്ചും പ്രതിരോധ വ്യവസായ മേഖലയിൽ.

– ഡെമോക്രാറ്റിക് സോഷ്യലിസ്റ്റ് ഓർഗനൈസിംഗ് കമ്മിറ്റി ഓഫ് ദ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ ഡെമോക്രാറ്റിക് സോഷ്യലിസം. ഉദ്ദ്യേശം – അമേരിക്കയിലേയും യൂറോപ്പിലെയും ഇടതുപക്ഷ സോഷ്യലിസ്റ്റ് ആശയങ്ങളുടെ വിതരണം.

– വാർ റെസിസ്റ്റേർസ് ലീഗ്. പ്രമുഖ അംഗം നോം ചോംസ്കി. ഉദ്ദ്യേശം വിയറ്റ്നാം യുദ്ധത്തിനെതിരെ പ്രതിരോധം സംഘടിപ്പിക്കുക.

– ആന്റി ഡീഫമേഷൻ ലീഗ്. ഉദ്ദ്യേശം. – ബ്രിട്ടീഷ് സംയുക്ത രഹസ്യാന്വേഷണ പ്രസ്ഥാനം. വലതു പക്ഷ സംഘങ്ങളേയും നേതാക്കളെയും അധികം വളർച്ച പ്രാപിക്കുന്നതിനു മുൻപ് തകർക്കുക.

– ഇന്റർനാഷണൽ അസോസിയേഷൻ ഓഫ് മഷീനിസ്റ്റ്. ഉദ്ദ്യേശം – തൊഴിലാളികളെയും മേധാവികളെയും തമ്മിൽ അകറ്റുന്നതിനു വേണ്ടിയുള്ള സോഷ്യലിസ്റ്റ് ഇന്റർനാഷണലന്റെ പ്രസ്ഥാനം

–അമാൽഗമേറ്റഡ് ക്ലോത്തിങ്ങ് വർക്കേർസ്. ഉദ്ദ്യേശം –തൊഴിലാളികളേയും മേധാവികളെയും അകറ്റുക.

–എ. ഫിലിപ്പ് റാൻഡോൾഫ് ഇൻസ്റ്റിറ്റ്യൂട്ട് . ഉദ്ദ്യേശം – സമാന ഉദ്ദ്യേശമുള്ള സംഘടനകളെ ചേർത്തു വയ്ക്കുക. ഉദാ :– സോഷ്യലിസ്റ്റ് ആശയങ്ങൾ വിദ്യാർത്ഥികളുടെയും തൊഴിലാളികളുടെയും ഇടയിൽ പ്രചരിപ്പിക്കുക.

–കെയിംബ്രിഡ്ജ് പോളിസി സ്റ്റഡീസ് ഇൻസ്റ്റിറ്റ്യൂട്ട്. ഉദ്ദ്യേശം – ഇൻസ്റ്റിറ്റ്യൂട്ട് ഫോർ പോളിസി സ്റ്റഡീസിന്റെ പ്രവർത്തനങ്ങളെ വിപുലമാക്കുക. ഇന്റർനാഷ ണൽ സോഷ്യലിസ്റ്റ് സ്ഥാപിച്ചത്. എയ്പ്ൾറോവിറ്റ്സുമായി ചേർന്ന്. അദ്ദേഹ ത്തിന്റെ പുസ്തകം Atomic Diplomacy – സാമ്പത്തിക സഹായം ജർമ്മൻ മാർഷൽ ഫണ്ട്. അമേരിക്കൻ സമൂഹത്തെ അടിസ്ഥാനപരമായി മാറ്റുക. ഫേബിയനിസ്റ്റ് അമേരിക്ക നിർമ്മിക്കുന്നതിനു വേണ്ടി.

–ഇക്കണോമിക് കമ്മിറ്റി ഓഫ് ദ നോർത്ത് അറ്റ്ലാന്റിക് ഇൻസ്റ്റിറ്റ്യൂട്ട്. ഉദ്ദേശം – ആഗോള സാമ്പത്തിക പ്രശ്നങ്ങൾ പഠിക്കുന്നതിനു വേണ്ടിയുള്ള NATO ബുദ്ധി ജീവി പ്രസ്ഥാനം.

–സെന്റർ ഫോർ ദ സ്റ്റഡി ഓഫ് ഡിമോക്രാറ്റിക് ഇൻസ്റ്റിറ്റ്യൂഷൻസ്. ഉദ്ദേശം ജനായത്ത ഭരണം പ്രചരിപ്പിക്കുക, ഭരണഘടന പുതുക്കി എഴുതുക. അത് തീർച്ചയായും സോഷ്യലിസ്റ്റിക്, രാജഭരണ സമ്പ്രദായങ്ങൾക്ക് അനുകൂലമായ തരത്തിൽ. ഡെന്മാർക്കിലേതു പോലെ . അമേരിക്കയുടെ വ്യാവസായ അടിത്തറ തീർത്തും തകർക്കുക. വിദ്യാഭ്യാസം ഉടച്ചു വാർക്കുക.

–ഹാർവർഡ് സൈക്കോളജിക്കൽ ക്ലിനിക് . ഉദ്ദേശം . 300 ന് അമേരിക്കയുടെ മേൽ പൂർണ്ണ അധികാരം ലഭ്യമാക്കുക.

–ഇൻസ്റ്റിറ്റ്യൂട്ട് ഫോർ സോഷ്യൽ റിസർച്ച്. ഉദ്ദേശം. അമേരിക്കയെ വ്യവസായവത്കരണത്തിൽ നിന്നും അകറ്റുന്നതിന് പദ്ധതി തയ്യാറാക്കുക.

–സയൻസ് പോളിസി റിസർച്ച് യൂണിറ്റ്. ഉദ്ദേശം. റ്റവിസ്റ്റോക്ക് സംഘാതത്തിന്റെ ഭാഗം. ഇംഗ്ലണ്ടിൽ സസ്സെക്സ് യൂണിവേർസിറ്റിയിലെ Future Shock റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്.

–സിസ്റ്റംസ് ഡിവലപ്മെന്റ് കോർപറേഷൻ. ഉദ്ദേശം – ബ്രിട്ടനിലെയും അമേരിക്കയിലെയും രഹസ്യാന്വേഷണ വിഭാഗങ്ങളെ ഏകോപിപ്പിക്കുക.

ക്ലബ് ന്റെ നിയന്ത്രണത്തിലുള്ള ചില പ്രസിദ്ധീകരണങ്ങൾ – സെന്റർ മാഗസീൻ, കൗണ്ടർ സ്പൈ, കോവെൻട്രി, കവർട്ട് ആക്ഷൻ ഇൻഫർമേഷൻ ബുള്ളറ്റിൻ, ഡിസ്സന്റ്, ഹ്യൂമൻ റിലേഷൻസ്, ഇൻഡസ്ട്രിയൽ റിസർച്ച്, ഇൻക്വയറി, മദർ ജോൺസ്, വൺ, പ്രോഗ്രസ്സീവ്, റാകോൺ ടെന്റ്യൂർ, ദ ന്യൂ റിപ്പബ്ലിക്, വർക്കിങ്ങ് പേയ്പേർസ് ഫോർ എ ന്യൂ സൊസൈറ്റി, ഇനിയും നൂറു കണക്കിന് പ്രസിദ്ധീകരണങ്ങൾ വേറെയുണ്ട്.

അമേരിക്കൻ സൈന്യം 300 ന്റെ പുതിയ യുദ്ധതന്ത്രങ്ങൾ ആവിഷ്കരിക്കുന്നതിൽ പൂർണ്ണമായും സഹകരിക്കുന്നു.

–മോൻട് പെലെറിൻ സൊസൈറ്റി

തെറ്റിദ്ധാരണാ ജനകമായ സാമ്പത്തിക സിദ്ധാന്തങ്ങൾ പ്രചരിപ്പിക്കുന്നു. അവരുടെ ആശയങ്ങളുമായി യോജിച്ച് പോകുന്നതിന് പടിഞ്ഞാറൻ ലോകത്തു ള്ള ധനതത്വശാസ്ത്രജ്ഞന്മാരെ പാട്ടിലാക്കുന്നു. പ്രധാനികൾ വോൺ ഹായെക്, മിൽറ്റൻ ഫ്രീഡ്മൻ.

– ഹൂവർ ഇൻസ്റ്റിറ്റ്യൂഷൻ

കമ്മ്യൂണിസത്തെ തുരത്തുന്നതിന് ആരംഭിച്ച് ഇപ്പോൾ സോഷ്യലിസത്തിന്റെ വക്താവ്. ആയുധ നിയന്ത്രണം, കുടുംബ പ്രശ്നങ്ങൾ എന്നിവക്ക് പ്രാധാന്യം നൽകുന്നു. മാദ്ധ്യമങ്ങൾ അതിനെ കൺസർവേറ്റീവ് എന്ന് അവതരിപ്പിക്കുന്നു. 1953 ൽ അത് ക്ലബ് ന്റെ അനുബന്ധ സംഘടന കൈയ്യടക്കി.

–ഹെറിറ്റെയ്ജ് ഫൗണ്ടേഷൻ

സൃഷ്ടിച്ചത് ബിയർ നിർമ്മാണ പ്രമുഖൻ ജോസഫ് കൂർസ്. പിന്നീട് വിക്കേർസ് ഹാൾ, വോൺ ഹായെക് എന്നിവരുൾപ്പെടുന്ന ഫാബിയനിസ്റ്റുകൾ കൈയ്യേറി. റീഗനെ താച്ചറൈസ് ചെയ്യുന്നതിന് ശ്രമിച്ചു.

–ഹ്യൂമൻ റിസോർസസ് റിസർച്ച് ഓഫീസ് HUMRRO

സൈനിക ഗവേഷണ കേന്ദ്രം. ( Psychotechnology ). ജോർജ്ജ് ഓർവെൽ പറഞ്ഞതുമായി വളരെ സാമ്യമുള്ള പ്രവർത്തനങ്ങൾ. 1969 ൽ 300 ഇതിനെ ഏറ്റെടുത്തു. അമേരിക്കയിലെ ഏറ്റവും വലിയ സ്വഭാവ – പെരുമാറ്റ ഗവേഷണ സംഘം. സമ്മർദ്ദങ്ങൾക്ക് വിധേയനായ മനുഷ്യൻ എങ്ങിനെ പ്രതികരിക്കും എന്നാണ് പ്രധാന പഠനം. സൈനികൻ ആയുധത്തിന്റെ മറ്റൊരു ഭാഗം മാത്രമെന്നാണ് പരിശീലിപ്പിക്കുന്ന സിദ്ധാന്തം. സൈന്യത്തിന്റെ പെരുമാറ്റരീതികളെ വളരെയധികം സ്വാധീനിക്കുന്നു. സൈനികരുടെ പ്രഖ്യാപിത സിദ്ധാന്തങ്ങൾക്കെതിരെ, 12,000 ഇറാക്കി ഭടന്മാരെ ജീവനോടെ കുഴിച്ചു മൂടുന്നതിന് അവരെ പ്രാപ്തരാക്കി.

–റിസർച്ച് അനാലിസിസ് കോർപറേഷൻ

HUMRRO യുടെ സഹോദര സംഘടന. സ്ഥാപിതം 1948 ൽ. 1961 ൽ 300 ഏറ്റെടുത്തു. ജോൺ ഹോപ്കിൻസ് ന്റെ ഭാഗമായി. കൂട്ട ജനസംഖ്യാ നിയന്ത്രണം, കറുത്ത വർഗ്ഗക്കാരെ സൈന്യത്തിൽ ചേർക്കുക, ആണവായുധം തന്ത്രപരമായ കാര്യങ്ങൾക്കായി ഉപയോഗിക്കുക. Psychological യുദ്ധമുറകൾ ഒക്കെയാ ണ് പ്രവർത്തനമേഖലകൾ.

ജനത കരുതുന്നത് അവർ അവരുടെ അഭിപ്രായങ്ങളുടെ ഉടമകളാണെന്നാണ്. എന്നാൽ അഭിപ്രായരൂപീകരണം സൃഷ്ടിക്കുന്ന പ്രസ്ഥാനങ്ങൾ അവർക്ക് ആവശ്യമുള്ള അഭിപ്രായം ലഭ്യമാകുന്നതിനു വേണ്ട വാർത്തകൾ മാത്രം ജനങ്ങൾക്ക് നൽകുന്നു. വോട്ടെടുപ്പ് ഇന്ന് കലയാണ്. ജർമ്മനിയെയും ജപ്പാനെയും ശത്രുക്കളായി കണക്കാക്കുന്നതിന് അവർ പരിശീലിപ്പിക്കപ്പെട്ടിരിക്കുന്നു.സദ്ദാം ഹുസൈനെ അമേരിക്കയുടെ ശത്രുവായി കണക്കാക്കുന്നതിനും.

അഭിപ്രായരൂപീകരണത്തിൽ ഏറ്റവും പ്രമുഖൻ 300 ലെ അംഗം ഡാനിയേൽ യാൻകെലോവിച്ച്. കമ്പനിയുടെ പേര് യാൻകെലോവിച്ച്, സ്കെല്ലി ആന്റ് വൈറ്റ്. ഡാനിയേൽ പറയുന്നത് പോളിങ്ങ് അഭിപ്രായം മാറ്റുന്നതിനുള്ള ഉപകരണമാണ് എന്നാണ്. അത് അദ്ദേഹം ഡേവിഡ് നെയ്സ്ബെറ്റ്സിന്റെ പുസ്തകം Trend Report ൽ നിന്ന് കടം കൊണ്ടതും.

300 ന്റെ തലപ്പത്ത് ഇംഗ്ലണ്ടിലെ രാജ്ഞി. അവർ നികുതി ഒടുക്കുന്നതേയില്ല. അവർ ബൃഹത്തായ, പരസ്പര ബന്ധിതമായ അനേകം വ്യവസായ സ്ഥാപനങ്ങളെ നിയന്ത്രിക്കുന്നു. അവർ ആരോടും ഉത്തരം പറയേണ്ടതില്ല. അവരുടെ ഗവേഷണ പ്രസ്ഥാനങ്ങൾക്ക് ഫൗണ്ടേഷനുകൾ സാമ്പത്തിക സഹായം നൽകുന്നു.

കുർട്ട് ലെവിൻ പ്രധാനമായും S.S ലെ റീൻഹാർഡ് ഹേയ്ഡ്രിച്ച് ന്റെ തത്വങ്ങളെ അനുകരിക്കുന്നു. OSS ഹേയ്ഡ്രിച്ചിന്റെ തത്വങ്ങൾ കടം കൊണ്ടു. OSS പിന്നീട് CIA ആയി. നമ്മളെ നിയന്ത്രിക്കുന്നതിന് ചങ്ങലകളും കയറും ആവശ്യമില്ല. ശാരീരിക നിയന്ത്രണങ്ങളേക്കാൾ കാര്യക്ഷമമായി ഭാവിയിൽ എന്തു സംഭവിക്കും എന്ന ചിന്ത നമ്മളെ നിയന്ത്രിക്കുന്നതിന് ഉപകരിക്കും. ആയുധം കൈവശം വയ്ക്കുന്നതിന് അവകാശം നഷ്ടപ്പെടുന്ന ലക്ഷണമാണ്. വിദേശ നയങ്ങൾ യു. എൻ ന് വിധേയം. സാമ്പത്തികനയങ്ങൾ, IMF ന് വിധേയം. എന്നാൽ എത്ര പേർ ചെറുത്തു നിൽപ്പിന് തയ്യാറാവും. 1776 ൽ കിങ്ങ് ജോർജ്ജ് 3–ാ മനെതിരെ 3% പേർ മാത്രം അണി നിരന്നു. ഇപ്പോൾ 3 ശതമാനം മതിയാവില്ല. ആദ്യം സ്വന്തം നാട്ടിലെ ശത്രുവിനെ കീഴ്പ്പെടുത്തണം പിന്നീട് വിദേശ ശത്രുക്കളെയും.

300 ലെ പ്രധാന പ്രസ്ഥാനങ്ങൾ

–സ്റ്റാൻഫർഡ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്. സ്ഥാപിതം 1946 ൽ. റോബർട്ട് ആൻഡേർസനും അദ്ദേഹത്തിന്റെ ARCO കമ്പനിക്കും ലാസ്ക എണ്ണപ്പാടം ലഭിച്ചു. 90 കോടി ഡോളറിന്. ആസ്പെൻ ഇൻസ്റ്റിറ്റ്യൂട്ട് കരുത്തുറ്റതായിരുന്നില്ല. അതിനാൽ പുതിയ പ്രസ്ഥാനം രൂപീകരിച്ചു. ധനസഹായം ഏർപ്പെടുത്തി. ലണ്ടനിലെ അനവധി റ്റവിസ്റ്റോക്ക് ഉദ്യോഗസ്ഥന്മാർ SRI യിൽ പ്രവർത്തനം തുടങ്ങി. പ്രധാനി മുൻ ബ്രിട്ടീഷ് രഹസ്യാന്വേഷണ ഉദ്യോഗസ്ഥൻ ഡേയ്വിഡ് സർനോഫ്ഫ്. ആർക്കു വേണ്ടിയും പ്രവർത്തിക്കുന്നു. ഇസ്രയേൽ, അറബ് എന്നിങ്ങനെ ഭേദമില്ലാതെ. അത് CIA ക്ക് വളരെ പ്രയോജനകരമാണ്. മറ്റു ഗവൺമെന്റുകളുടെ രഹസ്യവിവരങ്ങൾ ചോർന്നു കിട്ടും എന്നുള്ളതുകൊണ്ട്. ജിം റിഡ്ജ്വേ തന്റെ പുസ്തകത്തിൽ The Closed Corporation കുറേയേറെ വിവരങ്ങൾ നൽകുന്നുണ്ട്. ഫെഡറൽ കോൺട്രാക്റ്റ് റിസർച്ച് സെന്റർ ലിസ്റ്റിൽ പേരില്ല. എങ്കിലും SRI യാണ് ഇന്ന് ഏറ്റവും വലിയ സൈനിക ബൗദ്ധിക കേന്ദ്രം. ഹഡ്സൺ പിന്നെ റാൻഡ് എന്നിവയെക്കാളും വലുത്. SRI യുടെ പ്രത്യേകത കൾ കെമിക്കൽ, ജൈവായുധ പരീക്ഷണ കേന്ദ്രങ്ങളാണ്. SRI യുടെ ഏറ്റവും അപകടകരമായ പ്രവർത്തനങ്ങളിൽ ഒന്ന് ഭീകരവിരുദ്ധ പ്രവർത്തനങ്ങളാണ്. അത് ജനങ്ങൾക്കെതിരെ കടന്നു കയറുന്നതിന് ഉപയോഗപ്പെടുത്തുന്നു. പ്രകോപനപരമായ പ്രവർത്തനങ്ങൾക്ക് വേണ്ടി അമേരിക്കൻ ഗവൺമെന്റ് കോടിക്കണക്കിന് ഡോളർ വർഷം തോറും SRI ക്ക് നൽകുന്നു.

1958 ൽ അഡ്വാൻസ്ഡ് റിസർച്ച് പ്രോഡക്റ്റ്സ് ഏജൻസി, പ്രധിരോധ വകുപ്പിന്റെ കരാറുകൾ ചെയ്യുന്ന പ്രസ്ഥാനം SRI ക്ക് കരാർ നല്കി. പെന്റഗ ണിലെ ജോൺ ഫോസ്റ്റർ SRI യോട് പറഞ്ഞത് ആവശ്യം എന്തെന്നാൽ സാങ്കേതിക അതിശയങ്ങളിൽ നിന്നും അമേരിക്കയെ സംരക്ഷിക്കുന്ന പദ്ധതി എന്നാണ്. അന്തരീക്ഷം , പരിസ്ഥിതി ആയുധമാവണം എന്ന്. ഭൂമി കുലുക്ക

വും, അഗ്നിപർവ്വതവും സൃഷ്ടിക്കുന്നതിന് കഴിയുന്ന ബോംബുകൾ, ശത്രുക്ക ളായി മാറുന്നതിന് സാധ്യതയുള്ളവരുടെ മേൽ പെരുമാറ്റ പരീക്ഷണങ്ങൾ, പുതിയതരം ആയുധങ്ങൾ നിർമിക്കുന്നതിനു സഹായമാവുന്ന ധാതു ലവണങ്ങൾ. SRI പദ്ധതി ഏറ്റെടുത്തു. പേര് SHAKY എന്ന്. അതിനുവേണ്ട കമ്പ്യൂട്ടർ നിർമ്മിച്ചത് IBM. SRI ജനകീയ പ്രസ്ഥാനങ്ങളുമായി ചേർന്ന് അവരുടെ നിഗമനങ്ങൾ സമൂഹത്തിൽ എപ്രകാരം പ്രവർത്തിക്കും എന്ന് വിലയിരുത്തുന്നു. അതുപോലൊരു പ്രസ്ഥാനമാണ് ഷ്റീവർ മക്കീ അസോസി യേറ്റ്സ്. അത് വിർജീനിയയിൽ മക്ലീൻൽ. അത് നടത്തുന്നത് വ്യോമസേന സിസ്റ്റംസ് കമാൻഡ് മേധാവിയായി വിരമിച്ച ജനറൽ ബെർനാർഡ്.എ..ഷ്റീവർ. അദ്ദേഹം വികസിപ്പിച്ചതാണ് റ്റൈറ്റൻ, തോർ, അറ്റ്ലസ്, മൈന്യൂട്ട്മാൻ റോക്ക റ്റുകൾ. 1980 ആയപ്പോഴേക്കും SRI യുടെ 80 ശതമാനം (സൈനികവും, ജനകീ യവും) കരാറുകളും Futurism–നെ ആസ്പദമാക്കിയുള്ളതായിരുന്നു.

SRI യുടെ പ്രധാന ഉപഭോക്താക്കൾ അമേരിക്കൻ പ്രതിരോധ വകുപ്പ്– ഡയറക്ടറേറ്റ് ഓഫ് ഡിഫൻസ് റിസർച്ച് ആൻഡ് എൻജിനിയറിംഗ്, ഓഫീസ് ഓഫ് എയ്റോ സ്പേയ്സ് റിസർച്ച്– അത് ആപ്ളിക്കേഷൻസ് ഓഫ് ബിഹേവിയറൽ സയൻസസ് റ്റു റിസർച്ച് മാനേജ്മെന്റ് ( മനുഷ്യരെ കൈകാര്യം ചെയ്യുന്ന ഗവേഷണങ്ങളിൽ പെരുമാറ്റശാസ്ത്രത്തിന്റെ പ്രയോഗം.) എന്ന വിഷയത്തിൽ പ്രവർത്തിച്ചിരുന്നു., എക്സിക്യൂട്ടീവ് ഓഫീസ് ഓഫ് ദ പ്രസിഡണ്ട്, ഓഫീസ് ഓഫ് സയൻസ് ആൻഡ് ടെക്നോളജി, അമേരിക്കൻ ആരോഗ്യ വകുപ്പ്, ഊർജ്ജ വകുപ്പ്, തൊഴിൽ വകുപ്പ്, ഗതാഗതവകുപ്പ് , നാഷ ണൽ സയൻസ് ഫൗണ്ടേഷൻ–NSF. പ്രാധാന്യമർഹിക്കുന്നത് NSF നു വേണ്ടി തയ്യാറാക്കിയ പ്രബന്ധമാണ്. ഭാവിയുടെയും അന്താരാഷ്ട്ര പ്രശ്നങ്ങ ളുടെയും വിലയിരുത്തൽ ( Assessment of Future And International Problems ). SRI നടത്തിയ ഗവേഷണങ്ങളിൽ ഏറ്റവും പ്രതിലോമകരമായ പരീക്ഷണം എന്നത് ചാൾസ്.എഫ്. കെറ്ററിങ്ങ് ഫൗണ്ടേഷന്റെ "Changing Images of Man"[ Official Reference Contract Number URH (489) - 2150 Policy Research Report Number 4/4/74 Prepared by SRI centre for the Study of Social Policy. Director Willis Harmon ]. ഇത്ര നാളും നടത്തിയ പരീക്ഷണങ്ങളിൽ ഏറ്റവും ദൂരവ്യപകമായ പ്രത്യാഘാതങ്ങൾ ഉളവാക്കാവുന്ന അന്വേഷണം. എപ്രകാരം മനുഷ്യനെ മാറ്റിത്തീർക്കാം.

പ്രബന്ധം 319 പേജ്. പരീക്ഷണങ്ങളിൽ ഉൾപ്പെട്ടിരുന്നവർ 37 പേർ – ബി.എഫ്. സ്കിന്നർ, മാർഗരറ്റ് മീഡെ, എർവിൻ ലാസ്ലോ, ജ്യോഫ്രി വിക്കേർസ് MI 6 ഏജന്റ്. അദ്ദേഹത്തിന്റെ മകൻ പീറ്റർ വിക്കേർസ് ഹാൾ, ഹെറിറ്റേജ് ഫൗണ്ടേ ഷൻ സ്ഥാപിച്ചു. 1981 ൽ റീഗൻ ഭരണകൂടത്തിനു നൽകിയ 3000 പേജ് നിർദ്ദേക ങ്ങൾ അധികവും വില്ലിസ് ഹാർമോണിന്റെ "Changing Images of Man"എന്ന പ്രബന്ധത്തെ ആസ്പദമാക്കിയുള്ളതായിരുന്നു. അദ്ദേഹം അത് പുസ്തകമായിട്ട്

പ്രസിദ്ധീകരിച്ചത് Acquarian Conspiracy എന്ന പേരിലാണ്. വിവാഹമോചനം, ആത്മഹത്യ, സാമൂഹിക ലൈംഗിക വ്യതിചലനങ്ങൾ ഒന്നും അസാധാരണമായി കണക്കാക്കപ്പെടുന്നില്ല. സാധാരണ ജനങ്ങളുടെ പ്രതീക്ഷക്കു വിരുദ്ധമായി ഉന്നതങ്ങളിൽ കുറ്റകൃത്യവും അഴിമതിയും ധാരാളമായി നടക്കുമ്പോൾ മനുഷ്യൻ സത്യത്തെ ഭയക്കും. സത്യത്തിൽ നിന്നും ജനങ്ങളെ രക്ഷിക്കുന്നതിന് ജനങ്ങൾ ഗവൺമെന്റിനെ ആശ്രയിക്കും.

കുർട്ട് ലെവിൻ എന്ന പേര് ഔദ്യോഗിക ചരിത്ര പുസ്തകങ്ങളിൽ കാണുകയില്ല. അദ്ദേഹത്തിന്റെ സഹപ്രവർത്തകർ റിച്ചാർഡ് ക്രോസ്സ്മൻ, എറിക് ട്രിസ്റ്റ്, എച്ച്. വി. ഡിക്സ്, വില്ലിസ് ഹാർമോൺ, ചാൾസ് ആൻഡേർസൻ , ഗാർണർ ലിൻഡ്സെ, റിച്ചാർഡ് പ്രൈസ്, ഡബ്ല്യു. ആർ. ബയോൺ.

റ്റവിസ്റ്റോക്ക് ബീറ്റിൽസിനെ അമേരിക്കയിലേക്ക് കൊണ്ടു വന്നപ്പോൾ അത് സമൂഹത്തെ എത്രത്തോളം ദോഷകരമായി ബാധിക്കുമെന്ന് ആരും കരുതിയില്ല. മയക്കുമരുന്നു കേന്ദ്രങ്ങളും, വ്യഭിചാരവും വിപുലമായി. മനുഷ്യരുടെ അറിവില്ലാതെ തന്നെ മസ്തിഷ്ക പ്രക്ഷാളനം ചെയ്യുക എന്നതായിരുന്നു. മാദ്ധ്യമങ്ങൾ ബീറ്റിൽസിന് അമിത പ്രാധാന്യം നൽകി. അക്വേറിയൻ ഗൂഢാലോചനയുടെ അവിഭാജ്യ ഘടകമായിരുന്നു ബീറ്റിൽസ്. പഴയ സാമൂഹിക ക്രമത്തിനെതിരെ യുവജനങ്ങൾ പെട്ടെന്ന് സംഘടിച്ചതായിരുന്നില്ല. ബീറ്റിൽസ്ന്റെ സംഗീതം ഡയോനിസസിന്റെയും യും ബാൽ പൗരോ ഹിത്യ ത്തിന്റെയും Cult സംഗീതം അഡോണോ ( Adorno ) ആധുനി കവത്കരിച്ച് അവതരിപ്പിച്ചതാണ്. അഡോണോ , ഇംഗ്ലണ്ടിലെ രാജ്ഞിയുടെ സുഹൃത്തും. ബീറ്റിൽസിന് ആവശ്യമുള്ള മയക്കുമരുന്ന് LSD നിർമ്മിച്ചത് SANDOZ. പദ്ധതിക്ക് സാമ്പത്തികസഹായം എത്തിച്ചത് വാർബർഗിന്റെ ബാങ്ക്. LSD അമേരിക്കയിലേക്ക് കടത്തിയത് തത്വചിന്തകൻ ആൽഡസ് ഹക്സ്ലി. ചെറിയ പാക്കറ്റുകളിലാക്കി കോളജിലും, റോക്ക് സംഗീതം നടക്കുന്ന സ്ഥലങ്ങളിലും സൗജന്യമായി വിതരണം ചെയ്തു. Drug Enforcement Agency ക്ക് അതിൽ ഇടപെടരുത് എന്ന നിർദ്ദേശമുണ്ടായിരുന്നതായി സാഹചര്യത്തെളിവുകൾ സൂചി പ്പിക്കുന്നു.

മയക്കുമരുന്ന് വ്യാപാരം അടിമുടി നിയന്ത്രിക്കുന്നത് 300. അത് വിപുലമാക്കിയത് ബ്രിട്ടീഷ് ഈസ്റ്റ്ഇന്ത്യാ കമ്പനി ( BEIC ). പിന്നെ ഡച്ച് ഈസ്റ്റ് ഇന്ത്യ കമ്പനി. BEIC, ചൈന ഇൻലൻഡ് മിഷൻ സ്ഥാപിച്ചു. ചൈനീസ് തൊഴിലാളികളെ ഓപിയം ന് അടിമയാക്കുക എന്നതായിരുന്നു ചുമതല. അങ്ങിനെ സൃഷ്ടിച്ചെ ടുത്ത വിപണി BEIC മുതലെടുത്തു. അമേരിക്കയിൽ ബീറ്റിൽസിനെ ഉപയോഗപ്പെ ടുത്തി മയക്കുമരുന്ന് ഉപയോഗം പ്രചരിപ്പിച്ചതുപോലെ. സള്ളിവനെ ഇംഗ്ലണ്ടി ലേക്ക് അയച്ച് റോക്ക് സംഘവുമായി പരിചയത്തിലാക്കി തിരിച്ചു വന്ന് മാദ്ധ്യമ ങ്ങളിലുടെ പ്രചരിപ്പിച്ചു. ഗാനരചന തിയോ അഡോണോ എന്നത് ജനങ്ങളിൽ നിന്ന് മറച്ചു

വച്ച് മയക്കുമരുന്ന് വ്യാപാരം വികസിപ്പിച്ചതും നിയന്ത്രിച്ചിരുന്നതും സയൻസ് പോളിസി റിസർച്ച് യൂണിറ്റ് (SPRU). ബ്രിട്ടീഷ് ഭരണകാലത്ത് ഇന്ത്യയുടെ വരുമാനത്തിന്റെ 13 % ബംഗാൾ ഓപിയം വിൽപ്പനയിൽ നിന്നായിരുന്നു. ബ്രിട്ടീഷുകാർ അത് ചൈനയിലേക്ക് കടത്തിയിരുന്നു. മനുഷ്യന്റെ പരിതാപകരമായ അവസ്ഥയിൽ നിന്നും പണമുണ്ടാക്കുന്ന പദ്ധതി. മറ്റൊന്ന് നിയമാനുസൃതമായി റോക്കെഫെല്ലർ നടത്തുന്നത്. അമേരിക്കൻ മെഡിക്കൽ അസ്സോസ്സിയേഷന്റെ അംഗീകാരത്തോടെ. പങ്കാളികൾ സ്വിറ്റ്സർല ൻഡിലും ബ്രിട്ടനിലും ഫ്രാൻസിലും. ഔദ്യോഗികമായി BEIC യുടെ വ്യാപാരം ചായപ്പൊടിയായിരുന്നു. ലണ്ടനിലെ ഇൻഡ്യ ഓഫീസിൽ BEIC നടത്തിയിരുന്ന ഓപിയം വ്യാപാരത്തിന് രേഖകളുണ്ട്. പ്രഫസർ ഫ്രഡറിക് വെൽസ് വില്ല്യംസ ൺ പ്രബന്ധങ്ങൾ ധാരാളം വിവരങ്ങൾ നൽകുന്നു. രോഗ ശാന്തിക്കുള്ള പല മരുന്നുകളിലും വിവിധ അളവിൽ ഓപിയം അടങ്ങിയിരിക്കുന്നു. ചൈന ഇൻല ൻഡ് മിഷൻ എന്നത് ക്രിസ്ത്യൻ മിഷനറി സൊസൈറ്റി എന്ന പുകമറയിലാ യിരുന്നു പ്രവർത്തിച്ചിരുന്നത്. ഹോങ്ങ് കോങ്ങ് സമ്മതിയിലൂടെ ചൈനീസ് ബ്രിട്ടീഷ് പങ്കാളിത്തം ഉറപ്പിച്ചു. അത് ഓപിയം വ്യാപാരത്തിൽ നിലനിന്നിരുന്ന അസ്വാരസ്യങ്ങൾ നീക്കി തുല്ല്യത ഉറപ്പു വരുത്തി. ഗോൾഡൻ ട്രയാങ്കിളിന്റെ പ്രസക്തി നഷ്ടമായിരിക്കുന്നു. ഇന്ന് ഗോൾഡൻ ക്രസന്റ് – ഇറാൻ, പാക്കിസ്ഥാ ൻ, ലെബനോൻ ആണ് പ്രമുഖ ഉത്പാദകർ. കുറേയൊക്കെ അഫ്ഗാനി സ്ഥാനി ലും തുർക്കിയിലും . ഏറ്റവും പുരാതന ബ്രിട്ടീഷ് രാജകുടുംബത്തിലെ അംഗ ങ്ങൾ 200 വർഷം മുൻപ് ഓപിയം വ്യാപാരത്തിൽ ഏർപ്പെട്ടിരുന്നു. അത് ഇന്നും തുടരുന്നു. മത്തേസൺസ്. ഓപിയം വ്യാപാരത്തിന്റെ നെടുംതൂണ്. കുറച്ചു വർഷങ്ങൾക്കു മുൻപ് അന്തരീക്ഷം പന്തിയല്ല എന്നു കണ്ടപ്പോൾ അവർ ചൈനയ്ക്കു് 30 കോടി ഡോളർ നൽകി. റിയൽ എസ്റ്റേറ്റ് നിക്ഷേപം എന്ന നിലയ്ക്ക്. ചൈനയും മത്തേസൺ ബാങ്കും ആയിട്ടുള്ള പങ്കാളിത്തം എന്ന നില യിൽ. ഓപിയം വിൽപനയിൽ നിന്നു മാത്രമായി ധാരാളം സമ്പത്ത് നേടിയവ രിൽ പ്രമുഖരാണ്, ആസ്റ്റർമാരും പിന്നെ ഡിലാനോ മാരും. ജോൺ ജേക്കബ് ആസ്റ്റർ ചൈനയിൽ ഓപിയം വ്യാപാരം ചെയ്ത് സമ്പാദിച്ച ധനം മാൻഹട്ടനിൽ റിയൽ എസ്റ്റേറ്റിൽ മുടക്കി ബഹുമാനം നേടി. ആസ്റ്റർ ബ്രിട്ടീഷ് ഇന്റലിജൻസ് ഒറ്റുകാരനായിരുന്നു. അമേരിക്കയിൽ അലക്സാണ്ടർ ഹാമിൽറ്റനെ വധിക്കുന്ന തിന് ആരൻബർ ന് പണം നൽകിയത് ആസ്റ്ററാണ്. അദ്ദേഹത്തിന്റെ മകൻ വാൻ ഡോർഫ് ആസ്റ്റർ RIIA യിൽ നിയമിക്കപ്പെട്ടത് വീണ്ടും അവരുടെ സ്വാധീനം വർദ്ധിപ്പിച്ചു.

ലോർഡ് ഇൻച്കെയ്പ്. അദ്ദേഹം ലോകത്തിലെ ഏറ്റവും വലിയ ഷിപ്പിങ്ങ് കമ്പനി സ്ഥാപിച്ചു. 19 –ാം നൂറ്റാണ്ടിൽ. പെനിൻസുല ആൻഡ് ഒറിയന്റ് സ്റ്റീം നാവിഗേഷൻ കമ്പനി. ഹോങ്ങ് കോങ്ങ് ആൻഡ് ഷാൻഖായ് ബാങ്കിന്റെ സ്ഥാപ കരിൽ പ്രധാനി. ഓപിയം വ്യാപാരത്തെ ഏറ്റവും അധികം

സഹായിക്കുന്ന ഏറ്റവും വലിയ ബാങ്ക്. ഹാരിമൻ കുടുംബത്തിന്റെ റെയിൽ റോഡ് പണികൾ ക്കായി ധാരാളം കൂലിക്കാരെ ആവശ്യമായിരുന്നു. കറുത്ത വർഗ്ഗക്കാരെ ഉപയോഗിക്കാമായിരുന്നെങ്കിലും ചൈനയിൽ നിന്നും കൂലിക്കാരെ കൊണ്ടു വന്നു. പി& ഒ യുടെ സ്ഥാപകന്റെ മകൻ ഇൻച്കെയ്പ് അവരെ വടക്കൻ അമേരിക്കയിലേക്ക് ഓപിയം കടത്തുന്നതിനു വേണ്ടി ഉപയോഗിച്ചു. അയാൾ തന്നെയാണ് 1923 ൽ പറഞ്ഞത് ബംഗാളിൽ ഓപിയം കൃഷി തടസ്സപ്പെടരുത് എന്ന്. ഏറ്റവും പ്രധാന വരുമാനമാർഗ്ഗം തടയരുത് എന്ന്.

സെസിൽ ജോൺ റോഡ്സ് 300 ലെ അംഗം, റോത്ത്ഷീൽഡ്സിന്റെ മുന്നണി പ്രവർത്തകൻ, ഇതേ മാർഗ്ഗം സൗത്ത് ആഫ്രിക്കയിൽ നടപ്പിൽ വരുത്തി. റോഡ്സ് ഇന്ത്യക്കാരെ കൂലികളായി ഉപയോഗിച്ചു. നതാൽ എന്ന പ്രദേശത്ത് കരിമ്പിൻ തോട്ടങ്ങളിൽ. അവരും തിരികെ ഇന്ത്യയിലേക്ക് മടങ്ങാതെ അവിടെ ത്തന്നെ സ്ഥിരതാമസമാക്കി.

ചൈനീസ് കൂലിക്കാരുടെ മയക്കുമരുന്ന് ഉപയോഗം ഇൻച്കെയ്പിന് ധാരാളം പണം നേടിക്കൊടുത്തു. മയക്കു മരുന്ന് വ്യാപാരം വിപുലപ്പെടുത്തുന്നതിനു വേണ്ടി ടെക്സ്റ്റൈൽ വ്യാപാരത്തെ അട്ടിമറിച്ച , അതേ ബ്രിട്ടീഷ്, അമേരിക്കൻ കുടുംബങ്ങൾ തന്നെയാണ് അമേരിക്കയിൽ ആഭ്യന്തര കലാപം എന്നറിയപ്പെട്ട സംഭവത്തിന്റെ സൂത്രധാരകർ.

അതേ അമേരിക്കൻ കുടുംബങ്ങൾ തന്നെയാണ് പിന്നീട് Eastern Liberal Establishment എന്ന് അറിയപ്പെട്ടത്. അവർ RIIA യുടെ നിർദ്ദേശമനുസരിച്ച് പ്രവർത്തിക്കുന്നു. അവരുൾപ്പെടുന്ന സമാന്തര ഗവൺമെന്റ് ഭരണം നിയന്ത്രിക്കുന്നു.

ബ്രിട്ടനിൽ നിന്നും കുറഞ്ഞ വിലയിൽ ഇന്ത്യയിൽ കൊണ്ടുവന്ന പരുത്തി വസ്ത്രങ്ങൾ ഇന്ത്യയിലെ സാമ്പത്തിക വ്യവസ്ഥിതിയെ കാര്യമായി ബാധിച്ചു. കൂടുതൽ വരുമാനത്തിന് ഇന്ത്യ ബ്രിട്ടന് ഓപിയം വിൽക്കുന്നതിന് കാരണമായി.

ബാരിങ്ങ് ബ്രദേഴ്സ്, ഫോർബ്സ്, പെർകിൻസ്, ഹഥാവേ എന്നീ കുടുംബങ്ങൾ ചൈനയിൽ ഓപിയം വ്യാപാരം ചെയ്തതിൽ നിന്ന് ധനികരായി. അവർ റസ്സൽ ആന്റ് കമ്പനി രൂപീകരിച്ചു. അതിന്റെ പ്രധാന വ്യാപാരം ഓപിയം. ചൈനയിൽ നിന്നും തെക്കൻ അമേരിക്കയിലേക്ക് ഷിപ്പിങ്ങും. ബ്രിട്ടീഷ് രാജകുടുംബത്തിനും BEIC ക്കും നൽകിയ സേവനത്തെ മാനിച്ച് അവർക്ക് അടിമ വ്യാപാരത്തിൽ കുത്തക ലഭിച്ചു.

ബ്രിട്ടനിലെ ഇൻഡ്യ ഹൗസ് രേഖകളും ഹോങ്ങ്കോങ്ങിലെ ബാങ്ക് രേഖകളും പറയുന്നത് ബോസ്റ്റൻ പ്രദേശത്തിന്റെ വരുമാനത്തിന്റെ നല്ലൊരു പങ്കും പരുത്തി – ഓപിയം – അടിമ വ്യാപാരത്തിൽ നിന്ന് ലഭിച്ചതാണ് എന്നാണ്. അവിടുത്തെ ഇക്കാര്യങ്ങളിൽ പ്രധാനി ജോൺ മുറേ ഫോബ്സ്. ബോസ്റ്റനിലെ വ്യാപാരികൾ ബ്രിട്ടീഷ് ഭരണകൂടത്തിന്റെ പിൻതുണക്കാരായിരുന്നു. ഏറ്റവും പ്രശസ്തമായ മയക്കുമരുന്ന് ബാങ്ക് – ഹോങ്ങ്കോങ്ങ് ഷാൻഖായ് ബാങ്കിന്റെ ബോർഡിൽ അവരോധിക്കപ്പെട്ട ആദ്യത്തെ അമേരിക്കൻ , ഫോബ്സ് ന്റെ മകൻ. പെർകിൻസ് – ആദ്യമായി 300 ൽ അംഗത്വം ലഭിച്ച അമേരിക്കക്കാരിൽ ഒരാൾ. അദ്ദേഹത്തിന്റെ മകൻ തോമസ് നെൽസൺ, ബോസ്റ്റണിൽ മോർഗന്റെ

പിണിയാളായിരുന്നു. മോർഗനുമായുള്ള ബന്ധം ഓപിയം വ്യാപാരത്തിന് തോമസ് നെൽസൺ പെർകിൻസിന് വളരെ തുണയായി. മോർഗൻ, പെർകിൻസ് എല്ലാവരും ഫ്രീമേയ്സൺസും. ഫ്രീമേയ്സൺസിൽ ഉന്നത പദവിയിൽ ഉള്ളവരെ മാത്രം 300 ൽ ചേർത്തിരുന്നു. മോർഗൻ തന്റെ ഓപിയം/ ഹെറോയിൻ വ്യാപാരം നിർവിഘ്നം തുടരുന്നു. മോർഗന്റെ ഹോങ്ങ്കോങ്ങിലെ അധികാരികൾ ഡേവിഡ് ന്യൂ ബിഗ്ഗിങ്ങ്, പിന്നെ ജാർദ്ദീൻ മത്തേസൺ. ഹോങ്ങ്കോങ്ങിലെ ഏറ്റവും കരുത്തുറ്റ പേരാണ് ബിഗ്ഗിങ്ങ്. മോർഗന്റെ വ്യാപാര പങ്കാളിയും അതേ സമയം ചൈനീസ് ഗവൺമെന്റ് ന്റെ ഉപദേഷ്ടാവും.

BEIC യുടെ പിണിയാളുകൾ അമേരിക്കയിൽ മദ്യനിരോധനം ഏർപ്പെടുത്തുന്നതിനു വേണ്ടി പരിശ്രമിച്ചു. ചൈന ഇൻലൻഡ് മിഷനിലെ പരിചയം അവർക്ക് തുണയായി. അതിനു വേണ്ടി വിമെൻസ് ക്രിസ്റ്റ്യൻ ടെംപറൻസ് യൂണിയൻ സ്ഥാപിച്ചു.WCTU .

ഇന്ന് പരിസ്ഥിതി മലിനീകരണം ഏറ്റവും കൂടുതൽ നടത്തുന്ന കമ്പനികൾ തന്നെയാണ് പരിസ്ഥിതി സംരക്ഷണത്തിന് സംഭാവന നൽകുന്നതും. മദ്യത്തിനെതിരെ അണി നിരന്നവർക്ക് ധനസഹായം നൽകിയത് ആസ്റ്റേർസ്, റോക്കെഫെല്ലേർസ്, സ്പെൽമൻ, വാൻടർബിൽറ്റ്സ്, വാർബർഗ്സ്. എല്ലാ പേരും മദ്യ വ്യവസായികൾ. രാജകുടുംബത്തിന്റെ നിർദ്ദേശപ്രകാരം , ബീവർബ്രൂക്ക് ഇംഗ്ലണ്ടിൽ നിന്നും വന്ന് , ധനികരായ ഈ അമേരിക്കൻ കുടുംബങ്ങളോട് WCTU വിന് ധനസഹായം നൽകണമെന്ന് ആവശ്യപ്പെട്ടു. 1940 ൽ അതേ ബീവർബ്രൂക്ക് വാഷിങ്ങ്ടണിൽ വന്ന് റൂസ്‌വെൽറ്റിനോട് യുദ്ധത്തിൽ ബ്രിട്ടനോട് പങ്കു ചേരണം എന്ന് ആവശ്യപ്പെട്ടിരുന്നു.

പ്രസിഡണ്ട് ജോൺ. എഫ്. കെന്നഡിയുടെ വധവും മയക്കുമരുന്ന് വ്യാപാര വുമായി ബന്ധമുണ്ട്. മാഫിയ സി.ഐ.എ വഴിയാണ് ഇടപെട്ടത്. തുടങ്ങുന്ന തിന് കാരണം മുൻ മേയർ ലാൻസ്കിയുടെ സംഘാതം. അത് പിന്നീട് ഇർഗുൻ ഭീകരസംഘടനയായി. പടിഞ്ഞാറിൽ സാസംസ്കാരിക യുദ്ധമുറകൾ നടത്തി യെടുക്കുന്നതിന് അനുയോജ്യനാണ് ലാൻസ്കി എന്ന് വിലയിരുത്തപ്പെട്ടു. ബഹാമാസിൽ പാരഡൈസ് ദ്വീപിൽ The Mary Carter Paint Company യുടെ മറവിൽ ബ്രിട്ടനിലെ ഉന്നതരുമായി ചേർന്ന് ചൂതാട്ടവും മയക്കുമരുന്നു വിപണനവും ചെയ്തിരുന്നു, ലാൻസ്കി. അത് MI 6 പങ്കാളിത്തമായിരുന്നു. സസ്സൂൺ പ്രഭു പിന്നീട് വധിക്കപ്പെട്ടു. ശിക്ഷിക്കപ്പെടുമങ്കിൽ രഹസ്യങ്ങൾ വെളിപ്പെടുത്തും എന്ന് പറഞ്ഞതിന്. പോരാത്തതിന് തട്ടിപ്പും നടത്തിയിരുന്നു. കെന്നഡി വധത്തിന് ഒത്താശ ചെയ്തത് Permanent Industrial Expositions (PERMINDEX). പ്രതിയായ ലീഹാർവി ഓസ്‌വൾഡ് താനല്ല വധം നടത്തിയത് എന്ന് തെളിയിക്കുന്നതിന് അവസരം നൽകാതെ വധിക്കപ്പെട്ടു. വധത്തിന് ഉപയോഗിച്ചിരുന്ന തോക്കും ഓസ്‌വൾഡുമായി യാതൊരു ബന്ധവും ഉണ്ടായിരുന്നില്ല. മുൻപ് മയക്കുമരുന്ന്, വ്യഭിചാരം തുടങ്ങിയവയിൽ നിന്നും

നേടിയിരുന്ന പണം വെളുപ്പിക്കുന്നത് കൊറിയർ വഴി അത്തരം പണം ഇടപാട് നടത്തിയിരുന്ന ബാങ്കിലേക്ക് അയച്ചിട്ടായിരുന്നു. ഇപ്പോൾ CHIPS എന്ന മാർഗ്ഗം ഉപയോഗിക്കപ്പെടുന്നു. Clearing House International Payment Systems. ന്യൂയോർക്ക് ക്ലിയറിംഗ് ഹൗസിൽ.

RIIA യുടെ അതീവം രഹസ്യമായ രേഖകൾ പറയുന്നത് "തൊഴിലില്ലായ്മ രൂക്ഷമാവുമ്പോൾ മനുഷ്യർ മയക്കുമരുന്നിലേക്ക് തിരിയും. അപ്പോഴേക്കും മയക്കുമരുന്ന് വ്യാപാരത്തിന്റെ മൊത്തം നിയന്ത്രണവും കൈയ്യടക്കേണ്ടതുണ്ട്. നമ്മുടെ വരുതിയിൽ നിൽക്കുന്ന ഗവൺമെന്റുകൾ അതിന്റെ കുത്തക നേടും. അത് നമ്മൾ ലഭ്യത നിയന്ത്രിക്കുന്നതിലൂടെ പരിമിതപ്പെടുത്തും. വിപ്ലവ സ്വഭാവമുള്ള ജനങ്ങളെ മയക്കുമരുന്നിന് അടിമപ്പെടുത്തി നിരുപദ്രവകാരികളായ അടിമകളാക്കുന്നതിന് സാധിക്കും."

CIA യും ബ്രിട്ടീഷ് രഹസ്യാന്വേഷണ സേനയും പ്രത്യേകിച്ച് MI 6 ഉം ഇതിനു വേണ്ടി പതിറ്റാണ്ടുകളായി പ്രവർത്തിച്ചു വരുന്നതിന് ധാരാളമായി തെളിവ് ലഭ്യമാണ്. RIIA അവരുടെ പ്രവർത്തനങ്ങൾക്ക് ആൽഡസ് ഹക്സ്‌ലി, ബുൾവെർ – ലൈറ്റൻ എന്നിവരുടെ സിദ്ധാന്തങ്ങളെ അടിസ്ഥാനമാക്കുന്നു. സ്വന്തമായി വ്യക്തിത്വം നശിച്ച ജനങ്ങളെ സൃഷ്ടിക്കുന്നതിലേക്കായി. യുദ്ധം എല്ലായ്പ്പോഴും മനുഷ്യ മനസ്സുകളെ കീഴടക്കുന്നതിനു വേണ്ടിയുള്ളതാണ്. 1876 ൽ പ്രസിദ്ധീകരിച്ച ടർണറിന്റെ പുസ്തകം British Opium Policy പറയുന്നത് ബ്രിട്ടീഷ് ഭരണകൂടം ഓപിയം വ്യാപാരത്തിൽ ആഴത്തിൽ ഉൾപ്പെട്ടിരുന്നു എന്നാണ്. ടർണർ, ആംഗ്ലോ ഓറിയന്റൽ സൊസൈറ്റി ഓഫ് സപ്രഷൻ ഓഫ് ഓപിയം ടേയ്ഡിന്റെ സെക്രട്ടറി ആയിരുന്നു. അത്തരത്തിലുള്ള മറ്റൊരു പുസ്തകം The Imperial Drug Trade By Rowntree. അത് ചൈനയിലെ ഓപിയം അടിമകളുടെ ദയനീയാവസ്ഥയിൽ നിന്ന് ബ്രിട്ടീഷ് ഭരണകൂടം അതിരു കവിഞ്ഞ സമ്പത്ത് എങ്ങിനെ നേടി എന്ന് വിവരിക്കുന്നു. ഇറാനിലെ ഷാ, മയക്കുമരുന്ന് നിരോധനം ഏർപ്പെടുത്തിയത് അദ്ദേഹത്തിന്റെ മരണത്തിൽ കലാശിച്ചു. ഷായുടെ ഭരണകാലത്ത് പത്ത് ലക്ഷം മയക്കുമരുന്ന് അടിമകൾ ഉണ്ടായിരുന്നത് ഖൊമൈനി യുടെ കാലത്ത് ഇരുപത് ലക്ഷമായി. ഗോൾഡൻ ട്രയാങ്കിളിനേക്കാളും അധികം ഓപിയം ഇപ്പോൾ ഇറാൻ ഉത്പാദിപ്പിക്കുന്നു.

തെക്കൻ ആഫ്രിക്കയിൽ സിസിൽ റോഡ്സ്, റോത്ത്ഷീൽഡ്സിന്റെ ധനസഹായത്താൽ റൗണ്ട് ടെയ്ബിൾ ആരംഭിച്ചു. റൗണ്ട് ടേബിൾ എന്നത് ബ്രിട്ടീഷ് MI 6 ന്റെ ഇന്റലിജൻസ് പ്രസ്ഥാനമാണ്. സൗത്ത് ആഫ്രിക്കയെ കീഴടക്കിയതിനു ശേഷം റൗണ്ട് ടേബിൾ അമേരിക്കയെ വീണ്ടും ബ്രിട്ടീഷ് ആധിപത്യത്തിന് കീഴിൽ കൊണ്ടുവരുന്നതിനുള്ള ശ്രമങ്ങളിൽ ഏർപ്പെട്ടു. അതിനായി തിരഞ്ഞെടുക്കപ്പെട്ടവർ കേയ്‌ംബ്രിഡ്ജിലും, ഓക്സ്ഫർഡിലും ജോൺ റസ്കിൻ , റ്റി. എച്ച്. ഗ്രീൻ എന്നിവരുടെ മേൽനോട്ടത്തിൽ പരിശീലനം നേടി. ജോൺ റസ്കിൻ സ്വയം അവകാശപ്പെട്ടത് താൻ ഒരു പരമ്പരാഗത

കമ്മ്യൂണിസ്റ്റ് എന്നാണ്. ഗ്രീൻ MI 6 ഏജൻന്റും. ഇതിനൊക്കെ ഏർപ്പാടണ്ടാക്കിയത് ആൽഫ്രഡ് മിൽനർ പ്രഭുവും. റോത്ത്ഷീൽഡ്സ്ന്റെ പിണിയാൾ. ഓക്സ്ഫർഡ് യൂണിവേർസിറ്റിയിലെ ബാലിയോൾ കോളജ് പ്രധാനമായും റൗണ്ട് ടേയ്ബിൾന് ആളെച്ചേർക്കുന്നു. റൗണ്ട് ടേയ്ബിളിന്റെ ഉപഗ്രഹങ്ങളാണ് – വിൻസ്റ്റൺ ചർച്ചിലിന്റെ മരുമകൻ ഡൻകൻ സാൻഡിസ് ന്റെ നേതൃത്വത്തിൽ തുടങ്ങിയ ബിൽഡർബർഗേർസ്, – ബാങ്കർമാരുടെ രഹസ്യ സംഘം, ഡിറ്റ്ച്ലെ ഫൗണ്ടേഷൻ, ട്രൈലാറ്ററൽ കമ്മീഷൻ, അറ്റലാന്റിക് കൗൺസിൽ ഓഫ് യുണൈറ്റഡ് സ്റ്റെയ്റ്റ്സ്, ആസ്പെൻ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ ഹ്യൂമനിസ്റ്റിക് സ്റ്റഡീസ് അതിന്റെ യഥാർത്ഥ സ്ഥാപകൻ ബുള്ളോക്ക് പ്രഭു. എന്നാൽ അവകാശപ്പെടുന്നത് റോബർട്ട് ആൻഡേർസൺ എന്ന്.

ഹെൻട്രി കിസ്സിൻജർ, RIIA യുടെ അമേരിക്കയിലെ ഏറ്റവും പ്രധാന ഉപകരണം . അധികാരശ്രേണിയിൽ ഉയർന്നത്, ബ്രിട്ടൻ അമേരിക്കയുടെ മേൽ എന്തു മാത്രം സ്വാധീനം ചെലുത്തുന്നു എന്നതിന് തെളിവാണ്. The Pragmatic Revolt in Politics ൽ William Yandell Elliot പറയുന്നത് കിസ്സിൻജർ, ഏല്ലിയോട്ടിന് മകനെപ്പെലെയെന്നാണ്. റൗണ്ട് ടേയ്ബിൾ, കിസ്സിൻജറെ, മോണറ്ററിസ്റ്റ് നയങ്ങൾ അമേരിക്കയിൽ പ്രാബല്യത്തിൽ വരുത്തേണ്ടുന്നതിന്റെ ചുമതല ഏല്പിച്ചു. കിസ്സിൻജർ – ജൂതൻ – ബ്രിട്ടീഷ് ഭരണവർഗ്ഗത്തിന്റെ അരുമ ശിഷ്യന്യായി. **MI 6** ലെ മേധാവി ടോയൻബിയുടെ തത്വശാസ്ത്രങ്ങൾ ഉൾക്കൊണ്ടു. റൗണ്ട് ടേയ്ബിൾ നിരവധി പരീക്ഷണങ്ങൾ നടത്തുന്നതിന് ഉപയോഗിച്ചിരുന്ന സംഘത്തിന്റെ – ജയിംസ് സ്ലീസ്സിൻജർ, അലക്സാണ്ടർ ഹെയ്ഗ്, ഡാനിയൽ എൽസ്ബെർഗ്,– തലവനായി കിസ്സിൻജറെ നിയമിച്ചു. ഇൻസ്റ്റിറ്റ്യൂട്ട് ഫോർ പോളിസി സ്റ്റഡീസിലെ നോം ചോംസ്കി അതുമായി സഹകരിച്ചിരുന്നു. ബോബ് വുഡ്വർഡിന് രഹസ്യങ്ങൾ കൈമാറിയിരുന്ന Deep Throat അലക്സാണ്ടർ ഹെയ്ഗ്. ബ്രിട്ടനിൽ സമ്പത്തിന്റെ 80 ശതമാനവും 5 ശതമാനം ആൾക്കാർ കൈവശപ്പെടുത്തിയിരിക്കുന്നു.

300 ന് വേണ്ടി എച്ച്.ജി. വെൽസ് രചിച്ച The Open Conspiracy : Plans for a World Revolution, ജോർജ് ഓർവെൽ ന്റെ 1984 ഇതു രണ്ടും ഏകലോക ഗവൺമെന്റ് എന്ന ആശയത്തിന് പൊതുസമ്മതി നേടുന്നതിന് വേണ്ടിയുള്ളതാണ്. അത് ഭരണവർഗ്ഗത്തിന് ഉപയോഗമുള്ള 100 കോടി ജനങ്ങൾ മാത്രം ജീവനോടെയിരിക്കുന്നതിന് പദ്ധതി തയ്യാറാക്കുന്നു. അവർ കൃത്യമായി നിശ്ചയിക്കുന്ന പ്രദേശങ്ങളിൽ മാത്രം താമസിക്കുന്നതിനുള്ള അനുവാദവും. ഒരു കുടുംബത്തിന് എത്ര കുഞ്ഞുങ്ങൾ ആകാം എന്ന് നിശ്ചയപ്പെടുത്തുന്നു. ഇടത്തരക്കാർ ഉണ്ടാവില്ല. ഭരണവർഗ്ഗവും വേലക്കാരും മാത്രം. ലോക കോടതി, ലോക പോലീസ്, ലോക സൈന്യം . ദേശീയ അതിർ വരമ്പുകളുണ്ടാവില്ല. ലോകത്തിന് ഒരു നിയമവ്യവസ്ഥിതി. സ്വകാര്യ ആയുധങ്ങൾ അനുവദനീയമല്ല. സ്വകാര്യ വിദ്യാലയങ്ങൾ ഉണ്ടാവില്ല. മന്ത്രവാദം, ചെകുത്താൻ സേവ ഒക്കെ നിയമവിധേയമാക്കും. പൗരാവകാശം ഉണ്ടാവില്ല. ജാതി വിവേചനം ഉണ്ടാവില്ല. എല്ലാ മനുഷ്യർക്കും പ്രത്യേകം പ്രത്യേകം സംഖ്യ അടയാളമായി നൽകും. അത് ബെൽജിയമിൽ

ബ്രസ്സെൽസിൽ NATO യുടെ കമ്പ്യൂട്ടർ നിയന്ത്രിക്കും. വിവാഹം നിരോധിക്കും. ഇപ്പോൾ നിലവിലുള്ളതു പോലെ കുടുംബങ്ങൾ ഉണ്ടാവില്ല . കുഞ്ഞുങ്ങൾ ഭരണകൂടത്തിന്റെ മേൽനോട്ടത്തിൽ വളർത്തപ്പെടും . മാതാപി താക്കന്മാർക്ക് കുഞ്ഞിനു മേൽ അവകാശ മുണ്ടായിരിക്കുകയില്ല. സ്ത്രീ സ്വാതന്ത്ര്യ പ്രസ്ഥാനങ്ങളിലൂടെ, സ്ത്രീകളെ സൗജന്യ ലൈംഗിക വേഴ്ചക്ക് നിർബന്ധിതരാക്കും. വിമുഖത കർശന ശിക്ഷക്ക് കാരണമാവും. സ്വയം ഗർഭഛിദ്രം ചെയ്യുന്നതിന് പഠിപ്പിക്കുകയും പ്രയോഗത്തിൽ വരുത്തുകയും ചെയ്യും . രണ്ടു കുഞ്ഞുങ്ങളിൽ കൂടുതലായാൽ നിർബന്ധിത ഗർഭഛിദ്രവും വന്ധ്യംകരണവും . സ്വവർഗ്ഗ സംഭോഗമുൾപ്പെടെയുള്ള ലൈംഗിക ചിത്രങ്ങൾ നിർബന്ധിതമാക്കും. ഉല്ലാസത്തിനു വേണ്ടിയുള്ള മരുന്നുകളും. മനസ്സിനെ നിയന്ത്രിക്കുന്നതിനുള്ള മരുന്നുകളും വികസിപ്പിച്ച് നിർബന്ധിതമാക്കും. ഉന്നതന്മാരൊഴികെയുള്ളവരെ ഇത്തരം മാർഗ്ഗങ്ങളിലൂടെ മൃഗതുല്ല്യരാക്കും;. ജനസംഖ്യ അങ്ങേയറ്റം നൂറു കോടി. ബാക്കിയുള്ളവരെ നശിപ്പിക്കുന്നതിന് വർഗ്ഗീയ ലഹളകൾ സൃഷ്ടിക്കപ്പെടും. വിനോദത്തിന്റെ പേരിൽ മസ്തിഷ്ക പ്രക്ഷാളനം നടത്തി, യുവജനങ്ങളെ മുരടന്മാരാക്കി ഏകലോക ഗവൺമെന്റിന്റെ ആവശ്യങ്ങൾക്കായി ഉപയോഗിക്കും. സ്വകാര്യ ബാങ്കുകൾ Big Ten ബാങ്കുകൾക്ക് വഴി മാറിക്കൊണ്ടിരിക്കുന്നു. അവ ലോകമാകമാനമുള്ള ബാങ്കി ങ്ങിനെ നിയന്ത്രിക്കും. അവയുടെ മേൽനോട്ടം Bank of International Settlements നും IMF നും. സ്വകാര്യ സ്കൂളുകൾക്ക് ധനസഹായം നൽകുന്നത് നിറുത്തലാക്കി, കഠിനമായ നിയമങ്ങൾ കൊണ്ടു വന്ന് വിദ്യാഭ്യാസം സർക്കാർ അധീനതയിലാക്കി വരുന്നു. അമേരിക്കയിൽ വിദ്യാഭ്യാസ നിലവാരം പരിതാപകരമാണ്. അത് കരുതിക്കൂട്ടി സൃഷ്ടിച്ചെടുത്തതാണ്. ഏകലോക ഗവൺമെന്റിന് യുവതലമുറ വേണ്ടരീതിയിൽ വിദ്യ അഭ്യസിക്കുന്നതിനോട് താത്പര്യമില്ല. ലൈംഗിക അരാജകത്വം നിറഞ്ഞ Cult കൾ, ബ്രിട്ടീഷ് രാജകുടുംബം SIS, MI6 എന്നിവയുടെ സഹായത്തോടെ സൃഷ്ടിക്കുന്നു. ഇന്ന് ലോകമാകമാനം നിലവിലിരിക്കുന്ന എല്ലാ Cult കളും ബ്രിട്ടീഷ് ഇന്റലിജൻസിന്റെ സൃഷ്ടിയാണ്.

മിലിറ്ററി ഇന്റലിജൻസ് ഡിപ്പാർട്ട്മെന്റ്. അത് ഫ്രാൻസിസ് വാൽസിൻഖാമിന്റെ കാലം മുതൽ നിലവിലുണ്ട്. അധോലോക പ്രവർത്തനം നടത്തുന്നതിന് പ്രതിഫ ലമായി എലിസബത്ത് രാജ്ഞി I ന് പണം നൽകിയിരുന്ന വ്യക്തി. കഴിഞ്ഞ നൂറു വർഷകാലത്തിലേറെയായി ലോകത്തിലെ ഏറ്റവും പ്രമുഖ രഹസ്യാന്വേ ഷണ സേന. ലോകത്തിന്റെ ഏതു ഭാഗത്തും ഏജന്റുമാരുണ്ട്. MI6 ന്റെ വാർഷി ക ചെലവ് 50 കോടി ഡോളറിന് മേലെയാണ്. എന്നാൽ കൃത്യമായ കണക്കുകൾ ലഭ്യമല്ല. രാജ്ഞി അത് സ്വന്തം സമ്പാദ്യത്തിൽ നിന്ന് നൽകുന്നു. രേഖകൾ സൂക്ഷിക്കാറില്ല. ഇന്നത്തെ രൂപത്തിൽ MI6 വരുന്നത് 1911 ൽ നാവിക സേനാ ക്യാപ്റ്റൻ മാൻസ്ഫീൽഡ് കമ്മിങ്ങ് ന്റെ കാലം മുതൽക്കാണ്. 300 ന്റെ നയങ്ങളെ എതിർക്കുന്നവരെ നേരിടുന്നതിന് ബ്രിട്ടീഷ് രാജകുടുംബം രൂപീകരിച്ചതാണ് ഈഗിൾ സ്റ്റാർ ഗ്രൂപ്.

MI6 ഉദ്യോഗസ്ഥന്മാരുടെ പേര് വിവരങ്ങൾ പ്രസിദ്ധപ്പെടുത്തുന്നത് അതീവം കുറ്റകരമായി കണക്കാക്കപ്പെടുന്നു .300 ലെ അംഗങ്ങളായ MI6 ഉദ്യോഗസ്ഥനാ മാരായിരുന്നവരിൽ ചിലർ ഹാർട്ട്ലെ ഷാക്രോസ്സ് പ്രഭു, ബ്രയൻ എഡ്വർഡ് മൗണ്ടൻ, കെന്നത്ത് കീത്ത്, കെന്നെത്ത് സ്ട്രോങ്ങ്, വില്ല്യം സ്റ്റീഫൻസൺ, വില്ല്യം വീസ്മൻ.

300 ലെ അംഗങ്ങളായ പ്രധാന കമ്പനികൾ – ITT, IBM, RCA, CBS, NBC, BBC, CBC, ബ്രിട്ടീഷ് പെട്രോളിയം, റോയൽ ഡച്ച് ഷെൽ, മറൈൻ മിഡ്‌ലൻഡ് ബാങ്ക്, ലെമൻ ബ്രദേഴ്സ്, കൂൻ ലോയെബ്, ജനറൽ ഇലക്ട്രിക്, വെസ്റ്റിങ്ങ് ഹൗസ്, യുണൈറ്റഡ് ഫ്രൂട്ട് കമ്പനി.

RCA - റേഡിയോ കോർപറേഷൻ ഓഫ് അമേരിക്ക 1919 ൽ ജി.ഇ, വെസ്റ്റിംഗ് ഹൗസ്, ബ്രിട്ടീഷ് രാജകുടുംബത്തിനു വേണ്ടി മോർഗൻ ഗ്യാരന്റി ട്രസ്റ്റ് പിന്നെ യുണൈറ്റഡ് ഫ്രൂട്ട് കമ്പനി എന്നിവ ചേർന്ന് രൂപീകരിച്ചു. RCA യുടെ ആദ്യ പ്രസിഡണ്ട് ഓവൻ യംഗ്, ജെ. പി. മോർഗന്റെ പിണിയാൾ. ഓവൻ പദ്ധതിയുടെ തലച്ചോറ്. ബാങ്ക് ഓഫ് ഇംഗ്ലണ്ട് അറിയാതെ വാൾസ്ട്രീറ്റിൽ ഒന്നും തന്നെ നടക്കുന്നില്ല. ഓഹരി വിപണിയെ നിയന്ത്രിക്കുന്നത്, 300 ന് വേണ്ടി, വാൾ സ്ട്രീ റ്റിൽ ബ്ലൈത്ത്, ഈസ്റ്റ് മൻ, ഡില്ലൻ, മോർഗൻ ഗ്രൂപ്, ലാസാർഡ് ഫ്രേരസ്, കൂൻ ലോയേബ്, റോഡ്സ്, ഓപ്പൻഹീമറിന്റെ വാണിജ്യ വിഭാഗം ഫിബ്രോ.

ലോകത്തിലെ ഏറ്റവും ധനികരായ ചില കുടുംബങ്ങൾ യൂറോപ്പിലാണ്. റോക്കെഫെല്ലർ, വോൺ തേൺ ആൻഡ് റ്റാക്സിസ് കുടുംബത്തിന്റെ മുന്നിൽ ഒന്നുമല്ല. RCA യുടെ ഡയറക്ടർമാർ ബ്രിട്ടീഷ് അമേരിക്കൻ എസ്റ്റാബ്ലിഷ്മെന്റ് വക്താക്കളാണ്. അതേ സമയം അവർ CFR, NATO, Club of Rome, ട്രൈലാറ്ററൽ കമ്മീഷൻ, ഫ്രീമേയ്സണറി, സ്കൾ ആൻഡ് ബോൺസ്, ബിൽഡർബർഗേർസ്, റൗണ്ട് ടേയ്ബിൾ, മിൽനർ സോസൈറ്റി, ജസ്യൂട്ട്സ്, അരി സ്റ്റോട്ടിൽ സൊസൈറ്റി എന്നിവയിലെ പ്രമുഖരും. NBC, CBS, ABC എന്നീ മൂന്ന് പ്രമുഖ റ്റി. വി. ബ്രോഡ് കാസ്റ്റിംഗ് ശൃംഖലകളും RCA യുടെ വകഭേദങ്ങളാണ്.

CBS - കൊളംബിയ ബ്രോഡ്കാസ്റ്റിങ്ങ് സിസ്റ്റം, ബ്രിട്ടീഷ് ഇന്റലിജൻസിന്റെ നിയന്ത്രണത്തിലാണ്. വില്ല്യം പെയ്‌ലി CBS മേധാവിയായി ഉത്തരവാദിത്വം ഏറ്റെടുക്കുന്നതിനു മുൻപ് റ്റവിസ്റ്റോക്ക് ഇൻസ്റ്റിറ്റ്യൂട്ട് ൽ കൂട്ട മസ്തിഷ്ക പ്രക്ഷാളനം നടത്തുന്നതിന് പരിശീലനം നേടിയിരുന്നു. സിറോക്സ് കോർപ റേഷൻ, പ്രൂഡൻഷ്യൽ ലൈഫ് ഇൻഷുറൻസ് കമ്പനി തുടങ്ങി അനേകം അന്താ രാഷ്ട്ര ഭീമന്മാരായ ഇൻഷുറൻസ് കമ്പനികൾ 300 ൽ അംഗങ്ങളാണ്. അമേരി ക്കൻ എക്സ്പ്രസ്സ് ബാങ്ക് അവരുടെ ട്രാവലേഴ്സ് ചെക്ക് മയക്കുമരുന്ന് വരു മാനം കൈമാറ്റം ചെയ്യുന്നതിന് ഉപയോഗിക്കുന്നു.

സിറോക്സിന്റെ ബോർഡ് അംഗം റോബർട്ട് സ്പ്രൗൾ, അദ്ദേഹം റോച്ചെസ്റ്റർ സർവ്വകലാശാലയുടെ പ്രസിഡണ്ട് എന്ന നിലക്ക് റ്റവിസ്റ്റോക്ക് ഇൻസ്റ്റിറ്റ്യൂട്ടിന് CIA വഴി 20 വർഷം MK ULTRA LSD പരീക്ഷണങ്ങൾ നടത്തുന്നതിന് യൂണി

വേർസിറ്റി സൗകര്യങ്ങൾ വിട്ടു കൊടുത്തു. അമേരിക്കയിലെ മറ്റ് 85 സർവ്വകലാശാലകളും അതു പോലെ സൗകര്യങ്ങൾ ചെയ്തിരുന്നു.

സിറോക്സ് എന്നാൽ Rank Organisation ഉമായി താരത്യം ചെയ്യുമ്പോൾ തീരെ ചെറിയ പ്രസ്ഥാനമാണ്. ആസ്ഥാനം ലണ്ടനിൽ. എലിസബത്ത് രാജ്ഞിയുടെ കുടുംബക്കാർ പൂർണ്ണമായി നി.യന്ത്രിക്കുന്നു. 300 ൽ അംഗങ്ങളായ റാങ്ക് ഓർഗനൈസേഷൻ ബോർഡ് അംഗങ്ങൾ.

–ലോർഡ് ഹെൽസ്ബി . മയക്കുമരുന്ന് വരുമാനം കൈകാര്യം ചെയ്യുന്ന മിഡ്ലൻഡ് ബാങ്ക് അദ്ധ്യക്ഷൻ. ഹെൽസ്ബി ഇംപീരിയൽ ഗ്രൂപ്പിന്റെയും ഇൻഡസ്ട്രിയൽ ആൻഡ് കൊമേർസ്യൽ ഫിനാൻസ് കോർപറേഷന്റെയും ഡയറക്ടർ.

–ആർനൾഡ് ഫ്രാൻസ്. ലണ്ടനിലെ ഭൂഗർഭ റെയിൽ റ്റ്യൂബ് ഇൻവെസ്റ്റ്മെന്റ്സ് ഡയറക്ടർ. ബാങ്ക് ഓഫ് ഇംഗ്ലണ്ട് ഡയറക്ടർ.

–ഡെന്നിസ് മൗണ്ടൻ. ഈഗിൾ സ്റ്റാർ ഗ്രൂപ്പ് അദ്ധ്യക്ഷൻ. ഇംഗ്ലീഷ് പ്രോപർട്ടി കോർപ് ഡയറക്ടർ. അത് രാജകുടുംബത്തിന്റെ സാമ്പത്തിക ഇടപാട് പ്രസ്ഥാനം – അതിലെ മറ്റൊരംഗം ആൻഗസ് ഒഗിൽവി. അദ്ദേഹം കമ്പനികളുടെ രാജകുമാരൻ എന്നറിയപ്പെടുന്നു. വിവാഹം ചെയ്തിരിക്കുന്നത് കെന്റ് ലെ പ്രഭുവിന്റെ സഹോദരി അലക്സാൻഡ്രിയ രാജകമാരിയെ. സ്കോട്ടിഷ് റൈറ്റ് ഫ്രീമേയ്സണറിയുടെ നേതാവ്. ബ്രിട്ടനിലെ രാജ്ഞി ബ്രിട്ടനു പുറത്തു പോകുമ്പോൾ അവരുടെ സ്ഥാനം ഏറ്റെടുക്കുന്നത് അലക്സാൻഡ്രിയ. ഒഗിൽവി, ബാങ്ക് ഓഫ് ഇംഗ്ലണ്ട് ഡയറക്ടർ. LONRHO യുടെ അദ്ധ്യക്ഷൻ. LONRHO യാണ് റോഡേഷ്യയിൽ ഇയാൻ സ്മിത്തിന്റെ ഭരണം അവസാനിപ്പിച്ച് റോബർട്ട് മുഗാബെയെ സ്ഥാപിച്ചത്. റോഡേഷ്യയിലാണ് ലോകത്തിലെ ഏറ്റവും മെച്ചപ്പെട്ട ക്രോം ഖനികളുള്ളത്.

–സിറിൽ ഹാമിൽറ്റൻ. സ്റ്റാൻഡാർഡ് ചാർട്ടർഡ് ബാങ്ക് അദ്ധ്യക്ഷൻ. അത് മിൽനർ പ്രഭു, സെസിൽ റോഡ്സ് ബാങ്ക്. ബാങ്ക് ഓഫ് ഇംഗ്ലണ്ട് ബോർഡ് അംഗം. സിറോക്സ് കോർപറേഷൻ, മാൾട്ട ഇന്റർനാഷണൽ ബാങ്കിങ്ങ് കോർപറേഷൻ എന്നിവയുടെ ബോർഡ് അംഗം. അത് Knights of Malta ബാങ്ക്. സ്റ്റാൻഡാർഡ് ബാങ്ക് ഓഫ് സൗത്ത് ആഫ്രിക്കയുടെ ഡയറക്ടർ – അവിടുത്തെ ഏറ്റവും വലിയ ബാങ്ക്. Banque Belge d' Afrique യുടെ ഡയറക്ടർ.

–ഒബ്രിയൻ പ്രഭു. ലോതെർബിയിലെ. ബ്രിട്ടീഷ് ബാങ്കേർസ് അസോസിയേഷന്റെ മുൻ പ്രസിഡണ്ട്. മോർഗൻ ഗ്രെൻഫെൽ, പ്രൂഡൻഷ്യൽ അഷുറൻസ്, ജെ.പി. മോർഗൻ, ബാങ്ക് ഓഫ് ഇംഗ്ലണ്ട് എന്നിവയുടെ ഡയറക്ടർ. ബാങ്ക് ഓഫ് ഇന്റർനാഷണൽ സെറ്റിൽമെന്റ്സ് ബോർഡ് അംഗം. യുണിലിവർ ഡയറക്ടർ.

–റിയെ ഗെഡെസ്. ഡൺലപ് ന്റയും പിറെല്ലിയുടെയും അദ്ധ്യക്ഷൻ. മിഡ്ലൻഡ് പിന്നെ ഇന്റർ നാഷണൽ ബാങ്കുകളുടെ ഡയറക്ടർ. ബാങ്ക് ഓഫ് ഇംഗ്ലണ്ട് ഡയറക്ടർ.

അമേരിക്കൻ ഭരണകൂട നയങ്ങൾ തീരുമാനിക്കുന്നവരിൽ ധാരാളം പേർ ബാങ്ക് ഓഫ് ഇംഗ്ലണ്ട് ഡയറക്ടർമാരാണ്. ഇത്തരം കമ്പനികളെല്ലാം പരസ്പര ബന്ധി തമായതിനാൽ, അവയെക്കുറിച്ച് കൃത്യമായ ചിത്രം ലഭിക്കുക വിഷമകരമാണ്. RCA യുടെ ബോർഡിൽ തോൺടൻ ബ്രാഡ്ഷാ. അദ്ദേഹം അറ്റ്ലാന്റിക് റിച്ച്ഫീൽഡ് ന്റെ പ്രസിഡണ്ട്. NATO, World Wildlife Fund, ക്ലബ് ഓഫ് റോം, ആസ്പെൻ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ ഹ്യൂമനിസ്റ്റിക് സ്റ്റഡീസ്, കൗൺസിൽ ഓൺ ഫോറിൻ റിലേഷൻസ് എന്നിവയിലെ അംഗം. NBC യുടെ അദ്ധ്യക്ഷൻ. RCA യുടെ ഏറ്റവും പ്രധാന ചുമതല ബ്രിട്ടീഷ് ഇന്റലിജൻസിനെ സഹായിക്കുക.

CIA യുടെ മേൽ മക്കാർത്തി നടത്തിയ അന്വേഷണം 300 തടഞ്ഞില്ലായിരുന്നു എങ്കിൽ കെന്നഡി വധിക്കപ്പെടുമായിരുന്നില്ല . മക്കാർത്തിയെ തടയുന്നതിന് നിയമിതനായ അലൻ ഡ്യൂളസ് (RIIAയുടെ പിണിയാൾ) പാട്രിക് ലൈമൻ, റിച്ചാർഡ് ഹെംസ് എന്നിവരെ മകാർത്തിക്കെതിരെ നിയമിച്ചു. ഹെംസ് പിന്നീട് CIA മേധാവിയായി. ലെമൻ ബ്രദേർസ്, കൂൻ ലോയേബ് എന്നിവയുടെ മുൻ അദ്ധ്യക്ഷൻ. പീറ്റർ. ജി.പീറ്റേർസൺ മുൻപ് MI6 മേധാവി വില്ല്യം വീസ്മെനു കീഴിൽ ജോലി നോക്കിയിരുന്നു. പീറ്റേർസൺ, ആസ്പെൻ ഇൻസ്റ്റിറ്റ്യൂട്ടുമായും ബന്ധമുണ്ട്. അത് ബ്രിട്ടീഷ് ഇന്റലിജൻസ് പ്രസ്ഥാനം.

ജോൺ. ആർ. പെറ്റി . മറൈൻ മിഡ്ലൻഡ് ബാങ്ക് പ്രസിഡണ്ടും അദ്ധ്യക്ഷനും . അതിന്റെ മയക്കുമരുന്നു ബന്ധങ്ങൾ സ്ഥാപിക്കപ്പെട്ടതാണ്. ഹോങ്ങ് കോങ്ങ് ആൻഡ് ഷാൻഖായ് ബാങ്ക് ഏറ്റെടുക്കുന്നതിനു മുൻപ് തന്നെ. HSBC 1814 മുതൽ ഓപിയം വിപണിയിലെ ഏറ്റവും പ്രമുഖമായ ബാങ്ക്. റാങ്ക് ഓർഗനൈ സേഷൻ, ഈഗിൾ സ്റ്റാറുമായി ച്ചേർന്നാൽ ബ്രിട്ടീഷ് രാജകുടുംബമായി. MI6 ന്റെ കറുത്ത പ്രവർത്തനങ്ങളുടെ കേന്ദ്രം SIS . ബ്രിട്ടീഷ് രാജ്ഞിയുടെ നിർദ്ദേശ ങ്ങൾ കാനഡയിൽ ബ്രോൺഫ്മൻ നെ ക്കൊണ്ട് നടത്തിക്കുന്നത് ഇവരാണ്. ട്രൈസെക്സ് ഹോൾഡിങ്ങ്സ്. അത് ബ്രോൺഫ്മന്റെ ഉടമസ്ഥതയിലാണെന്ന് കരുതപ്പെടുന്നു. എന്നാൽ വാസ്തവത്തിൽ അത് ഇംഗ്ലണ്ടിലെ രാജ്ഞിയുടേതാ ണ്. തെക്കു കിഴക്കൻ ഏഷ്യയിലെ മൊത്തം ഓപിയം വ്യാപാരവും ബ്രോൺഫ്മാനുമായി ബന്ധപ്പെട്ടിരിക്കുന്നു. അമേരിക്കയിലേക്ക് ഹെറോയിൻ കടത്തുന്നതിന്റെ ഒരു മാർഗ്ഗവും അതു തന്നെയാണ്. ഒരർത്ഥത്തിൽ കാനഡ സ്വിറ്റ്സർലൻഡിനെപ്പോലെയാണ്. വളരെ സുന്ദരമായ സ്ഥലം. വലിയ നഗര ങ്ങൾ, ശുദ്ധമായ മഞ്ഞ് എല്ലാം. എന്നാൽ അതിനൊക്കെ പുറകിൽ ഹെറോ യിൻ വ്യാപാരത്തിൽ നിന്നുളവാകുന്ന മാലിന്യങ്ങളും മറ്റും.

ബ്രോൺഫ്മാൻ MI 6 ന്റെ മുന്നണി പ്രവർത്തകൻ, എഡ്ഗർ ബ്രോൺഫ്മാൻ നെ മോസ്കോയിൽ KGB യുടെ ആസ്ഥാനത്തേക്ക് പല പ്രാവശ്യം അയച്ചിരു ന്നു. കാനഡ എന്നാൽ, സൗത്ത് ആഫ്രിക്ക, ഹോളണ്ട്, ബൽജിയം എന്നീ രാഷ്ട്രങ്ങളെപ്പോലെയല്ല. കാനഡ എന്നും ഇംഗ്ലണ്ടിലെ രാജ്ഞിയുടെ ആജ്ഞ കൾ ആദ്യം നടപ്പാക്കുന്നതിൽ താത്പര്യം പ്രകടിപ്പിച്ചിരുന്നു. കനേഡിയൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഇന്റർനാഷണൽ അഫയേർസ് (CIIA). RIIAയുടെ കുഞ്ഞാ

ണ്. അത് കനേഡിയൻ രാഷ്ട്രീയത്തെ നിയന്ത്രിക്കുന്നു. 1925 ൽ സ്ഥാപിതമായതു മുതൽ അതിലെ അംഗങ്ങൾ മാത്രമാണ് സെക്രട്ടറി ഓഫ് സ്റ്റെയ്റ്റ് ആയിച്ചുള്ളത്. രണ്ടാം ലോകമഹായുദ്ധത്തിൽ MI6 ന്റെ മേധാവിയുടെ തൊട്ടു താഴെ ആയിരുന്ന കെന്നത്ത് സ്ട്രോങ്ങ് വഴി CIIA, Rank ഓർഗനൈസേഷനുമായി ബന്ധപ്പെട്ടിരിക്കുന്നു. കെന്നത്ത് സ്ട്രോങ്ങ് Order of St. John of Jerusalem ലെ അംഗം. കനേഡിയൻ ഹെറോയിൻ വിപണനത്തിന്റെ വരുമാനം കൈകാര്യം ചെയ്യുന്ന ബാങ്ക് ഓഫ് നോവ സ്ക്കോട്ടിയയിലെ ബോർഡ് അംഗം.

റ്റവിസ്റ്റോക്ക് ഇൻസ്റ്റിറ്റ്യൂട്ട് ഫോർ ഹ്യൂമൻ റിലേഷൻസ് സ്ഥിതി ചെയ്യുന്നത് സസ്സെക്സ് സർവ്വകലാശാലയിൽ. 300 ലെ നിയമവിദഗ്ദ്ധർ വിൽകീ, ഫാർർ ആൻഡ് ഗാലഖർ ലെ അംഗം ഡേവിഡ് ബിയാൽകിൻ. അദ്ദേഹം അനേക വർഷക്കാലം Anti Defamation League ന്റെ മേധാവിയായിരുന്നു.

ADL അമേരിക്കയിൽ സ്ഥാപിച്ചത് MI 6 ആണ്. അത് നടത്തുന്നത് എറിക് ട്രിസ്റ്റ്, സോൾ സ്റ്റീൻബർഗ് എന്നീ റ്റവിസ്റ്റോക്ക് അംഗങ്ങൾ. ലണ്ടനിലെ ജേക്കബ് ഡി. റോത്ത്ഷീൽഡ്സിലെ വ്യാപാര പങ്കാളി സോൾ സ്റ്റീൻബർഗ്.

ഒന്നാം ലോകമഹായുദ്ധത്തിന് അനുകൂലമായി ചിന്തിക്കുന്നതിന് വാൾട്ടർ ലിപ്മൻ, എഡ്വർഡ് ബേർനേയ്സ്(സിഗ്മണ്ട് ഫ്രോയിഡിന്റെ മരുമകൻ) എന്നിവരടങ്ങുന്ന സംഘത്തെ ചുമതലയേൽപ്പിച്ചു. അവർ എത്തിച്ചേർന്ന നിഗമനം 87 ശതമാനം ജനങ്ങളും കാര്യകാരണ ചിന്തയില്ലാതെ പെരുമാറുന്നവരാണെന്നാണ്. അവർക്ക് എത്രത്തോളം പ്രശ്നങ്ങൾ ജീവിതത്തിൽ ഉണ്ടാവുന്നുവോ അത്രത്തോളം അവർക്ക് സ്ഥിരബോധം നഷ്ടപ്പെടുന്നു. ലക്ഷക്കണക്കിന് യുവാക്കൾ മരിച്ചു വീണിട്ടും അവർക്ക് യുദ്ധത്തോട് ആഭിമുഖ്യം തന്നെയായിരുന്നു. ജർമ്മനി ഭീകര രാഷ്ട്രമാണ്, അവർ രാജകുടുംബത്തേയും ജനങ്ങളെയും നശിപ്പിക്കാനൊരുങ്ങുന്ന കിരാതന്മാരാണ് എന്ന് തെളിവില്ലാതെ, അടിസ്ഥാനരഹിതമായി ജനങ്ങൾ വിശ്വസിച്ചു. 1991 ൽ ജനങ്ങളുടെ കാഴ്ചപ്പാട് മാറിയിട്ടേയില്ല. ഇറാക്കിനെ ആക്രമിക്കുമ്പോഴും 87 ശതമാനം ജനങ്ങൾ അതിനെ അനുകൂലിച്ചു. അമേരിക്കയിൽ ആദ്യമായി RIIA തന്ത്രങ്ങൾ ഉപയോഗിച്ച് കൂട്ട മസ്തിഷ്ക പ്രക്ഷാളനം നടത്തിയത് പ്രസിഡണ്ട് വിൽസന്റെ ഭരണകാലത്ത് ക്രീൽ കമ്മീഷൻ. മനുഷ്യ മനസ്സിനെ സ്വാധീനിക്കുന്നതിനു വേണ്ടി സിഗ്മണ്ട് ഫ്രോയിഡിന്റെ മരുമകൻ എഡ്വർഡ് ബേർനെയ്സ്, മസ്തിഷ്ക പ്രക്ഷാളന വിദഗ്ദ്ധൻ, എച്ച്. ജി. വെൽസിന്റെ ആശയങ്ങൾ ധാരാളമായി കടം കൊണ്ടു.

താഴേക്കിടയിലുള്ളവരുടെ മനസ്സിനെ നിയന്ത്രിക്കുന്ന പ്രവർത്തനങ്ങളിൽ ഏർപ്പെടുന്നതിന് വെൽസിന് മടിയുണ്ടായിരുന്നില്ല. വെൽസ്, ബ്രിട്ടീഷ് രാജകുടുംബത്തിന്റെ അടുത്ത സുഹൃത്തായിരുന്നു. എഡ്വർഡ് ഗ്രേ, ഹാൽഡെയ്ൻ പ്രഭു, ബ്രിട്ടീഷ് രാജകുടുംബത്തെ നിയന്ത്രിച്ചിരുന്ന, ജൂത സെസിൽ കുടുംബത്തിലെ റോബർട്ട് സെസിൽ, ലിയോ ആമെറി, **MI 6** ന്റെ തലവനും പിന്നീട് ലണ്ടൻ സ്കൂൾ ഓഫ് ഇക്കണോമിക്സ് മേധാവിയുമായിരുന്ന ഹാൽഫോർഡ്

മക്കൈൻഡർ, പിന്നെ ആൽഫ്രഡ് മിൽനർ പ്രഭു എന്നിവരുമായി വെൽസ് അടുത്ത ബന്ധം പുലർത്തി. ഹാൽഫോർഡ് മക്കൈൻഡർ ന്റെ വിദ്യാർത്ഥി ബ്രൂസ് ലോഖാർട്ട് പിന്നീട് ലെനിൻ നെയും ട്രോട്സ്കിയെയും നിയന്ത്രിക്കുന്ന MI 6 ഉദ്യോഗസ്ഥനായി. സെസിൽ കുടുംബത്തിലെ ഒരു അംഗം ബ്രിട്ടീഷ് രാജ കുടുംബത്തെ ഒരളവു വരെ നിയന്ത്രിച്ചിരുന്നു, കാരണം അദ്ദേഹം എലിസ ബത്ത് രാജ്ഞി I മായി പ്രണയത്തിലായിരുന്നു. വെൽസിന്റെ പ്രധാന സങ്കേത ങ്ങളിലൊന്ന് സെയ്ന്റ് എർമിൻസ് ഹോട്ടൽ. കോയെഫിഷ്യന്റ് ക്ലബ് അംഗങ്ങ ളുടെ സമ്മേളന സ്ഥലം. തെരഞ്ഞെടുക്കപ്പെട്ടവർക്കു മാത്രം പ്രവേശനം. മുക ളിൽ പറഞ്ഞിരിക്കുന്നവർ എല്ലാം അംഗങ്ങളായിരുന്നു. അവരെല്ലാം സോൾസ് ക്ലബിലും അംഗങ്ങളായിരുന്നു. വ്യക്തിത്വത്തിന്റെ പുറകിൽ മറഞ്ഞിരിക്കുന്ന മനസ്സിന്റെ നിഗൂഢതകളെ മനസ്സിലാക്കുന്നതു വഴി ഏതു രാജ്യത്തെയും കീഴ ടക്കാം എന്നായിരുന്നു വെൽസിന്റെ കാഴ്ചപ്പാട്. ബേർണെയ്സിന് Propaganda എന്ന പുസ്തകം തയ്യാറാക്കുന്നതിന് വെൽസുമായുള്ള സൗഹൃദം ധൈര്യം നൽകി.

"മനപ്പൂർവ്വം, ബുദ്ധിപരമായി, മനുഷ്യ സമൂഹത്തിന് ശീലമായിക്കഴിഞ്ഞ സ്വഭാവ പ്രത്യേകതകളെ, അഭിപ്രായങ്ങളെ നിയന്ത്രിക്കുന്നത് ജനായത്ത ഭരണ ക്രമത്തിൽ പ്രാധാന്യമർഹിക്കുന്ന ഘടകമാണ്. അപ്രകാരം നിയന്ത്രിക്കുന്നതിന് പ്രാപ്തിയുള്ളവർ അദൃശ്യമായ ഗവൺമെന്റ് എന്ന് വിലയിരുത്തപ്പെടുന്നു. അതാണ് നമ്മുടെ നാട്ടിലെ യഥാർത്ഥ ഭരണകൂടം." ബേർണെയ്സ്.

സാമ്പത്തിക, രാഷ്ട്രീയ നിയന്ത്രണം വളരെ ചെറിയ സംഘം ആൾക്കാരുടെ കൈകളിലാണ്. ഏതാനും ചില രഹസ്യ സംഘടനകൾ. അവയിൽ ഒരു പക്ഷേ ഏറ്റവും പ്രധാനപ്പെട്ടത് Scottish Rite of Freemasonary, Venerable Order of the Knights of St. John of Jerusalem എന്നിവ. 300 ന്റെ തീരുമാനങ്ങൾ നിയ ന്ത്രിക്കുന്നവർ. Order of the Jerusalem ന്റെയും അകത്തുള്ളവരാണ് Knights of the Garter. അത് പീറ്റർ ജെറാർഡ് എന്ന ക്രിസ്ത്യൻ യോദ്ധാവ് സ്ഥാപിച്ച തിന്റെ തുടർച്ചയല്ല. മറിച്ച് കൈയ്യേറി, അകത്തു നിന്നും നശിപ്പിച്ച്, ബാഹ്യ രൂപം മാത്രം. പാമേർസ്റ്റൻ പ്രഭു ഫ്രീമേയ്സൺ . ബ്രിട്ടീഷ് രാജകുടുംബത്തെ പ്പോലെ ക്രിസ്ത്യൻ എന്നു നടിച്ചിരുന്നു എങ്കിലും വാസ്തവത്തിൽ ചെകു ത്താൻ സേവകൻ. ചൈനീസ് ഓപിയം വ്യാപാരം സ്ഥാപിച്ച പ്രമുഖരിൽ ഒരാൾ. സെയ്ന്റ് ജോൺ ഓഫ് ജറൂസലേം പിന്നീട് 1885 ൽ Protestant Most Venerable Order of Jerusalem . എന്ന് പേര് മാറ്റപ്പെട്ടു.

International Institute for Strategic Studies. അത് MI6 ന്റെ മുന്നണി പ്രസ്ഥാ നം. സദ്ദാം ഹുസൈനെ മോശമാക്കി ചിത്രീകരിക്കുന്നതിന്, ലിബിയയുടെ മേൽ ആക്രമണം നടത്തുന്നതിനു മുൻപ് ന്യായീകരണം സൃഷ്ടിക്കുന്നത്, PLO

യെ ഇകഴ്ത്തിക്കാണിക്കുന്നത് ഒക്കെ ISSന്റെ ചുമതലയാണ്. സെയ്മൂർ ഹെർഷ് പ്രസിദ്ധീകരിച്ച മായ് ലായ് കൂട്ടക്കുരുതിയെക്കുറിച്ചുള്ള വിവരങ്ങൾ അദ്ദേഹത്തിന് നൽകിയത് ISS . ഹെർഷ് സ്വന്തം ഗവേഷണത്തിൽ കണ്ടെത്തി യതല്ല. ISS രൂപീകരിക്കുന്നതിനുള്ള തീരുമാനം 1957 ലെ ബിൽഡർബർഗർ സമ്മേളനത്തിൽ. ബിൽഡർബർഗർ, ഒരു MI6 പ്രസ്ഥാനം. RIIA യുടെ കീഴിൽ. പ്രസ്തുത സമ്മേളനത്തിൽ എൻ. എം. റോത്ത് ഷീൽഡ്സിനെ പ്രതിനിധീകരിച്ച് ജോൺ ലൂഡൻ, പങ്കെടുത്തു. പെൻഗ്വിൻ ബുക്സ് നെ പ്രതിനിധീകരിച്ച് പീറ്റർ കാൽവോകോറെസ്സി. പിന്നെ മുൻ CIA ഡയറക്ടർ സ്റ്റാൻസ്ഫീൽഡ് റ്റർണർ. ഹെൻട്രി കിസ്സിൻജർ.

അമേരിക്കയിലെ പുതിയ ഇടതു പക്ഷം മൊത്തമായും MI 6 , റൗണ്ട് ടേബിളി ലൂടെയും IPS ലൂടെയും സ്ഥാപിച്ചതാണ്. IPS - Institute for Policy Studies. ജനായത്ത ഭരണമുള്ള എല്ലാ രാഷ്ട്രങ്ങളിലും അതു തന്നെ അവസ്ഥ. ഏതൊക്കെ രാഷ്ട്രത്തിന്റെ നയങ്ങൾ മാറ്റേണ്ടതുണ്ടോ അവിടെയൊക്കെ IPS പ്രമുഖമായ പങ്ക് വഹിച്ചു.

IPS ന്റെ പ്രധാന ചുമതല തെറ്റായ വിവരങ്ങൾ നൽകിയും തമ്മിൽ വിഭജിപ്പിച്ചും കുഴപ്പങ്ങൾ സൃഷ്ടിക്കുക എന്നതാണ്. അമേരിക്കയിൽ അത്തരത്തിലുള്ള ഒരു പദ്ധതി മയക്കുമരുന്നുമായി ബന്ധപ്പെട്ടതാണ്. IPS മുന്നണി പ്രസ്ഥാനങ്ങളി ലൂടെ, ധാരാളം ബോംബ് സ്ഫോടനങ്ങൾ സൃഷ്ടിച്ച് അമേരിക്ക , KGB പിന്നെ ക്യൂബയിലെ DGI എന്നിവയുടെ ഭാഗത്തുനിന്നും അക്രമണം നേരിടുന്ന സാഹ ചര്യത്തിലാണെന്ന് വരുത്തിത്തീർത്തു. നിക്സണെ മോശക്കാരനായി ചിത്രീക രിക്കുന്നതിന് ഒന്നിനു പുറകെ ഒന്നായി കഥകൾ കെട്ടിച്ചമച്ചു. ഭർത്താവിനെ വധിച്ച കാതറീൻ ഗ്രഹാം, പിന്നെ കിസ്സിൻജർ, ഹെയ്ഗ് തുടങ്ങിയവരും പിന്നെ IPS ലെ ചോംസ്കിയും അതിനു പിന്നിൽ പ്രവർത്തിച്ചു. അതിൽ ഹെയ്ഗിന് മുൻഗണനാക്രമം മറികടന്ന് ഉയർച്ച നൽകിയത് 25 മുതിർന്ന ജനറൽമാരുടെ രാജിയിൽ കൊണ്ടു ചെന്നെത്തിച്ചു. IPS നെ നിയന്ത്രിക്കുന്നത് റൗണ്ട് ടെയ്ബിൾ. IPS ജയിംസ് വാർബർഗിന്റെ സൃഷ്ടി. പങ്കാളിയായി മാർകസ് റാസ്കിൻ.

1983 ൽ അന്താരാഷ്ട്ര ബാങ്കർമാർ വിർജീനിയയിൽ വില്ല്യംസ്ബർഗിൽ സമ്മേളി ച്ചു. ലക്ഷ്യം അമേരിക്കയിലെ ബാങ്കിങ്ങ് വ്യവസ്ഥിതിയെ തകർത്ത് IMF നു കീഴിൽ കൊണ്ടു വരിക. വാൾസ്ട്രീറ്റിലെ മോർഗൻ ഗ്യാരന്റിയിലെ ഡെന്നിസ് വെതർസ്റ്റോൺ പറഞ്ഞത് മറ്റുമാർഗ്ഗങ്ങൾ ഒന്നും തന്നെയില്ല എന്നാണ്. അമേരി ക്കയുടെ സാമ്പത്തിക, പൊതു ( **Fiscal** ) നയങ്ങൾ അട്ടിമറിക്കുന്നതിന് ഹാരൾഡ് ലിവർ രൂപം കൊടുത്ത പദ്ധതി ഡിറ്റ്ച്ലെ പദ്ധതി എന്നറിയപ്പെടുന്നു. ഹാരൾഡ് സയണിസത്തിന്റെ അഭ്യുദയകാംക്ഷിയും ബ്രിട്ടീഷ് രാജകുടുംബത്തി ന്റെ പിണിയാളും 300 ലെ അംഗവും. യൂണിലിവറിന്റെ ഡയറക്ടർ. 300 ലെ പ്രധാന കമ്പനികളിൽ ഒന്ന്. IMF ന്റെ സ്വാധീനം വർദ്ധിപ്പിച്ച് എല്ലാ രാഷ്ട്രങ്ങ ളിലെയും സെൻട്രൽ ബാങ്കുകളെ കീഴ്പ്പെടുത്തണമെന്നായിരുന്നു

ഹാരൾഡിന്റെ വാദം. ഏകലോക ഗവൺമെന്റ് സ്ഥാപിതമാക്കുന്നതിനു വേണ്ടി. ലോകബാങ്കിങ്ങിന്റെ തലപ്പത്ത് IMF, BIS

ക്രിസ്ത്യൻ പള്ളികൾ വെറും ക്ലബുകളായി മാറിയിരിക്കുന്നു. അവയെ നിയന്ത്രിക്കുന്നത് World Council of Churches (WCC) എന്ന പൈശാചിക സംഘടന. അതിന്റെ നിയന്ത്രണം റഷ്യയിലല്ല. മറിച്ച് City of London ൽ. WCC സ്ഥാപിതമായത് ഏകലോക ഗവൺമെന്റ് നയങ്ങൾ നടപ്പിൽ വരുത്തുന്നതിനു വേണ്ടി. മറ്റൊരു അഴിമതി നിറഞ്ഞ സ്ഥാപനം Union of Concerned Scientists . അത് സ്ഥാപിച്ചത് ട്രൈലാറ്ററൽ കമ്മീഷൻ. ധനസഹായം കാർനീ എൻഡോവ്മെന്റ് ഫണ്ട്, ഫോർഡ് ഫൗണ്ടേഷൻ, ആസ്പെൻ ഇൻസ്റ്റിറ്റ്യൂട്ട് എന്നിവയിൽ നിന്നും.

ഹാർവർഡ് യൂണിവേർസിറ്റി, ലണ്ടൻ സ്കൂൾ ഓഫ് ഇക്കണോമിക്സ്, മെല്ലൻ ഇൻസ്റ്റിറ്റ്യൂട്ട്, എം. ഐ.റ്റി, ഓക്സ്ഫാം, പ്രിൻസ്റ്റൺ യൂണിവേർസിറ്റി, തിയോസഫിസ്റ്റ് സൊസൈറ്റി, ത്യൂൾ സൊസൈറ്റി, യു. എസ്. ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് പീസ്, യൂണിവേർസിറ്റി ഓഫ് പെൻസിൽവാനിയ – വാർട്ടൻ സ്കൂൾ, ഇന്റർനാഷണൽ റെഡ് ക്രോസ്സ്, വൈ എം സി എ (YMCA), ബാങ്ക് അൽ മഷ്റെക്, ബാങ്ക് ഫോർ ഇന്റർനാഷണൽ സെറ്റിൽമെന്റ്സ്, ബാങ്ക് ഓഫ് ക്രെഡിറ്റ് ആൻഡ് കോമേർസ് ഇന്റർനാഷണൽ, ബാർക്ലെയ്സ് ബാങ്ക്, സിറ്റി ബാങ്ക്, ക്രെഡിറ്റ് സ്യൂസി, ഡ്രെസ്ഡ്നെർ ബാങ്ക്, ലോയ്ഡ്സ് ബാങ്ക്, റോയൽ ബാങ്ക് ഓഫ് കാനഡ, സ്വിസ്സ് ബാങ്ക് കോർപറേഷൻ, ലോക ബാങ്ക്, അമേരിക്കൻ ബാർ അസ്സോസ്സിയേഷൻ, പ്രൈസ് വാട്ടർ ഹൗസ് എന്നിവ മുൻപോ ഇപ്പോഴുമോ കമ്മിറ്റി ഓഫ് 300 ന്റെ നേരിട്ടുള്ള നിയന്ത്രണത്തിലായിരുന്നു.

അമേരിക്കയിലെ റ്റവിസ്റ്റോക്ക് പ്രസ്ഥാനങ്ങൾ

–ബ്രൂക്കിങ്ങ്സ് ഇൻസ്റ്റിറ്റ്യൂഷൻ, കഴിഞ്ഞ 70 വർഷങ്ങളായി അമേരിക്കയിൽ ഭരണം എങ്ങിനെ നടത്തപ്പെടണം എന്ന് തീരുമാനിക്കുന്നു. പ്രസിഡണ്ട് ഹൂവറിന്റെ പദ്ധതി, റൂസ്വെൽറ്റിന്റെ ന്യൂ ഡീൽ, കെന്നഡിയുടെ ന്യൂ ഫ്രോൻടിയേർസ്, ജോൺസൺ ന്റെ ഗ്രെയ്റ്റ് സൊസൈറ്റി,ഒക്കെ തയ്യാറാക്കിയത് ബ്രൂക്കിങ്ങ്സ്.

–ഹഡ്സൺ ഇൻസ്റ്റിറ്റ്യൂട്ട്. രാഷ്ട്രീയ, സാമൂഹ്യ കാര്യങ്ങളിൽ അമേരിക്ക എങ്ങിനെ പ്രതികരിക്കണമെന്ന് പാകപ്പെടുത്തുന്നു. ബിഗ് ഫൈവ് കഴിഞ്ഞാൽ ഏറ്റവും വലുത്. റഷ്യയുമായുള്ള ബന്ധം, പ്രതിരോധ നയം എന്നിവയിൽ പ്രാവീണ്യം. നാസയെ ശൂന്യാകാശ ദൗത്യത്തിൽ സഹായിച്ചു. യുവജനങ്ങളുടെ ഫാഷൻ അഭിരുചി ആശയ അഭിരുചി എന്നിവ സൃഷ്ടിക്കുന്നു. 300 ന് വേണ്ടി സൃഷ്ടിക്കപ്പെടുന്ന യുവജനങ്ങളുടെ ചെറുത്ത് നിൽപ്. ധനസഹായം പ്രധാനമായും കൊക്കോ കോളയിൽ നിന്ന്. 300 ന്റെ പ്രധാനപ്പെട്ട മസ്തിഷ്ക

പ്രക്ഷാളന കേന്ദ്രം. Rank, Xerox, GE, GM, IBM തുടങ്ങിയവയുടെ ഉപദേഷ്ടാവ്.

–നാഷണൽ ട്രെയിനിങ്ങ് ലബോറട്ടറി. അതിന്റെ മറ്റൊരു പേര് ഇന്റർനാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ അപ്ലൈഡ് ബീഹേവിയറൽ സയൻസസ്. മസ്തിഷ്ക പ്രക്ഷാളന കേന്ദ്രം. അമേരിക്കയിലെ ഏറ്റവും വലിയ അദ്ധ്യാപക സംഘമായ നാഷണൽ എജ്യൂക്കേഷൻ അസോസിയേഷനെ നിയന്ത്രിക്കുന്നു.

–യൂണിവേർസിറ്റി ഓഫ് പെൻസിൽവേനിയ, വാർട്ടൻ സ്കൂൾ ഓഫ് ഫിനാൻസ് ആൻഡ് കോമേർസ്. പെരുമാറ്റ ഗവേഷണ മേഖലയിൽ പ്രധാന റ്റവിസ്റ്റോക്ക് ഇൻസ്റ്റിറ്റ്യൂട്ട്. വ്യാജമായ Statistics നിർമ്മിക്കുക എന്നത് പ്രധാന വിഷയം. അത് IMF, ലോകബാങ്ക്, U.N, പ്രധാന 300 കമ്പനികൾ, പടിഞ്ഞാറൻ യൂറോപ് എന്നിവ അനുകരിക്കുന്നു. ജോർജ്ജ് ഷൽട്ട്സ്, അലൻ ഗ്രീൻസ്പാൻ എന്നിവർ അതിന്റെ ഉത്പന്നങ്ങളാണ്.

–ഇൻസ്റ്റിറ്റ്യൂട്ട് ഫോർ സോഷ്യൽ റിസർച്ച്.

ഫോർഡ് ഫൗണ്ടേഷൻ, അമേരിക്കൻ പ്രതിരോധ വകുപ്പ്, നീതിന്യായ വകുപ്പ് എല്ലാം സഹായം തേടുന്നു.

–ഇൻസ്റ്റിറ്റ്യൂട്ട് ഫോർ ദ ഫ്യൂച്ചർ

ഗർഭഛിദ്ര നിയമങ്ങൾ, മയക്കുമരുന്ന് ഉപയോഗം, എന്നിവയിൽ ഇളവ് വരുത്തുക. മയക്കുമരുന്ന് ഉപയോഗം കുറ്റകരമല്ലാതാക്കുക.

–ഇൻസ്റ്റിറ്റ്യൂട്ട് ഫോർ പോളിസി സ്റ്റഡീസ് ( IPS )

വാർബർഗ്, റോത്ത്ഷീൽഡ്സ് എന്നിവർ സ്ഥാപിതമാക്കി. അമേരിക്കയുടെ സദേശ വിദേശനയങ്ങൾ തീരുമാനിക്കുന്നു. ബർട്ട്റൻഡ് റസ്സൽ വളർത്തിയെടുത്തു. സഹായത്തിന് ബ്രിട്ടീഷ് സോഷ്യലിസ്റ്റുകൾ. IPS ന്റെ പങ്കാളി ലീഗ് ഫോർ ഇൻഡസ്ട്രിയൽ ഡെമോക്രസി, അതിൽ ADL ലെ ഐർവിൻ സുവാൽ, ആയുധ നിയന്ത്രണത്തിനു വേണ്ടി വാദിക്കുന്ന യൂജിൻ റോസ്റ്റോവ് തുടങ്ങിയവർ അംഗങ്ങൾ. 1963 ൽ IPS രജിസ്റ്റർ ചെയ്തത് മാർകസ് റാസ്കിൻ, റിച്ചർഡ് ബാർനെറ്റ്. രണ്ടു പേരും ഉന്നതമായ നിലയിൽ റ്റവിസ്റ്റോക്കിൽ നിന്നും പരിശീലനം നേടിയവർ. ധനസഹായം അധികവും റോത്ത്ഷീൽഡ് പിണിയാളുകളായ ജയിംസ് വാർബർഗ്, സ്റ്റേൺ ഫാമിലി ഫൗണ്ടേഷൻ, സാമുവൽ റൂബിൻ ഫൗണ്ടേഷൻ എന്നിവയിൽ നിന്ന്.

സാമുവൽ റൂബിൻ, കമ്മ്യൂണിസ്റ്റ് പാർട്ടിയിലെ ഔദ്യോഗിക അംഗം. ഫാബെർഗെ എന്ന ജൂതനാമം പേരിനൊപ്പം വ്യാജമായിച്ചേർത്ത് മുതലെടുത്തു. IPS ന്റെ ചുമതലകളിൽ പ്രധാനം ന്യൂ ലെഫ്റ്റ് പ്രവർത്തകരെ സംഘടിപ്പിക്കുക. അനിയന്ത്രിതമായ മയക്കുമരുന്ന് ഉപയോഗത്തെ പ്രോത്സാഹിപ്പിക്കുക. അമേരിക്കൻ രാഷ്ട്രീയത്തെ നിയന്ത്രിക്കുക. സാമൂഹിക അസ്വസ്ഥതകൾ സൃഷ്ടിക്കുക.

–സ്റ്റാൻഫർഡ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്. റ്റവിസ്റ്റോക്ക് ഇൻസ്റ്റിറ്റ്യൂട്ടിലെ പ്രധാനി. മനസ്സിനെ നിയന്ത്രിക്കുന്നതിനെക്കുറിച്ചുള്ള ഗവേഷണങ്ങളിലും Future Sciences ലും മുഴുകിയിരിക്കുന്നു. വെൽസ് ഫാർഗോ ബാങ്ക്, ബെക്റ്റെൽ കോർപറേഷൻ, ഹ്യൂലറ്റ് പക്കാർഡ്, ബാങ്ക് ഓഫ് അമേരിക്ക, മക്ഡോണൽ – ഡഗ്ലസ് കോർപറേഷൻ, തുടങ്ങിയവരാണ് ഉപഭോക്താക്കൾ.

അതിന്റെ ഒരു രഹസ്യ പദ്ധതി എന്നാൽ രാസ, ജൈവ ആയുധങ്ങളുടെ വികസനം. 200 ലധികം ബുദ്ധിജീവി പ്രസ്ഥാനങ്ങളുമായി ബന്ധപ്പെട്ട് പ്രവർത്തിക്കുന്നു. അമേരിക്കയിലെ ഓരോ പൗരനും ഏതു സാഹചര്യത്തിൽ ജീവിക്കേണ്ടതുണ്ട് എന്ന് തീരുമാനിക്കുന്ന ഗവേഷണങ്ങൾ. 2500 സഹോദരസ്ഥാപനങ്ങളുമായി SRI യുടെ കമ്പ്യൂട്ടറുകൾ ബന്ധപ്പെടുത്തിയിരിക്കുന്നു. CIA , സൈനിക രഹസ്യന്വേഷണ സേന, നാവിക രഹസ്യാന്വേഷണ സേന, MIT, ഹാർവർഡ് തുടങ്ങിയവ.

–എം.ഐ.റ്റി – സ്ലാവാൻ സ്കൂൾ ഓഫ് മാനേജ്മെന്റ്

അമേരിക്കൻ റെഡ് ക്രോസ്സ്, ഓഫീസ് ഓഫ് നേവൽ റിസർച്ച് ഗ്രൂപ്പ് – സൈക്കോളജി, ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഡിഫൻസ് അനാലിസിസ്, അമേരിക്കൻ സൈന്യം, അമേരിക്കൻ നാവിക സേന തുടങ്ങിയതാണ് ഉപഭോക്താക്കൾ.

–റാൻഡ് റിസർച്ച് ആൻഡ് ഡിവലപ്മെന്റ് കോർപറേഷൻ

റ്റവിസ്റ്റോക്കിന്റെ ഏറ്റവും പ്രമുഖമായ സ്ഥാപനം. അമേരിക്കൻ നയങ്ങളെ എല്ലാ നിലയിലും നിയന്ത്രിക്കുന്നു. അമേരിക്കൻ ആണവ നയങ്ങൾ, അമേരിക്കൻ സൈന്യത്തിനു വേണ്ടി നൂറു കണക്കിന് പദ്ധതികൾ. മനസ്സിനെ വ്യത്യാസപ്പെടുത്തുന്ന LSD പോലുള്ള രാസവസ്തുക്കളെക്കുറിച്ച് CIA യുമായിച്ചേർന്ന് രഹസ്യമായ ഗവേഷണം , 20 വർഷം നീണ്ടു നിന്ന MK - ULTRA പോലുള്ള പദ്ധതികൾ, IBM, ഊർജ്ജവകുപ്പ്, ആരോഗ്യ വകുപ്പ് തുടങ്ങിയ ഉപഭോക്താക്കൾ. ആയിരക്കണക്കിന് കമ്പനികൾ.

ഏറ്റവും പ്രധാന പ്രവർത്തനം മസ്തിഷ്ക പ്രക്ഷാളനം. അമേരിക്കയിലെ പ്രമുഖമായ മസ്തിഷ്ക പ്രക്ഷാളന പ്രസ്ഥാനങ്ങൾ ബ്രൂക്കിങ്ങ്സ് ഇൻസ്റ്റിറ്റ്യൂഷൻ, ഹഡ്സൺ ഇൻസ്റ്റിറ്റ്യൂട്ട്, ഇൻസ്റ്റിറ്റ്യൂട്ട് ഫോർ പോളിസി സ്റ്റഡീസ്, എം,ഐ,റ്റി, നാഷണൽ ട്രെയിനിങ്ങ് ലബോറട്ടറീസ്, റാൻഡ് റിസർച്ച് ആൻഡ് ഡിവലപ്മെന്റ് കോർപറേഷൻ, സ്റ്റാൻഫർഡ് റിസർച്ച് ഇൻസ്റ്റിറ്റ്യൂട്ട്, വാർട്ടൻ സ്കൂൾ – പെനിസിൽവേനിയ യൂണിവേർസിറ്റി. ഇവയുടെ ആൾ ബലം 50,000. ചെലവ് 1000 കോടി ഡോളർ.

300 ലെ ചില പ്രസ്ഥാനങ്ങൾ

–കൗൺസിൽ ഓൺ ഫോറിൻ റിലേഷൻസ് – ന്യൂയോർക്ക്, സ്കൾ ആന്റ് ബോൺസ്, സോഷ്യലിസ്റ്റ് ഇന്റർനാഷണൽ, റ്റവിസ്റ്റോക്ക് ഇൻസ്റ്റിറ്റ്യൂട്ട് ഫോർ ഹ്യൂമൻ റിലേഷൻസ്, എത്തീസ്റ്റ് ക്ലബ്, മിൽനർ ഗ്രൂപ്പ്, RIIA, റൗണ്ട് ടേയ്ബിൾ, ട്രൈലാറ്ററൽ കമ്മീഷൻ, യൂണിവേർസൽ ഫ്രീമേയ്സണറി, യൂണിവേർസൽ

സിന്റെ നയങ്ങളുടെ തിക്തഫലം അനുഭവിച്ചു. ദേശീയ ഭരണകൂടങ്ങൾക്കു പകരം കുത്തഴിഞ്ഞ സ്വതന്ത്രവ്യാപാരം എന്ന ആശയം മനുഷ്യകുലം കണ്ടിട്ടു ള്ളതിൽ വച്ച് ഏറ്റവും ഭയാനകനായ സാഹചര്യം സൃഷ്ടിച്ചു.

ലോക ജനസംഖ്യയുടെ മുക്കാൽഭാഗം വരുന്ന യൂറോപ്പ്, ചൈന, ഇന്ത്യ എന്നി വിടങ്ങളിൽ 600 വർഷംകൊണ്ട് ഉണ്ടായ വളർച്ച തിരിച്ചുപോക്കുനടത്തി. ദാരി ദ്ര്യം, പ്ലേഗ്, ന്യൂമോണിയ എല്ലാം 10 കോടി ജീവൻ അപഹരിച്ചു. യൂറേഷ്യയിൽ യുദ്ധം അധികം ജീവൻ അപഹരിച്ചു. മംഗോൾ സൈന്യം മാത്രം 1 കോടി മനു ഷ്യരെ നശിപ്പിച്ചു. അധികം നശിച്ചുപോയ ജനസംഖ്യ പിന്നീട് ഫ്രാൻസിൽ ലൂയി 11–ാമന്റെയും ഇംഗ്ലണ്ടിൽ ഹെൻട്രി 7–ാമന്റെയും കാലത്ത് വളർന്നു തുട ങ്ങി.

1150 മുതൽ പാരീസിലെ ഷാംപെയ്ൻ എന്ന പ്രദേശത്ത് നടന്നിരുന്ന വ്യാപാര മേള വർഷം മുഴുവനും നീണ്ടുനിന്നു. 3 ശതമാനം ലാഭത്തിൽ രൊക്കം കാശിന് നടത്തിയിരുന്ന വ്യാപാരം വെനീസുകാരും ഫ്ളോറൻസുകാരും രംഗപ്രവേശം ചെയ്തതോടെ 8 ശതമാനം ലാഭം പ്രതീക്ഷിച്ചുകൊണ്ടുള്ള കടത്തിൻ മേലുള്ള വ്യാപാരമായി മാറി. അത് സമ്പദ്‌വ്യവസ്ഥയുടെ യാഥാർത്ഥത്തിലുള്ള വളർച്ച യേക്കാൾ അധികമായിരുന്നു. 1330 കളുടെ അവസാനത്തിൽ ഇംഗ്ലണ്ടും ഫ്രാൻസും തമ്മിൽ നടന്ന നൂറുവർഷത്തെ യുദ്ധം, ഫ്ളാൻഡേർസിലെ വസ്ത്രവ്യാപാരം നശിക്കുന്നതിന് കാരണമായി അത് യൂറോപ്പിലെ ഏറ്റവും പ്രധാനപ്പെട്ട വസ്ത്രവ്യാപര മേഖലയായിരുന്നു.

1325 – 1350 കാലഘട്ടത്തിൽ വെനീസ് കയറ്റുമതി ചെയ്ത വെള്ളി, യൂറോപ്പിൽ ഖനനം ചെയ്ത മൊത്തം വെള്ളിയുടെ 25 ശതമാനത്തിൽ അധികമായിരുന്നു. അധികവും മിഡിൽ ഈസ്റ്റ് പിന്നെ ബൈസാന്റിയം എന്നിവിടങ്ങളിലേക്ക്. യൂറോപ്പിലെ റോമൻ സാമ്രാജ്യത്തിലെയും പിന്നെ ഇംഗ്ലണ്ടിലെയും നാണയം വെള്ളിയിലായിരുന്നു. കയറ്റുമതി അധികമായതു കാരണം ഫ്രാൻസിൽ നാണയം തന്നെ ഇല്ല എന്ന അവസ്ഥയായി. യൂറോപ്പിൽ 1340 ലെ തകർച്ചക്കു മുന്നേ, പ്രധാന വസ്തുക്കളുടെ നിർമ്മാണത്തെ കാര്യമായി ബാധിച്ചു. വെനീസ് ഭരണാധികാരികൾക്ക് കടം കൊടുക്കുകയും, അതിന്റെ തണലിൽ വ്യാപാരകു ത്തക കൈവശമാക്കുകയും ചെയ്തു. അവരുടെ ആധിപത്യവും ഊഹക്കച്ചവ ടവും നിർമ്മാണത്തെ കാര്യമായി ബാധിച്ചു. നാവിക മേഖലയിലുള്ള ആധി പത്യം അതിന് തുണയായി. ഇബ്ൻ ഖൽദൂൺ പറയുന്നു ''മനുഷ്യകുലം നശിച്ചു തുടങ്ങിയപ്പോൾ സംസ്കാരം പിൻതുടർന്നു''.

ബാർഡി, പെറൂസ്സി, അക്കിയയൂലി പിന്നെ മറ്റു വലിയ ബാങ്കുകൾ എല്ലാം 1250 നോട് അടുപ്പിച്ച് സ്ഥാപിതമായതാണ്. 1290 ൽ റോമൻ സാമ്രാജ്യവുമായി ശത്രുതയിലായിരുന്ന വടക്കൻ ഇറ്റലിയിലെ ഭൂവുടമകളായ ബ്ലാക് ഗ്യൂൾഫ് കുടുംബങ്ങൾ പങ്കാളികളായി ചേർന്നതോടെ അവയെല്ലാം അധികമായി വളർന്നു. ഡാന്റെയുടെ കൃതി ''സാമ്രാജ്യം'' ഡാന്റെയെയും കൂട്ടുരെയും ഫ്ളോറൻസിൽ നിന്നും നിഷ്കാസിതരാക്കി. അതിനു മുന്നിൽ നിന്ന ബ്ലാക്

ഗ്യൂൾഫ് കുടുംബം പകരമെന്നോണം അരിസ്റ്റോട്ടിലിന്റെ സിദ്ധാന്തം പങ്കുപറ്റുന്ന ഒരുകൂട്ടം രാഷ്ട്രിയ ചിന്തകരെ പരിപോഷിപ്പിച്ചു. ലൂക്കായിലെ ബാർട്ടലോമിയോ, പദുവയിലെ മാർസിഗ്ലിയോ, വെനീസിലെ എന്റിക്കോ പവോലിനോ. മാക്കിയവെല്ലി പറയുന്നത് "മിലാൻ ഒഴികെ വടക്കൻ ഇറ്റലിയിലെ എല്ലാ പ്രദേശങ്ങളും ബ്ലാക് ഗ്യൂൾഫ്ന്റെ നിയന്ത്രണത്തിലായിരുന്നു. മിലാൻ റോമൻ സാമ്രാജ്യത്തോടൊപ്പവും. അത് 14–ാം നൂറ്റാണ്ടിൽ ഇറ്റലിയിലെ സാമ്പത്തികമായി ഏറ്റവും വികസിതമായ രാജ്യവും". ഗ്യൂൾഫ് പാർട്ടിയുടെ ചട്ടക്കൂടിൽ അത് Papacy യുടെ പാർട്ടിയാണെന്ന് വ്യക്തമാക്കുന്നു. വെനീസിനൊപ്പം ചേർന്ന് അത് പലിശ വ്യവസ്ഥ മാരകമായ കുറ്റം എന്നുള്ളതിൽ നിന്നും നിസ്സാരമായ കുറ്റം എന്നതിലേക്ക് പോപ്പിനെ സ്വാധീനിച്ച് വ്യവസ്ഥ ചെയ്യിച്ചു.

1180 ൽ വെനീസിലെ പ്രഭു സിയാനി , പോപ്പിനെയും ഫ്രെഡറിക് രണ്ടാമന്റെ മുത്തച്ഛൻ റോമൻ ചക്രവർത്തി ഫ്രെഡറിക് ബാർബറോസയെയും തമ്മിൽ വിരോധത്തിലാക്കി. പിന്നെ തികച്ചും വെനീസ് രീതിയിൽ രണ്ടുപേരെയും രമ്യതയിലാക്കി. ഇറ്റലിയിൽ നിന്നു വെള്ളിനാണയങ്ങൾ പിൻവലിച്ച് ഇറ്റലിക്ക് സ്വന്തം നാണയം ഉപയോഗിക്കുന്നതിനുള്ള വ്യവസ്ഥയിൽ റോമൻ ചക്രവർത്തിയെക്കൊണ്ട് ധാരണയുണ്ടാക്കി. പിന്നെ ഒരു നൂറ്റാണ്ടുകാലം യൂറോപ്പിലും ഏഷ്യയിലും ഏകദേശം പരിപൂർണമായി സ്വർണ്ണക്കട്ടിയും സ്വർണ്ണം, വെള്ളി , നാണയങ്ങളുടെയും വ്യാപാരത്തിന്റെ കുത്തക നിലനിർത്തി.

1340 ൽ വെനീസ് മറ്റുള്ള സാമ്പത്തിക സ്ഥാപനങ്ങളെയെല്ലാം നിർജീവമാക്കി. ബ്ലാക് ഗ്യൂൾഫ് ബാങ്കുകൾ സാമ്രാജ്യങ്ങൾക്ക് കടം കൊടുത്തിരുന്നത് സാമ്രാജ്യങ്ങളുടെ വരുമാനം തങ്ങളിലൂടെ വസൂലാക്കപ്പെടണം എന്ന വ്യവസ്ഥയിന്മേലാണ്. സാമ്രാജ്യങ്ങളുടെ അധികാരത്തിന്റെ പരിമിതി ഇത് വ്യക്തമാക്കുന്നു.

14–ാം നൂറ്റാണ്ടിൽ ഭക്ഷ്യവസ്തുക്കൾ , കമ്പിളി തുണിത്തരങ്ങൾ ഇരുമ്പ് , ഉപ്പ് ഇവയുടെ നിർമ്മാണം പ്രത്യേക അനുവാദവും നികുതിയും ആവശ്യപ്പെട്ടിരുന്നതിനാൽ , വെനീസ് ബാങ്കിന് ഇത്തരം വരുമാനങ്ങളുടെ മേലുള്ള നിയന്ത്രണം ആദ്യം ഇവയുടെ നിർമ്മാണത്തിന്റെ കുത്തകയും പിന്നെ ഭരണകൂട ചുമതലകളുടെ സ്വകാര്യവത്കരണവും സാധ്യമായി.

1325 കളിൽ നെയ്പിൾസ് (ഇറ്റലിയുടെ തെക്കു പകുതിയും മെഡിറ്ററേനിയൻ പ്രദേശത്തെ ഫലഭൂയിഷ്ടമായ മുഴുവൻ പ്രദേശവും) പെറൂസ്സി ബാങ്കിന്റെ നിയന്ത്രണത്തിലായിരുന്നു. നെയ്പിൾസ് രാജാവിന്റെ സൈന്യത്തിന് ആളെ ചേർക്കുന്നതും നിയന്ത്രണവും സൈന്യത്തെ ഉപയോഗിച്ച് നികുതിയും മറ്റും പിരിക്കുന്നതും സർക്കാർ ഉദ്യോഗസ്ഥരുടെ നിയന്ത്രണവും പെറൂസ്സിക്കായിരുന്നു. നെയ്പിൾസ് രാജാവ് റോബർട്ടിനെ ഉപയോഗിച്ച് സിസിലിയെ കീഴടക്കി. സ്പെയ്ൻ മുഖാന്തിരം സിസിലി റോമൻ സാമ്രാജ്യവുമായി സഖ്യത്തിലായിരുന്നു. യുദ്ധം കാരണം സിസിലിയിലെ നാണ്യവിളകളുടെ ഉത്പാദനം കുറക്കുന്നതിന് സാധിച്ചു. ഇതേ സമയം സമാനമായ കാര്യങ്ങൾ ഫ്ളോറൻസിലെ

ബാങ്കുൾ ഹംഗറിയിലെ രാജാവുമായി പ്രായോഗികമാക്കി. ഫ്രാൻസിലെ രാജാവ് ഫിലിപ്പ് നാലാമന്റെ ബാങ്കുകൾക്ക് പങ്കാളിയായി പെറൂസ്സി. ഇംഗ്ലണ്ടിലെ രാജാക്കന്മാർ എഡ്വാർഡ് രണ്ടാമന്റയും എഡ്വാർഡ് മൂന്നാമന്റെയും വരുമാനം മുന്നേപറഞ്ഞപൊലെ സ്വാകാര്യ വത്കരിച്ചു.

Papacy യുടെ വരുമാനം 1316 – 1336 കാലഘട്ടത്തിൽ അധികം ഉന്നതിയിലായിരുന്നു ഫ്രാൻസിൽ അത് വെനീസ് ബാങ്കിന്റെ മേൽനോട്ടത്തിലും ജർമ്മനി ഒഴികെയുള്ള യൂറോപ്പിന്റെ മറ്റുഭാഗങ്ങളിൽ ബാർഡി ബാങ്കുമായിരുന്നു അത് കൈകാര്യം ചെയ്തിരുന്നത്. Papacy ക്ക് ഏറ്റവും അധികം വരുമാനമുണ്ടായിരുന്നത് ഫ്രാൻസിൽ നിന്ന്. അതിന് അധികം തീരുവ ഈടാക്കിയിരുന്നു. Papacy ആ സമയത്ത് ഏകദേശം 70 വർഷം ഫ്രാൻസിൽ ആവിന്യോൺ എന്ന സ്ഥലം കേന്ദ്രീകരിച്ചായിരുന്നു പ്രവർത്തിച്ചിരുന്നത്. വെനീസുമായി ബന്ധമുണ്ടായിരുന്ന ബാങ്കുകൾക്കു മാത്രമെ Papacy യുടെ പ്രവർത്തനങ്ങൾക്ക് വേണ്ടിയിരുന്ന തുക കൈകാര്യം ചെയ്യുന്നതിനുള്ള പ്രാപ്തി ഉണ്ടായിരുന്നുള്ളൂ. ഇത്തരം വരുമാനത്തിന്റെ അടിസ്ഥാനത്തിൽ മുൻകുറായി വായ്പ നൽകിയിരുന്നതിനാൽ റോമാ സാമ്രാജ്യവുമായി Papacy യെ ഭിന്നിപ്പിച്ചു നിർത്തുന്നതിന് സാദ്ധ്യമായി.

ചരിത്രകാരൻ റെയ്മണ്ട് ഡി റൂവർ പറയുന്നത് പലിശ എന്ന കുറ്റകൃത്യത്തിൽ നിന്നു വിട്ടുനിന്നിട്ട് ആജീവിനാന്ത വാടക ( Perpetual Rent) എന്ന മാർഗ്ഗത്തിലൂടെ വസ്തുക്കളുടെ ഈടിന്മേൽ കടം കൊടുത്ത് വസ്തുക്കൾ കൈക്കലാക്കുന്ന രീതിയാണ് അവലംബിക്കപ്പെട്ടിരുന്നത്. 1315 ൽ ഇറ്റലിയിലെ നഗരങ്ങളിൽ ആദായ നികുതി നിരോധിക്കുകയും ഗ്രാമപ്രദേശങ്ങളിൽ അത് വർദ്ധിപ്പിക്കുകയും ചെയ്തു. അതിനാൽ വ്യാപാരികളും ധനികരും മറ്റും നികുതി കൊടുക്കേണ്ടതായി വന്നില്ല. സർക്കാർ പ്രസ്ഥാനങ്ങൾ കൊടുത്തിരുന്ന വായ്പയിൻമേൽ 15 ശതമാനം വരെ പലിശ ലഭ്യമാകുന്ന രീതിയിൽ വ്യവസ്ഥിതികൾ ഉണ്ടാക്കി. 14–ാം നൂറ്റാണ്ടിന്റെ ആദ്യ വർഷങ്ങളിൽ വിൽപന നികുതിയി ലുടെ അധികം വരുമാനമുണ്ടായി.

14–ാം നൂറ്റാണ്ടിന്റെ പകുതിയോടെ എഡ്വാർഡ് 3–ാമൻ ചെയ്തതുപോലെ ബ്രിയെന്നയിലെ പ്രഭു വാൾട്ടർ, ബാങ്കുകൾക്ക് നൽകാനുണ്ടായിരുന്ന തുക ഒന്നും തന്നെ നൽകേണ്ടതില്ല എന്ന് തീരുമാനിച്ചു. അവർ കുത്തക കൈവശം വച്ചിരുന്ന വസ്തുക്കളുടെ നിർമ്മാണവും ഉത്പാദനവും മന്ദഗതിയിലായതിനാൽ 1330 ലെ പല വലിയ ബാങ്കുകളും അധികം പ്രതിസന്ധിയിലായി. ബാർഡി പെറൂസ്സി അക്കിയയൂലി എന്നിവ ഒഴികെ. 1345 ൽ ലോകത്തിലെ ഏറ്റവും വലിയ ധനകാര്യസ്ഥാപനങ്ങളായിരുന്ന ബാർഡിയും പെറൂസ്സിയും യൂറോപ്പിലെയും മെഡിറ്ററേനിയൻ പ്രദേശത്തെയും ധനവ്യവസ്ഥയെ താറുമാറാക്കിക്കൊണ്ട് പാപ്പരത്തം പ്രഖ്യാപിച്ചു. ഇറ്റാലിയൻ ബാങ്കുകളെ തങ്ങളുടെ പ്രദേശത്ത് പ്രവർത്തിക്കുവാൻ അനുവദിക്കാതിരുന്ന ജർമ്മനിയിലെ താരതമ്യേന ചെറിയ പ്രസ്ഥാനങ്ങളായ ഹാൻസിയാറ്റിക് സംഘാതത്തിൽപ്പെട്ട ബാങ്കുകൾ അപ്പോഴും നിലനിന്നു.

കപ്പലുകളുടെ സഞ്ചയനം തന്നെയുണ്ടായിരുന്ന വെനീസ് ലോകമൊട്ടകെ പ്രധാനമായും വെള്ളിയുടെ കയറ്റുമതിയും പകരംമെന്നോണം സ്വർണ്ണത്തിന്റെ ഇറക്കുമതിയും ചെയ്തതിലൂടെ 40 ശതമാനത്തിലകം ലാഭം ഒരു വർഷം നേടിയിരുന്നു . ചരക്കു കപ്പലുകൾക്ക് അകമ്പടിയായി സുശക്തമായ സൈനികപ്പടയും. അതുവരെയും ഏറ്റവും ധനിക രാഷ്ട്രമായിരുന്ന ചൈനയിലെയും പിന്നെ ഇന്ത്യയിലേയും സ്വർണ്ണം മംഗോൾസൈന്യം കവർച്ചയിലൂടെ നേടിയിരുന്നത് കൈമാറ്റം ചെയ്തിരുന്നത് വെനീസ് വഴിയായിരുന്നു.

1099 ൽ തുടങ്ങി 1291 ൽ അവസാനിച്ച ഏഴ് ക്രിസ്ത്യൻ കുരിശുയുദ്ധങ്ങൾക്കു പിന്നിലും വെനീസ് തന്നെയായിരുന്നു. അവരുടെ സാമ്രാജ്യം വികസിപ്പിക്കുന്നതിനുവേണ്ടി അവരുടെ കപ്പലുകൾ പടയാളികളെ മിഡിൽ ഈസ്റ്റിലേക്ക് നയിച്ചു, കുരിശുയുദ്ധത്തിനു വേണ്ടുന്ന പണം കടമായി നൽകി, വെനീസിലെ പ്രഭുക്കന്മാരെ ഏതു പട്ടണം പിടിച്ചടക്കണം എന്നും ഏതു പട്ടണം നശിപ്പിക്കണം എന്നും നിർദ്ദേശം നൽകി.

വെനീസ് പ്രധാനമായും ഊഹക്കച്ചവടത്തിന് പ്രാധാന്യം നൽകിയിരുന്നു . അമിതമായ ഊഹക്കച്ചവടം ചുറ്റുമുള്ള രാഷ്ട്രങ്ങളുടെ തകർച്ചയ്ക്ക് വഴിവച്ചു. ആസമയത്ത് വെനീസ് ബാങ്കുകൾ മാത്രം അവലംബിച്ചിരുന്ന മാർഗ്ഗമാണ് കാശ് കൈമാറാതെ തന്നെ അക്കൗണ്ടുകളിൽ പോക്കുവരവ് നടത്തുന്നത് Cashless Bank Transfers

യൂറോപ്പിലെ കറുത്ത മരണം ( Black Death ) പിന്നീട് മാൽത്തൂസ് പ്രചരിപ്പിച്ച ആശയത്തിന് രൂപം നൽകി. ജനസംഖ്യയിലെ കുറവ് അവശേഷിക്കുന്നവർക്ക് മെച്ചപ്പെട്ട ജീവീതം നൽകും എന്ന്. അതിന് എതിരായി നവോഥാന ആശയം നിലവിൽ വന്നു. ഓരോ ജീവിനും ബഹുമാനവും വിശുദ്ധിയും അർഹിക്കുന്നു എന്ന്.

1360 ൽ ചരിത്രകാരൻ മാറ്റിയോ വില്ലനി എഴുതി ജനസംഖ്യ അമിതമായി കുറയുമ്പോൾ ധാരാളിത്തം ഉണ്ടാവും എന്ന് കരുതി. പക്ഷേ അതിനു വിപരീതമാണ് സംഭവിച്ചത് . അസാധാരണമായ ദൗർലഭ്യം എല്ലാ മേഖലയിലും പ്രകടമായി. ചില രാജ്യങ്ങളിൽ ഭീകരമായ ദാരിദ്ര്യവും അമിതമായ വിലക്കയറ്റവും. കറുത്ത മരണത്തിനു ശേഷം നിലവിൽ വന്ന വിലക്കയറ്റം ഒരു തലമുറയോളം നിലനിന്നു. 1380 മുതൽ നാണയത്തകർച്ചയും.

1400 ന് ശേഷം നിലവിൽ വന്ന സുവർണ്ണ കാലഘട്ടത്തിൽ രാഷ്ട്രീയ ശക്തികൾ ഇറ്റാലിയൻ മാതൃകയിലുള്ള സ്വതന്ത്ര വ്യാപാരം പരിപോഷിപ്പിച്ചിരുന്ന ധനകാര്യ വ്യവസ്ഥക്ക് എതിരായി. 1401 ൽ സ്പെയിനിലെ ആരഗണിലെ മാർട്ടിൻ ഒന്നാമൻ രാജാവ് അവരെ പുറത്താക്കി. 1403 ൽ ഇംഗ്ലണ്ടിലെ ഹെൻട്രി നാലാമൻ രാജാവ് ഏതെങ്കിലും രീതിയിൽ ലാഭമുണ്ടാക്കുന്നതിൽ നിന്നും അവരെ തടഞ്ഞു.

1409 ൽ ജിനോയിസ് ബാങ്കുകാരെ ഫ്ലാൻഡേർഡ് ആദ്യം തടവിലാക്കുകയും പിന്നീട് നാടുകടത്തുകയും ചെയ്തു. 1410 ൽ പാരീസിൽ നിന്നും എല്ലാ ഇറ്റാലിയൻ വ്യാപാരികളും പുറത്താക്കപ്പെട്ടു. 1461 ൽ ലൂയി 9–മൻ ഫ്രാൻസിൽ അധികാരമേറ്റതോടെ ദേശീയതയിൽ ഊന്നിയ രാഷ്ട്രം കെട്ടിപ്പടുത്തു. തുറമുഖം ഗതാഗത സൗകര്യങ്ങൾ എന്നിവക്കൊപ്പം ദേശീയ നാണയം ഭരണകൂടം നിയന്ത്രിക്കുന്ന തരത്തിൽ അവതരിപ്പിച്ചു. ലൂയി 9–ാമന്നും ഇംഗ്ലണ്ടിലെ ഹെൻട്രി ഏഴാമനും ഇറ്റാലിയൻ മാതൃകയിലുള്ള വായ്പയുടെ അട്സ്ഥാനത്തിലുള്ള മാതൃകയ്ക്കു പകരം ദേശീയതയിലൂന്നിയ സാമ്പത്തിക വ്യാപാര വ്യവസ്ഥിതി സ്ഥാപിച്ചു.

ബർട്ട്റൻഡ് റസ്സൽ അദ്ദേഹത്തിന്റെ "സമൂഹത്തിനുമേൽ ശാസ്ത്രം ഏൽപ്പിക്കുന്ന ആഘാതം ( Impact of Science on Society ) എന്ന പുസ്തകത്തിൽ ജനസംഖ്യ ഇടിയുന്നതിലൂടെയും മറ്റു മാർഗ്ഗങ്ങളിലൂടെയും ഭരണകൂടം ജനങ്ങളുടെ മേൽ അധികം നിയന്ത്രണം സ്ഥാപിക്കുന്നതിനെ ക്കു റിച്ച് ആഹ്ലാദിക്കുന്നു."

"ഭരാണാധികാരികൾക്ക് അസ്വീകാര്യമല്ലാത്തിടത്തോളം പ്രജകളുടെ ജീവിത നിലവാരം ഉയർത്തുന്നതിനെക്കുറിച്ച് എന്തിന് വിഷമിക്കണം".
ടെലിഗ്രഫിന് രണ്ടുപയോഗങ്ങളുണ്ട്. ഒന്ന് സന്ദേശങ്ങൾ വളരെ വേഗം കൈമാറാം. അത് പോലീസിന് വളരെ സഹായമാണ്. രണ്ട് വിദൂരത്തുലിരുന്നു കൊണ്ട് കേന്ദ്രീകൃത നിയന്ത്രണം സാധ്യമാവുന്നു."

"ജനങ്ങൾ വൈദ്യുതിയെ ആശ്രയിച്ചു ശീലമായാൽ കേന്ദ്രീകൃത ഊർജ സംഘാതങ്ങൾ ജനങ്ങളെ നിയന്ത്രിക്കന്നതിന് ഉപയോഗ പ്രദമാവും. വിമാനങ്ങൾ വ്യോമസേന രൂപീകരിക്കുന്നതിന് സഹായകമായി. അതിന്റെ ഒരു ശതമാനത്തിന്റെയെങ്കിലും സഹായമില്ലാതെ ഒരു തരത്തിലുള്ള ചെറുത്തുനിൽപ്പും അതിജീവിക്കുകയില്ല. കാർഷിക മേഖലയിലേതിനേക്കാളും അധികം ചലനം വ്യാവസായിക മേഖലയിലാണ്. വ്യാവസായികമേഖലയിൽ അധികം ജനസാന്ദ്രതയുണ്ട്. ആശയപ്രചരണം എളുപ്പമാവുന്നു. ഭരണകൂടം ശാന്തി നിലനിൽക്കുമ്പോൾ സംരക്ഷണം നൽകുകയും. യുദ്ധ സമയത്ത് വീരമൃത്യുവിന് ആജ്ഞാപിക്കുകയും ചെയ്യുന്നു."

"ജനസംഖ്യാ വർദ്ധനവ് നിശ്ചലമായിരിക്കുന്നതിന് മൂന്ന് മാർഗ്ഗങ്ങളുണ്ട്. ഒന്ന് ജനന നിയന്ത്രണം രണ്ട് ശിശുഹത്യ അല്ലെങ്കിൽ ഭീകരമായ യുദ്ധം. മൂന്ന് ദുരിതങ്ങൾ.

"ശാസ്ത്രീയതയിൽ ഊന്നി നില നിൽക്കുന്ന സമൂഹത്തിന് ലോക ഗവൺമെന്റ് ആവശ്യമാണ്. അത് ജനന നിയന്ത്രണം പ്രാവർത്തികമാക്കണം. ഇടക്കിടെ ഭീകരയുദ്ധങ്ങൾ, തോൽവിക്കു പ്രതിഫലമായി പട്ടിണി മരണങ്ങളുടെ അതിവ്യാപനം" .

"വെല്ലുവിളികളെ നേരിടേണ്ടത് അമേരിക്കയുടെ ചുമതലയാണ് . ലോകമാകെ നിയന്ത്രിക്കുവാൻ കഴിയുന്ന ഭരണകൂടത്തിന്റെ ആവശ്യകതയെക്കുറിച്ച് ജനങ്ങളെ ബോധ്യപ്പെടുത്തേണ്ടതുണ്ട്. എതിർപ്പുകളെ അടിച്ചമർത്തേണ്ടതുണ്ട്".

“നമുക്ക് ഭീകരമെന്ന് തോന്നാവുന്ന പ്രവർത്തികൾ സ്വേഛാധിപത്യ ഭരണകൂടം ചെയ്യ്തേക്കാം. നാസികൾ അങ്ങിനെയായിരുന്നു. എന്റെ മനസ്സിൽ ഉണ്ടായിരുന്ന തരത്തിലുള്ളവ തന്നെ. തടവുപുള്ളികളെ പലവിധ പരീക്ഷണങ്ങൾക്കും വിധേ യരാക്കി. പലരും അധികം വേദന അനുഭവിച്ചതിനു ശേഷം മരണപ്പട്ടു. അവർ അതിനെ അതിജീവിച്ചിരുന്നു എങ്കിൽ ശാസ്ത്രീയ പ്രജനനത്തിനെ അംഗീകരിക്കുമായിരുന്നു. അഞ്ച് ശതമാനം പുരുഷന്മാരെയും മുപ്പത് ശതാനം സ്ത്രീകളെയും വന്ധ്യം കരണം ചെയ്യണം. 30 ശതമാനം സ്ത്രീകളെ 18 നും 40 നും ഇടക്കുള്ള പ്രായം , പ്രത്യൂൽപാദനത്തിനുവേണ്ടി മാത്രം മാറ്റിവയ്ക്കണം. കൃത്രീമ ബീജ സങ്കലനം നിയമമാക്കണം . വന്ധ്യം കരണത്തിന് വിധേയരാകാ ത്തവർ, നിർബന്ധമായും, വന്ധ്യംകരണത്തിന് വിധേയരായവരുമായി മാത്രം ലൈംഗികബന്ധത്തിൽ ഏർപ്പെടണം. പുതിയ തലമുറയെ ഗുണഗണങ്ങളനുസ രിച്ച് വേർതിരിക്കണം. പ്ലേറ്റോയുടെ റിപബ്ളിക്കിനെ അനുകരിച്ച് കുഞ്ഞുങ്ങളെ അമ്മമാരിൽ നിന്നു മാറ്റി വിദഗ്ദ്ധർ പരിചരിക്കണം.

തൊഴിലാളികൾക്ക് അധികം അധ്വാനവും പരിമിതിമായ ആഹാരവും . കുടും ബങ്ങളുടെ നശീകരണത്തിലൂടെയും മറ്റും മുകൾത്തട്ടിലുള്ളവരുടെ മനസ്സിനെ കഠിനമാക്കുന്നതുവഴി അവർ “ഏയ്സ്റ്റെക്കു”കളുടെ മാനസിക അവസ്ഥയി ലേക്ക് എത്തിച്ചേരും (ഏയ്സ്റ്റക്കുകൾ ഭക്ഷിക്കുന്നതിനുവേണ്ടി അന്യഗോത്ര ത്തിൽപ്പെട്ട മനുഷ്യരെപ്പിടിച്ച് പരിപാലിച്ചിരുന്നു.) അപ്പോൾ അവർ അധികാരം മാത്രം ലക്ഷ്യമാക്കും, അതിനുവേണ്ടി മടിയില്ലാതെ ക്രൂരത പ്രവർത്തിക്കും . അത് ആവർത്തിക്കുന്നതുവഴി കൂടുതൻ കൂടുതൽ കഠിനമാകുന്നതോടെ കൂടു തൽ പീഠനങ്ങൾ എൽപ്പിക്കുന്നതിന് പ്രാപ്തരാവും

“മുൻപ് മനുഷ്യർ യുക്തിയുക്തം ചിന്തിക്കുന്നു എന്നു കരുയതിയിരുന്നു. ഇന്ന് നമുക്കറിയാം മനസ്സിനെ ഏങ്ങിനെ സ്വാധീനിക്കണം എന്ന്. ആൾക്കുട്ട മനശാ സ്ത്രം വളരെ പ്രയോജനപ്രദമാണ്. മഞ്ഞിന്റെ നിറം കറുപ്പാണെന്ന് വിശ്വസിപ്പി ക്കുന്നതിന് സാധിക്കും. വിദ്യാർത്ഥികളുടെ മേൽ അദ്ധ്യാപകർ പല വിധ തന്ത്ര ങ്ങൾ പ്രയോഗിക്കുന്നതിലൂടെ അതിന് പ്രാപ്തരാക്കും. പത്തു വയസ്സിന് മുമ്പേ തന്നെ മസ്തിഷ്കപ്രക്ഷാളനം ആരംഭിച്ചാൽ മാത്രമെ ഗുണപ്രദമാവുകയുള്ളൂ. പലവട്ടം ആവർത്തിക്കുന്നതും സംഗീതം മാദ്ധ്യമമാക്കുന്നതും പ്രയോജനം ചെയ്യും. മഞ്ഞിന്റെ നിറം വെളുത്തിട്ടാണെന്ന് പറയുന്നത് ഭ്രാന്താണെന്ന് വരു ത്തിത്തീർക്കും. ആളൊന്നിന് എന്തു ചിലവുവരും എന്ന് വിലയിരുത്തേണ്ടതു ണ്ട്”

“അഭിപ്രായത്തിനു മേലുള്ള നിയന്ത്രണം ശാസ്ത്രീയ സങ്കേതങ്ങളെ ആശ്രയി ച്ചായിരിക്കും. “കടലാസ്” ഭരണകൂടത്തിന്റെ നിയന്ത്രണത്തിലായിരിക്കുന്നതു കൊണ്ട് പ്രസിദ്ധീകരണം സാധ്യമല്ല. വാർത്താപ്രക്ഷേപണ കേന്ദ്രങ്ങളും , സിനിമയും ഭരണകൂടത്തിന്റെ കീഴിലായിരിക്കും. പിന്നെ സാധ്യമാവുന്നത് അടക്കം പറച്ചിലുകൾ മാത്രമാണ്. അത് ചാരവൃത്തിയിലൂടെ നിയന്ത്രിക്കാം. ചാരപ്രവർത്തിയിൽ വീഴ്ചവരുത്തിയാൽ ഭയാനകമായ പ്രത്യാഘാതങ്ങൾക്ക്

വിധേയരാവും എന്ന ബോധ്യം അടുത്ത സുഹൃത്തിനെപ്പോലും ഒറ്റു കൊടുക്കുന്നതിന് ഇടയാക്കും. ഇതെല്ലാം മനക്കോട്ടകളല്ല. വാസ്തവം.''

''ചെറു പ്രയാത്തിൽ തന്നെ ആരംഭിക്കുന്ന ആഹാരം , കുത്തിവയ്പ്, ആജ്ഞ എല്ലാം ഭരണകൂടം ആഗ്രഹിക്കുന്ന പ്രതികരണം , വിശ്വാസം എന്നിവ സൃഷ്ടിക്കുന്നതിന് വഴിയൊരുക്കും. തീവ്രവിമർശനം എന്നത് വിചാരിക്കുന്നത് തന്നെ അസാദ്ധ്യമാക്കും.''

'''''ശാസ്ത്രീയ കാഴ്ചപ്പാട് '''' ( Scientific Outlook ) എന്ന പുസ്തകത്തിൽ നിന്ന്. ''ജസ്യൂട്ടുകളുടെ വിദ്യാഭ്യാസ മാതൃക വളരെ അനുകരണീയമാണ്. അവരുടെ സംഘത്തിൽ അംഗമാകേണ്ടവർക്ക് ഒരു തരത്തിലുള്ള വിദ്യാഭ്യാസവും മറ്റുള്ളവർക്ക് വേറൊരുതരത്തിലുള്ള വിദ്യാഭ്യാസവും നൽകിയിരുന്നു. ശാസ്ത്രീയ സമൂഹത്തിൽ സാധാരണ മനുഷ്യർക്ക് പ്രതികരണ ശേഷി ഇല്ലാതിരിക്കുന്നതിനും കഠിനാദ്ധ്വാനശീലം വളർത്തുന്നതിനും ചിന്താശേഷി ഇല്ലാതിരിക്കുന്നതിനും സംതൃപ്തരായിരിക്കുന്നതിനും വേണ്ട വിദ്യാഭ്യാസവും, അതിനുവേണ്ടി മനോവിശ്ലേഷണം പെരുമാറ്റ ശാസ്ത്രം ബയോകെമിസ്ട്രി എല്ലാ സിദ്ധാന്തങ്ങളും പ്രയോഗത്തിൽ വരും. ശാസ്ത്രീയ ഭരണം കൈയാളുന്നവർക്ക് ശാസ്ത്രീയ അധികാരം കൈയേൽക്കേണ്ടുന്നവർക്ക് അതിന് അനുസൃതമായ വിദ്യാഭ്യാസവും നൽകും.''

''അധികാരം ആർജ്ജിക്കുന്നതിനുവേണ്ടി മനോവിശ്ലേഷണത്തേക്കാൾ ഉപയോഗപ്രദം പെരുമാറ്റ ശാസ്ത്രമാണെന്ന് ഞാൻ കരുതുന്നു. മൃഗങ്ങളെ പരിശീലിപ്പിക്കുന്നതിനും സൈനികരെ പരുവപ്പെടുത്തുന്നതിനും ഫലപ്രദമായിട്ടുള്ളത് പെരുമാറ്റ ശാസ്ത്രമാണെന്ന് തെളിയിക്കപ്പെട്ടിട്ടുള്ളതാണ്.''

''മനുഷ്യ ഭ്രൂണത്തിൽ എക്സ്റേക്കുള്ള ക്ഷമത എത്രയാണെന്ന പരീക്ഷണം ആവശ്യമാണ്. ഇപ്പോൾ അത് നിയമവിരുദ്ധമാണ്. അത് ചിലപ്പോൾ റഷ്യയിൽ ചെയ്യുവാൻ സാധിച്ചേക്കും. താമസം വിനാ. ക്രോമസോമുകളെ തന്നെ ഗുണപ്രദമായ രീതിയിൽ സ്വാധീനിക്കുന്നതിന് സാധിച്ചേക്കും ഇത്തരം പരീക്ഷണം അധികം മന്ദബുദ്ധികളെയും ഭീകരന്മാരെയും സൃഷ്ടിച്ചേക്കാം. ഒരു തലമുറയ്ക്കകം മനുഷ്യരെ മുഴുവനും ബുദ്ധിമാന്മാരാക്കുന്നതിന് വേണ്ടി അത് ന്യായീകരിക്കപ്പെടും.''

''രാഷ്ട്രിയത്തിൽ നിന്നും അപ്രത്യക്ഷമാകുന്ന ക്രൂരതക്ക് പകരം സ്പോർട്ട്സിൽ അത് ഉൾപ്പെടുത്താം. ഫുട്ട്ബോളിനു പകരം ആകാശത്തു വച്ച് തമാശയുദ്ധങ്ങൾ നടത്താം . തോൽക്കുന്നവന് ശിക്ഷ മരണം. ആൾക്കാർ നോക്കിനിൽക്കേ വായുവിലൂടെ താഴോട്ട് വീണീട്ട് മരിക്കുന്നത് വീരചരമമായി കരുതപ്പെടാം.''

# യുദ്ധം. ആദായ നികുതി. നാണയപ്പെരുപ്പം. ഭരണകൂടത്തിന്റെ ചെലവുകൾ

ആദായനികുതി സമൂഹത്തെ നശിപ്പിക്കുന്ന ശോക പൂർണ്ണമായ പദ്ധതി. ക്രമേണ അജ്ഞതയെ മുതലെടുത്ത് വളർന്നു. കൂടെ വഞ്ചന മറച്ചുവക്കൽ, അത്യാഗ്രഹം. മുൻകൂട്ടി കാണാത്ത ഭവിഷ്യത്തുകൾക്ക് കാരണമായി. സാമൂഹിക ബന്ധങ്ങളെ ആക്രമിക്കുന്ന നശിപ്പിക്കുന്ന പദ്ധതി. ആദായനികുതി വ്യവസ്ഥിതി തകർന്നുകൊണ്ടിരിക്കുന്നു. രാഷ്ട്രീയക്കാർക്കും ഉദ്യോഗസ്ഥന്മാർക്കും വ്യക്തമായ പരിഹാരങ്ങളില്ല.

ചരിത്രം തെളിയിക്കുന്നത് മനുഷ്യരെ കീഴടക്കുന്നതിന് 5 മാർഗ്ഗങ്ങളെങ്കിലും പ്രാപ്തമാണ് എന്നാണ് . യുദ്ധം,മതം രാഷ്ട്രീയ സിദ്ധാന്തം, നിയമം, സാമ്പത്തികമായി കീഴ്പ്പെടുത്തുന്നത്.

ഭരണകൂടം ജനങ്ങളെ ഭയക്കുമ്പോൾ അവിടെ സ്വാതന്ത്ര്യമുണ്ട്. മറിച്ചാവുമ്പോൾ ഭീകരവാഴ്ച്ചയും'' തോമസ് ജഫേർസൺ.

''ഭയാനകമായ മറുപടി പ്രതീക്ഷിക്കുമ്പോൾ നമ്മൾ ചോദ്യം ചെയ്യുന്നതിൽ നിന്നും പിന്മാറുന്നു. ദേശത്തെ നാശകാരിയായ അസത്യങ്ങളിൽ നിന്നും രക്ഷിക്കുന്നതിന് ഭീതിജനകമായ സത്യങ്ങളെക്കുറിച്ചുള്ള ഭയം നമ്മുടെ മനസ്സിൽ നിന്നും ഒഴിവാക്കേണ്ടതുണ്ട്.'' ഡോ. ജോഎൽ.എസ്.ഹിർഷാം.

''ആദായ നികുതിയെ കേന്ദ്രഭരണകൂടം അതിന്റെ അധികാരം അടിച്ചേൽപ്പിക്കുന്നതിനു വേണ്ടി ഉപയോഗിക്കുന്നു. അമിതമായി ആദായനുകുതി ഈടാക്കുന്നതുവഴി സംസ്ഥാന ഭരണകൂടങ്ങൾക്കുള്ള വരുമാനത്തിൽ വൻപിച്ച കുറവ് വന്നു ചേരുന്നു. സംസ്ഥാന ഭരണകൂടവും വരുമാനത്തിനു വേണ്ടി കേന്ദ്രഭരണകൂടത്തിന്റെ ദയാ വായ്പ്പയ്ക്ക് നിർബന്ധിതരാവുന്നു. കേന്ദ്രഭരണകൂടത്തെ എതിർക്കുന്നതിനുള്ള മന:സാന്നിദ്ധ്യവും അതുമൂലം സംസ്ഥാന ഭരണകൂടത്തിന് നഷ്ടമാവുന്നു. കേന്ദ്രഭരണകൂടം വിധേയത്വം ആജ്ഞാപിക്കുന്നു. രാഷ്ട്രീയ നേതാക്കളും അധികാരികളും കേന്ദ്രഭരണകൂടത്തെ പ്രീതിപ്പെടുത്തുന്നതിൽ തത്പരരാവുന്നു. ആദായനികുതി എന്ന പേരിൽ ശേഖരിക്കുന്ന അധികമായ വരുമാനം അമിത സൈനികവത്ക്കരണത്തിനും സ്വന്തം ജനങ്ങളുടെ അവകാശങ്ങൾ അടിച്ചമർത്തുന്നതിനും ഉപയോഗിക്കുന്നു.

താങ്ങുവില തൊഴിലില്ലായ്മ വേതനം, മരുന്നിന് അനുവദിക്കപ്പെടുന്ന ഇളവ് എന്നിവയിലൂടെ ജനങ്ങളെ മസ്തിഷ്ക പ്രക്ഷാളനം ചെയ്ത് കേന്ദ്രഭരണകൂടം അവരുടെ അധികാരം ഉറപ്പു വരുത്തുന്നു എന്തിനും ഏതിനും അതിനെ ആശ്രയിക്കുന്ന മനോഭാവം കേന്ദ്രഭരണകൂടത്തിന് സൗകര്യപ്രദമാണ്. ക്രമേണ നാസി

ജർമ്മനിയിലേതുപോലെയോ, കമ്മ്യൂണിസ്റ്റ് റഷ്യയിലേതുപോലെയോ മൊത്ത മായ അടിച്ചമർത്തലിന് അത് വഴിയൊരുക്കും. എന്തുതരത്തിലുള്ള കടന്നു കയ റ്റത്തിനും ഭരണകൂടത്തെ പ്രാപ്തരാക്കുന്നത് പ്രധാനമായും ആദായനികുയിൽ നിന്നുള്ള വരുമാനമാണ്. ഇസ്രായേലിൽ റെഹോബോം ചക്രവർത്തി അധികാര മേറ്റപ്പോൾ അദ്ദേഹത്തിന്റെ പിതാവ് ജനങ്ങളിൽ നിന്നും ചുമത്തിയിരുന്ന കരം ഒഴിവാക്കിക്കിട്ടണമെന്ന് ജനങ്ങൾ ആവശ്യപ്പെട്ടു. ഏതാനും നാളത്തെ കൂടിയാ ലോചനകൾക്കുശേഷം അദ്ദേഹത്തിന്റെ മറുപടി ഇപ്രകാരമായിരുന്നു. “”എന്റെ പിതാവ് നിങ്ങളുടെ മേൽ അധികം നികുതി ഏർപ്പെടുത്തിയിരുന്നു. ഞാൻ അത് ഇനിയും വർദ്ധിപ്പിക്കും. എന്റെ പിതാവ് നിങ്ങളെ ചാട്ടവാറുകൊണ്ട് പ്രഹരിച്ചി രുന്നു ഞാൻ നിങ്ങളെ ഉഗ്രവിഷമുള്ള തേളിനെക്കൊണ്ട് അഭിഷേകം ചെയ്യും.””

1580 ബി.സി.യിൽ ആദായനികുതി നിലവിലുണ്ടായിരുന്നു. അന്ന് ജനങ്ങളിൽ നിന്നല്ല സർക്കാർ ഉദ്യോഗസ്ഥരിൽ നിന്നാണ് നികുതി ഈടാക്കിയിരുന്നത്. കാരണം ജനങ്ങൾക്കു വരുമാനമുണ്ടായിരുന്നില്ല. ജനങ്ങൾ ഉത്പാദിപ്പിച്ചിരുന്ന തെല്ലാം സർക്കാർ ഉദ്യോഗസ്ഥർ കവർച്ച ചെയ്തിരുന്നു.

പുരാതന റോമിലും ഇത്തരം വ്യവസ്ഥ നിലവിലുണ്ടായിരുന്നു. ഇന്നത്തെ ഭരണകൂടം ആദായ നികുതി ഏർപ്പെടുത്തിന്നതിന്റെ ന്യായീകരണം എന്താണ്. പ്രതിഫലമായി അത് ജനങ്ങൾക്കു നൽകുന്നത് എന്താണ്.

ഭരണകൂടത്തിന് അധികാരം നൽകുന്നത് എന്താണ്. അത്തരം അധികാരം ലഭി ക്കുന്നതിന് അവലംബിക്കപ്പെടുന്ന മാർഗ്ഗങ്ങൾ എന്തൊക്കെയാണ്. ഓരോതവ ണയും നികുതിയുടെ അളവ് വർദ്ധിപ്പിക്കുമ്പോൾ അവതരിപ്പിക്കപ്പെടുന്ന കാര ണങ്ങൾ എന്തൊക്കെയാണ്. ഇത്തരം കാര്യങ്ങളിൽ ജനങ്ങൾ സൂക്ഷ്മ വിചി ന്തനം നടത്തിയിട്ടുണ്ടോ. എതിർപ്പ് പ്രകടിപ്പിക്കുന്നോണ്ടോ. എല്ലാം പ്രധാന്യമേ റിയവയാണ്. സൗജന്യ സൗകര്യങ്ങൾ ഭരണകൂടത്തിൽ നിന്നും പ്രതീക്ഷിക്കുന്ന ജനങ്ങൾ അവരുടെ അവകാശങ്ങൾ അടിയറവുവക്കേണ്ടതായിട്ട് വരും. അതിന് വേണ്ട കരുത്ത് ഭരണകൂടത്തിന് ലഭിക്കുന്നത് ആദായനികുതിയിൽ നിന്നള്ള വരുമാനത്തിൽ നിന്നുമാണ്. ഇത് പതിവായിട്ട് ആവർത്തിക്കപ്പെടുമ്പോൾ അതിന്റെ ദോഷവശങ്ങൾ കാണപ്പെടാതെ പോവുകയും അതിനെ നല്ലതെന്ന് വിലയിരുത്തപ്പെടുകയും ചെയ്യും.

വിധേയത്വമേറിയ ജനങ്ങളെ ഭരണകൂടത്തിനും താത്പര്യമാണ്. ക്രമേണ അടിമ കളെപ്പോലെ സർവ്വവും അടിയറവുവക്കുന്ന വർഗ്ഗമായി ജനങ്ങൾ മാറ്റപ്പെടുന്നു. ജനങ്ങൾ എന്തിനും ഏതിനും ഭരണകൂടത്തെ രക്ഷാകർത്താവിന്റെ രൂപത്തിൽ കാണുന്നു. സൗകര്യങ്ങൾ ലഭ്യമാകേണ്ടുന്നതിന്, സത്യസന്ധരായിരിക്കേണ്ടുന്ന തിനു പകരം നിയമത്തിന് വിധേയരായിരുന്നാൽ മതിയാവും എന്ന് തിരിച്ചറിയ ലുണ്ടാവുന്ന ജനങ്ങൾ വ്യക്തിത്വം നഷ്ടപ്പെട്ടവരായി മാറപ്പെടുന്നു.

ഇവിടെ നമ്മൾ ആദായ നുകുതിയെക്കുറിച്ച് മാത്രമാണ് ചർച്ച ചെയ്യുന്നത്. അത് ജീവിതത്തിൽ മനുഷ്യരുടെ മേൽ ഏൽപ്പിക്കുന്ന ആഘാതം എത്രയും വ്യത്യ സ്തമാണ്. വില്പന നികുതി , എക്സൈസ് തീരുവ എന്നിവ ഭരണകൂടത്തിന്റെ പ്രവർത്തനത്തിനു വേണ്ടി മാത്രം ചുമത്തപ്പെടുന്നതാണ്.

ഓരോവർഷവും ഭരണകൂടത്തിന്റെ ആവശ്യം കൂടുന്നതിന് അനുസൃതമായി കൂടുതൽ നികുതി ഈടാക്കുന്നു. സോഷ്യലിസം അത് ഏത് മാർഗ്ഗത്തിലൂടെ കൈവരിക്കപ്പെടേണ്ടതാണെങ്കിലും എല്ലാത്തരം മാർഗ്ഗങ്ങളും ഉദ്ഘോഷിക്കുന്നത് സ്വാകാര്യ സ്വത്തിന്റെ നിഷ്കാസനമാണ്. എല്ലാ സ്വത്തുക്കളും ഭരണകൂടത്തിൽ നിക്ഷിപ്തമായിരിക്കണം എന്നും. അതിനുവേണ്ട സുനിശ്ചിതമായ മാർഗ്ഗമാണ് ഘട്ടം ഘട്ടമായി വർദ്ധിപ്പിച്ചുകൊണ്ടു വരുന്ന ആദയാനികുതി.

ഓരോ അടിയന്തിരാവസ്ഥയും ഓരോ ഭീകരാക്രമണവും അധികം കർശനമായ നിയമ നിർമ്മാണ്ണത്തിന് ഭരണകൂടത്തെ പ്രാപ്തരാക്കുന്നു. ഒരു ആശയം സിദ്ധാന്തം എന്ന മട്ടിൽ അവതരിക്കപ്പെട്ടു കഴിഞ്ഞാൽ പിന്നെ അതിന് തെളിവിന്റെ ആവശ്യമില്ല. ഒരു സമൂഹത്തിൽ അംഗമായിരിക്കുന്നതിന് ഭാഗ്യമുണ്ടായതിന്റെ പ്രതിഫലമെന്നോണം എല്ലാം ഭരണകൂടത്തിന് അടിയറവ് വയ്ക്കുവാൻ നിർബന്ധിക്കപ്പെടുന്നു. സ്വകാര്യ സ്വത്ത് കെട്ടുകഥ എന്ന് അവതരിപ്പിക്കപ്പെടുന്നു. വ്യക്തികൾക്ക് അധികാരമില്ല എന്ന സ്ഥാപിക്കപ്പെടുമ്പോൾ ഭരണകൂടത്തിന് അധികാരം എപ്രകാരം ലഭ്യമാവും എന്ന് വീശദീകരിക്കപ്പെടുന്നില്ല. സംഘടിത ശക്തി മാത്രമാണ് അടിസ്ഥാനം എന്നു കരുതുന്നതിന് തെറ്റില്ല. എപ്പോഴും അന്തിമ തീരുമാനത്തിനുള്ള അവകാശം ഭരണകൂടത്തിനു മാത്രമാണെന്ന് കരുതുന്നത് തികച്ചും അബദ്ധം തന്നെയാണ്. ഹിറ്റ്ലർ , സ്റ്റാലിൻ , മാവോ എന്നീ ഉദാഹരണങ്ങൾ നമ്മുടെ മുന്നിലുണ്ട്. ആദായ നികുതി വെറും നികുതിമാത്രമല്ല . അത് മനുഷ്യ സമൂഹത്തെ തന്നെ നശിപ്പിക്കുന്നതിന് കരുത്തുള്ള ആയുധമാണ് . അധികം ജനങ്ങളും പടയാളികളുടെ രൂപത്തിലും പണിയാളരുടെ രൂപത്തിലും അടിമകളായിരുന്ന സമൂഹത്തെ അതിൽ നിന്നെല്ലാം മോചിപ്പിച്ച് പുതിയ അടിമ സമ്പ്രദായത്തിലേക്ക് കൈപിടിച്ച് നടത്തുന്നതിന് അത് കാരണമാവുന്നു.

അമേരിക്കയിൽ എബ്രഹാം ലിങ്കൺ 1862 ൽ ആദ്യമായി ആദായ നികുതി ഏർപ്പെടുത്തി. ന്യായീകരണം യുദ്ധചെലവുകൾ എന്നായിരുന്നു. സമൂഹത്തിന്റെ നിലനിൽപ് അപകടത്തിലാവുമ്പോൾ താത്ക്കാലികമായി അവകാശങ്ങൾ വേണ്ട എന്നു വയ്ക്കാൻ ജനങ്ങൾ സന്നദ്ധരാവും . മാതൃരാജ്യത്തിന്റെ പരിരക്ഷക്കായി ജനങ്ങൾ സർവ്വവും ത്യജിക്കുന്നതിന് സന്നദ്ധരായേ മതിയാവൂ. അത് ന്യായമാണ് . ഉന്നയിക്കപ്പെടേണ്ട ചോദ്യം യൂദ്ധം എങ്ങിനെയാണ് ന്യായീകരിക്കപ്പെടുന്നത് എന്നാണ്.

യൂദ്ധാവശ്യങ്ങൾക്കുവേണ്ടിയും മറ്റും ഭരണകൂടം കടപത്രം ( Bonds ) പുറപ്പെടുവിക്കുന്നു. അത് അടച്ചു തീർക്കേണ്ട ബാധ്യത ഒരു പക്ഷേ അടുത്ത തലമുറയിലായിരിക്കും വന്നുചേരുക. അടുത്ത തലമുറയുടെ കാലത്ത് ആ സാഹചര്യങ്ങളിലുണ്ടാവുന്ന അടിയന്തര പ്രാധാന്യമുള്ള യൂദ്ധം അല്ലെങ്കിൽ മറ്റെന്തിങ്കിലും സംഭവങ്ങൾ നിശ്ചയമായും ഉണ്ടാവും. അപ്പോൾ വീണ്ടും പുതിയ കടപ്പത്രം രംഗത്തുവരുന്നു. ഇത് ക്രയവിക്രയം ചെയ്യുന്ന പണത്തിന്റെ അളവിനെ വർദ്ധിപ്പിക്കും , അത് നാണയപ്പെരുപ്പത്തിന് ( Inflation ) കാരണമാവും. കടപത്രം വാങ്ങുന്നവരേയും അത് ബാധിക്കുന്നു. കടപ്പത്രത്തിന്റെ കാലാവധി പൂർത്തിയാവുന്ന സമയത്ത് മൂല്യശോഷണം സംഭവിച്ചിരിക്കും.

ഭരണകൂടത്തിന്റെ ഏക വരുമാനം നികുതിയാണ്. കടം നൽകുന്നവന് നൽകാൻ അതിന്റെ പക്കലുള്ള ഏക വസ്തുവും. നികുതി ഈടാക്കുന്നതിനുള്ള കഴിവനുസരിച്ച് ഭരണകൂടത്തിന് വായ്പ നേടാം . യുദ്ധാവശ്യങ്ങൾക്ക് തികയില്ല എന്നു കണ്ട് ലിങ്കൻ രണ്ടു വർഷത്തിനുശേഷം ഘട്ടം ഘട്ടമായി വർദ്ധിപ്പിക്കുന്ന രൂപത്തിലുള്ള ആദായ നികുതി ഏർപ്പെടുത്തി. അങ്ങിനെ കഴിവിന് അനുസൃതമായി നികുതി എന്ന നിയമം കൊണ്ടു വന്നു.

ഭരണകൂടം സ്വന്തമായി ഒന്നും തന്നെ ഉത്പാദിപ്പിക്കുന്നില്ല. അത് ഒരു വ്യക്തിക്ക് , പ്രസ്ഥാനത്തിന് ചെയ്യുന്ന സഹായം മറ്റൊരാളെ ദ്രോഹിക്കുന്നതായിരിക്കും. നികുതിയിളവുകളും നുകുതിയിൽ നിന്ന് ഒഴിവാക്കലുമെല്ലാം. ഭരണകൂടം അതിന് ലഭ്യമായിരിക്കുന്ന അധികാരം ദുർവിനിയോഗം ചെയ്യുകയാണ്. പ്രത്യേക സൗകര്യങ്ങൾ ഏർപ്പെടുത്തുകയും അതിൽനിന്നുളവാകുന്ന വരുമാനത്തിന് നികുതി ഏർപ്പെടുത്തുകയും ചെയ്താൽ ഭരണകൂടം കവർച്ചയിൽ പങ്ക്ചേരുകയാണ്.
ഈടാക്കിയിരുന്നില്ലെങ്കിൽ, സമ്പാദിക്കുമായിരുന്ന, മറ്റു വരുമാനമേഖലകളിൽ നിഷേപിക്കുമായിരുന്ന, പ്രവർത്തനം വിപൂലികരിക്കേണ്ടതിന് ഉപയോഗിക്കുമായിരുന്ന, ധനമാണ് നികുതി എന്ന നിലയിൽ , ഭരണകൂടം വസൂലാക്കുന്നത് , അത് വികസന പ്രകിയയെ പിന്നോട്ട് നയിക്കുന്നു. ആദായനികുതിയെ അതുകൊണ്ട് നിക്ഷേപത്തിനുമേലുള്ള നികുതി എന്നും വിശേഷിപ്പിക്കാം അത് നാടിന്റെ നിക്ഷേപ വ്യവസ്ഥിതിയെ തന്നെ താറുമാറക്കുന്നു. കുറഞ്ഞ നിക്ഷേപം , കുറഞ്ഞ ഉത്പാദനത്തിന് കാരണമാവുന്നു. കുറഞ്ഞ ഉത്പാദനം വില വർദ്ധനവിനും. വേതനത്തെ ആശ്രയിച്ചു ജീവിക്കുന്നവരുടെ മേൽ പലവിധ സമ്മർദ്ദങ്ങൾ സൃഷ്ടിക്കുന്നു. ഇപ്രകാരം സ്വരൂപിക്കുന്ന ധനം സ്വന്തമായ വ്യവസായ സംരഭത്തിന് പ്രാപ്തമാക്കും. അത് തെരുവിൽ കവർച്ച ചെയ്യുന്നവന്റെ മാനസിക അവസ്ഥക്ക് സമാനമാണ്.

യുദ്ധം ഉത്പാദനപ്രക്രിയയെ ത്വരിതപ്പെടുത്തുന്നു. ഭരണകൂടം അനിയന്ത്രിതമായി നാണയം പുറത്തു വിടുന്നതു കാരണം കറൻസിയുടെ ക്രയവിക്രയം അധികമാവുന്നു. യുദ്ധകാലത്തിൽ ഉപഭോഗം കൂടുമ്പോൾ അമിതമായി നിലനിൽക്കുന്ന കറൻസി നാണയപ്പെരുപ്പത്തിന് കാരണമാവുന്നു . യുദ്ധത്തിനു ശേഷം ഉത്പാദനവും , പ്രതീക്ഷിച്ചിരുന്നതുപോലെ വളർച്ചയും നിലനിൽക്കുന്നില്ല എന്നു കാണുമ്പോൾ ഉപഭോഗവും കുറയുന്നതിനാൽ നാണയചുരുക്കം , തകർച്ച ( Depression) ഉണ്ടാവും. മനുഷ്യർ സ്വയം കുറ്റപ്പെടുത്തുന്നതിന് സന്നദ്ധരല്ല. പ്രശ്നങ്ങളുടെ അടിസ്ഥാന കാരണങ്ങൾ അന്വേഷിക്കുന്നതിനും . ആദായ നികുതി ഉള്ളവനിൽ നിന്നും പിടിച്ചെടുത്ത് ഇല്ലാത്തവന് നൽകുന്ന പദ്ധതിയെന്ന് കണ്ട് തൊഴിലാളികൾ അതിനെ എതിർത്തിരുന്നില്ല.

ആദായനികുതി ഏറ്റവും പ്രയോജനം ചെയ്യുന്നത് രാഷ്ട്രീയക്കാർക്കാണ്. അവരുടെ പ്രതിഫലവും സുഖസൗകര്യങ്ങളും വർദ്ധിക്കുന്നതിന് അത് കാരണമാവും . അവരുടെ പ്രാധാന്യം വർദ്ധിക്കുന്നതിനും.

ആദായ നികുതിയെ ജനപ്രിയമാക്കുന്നതിന് "ധനികരെ പിഴിയുക" എന്ന് പ്രഘോഷിക്കുന്നു. പലപ്പോഴും വില്പന നികുതിയും എക്സൈസ് തീരുവയും ഇളവു ചെയ്യുന്നത് ആദയനികുതി വർദ്ധിപ്പിച്ചുകൊണ്ടായിരിക്കും. അതിനു ശേഷം വിൽപന നികുതിയും മറ്റും പഴയ നിലയിലേക്ക് കൊണ്ടുവരുന്നതിനോ അല്ലെങ്കിൽ വർദ്ധിപ്പിക്കുന്നതിനോ ഭരണകൂടം മടിക്കാറില്ല. ഭരണകൂടത്തിന് അതിന്റെ വലിപ്പവും കരുത്തും വർദ്ധിപ്പിക്കേണ്ടതുണ്ട്.

1862 ലെ ആദായനികുതി നിയമം 1872 ൽ പിൻവലിക്കേണ്ടതായിവന്നു. പിന്നീട് റൂസ്വെൽറ്റ് 1908 ൽ ആദായ നികുതിക്കുവേണ്ട നിർദ്ദേശം കൊണ്ടുവന്നു. 1913 ൽ അത് പ്രാബല്യത്തിൽ വന്നു. പേരിൽ അത് നിയമവും പ്രായോഗികമായി അത് വിപ്ലവവും ആയിരുന്നു.

ഇന്നത്തെ കേന്ദ്ര ഭരണകൂടത്തിന്റെ അത്രയും കരുത്തും അധികാരവും ഇന്നു വരെ ഒരു ചക്രവർത്തിയും കൈവരിച്ചിരുന്നില്ല. ഇത്രയും അധികം മനുഷ്യരുടെ വിധേയത്വവും. ഇന്ന് മനുഷ്യർ വോട്ട് രേഖപ്പെടുത്തിയാണ് അവനെ ഭരിക്കാൻ തെരഞ്ഞെടുപ്പ് നടത്തുന്നത്, എന്നാൽ അത് സ്വതന്ത്രമായ തീരുമാനമല്ല. ഭരണ കൂടം അവനെ പലതരത്തിൽ സ്വാധീനിക്കുന്നു. ദുരിതാശ്വസം , യുദ്ധ സന്നാഹ ങ്ങൾ വിലയിളവുകൾ മറ്റു പല മാർഗ്ഗങ്ങളിലൂടെ. സർക്കാർ പ്രചരാണായു ധവും വലിയ സംഭാവന ചെയ്യുന്നു . മനുഷ്യന്റെ മനസ്സിനെ സ്വാധീനിക്കുന്ന തിൽ. എല്ലാറ്റിനും പണം നൽകുന്നതും വോട്ടർമാർ തന്നെ.

"ഓരോ വർഷവും ആയിരക്കണക്കിന് കോടി രൂപ സർക്കാർ, പ്രചരണത്തിനു വേണ്ടി, മനുഷ്യമസ്സിനെ സ്വാധീനിക്കുന്നതിനു വേണ്ടി ചെലവഴിക്കുന്നു–നോം ചോംസ്കി"

ഇന്ന് കേന്ദ്ര ഭരണകൂടത്തെ എതിർക്കുന്നത് ജനങ്ങൾക്ക് എത്രയും അപകടമാ ണ്. സൈന്യം അത്രയും ശക്തമാണ്. ജനങ്ങളിൽ നിന്നും ബലമായി പിരിച്ചെടു ക്കുന്ന ആദായ നുകുതി കൊണ്ട് സംഘടിപ്പിച്ച സൈന്യം. ഇന്ന് വിധേയത്വം അലങ്കാരമാവുന്നു. എതിർക്കുന്നവനെ വഞ്ചകൻ എന്ന് നോക്കിക്കാണുന്നു. ആദായനികുതി വകുപ്പിനു കീഴിൽ ജനങ്ങളെ നിയന്ത്രിക്കുന്നതിന് പ്രത്യേക സൈന്യം . അധികമായി.

മുൻപ് ചിന്തിച്ചിരുന്നതിനേക്കാളും എത്ര വ്യത്യസ്തമായാണ് ഇപ്പോൾ മനു ഷ്യൻ ചിന്തിക്കുന്നത് എന്നത് സർക്കാർ പ്രചരണത്തിന്റെ പ്രായോഗിക ക്ഷമ തയെ കാണിക്കുന്നു. അദ്ധ്യാപകർ അവരുടെ തൊഴിൽ സുരക്ഷക്കുവേണ്ടിയും മറ്റു സൗകര്യങ്ങൾക്കുവേണ്ടിയും വഴങ്ങുന്നതു കാരണം വിദ്യാഭ്യാസത്തിലൂടെ പ്രചാരണം സാധ്യമാവുന്നു. വിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് ഗ്രാന്റ് അനുവദിക്കു ന്നതുവഴി ഭരണകൂടം അധികാരം സ്ഥാപിക്കുന്നു. അതിനുള്ള വരുമാനവും ആദായ നികുതിയിൽ നിന്നു തന്നെ.

വിദ്യാഭ്യാസ സ്ഥാപനങ്ങൾ ദേശീയ വത്കരിക്കണം എന്ന് വാദിക്കുന്നവർ ആ തീരുമാനത്തിലേക്ക് എത്തിച്ചേർന്നത് എപ്രകാരമാണ്. സ്വന്തം നേട്ടങ്ങൾ മുന്നിൽക്കണ്ട് ഉദ്യോഗസ്ഥരും മറ്റും പ്രചരിപ്പിക്കുന്ന ആശയങ്ങൾ വഴി യായിട്ടാണോ. ദേശീയവത്ക്കരിക്കപ്പെട്ട വിദ്യാഭ്യാസ സമ്പ്രദായം കേന്ദ്ര ഭരണ കൂടത്തെ പിൻതാങ്ങുന്നതായിരിക്കുക തന്നെ ചെയ്യും. പൊരുതി നേടിയ സ്വാതന്ത്ര്യം ആദായ നുകുതിയിലൂടെ അടിയറവ് വയ്ക്കപ്പെടുകയാണോ.

ഏതു മാർഗ്ഗത്തിലൂടെയുള്ള വരുമാനവും ആദായനികുതിക്ക് വിധേയമാണ്. ശമ്പളവും. ധനികരെ പിഴിയുക എന്നു വച്ചാൽ അതിന്റെ ഫലം ദരിദ്രർക്ക് ഗുണം ലഭിക്കും എന്നു കരുതി. എപ്രകാരമാണ് ഗുണം ലഭിക്കുക എന്ന് വ്യക്ത മല്ല. വർഗ്ഗസമര സിദ്ധാന്തം പൊതു ശത്രുവായ ഭരണകൂടത്തെ സംരക്ഷിക്കു ന്നു. മനുഷ്യൻ ഉത്പാദനത്തിലൂടെ ജീവിക്കുന്നു. ഭരണകൂടം കൈയേറ്റത്തിലൂ ടെയും. ആദായ നുകുതി ആദ്യം സ്ഥാപനങ്ങളുടെ വരുമാനം ലക്ഷ്യമിട്ടു. പിന്നെ ധനികരുടെ, ധനസ്ഥിതിയുള്ള വിധവമാരെയും അധിക വേതനം കൈപ്പ റ്റുന്ന ഉദ്ദ്യോഗസ്ഥരെയും ഇപ്പോൾ വീട്ടുവേലക്കാരെയും പിന്നെ വെയ്റ്റർമാർക്ക് കിട്ടുന്ന ടിപ്നെയും. ധനികരുടെ എണ്ണം കുറവും അല്ലാത്തവ രുടെ എണ്ണം അധികവുമായതിനാൽ അല്ലാത്തവരിൽ നിന്നും ഈടാക്കുന്ന ആദായനികുതി ധനികരിൽ നിന്നും ഈടാക്കുന്നതിനേക്കാൾ വളരെ അധിക മാണ്. ധനികരെ പിഴിയുക എന്ന മുദ്രാവാക്യം ഇപ്പോൾ ദരിദ്രരെ പിഴിയുക എന്നാണ് പ്രയോഗത്തിൽ. അധികം ദരിദ്രരായവർ എണ്ണത്തിൽ അധിക മായതിനാൽ അവരുടെ വോട്ട് നഷ്ടപ്പെടാതിരിക്കുന്നതിന് നികുതിയിളവും ഒഴി വാക്കലും അനുവദിക്കുന്നു. അവരിൽ നിന്നും ശേഖരിക്കുന്ന പണം ഭരണകൂടം ചെലവഴിക്കുന്നു. പ്രോവിഡന്റ് ഫണ്ട് മുതൽ. അതിനു കൊടുക്കേണ്ടുന്ന പലി ശയും ആദായനുകുതിയിൽ നിന്നു തന്നെയാണ് കൊടുക്കുന്നത്. ഭരണകൂട ത്തിന് നികുതിയല്ലാതെ എന്താണ് വരുമാന മാർഗ്ഗം. സാമാന്യ അർത്ഥത്തിൽ അപ്രകാരം ചെലവഴിക്കുന്നത് നിയമ വിരുദ്ധമാണ്. എന്നാൽ സാധാ രണക്കാർക്കും ഭരണകൂടത്തിനും വ്യത്യസ്തമായ നിയമമാണ്.

പെൻഷൻ എന്ന ആശയത്തിന്റെ ന്യായീകരണം സ്വന്തം കുഞ്ഞുങ്ങളെ ആശ്ര യിക്കാതെ സ്ഥിര വരുമാനം ഉറപ്പു നൽകുന്നു എന്നാണ്. ഭരണകൂടത്തിന്റെ ഏക വരുമാന ഉറവിടം നികുതി മാത്രമെന്നിരിക്കെ പുതുതലമുറയിൽ നിന്നും ശേഖരിക്കുന്ന നുകുതി തന്നെയാണ് മാതാപിതാക്കൾക്ക് പെൻഷൻ എന്ന പേരിൽ നൽകുന്നത്.

ജർമ്മനിയിൽ തൊഴിലില്ലായ്മ വേതനം മനുഷ്യരുടെ മാനസിക അധപതന ത്തിനു കാരണമായി. ഭരണകൂടത്തെ കൂടുതലായി ആശ്രയിച്ചിരുന്ന ജനത്തെ വരുതിയിലാക്കി ഹിറ്റ്ലർ അധികാരം ദുർവിനിയോഗം ചെയ്തു. ഭരണകൂടത്തിന് പണം അധികമായി ആവശ്യം വന്നതു കാരണം മുൻകൂറായി ഏകദേശം വരു മാനം കണക്കാക്കി നികുതി ഒടുക്കുന്നതിന് തീരുമാനമായി.

എല്ലാ നികുതികളും ഉത്പാദനത്തിന് അടിസ്ഥാനമായുള്ളതാണ്. ഉത്പാദനത്തെ ദോഷമായി ബാധിക്കുന്നതെന്തും നിരുത്സാഹപ്പെടുത്തേണ്ടതുണ്ട്. നിയമം

എപ്പോഴും ചില പഴുതുകൾ അവശേഷിപ്പിക്കുന്നു. ചില പഴുതുകൾ ശക്തമായ സമ്മർദ്ദത്തിലൂടെ മനപൂർവ്വം വിളക്കിച്ചേർക്കുന്നതും. ഇതിനൊക്കെപ്പുറമേ വ്യക്തി വൈരാഗ്യവും രാഷ്ട്രീയ വൈരാഗ്യവും തീർക്കുന്നതിനും ആദായനുകുതി വകുപ്പിനെ ഉപയോഗപ്പെടുത്താം. നിയമത്തെ പല രീതിയിൽ വ്യാഖ്യാനിക്കാം എന്നിരിക്കെ കൃത്യമായ നികുതി ഒടുക്കിയതിനുശേഷവും നിയമത്തിന് പൂർണ്ണമായി വിധേയമായി പ്രവർത്തിച്ചു എന്നു വരികിലും, തീവ്രമായ വൈരാഗ്യമുണ്ടെങ്കിൽ നികുതിവകുപ്പിനെ വ്യക്തിത്വഹത്യക്കും ജയിൽവാസം നേടിക്കൊടുക്കുന്ന അവസ്ഥവരെ കൊണ്ടു ചേർക്കുന്നതിനും ഉപയോഗിക്കാം. അധികാരത്തിലിരിക്കുന്ന രാഷ്ട്രീയപ്പാർട്ടിയുടെ വിരോധത്തിന് പാത്രമാവുന്നവർ നിശ്ചയമായും ആദായ നികുതി വകുപ്പിനെ നേരിടേണ്ടതായിട്ടുവരും. വ്യക്തി സ്വാതന്ത്ര്യത്തെ സാരമായി സ്വാധീനിക്കുന്നതിന്, അപകടപ്പെടുത്തുന്നതിന് സാധിക്കും. ഭരണകൂടം അതിനെതിരെ ഉയരുന്ന എതിർപ്പുകളെ അടിച്ചമർത്തുന്നതിന് നികുതി വകുപ്പിനെ ഉപയോഗിക്കുന്നു.

അമേരിക്കയിൽ ആദ്യമായി ആദായ നികുതി ഏർപ്പെടുത്തിയപ്പോൾ ആരാധനാലയങ്ങളും വിദ്യാഭ്യാസ സ്ഥാപനങ്ങളും ഒഴിവാക്കപ്പെട്ടിരുന്നില്ല. നിയമ പരിഷ്കരണം പരിഗണനയിൽ ആയിരുന്നപ്പോൾ തന്നെ ''ലാഭത്തിനു വേണ്ടിയല്ലാതെ'' നടത്തുന്ന സ്ഥാപനങ്ങൾ ആദായ നികുതിയുടെ പരിധിയിൽ വരുന്നതല്ലെന്നും., അത്തരം സ്ഥാപനങ്ങൾക്കുള്ള സംഭാവന , നികുതി ചുമത്തപ്പെടാവുന്ന വരുമാനത്തിൽ നിന്ന് ഇളവു ചെയ്യുന്നതാണെന്നും പ്രചരിപ്പിക്കപ്പെട്ടു. അങ്ങിനെ ''അഭിപ്രായകൃഷി'' നടത്തുന്ന വർഗ്ഗത്തിന്റെ പ്രീതി സമ്പാദിക്കുന്നതിന് സാധ്യമായി. അസന്മാർഗികമായ നിയമത്തിന് പിൻതുണ നേടുന്നതിന് സഹായകരമായി. 1913 ൽ ധനതത്വശാസ്ത്ര പുസ്തകങ്ങൾ ഇത്തരം നികുതിയെക്കുറിച്ച് പ്രതിപാദിച്ചിരുന്നില്ല. വ്യവസായ സ്ഥാപനങ്ങളുടെ മേൽ നികുതി ഏർപ്പാടു ചെയ്യണമെന്ന അഭിപ്രായം നിലനിന്നിരുന്നു. ഇന്ന് എല്ലാ ധനതത്വശാസ്ത്ര പുസ്തകങ്ങളും സ്വത്ത് വിതരണത്തിന് ഉത്തമമായ മാർഗ്ഗം എന്നനിലയിൽ ക്രമമായി വർദ്ധിപ്പിച്ചുകൊണ്ടു വരുന്നതരത്തിലുള്ള ആദായനുകുതിയെ പ്രകീർത്തിക്കുന്നു. ആരാധനലായങ്ങൾക്കും വിദ്യാഭ്യാസ സ്ഥാപനങ്ങൾക്കും നൽകിയ നികുതിയിൽ നിന്നുള്ള പരിരക്ഷയും മനുഷ്യന്റെ ചിന്തയിലുണ്ടായ മാറ്റവും തമ്മിൽ എന്തെങ്കിലും ബന്ധമുണ്ടോ . തെളിയിക്കാൻ സാധ്യമല്ല. ബന്ധമുണ്ടെന്ന് ഊഹിക്കുന്നത് ന്യായവുമാണ്. ഇന്ന് ഒഴുക്ക് തിരിയുകയാണ് . വിദ്യാഭ്യാസ സ്ഥാപനങ്ങൾ വമ്പൻ ഭരണകൂടത്തിന്റെ ( Big Government ) ഔദാര്യം ആവശ്യപ്പെടുന്നു. അദ്ധ്യാപകർ തങ്ങളുടെ ആധ്യാപന സ്വാതന്ത്ര്യം നഷ്ടമാവുന്നു എന്ന് പരാതിപ്പെടുന്നു. ധനസഹായം മാത്രമാണോ ഭരണകൂടത്തെ ആശ്രയിക്കുന്നതിന് വിദ്യാഭ്യാസ സ്ഥാപനങ്ങളെ നിർബന്ധിതമാക്കുന്നത്. ആദായ നികുതിയിൽ നിന്നുള്ള വരുമാനം ഭരണകൂടത്തെ ഏറ്റവും വലിയ തൊഴിൽ ദാതാവായി , ധനകാര്യ സ്ഥാപനമായി , വസ്തുക്കളും സേവനങ്ങളും വാങ്ങുന്നവനായി ഒക്കെ മാറ്റിയിരിക്കുന്നു. കോടിക്കണക്കിന് ജനങ്ങൾ ജീവിതമാർഗ്ഗം ഭരണകൂടത്തിന്റെ ഔദാര്യത്തിൽ കണ്ടെത്തുന്നു.

സ്വതന്ത്ര സംസ്ഥാനങ്ങളെ നശിപ്പിച്ച് ദേശീയത സൃഷ്ട്ടിച്ചത് ഹിറ്റ്ലറിന്റെ വളർച്ചക്ക് സഹായകരമായി . ഇറ്റലി ഒറ്റപ്പെട്ട സംസ്ഥാനങ്ങളുടെ സംഘാതമായിരുന്നെങ്കിൽ, മുസ്സോളിനി ഉണ്ടാകുമായിരുന്നില്ല. കേന്ദ്രീകൃത ഭരണകൂടം സാർ ച്രവർത്തിമാർ സൃഷ്ട്ടിച്ചിരുന്നത് ലെനിൻന്റെ യാത്രക്ലേശം കുറച്ചു. ഭരണം കൈയാളുന്നവൻ ചരിത്രത്തിൽ ഒരിടത്തും സേവനം മുന്നിൽ കണ്ടില്ല. അധികാരം കൈയ്യടക്കുക എന്നതായിരുന്നു ലക്ഷ്യം. എപ്പോഴും. പരിമിതമായ അധികാരമുള്ള കേന്ദ്രഭരണകൂടമാണ് അഭികാമ്യം. ഭൂരിപക്ഷ ജനാധിപത്യക്രമം സ്വാതന്ത്ര്യം ഉറപ്പാക്കുന്നില്ല. ഭരണകൂടത്തിന്റെ പ്രചരണ തന്ത്രങ്ങളിൽപ്പെട്ട് ജനങ്ങൾ അടിമത്തം തെരഞ്ഞെടുക്കുന്നതിനും കാരണമാവും.

യുദ്ധം,യുദ്ധമുണ്ടായേക്കുമെന്നുള്ള ഭീതി, മറ്റ് എന്തെങ്കിലും തരത്തിലുള്ള അടിയന്തരാവസ്ഥ എല്ലാം കൂടുതൽ കർശനമായ നിയമ നിർമ്മാണത്തിനു ഭരണകൂടത്തിന് അനുമതി നൽകുന്നു. എന്നാൽ ശാന്തമായ സാഹചര്യം പിന്നീട് വന്നു ചേരുമ്പോൾ നിയമത്തിൽ അയവു വരുത്തുന്നില്ല. ആദായ നികുതിയിൽ കുറവും വരുത്തുന്നില്ല. അടുത്ത ന്യായീകരണം ഒത്തു കിട്ടുമ്പോൾ നിയമം പിന്നെയും കർക്കശമാക്കുകയും ആദായനികുതി പിന്നെയും വർദ്ധിപ്പിക്കുകയും ചെയ്യും.

ഭൂരിപക്ഷ ജനാധിപത്യക്രമം വോട്ട് ബാങ്കുകളുടെ പിന്നാലെ പോകുന്നതിന് രാഷ്ട്രീയക്കാരെ നിർബന്ധിതരാക്കുന്നു. ഭരണത്തിലേറിയാൽ അത്തരം ശക്തികൾക്ക് സഹായം ചെയ്യുക എന്നത് അവരുടെ ബാധ്യതയാവുന്നു. രാഷ്ട്രീയക്കാർക്ക് രണ്ടു ലക്ഷ്യങ്ങൾ മാത്രമെ ഉള്ളൂ. ആദ്യത്തേത് തെരഞ്ഞെടുക്കപ്പെടുക എന്നതും രണ്ടാമത്തേത് വീണ്ടും തെരഞ്ഞെടുക്കപ്പെടുക എന്നതും.

സംസ്ഥാനത്തെ രാഷ്ട്രീയക്കാരെ വിലക്കെടുക്കുന്നതുവഴി സംസ്ഥാന ഭരണകൂടത്തിനു മേൽ കേന്ദ്രഭരണകൂടം എന്തുമാത്രം സമ്മർദ്ദം ചെലത്തുന്നുണ്ടെന്ന് അറിയുന്നതിന് മാർഗ്ഗമില്ല. അധികം മനുഷ്യരും ദൂരവ്യാപകമായ പ്രത്യാഘാതങ്ങളെക്കുറിച്ച് ചിന്തിക്കുന്നില്ല . ആർക്കാണ് സ്വാതന്ത്ര്യത്തിന്റെ ആവശ്യം. മനുഷ്യർ പൊതുവെ സുരക്ഷക്ക് പ്രാമുഖ്യം നൽകുന്നു . പരിചയിച്ചു കഴിയുമ്പോൾ സ്വാതന്ത്ര്യത്തെക്കുറിച്ചുള്ള ഓർമ്മകൾ തന്നെ മാഞ്ഞുപോവും ശക്തമായ നേതൃത്വം ഉരുത്തിരിഞ്ഞു വരുന്നതുവരെ.

ഡച്ച് നാഷണൽ ബാങ്ക് പറയുന്നത് യൂറോപ്യൻ സെട്രൽ ബാങ്കിന്റെ എക്സിക്യൂട്ടിവ് ബോർഡും 13 യൂറോ രാജ്യങ്ങളിലെ സെൻട്രൽ ബാങ്ക് ഗവർണർസും ചേർന്നിട്ടാണ് പ്രധാനപ്പെട്ട സാമ്പത്തിക നയങ്ങൾ തീരുമാനിക്കുന്നത് എന്നാണ്. രണ്ട് ശതമാനത്തിൽ അധികമാവാത്ത നാണയപ്പെരുപ്പം അനുവദനീയമാണ് എന്നും. നാണയചുരുക്കത്തിന്റെ പ്രത്യാഘാതങ്ങളെ നേരിടുന്നതിനേക്കാളും ക്ഷമതയോടെ നാണയപ്പെരുപ്പത്തിന്റെ പ്രത്യാഘാതങ്ങളെ നേരിടാനാവും എന്നതുകൊണ്ട്. നേരിട്ട് നിയന്ത്രിക്കാനാവില്ലെങ്കിലും വില നിലവാരത്തെ നിയന്ത്രിക്കുന്നതിന് രണ്ട് മാർഗ്ഗങ്ങൾ അവലംബിക്കുന്നു.

1. പലിശ നിരക്കു വർദ്ധിപ്പിക്കുക.
2. പലിശ നിരക്ക് കുറയ്ക്കുക

ആദ്യത്തെ മാർഗ്ഗം വിലനിലവാരത്തെ കുറയ്ക്കുകയോ വർദ്ധിക്കുന്നതിൽ നിന്നം തടയുകയോ ചെയ്യും വായ്പ ചെലവേറിയതാവുമ്പോൾ കടം വാങ്ങുന്ന തോത് കുറയും ജനങ്ങളുടെ പക്കൽ ചെലവാക്കുന്നതിന് അധികം പണം ഉണ്ടാവില്ല. സാമ്പത്തിക മാന്ദ്യം സംഭവിക്കും. വിലനിലവാരം താഴും. അനേകം മാസങ്ങൾ ഒരു പക്ഷേ വേണ്ടി വന്നേക്കാം.

രണ്ടാമത്തെ മാർഗ്ഗം നേരെ വീപരീത ഫലങ്ങൾ സൃഷ്ടിക്കും. നാണയപ്പെരുപ്പത്തിന് കാരണം എന്താണ്. ഭരണകൂടം കറൻസിയുമായി ബന്ധപ്പെട്ട നയങ്ങൾ തീരുമാനിക്കുന്നതു കാരണം ഭരണകൂടം നാണയപ്പെരുപ്പത്തിന് വഴിയൊരുക്കുന്നു. നാണയപ്പെരുപ്പത്തിനു പകരം നാണയത്തിന്റെ മൂല്ല്യശോഷണം എന്നു പറയുന്നതാണ് ഉചിതം. വേതനത്തിന്റയും വിലയുടെയും ഉയർന്ന പരിധി തീരുമാനിക്കുന്നതുവഴി ഭരണകൂടം സ്വീകരിക്കുന്ന നയങ്ങളൊന്നും ഫലപ്രദമല്ല. അത് ദൗർലഭ്യം സൃഷ്ടിക്കും. പണം അധികമായി ലഭ്യമാകുന്നതാണ് പ്രധാനകാരണം.

Y2K പ്രതിഭാസത്തിനുശേഷം സമ്പദ് വ്യവസ്ഥയെ ത്വരിതപ്പെടുത്തുന്നതിനു വേണ്ടി 2003 ൽ പലിശ നിരക്ക് ഒരു ശതമാനമായിക്കുറച്ചു. കെട്ടിട നിർമ്മാണം ഊർജിതപ്പെട്ടു, ഊഹക്കച്ചവടം അധികമായി കാലതാമസമില്ലാതെ മറിച്ചുവിൽക്കുന്നതു വഴി വാർഷികലാഭം 20 ശതമാനം വരെയായി. പലിശ നിരക്ക് വർദ്ധിപ്പിച്ചപ്പോൾ നേരേ വിപരീത പ്രക്രിയകൾ സംഭവിച്ചു.

സാമ്പത്തിക നയങ്ങളുടെ പ്രത്യാഘാതം വിലയിരുത്തുന്നതിന് ധനതത്വശാസ്ത്രജ്ഞൻമാർ Retail Price Index അല്ലെങ്കിൽ Cosumer Price Index CPI ഉപയോഗിക്കുന്നു. തെരഞ്ഞെടുത്ത ഉപഭോഗവസ്തുക്കളുടേയും സേവനങ്ങളുടെയും Weighted Average Price ആണ് CPI യുടെ വിലയിരുത്തലിന് ഉപയോഗിക്കുന്നത്. ഊർജം ഭക്ഷണവസ്തുക്കൾ ഇവയെ ഒഴിവാക്കി CPI കണക്കാക്കുമ്പോൾ അത് Core CPI എന്ന് അറിയപ്പെടുന്നു. ലഭ്യതയിലുണ്ടാവുന്ന ഏറ്റക്കുറച്ചിലുകളനുസരിച്ച് വിലയിലുണ്ടാവുന്ന താത്ക്കാലികവും എന്നാൽ ഏറിയ അളവിലുള്ളതുമായ വ്യതിയാനങ്ങളെ ഒഴിവാക്കുകയാണ് ലക്ഷ്യം. അഞ്ച് വിവിധങ്ങളായ മാനദണ്ഡങ്ങൾ ഉപയോഗിക്കപ്പെടുന്നു. അതിനെ പൊതുവിൽ "CPI ex" എന്ന് വിളിക്കുന്നു. ലഭ്യതയിൽ മാറ്റമുണ്ടാവാൻ പ്രധാനമായും കൊടുങ്കാറ്റ് , വരൾച്ച , ഉപരോധങ്ങൾ , OPEC ന്റെ നയങ്ങൾ, ഭീകരവാദം ഒക്കെ കാരണമാവാം.

അമേരിക്കയിൽ കഴിഞ്ഞ പത്തുവർഷത്തിനിടെ "CPI ex" ഒരു ശതമാനത്തിനും 3 ശതമാനത്തിനും ഇടയിലായിരുന്നു. "CPI ex" ഏകദേശം വലിയ വ്യതിയാനങ്ങൾ രേഖപ്പെടുത്താതിരുന്നപ്പോൾ "CPI" വളരെ അധികം വ്യതിയാനം രേഖപ്പെടുത്തി. നാണയപ്പെരുപ്പം എല്ലാപേരേയും ബാധിക്കുന്നു, പ്രത്യേകിച്ചും മുതിർന്നവരെ. സേവനമേഖലയിൽ വിലക്കയറ്റം അധികമാണ്. പ്രായമായവർ പ്രത്യേകിച്ചും സേവനമേഖലയുടെ ഉപഭോക്താക്കളാണ്. പ്രത്യേകിച്ചും

ആരോഗ്യമേഖലയുമായി ബന്ധപ്പെട്ടവയുടെ. വിലക്കയറ്റവും വേതനവർദ്ധനവും നാണയപെരുപ്പത്തിന്റെ പ്രത്യാഘാതങ്ങളാണ്. ശരിയായ നിർവ്വചനം ഉപയോഗിച്ചാൽ അടി സ്ഥാന കാരണങ്ങൾ വ്യക്തമാവും. നാണയപ്പെരുപ്പം എന്നത് നാണയത്തിന്റെ വിലയിൽ സംഭവിക്കുന്ന തകർച്ചയാണ്. അത് വർദ്ധനവായി അനുഭവപ്പെടും. വില വർദ്ധവിനു കാരണം ഒന്നുകിൽ നാണയത്തിന്റെ മൂല്ല്യത്തിലുള്ള യഥാർത്ഥ തകർച്ചയോ അല്ലെങ്കിൽ മൂല്ല്യം തകരും എന്ന വിലയിരുത്തലോ ആണ്. നിക്സൻ വില നിലവാരത്തിന് പരിധി നിശ്ചയിച്ചു. കാർട്ടർ റേഷനിംഗ് ഏർപ്പെടുത്തി. ഫോർഡ് നാണയപ്പെരുപ്പത്തെ ചാട്ടവാറിന് അടിക്കുക (WIN)Whip Inflation Now എന്ന് ഉദ്ഘോഷിച്ചു ഇതൊന്നും ഫലവത്തായില്ല. കാരണം നാണയപ്പെരുപ്പത്തിന്റെ യഥാർത്ഥകാരണങ്ങൾ അവരൊന്നും പിഗണിച്ചിരുന്നില്ല.

പനിയെ പ്രതിരോധിക്കുന്നതിന് ഊഷ്മമാപിനി തണുത്തവെള്ളത്തിൽ മുക്കുന്നതുപോലെയോ (WIN) ന്റെ വക്താക്കൾ ഊഷ്മമാപിനിയിലെ രസത്തിന്റെ അളവ് താഴോട്ട് പോകുക എന്ന് വിളിച്ച് കൂവുന്നതു പോലെയോ ആണ്.

നാണയപ്പെരുപ്പത്തിനു കാരണം ആർത്തിപിടിച്ച വ്യവസായികളോ അമിതമായി കൂലി ചോദിക്കുന്ന സംഘടനകളോ അല്ല . മറിച്ച് ഭരണകൂടത്തിന്റെ തെറ്റായ നയങ്ങളാണ്. മറ്റു വസ്തുക്കളുടേതെന്നപോലെ കറൻസിയുടേയും വില, ആവശ്യകതയും ലഭ്യതയും (Demand and Supply) അനുസരിച്ചാണ്. രണ്ടും തുല്യമായിരുന്നാൽ Equibrium Price . ഏതിനെങ്കിലും അല്ലെങ്കിൽ രണ്ടിനും കുറേയേറെ സ്ഥിരമായ മാറ്റം സംഭവിക്കുയാണെങ്കിൽ പുതിയ Equibrium Price നിലവിൽ വരും. പലിശ നിരക്ക് അതിന്റെ ചെലവും. രാഷ്ട്രീയ സാഹചര്യങ്ങളും പങ്കുവഹിക്കും. കറൻസിയുടെ ആവശ്യകത എന്തെങ്കിലും കാരണത്താൽ കുറഞ്ഞാൽ വില നിലവാരം കുറയും. ഭരണകൂടത്തിന്റെ അമിത ചെലവുകൾ നികുതി വർദ്ധിപ്പിക്കുന്നതിനും അമിതമായി കടം വാങ്ങുന്നതിനും കാരണമാവും . ഇത് രണ്ടും സമ്പദ്വ്യവസ്ഥയെ സാരമായി ദോഷമായി ബാധിക്കും. അമേരിക്കൻ ഭരണഘടന ഭരണകൂടത്തിന് കറൻസിയുടെ നിർമ്മാണത്തിനും അതിന്റെ വില നിശ്ചയിക്കുന്നതിനും വിദേശകറൻസിയുടെ വില നിശ്ചയിക്കുന്നതിനും അധികാരം നൽകുന്നു. ഭരണകൂടം അത് നിർവ്വഹിക്കുന്നത് ഫെഡറൽ റിസർവ് വഴിയും

നാണയപ്പെരുപ്പം നിയന്ത്രിക്കുന്നതിന് അവശ്യമായി ചെയ്യേണ്ടത് ഭരണകൂടത്തിന്റെ ചെലവുകൾ ഗണ്യമായി കുറക്കുകയും സുശക്തമായ സാമ്പത്തിക നയങ്ങൾ ഏർപ്പെടുത്തുകയും ചെയ്യുക എന്നതാണ്. ഭരണകൂടം മനപൂർവ്വം CPI കുറച്ചു കാണിക്കുന്നു. സമ്പദ്വ്യവസ്ഥ വാസ്തവത്തിലുള്ളതിനേക്കാളും ശക്തമാണെന്ന് സ്ഥാപിക്കുന്നതിനുവേണ്ടി . ഭരണകൂടത്തിന്റെ ചെലവുകൾ വെളിപ്പെടുത്തുന്നില്ല. CPI 2 ശതമാനം മുതൽ 3 ശതമാനം വരെ സൂചിപ്പിക്കുമ്പോൾ ജനങ്ങളുടെ ചെലവുകൾ എപ്രകാരമാണ് ഇത്രയും അധികം വർദ്ധിക്കുന്നത്. ഒരു കുടുംബം നേരിടുന്ന വില വർദ്ധനവിന്റെ പ്രതിഫലനം ഒരിക്കലും CPI നൽകുന്നില്ല. സി.പി.ഐ യുടെ കണക്കുകൂട്ടലിൽ ഭരണകൂടം തിരിമറി നടത്തുന്നു. സി.

പി.ഐ കുറഞ്ഞ അളവ് പ്രതിഫലിപ്പിക്കുന്നതിന് കാരണം സർക്കാർ അറിവി ല്ലാത്ത ജനതയെ കബളിപ്പിക്കുന്നതിനുവേണ്ടി തെറ്റായ വിവരം നൽകുന്നതു കൊണ്ടാണ്. പുതിയ സാങ്കേതിക വിദ്യയിൽ നിക്ഷേപം നടത്തുന്നില്ല എങ്കിൽ ഉത്പാദനവും ഉത്പാദനക്ഷമതയും കറയുന്നതു കാരണം ഭാവിയിൽ നാണയ പ്പെരുപ്പം അധികമാവും . ഉത്പാദനവും ഉത്പാദനക്ഷമതയും അധികമായാൽ നാണയപ്പെരുപ്പം കുറയും.

മുട്ടയുടെ വില 30 ശതമാനം വർദ്ധിക്കുന്നു പാലിന്റേത് 16 ശതമാനം . ഔദ്യോഗിക വില വർദ്ധനവ് സി.പി.ഐ 3 ശതമാനം മാത്രം. ധനതത്വശാസ്ത്ര ജ്ഞന്മാർ സാധാരണ ജനങ്ങളെ ബാധിക്കുന്ന വസ്തുക്കളുടെ വില കണക്കിലെ ടുക്കുന്നില്ല എന്നാണോ. യഥാർത്ഥ ലോകവും ഔദ്യോഗ്യക ലോകവും തമ്മിൽ ബന്ധമില്ല എന്നാണോ. ഊർജവും ഭക്ഷണവസ്തുക്കളും ഒഴിവാക്കി നാണയപ്പെ രുപ്പം 3 ശതമാനം എന്ന് വാദിക്കുന്നവർ core CPI അഥവാ CPI ex നെക്കു റിച്ചാണ് പറയുന്നത് . വിലയുടെ ശരാശരി അല്ല കണക്കാക്കപ്പെടുന്നത്. മറിച്ച് Weighted Average ആണ്. അടിസ്ഥാനം ശരാശരി (Average) കുടുംബത്തിന്റെ ബഡ്ജറ്റിൽ ഒരു പ്രത്യേക വസ്തുവിന്റെ ആപേക്ഷികമായ പ്രാധാന്യവും. സാങ്കേതിക വിദ്യയിൽ വരുന്ന അല്ലെങ്കിൽ മറ്റെന്തിങ്കിലും രീതിയിൽ ഗുണനില വാരത്തിൽ വരുന്ന ഉന്നമനം വിലയിൽ വന്ന കുറവായി കണക്കാക്കും. ഉദാ.ക മ്പ്യൂട്ടറിന്റെ സ്പീടും മെമ്മറിയും. ന്യായീകരണം വില കുടുമ്പോൾ ജനങ്ങൾ അതിന്റെ ഉപയോഗം കുറയ്ക്കും . ധനതത്വശാസ്ത്രജ്ഞന്മാരുടെ സാധാരണ തന്ത്രവിദ്യ . നാണയപ്പെരുപ്പം സ്ഥിരമാണ്.

സ്ഥിരമായ നാണയപ്പെരുപ്പത്തിന് വ്യത്യസ്തമായ കാരണമുണ്ട്. വിലക്കയറ്റമു ണ്ടാക്കുന്ന നാണയപ്പെരുപ്പം എല്ലാ ഇടപാടുകളെയും ബാധിക്കുന്ന , വിലയി ലുള്ള വാസ്തവമായ ഏറ്റത്തെ സൂചിപ്പിക്കുന്നു. സി.പി.ഐ കുറേക്കൂടി സുഖ പ്രദമായ അക്കങ്ങൾ നിരത്തുന്നു. അധികം വിലവർദ്ധനവു വരുന്ന വസ്തു ക്കൾ മാറ്റി പകരം വിലക്കുറവുള്ള വസ്തുക്കൾ ഉപയോഗിക്കുന്നു . Dutch Central Bureau for Statistics 1998 ലെതിനെ അപേക്ഷിച്ച് 2003 ൽ കമ്പ്യൂട്ടറിന്റെ വില 64 ശതമാനം കുറവുവന്നു എന്ന് രേഖപ്പെടുത്തുന്നു. സി.പി.ഐ അതിന് അനുസൃതമായി കുറയും. ചെലവിനെ അടിസ്ഥാനമാക്കിയുള്ള Cost Push സിദ്ധാന്തം പറയുന്നത് വിലക്കയറ്റത്തിന് കാരണം അധികരിക്കുന്ന ചെലവാണ് എന്നാണ്. ഉദാ. അധികം വേതനം. ആവശ്യകതയെ അടിസ്ഥാനമാക്കുന്ന Demand Pull സിദ്ധാന്തം പറയുന്നത് വിലക്കയറ്റത്തിനുകാരണം ആവശ്യകത യുടെ അധികരണം എന്നാണ്. ഉദാ. കയറ്റുമതി

വിലക്കയറ്റത്തെക്കുറിച്ചുള്ള ആകാംഷയും യഥാർത്ഥമായ വിലക്കയറ്റത്തിനു കാരണമാവുന്നു. പല ഉത്പന്നങ്ങളുടെയും വിലനിശ്ചയിക്കുന്നത് 6 മാസത്തെ കാലാവധിക്കായിട്ടാണ് പ്രതീക്ഷിക്കപ്പെടുന്ന വിലക്കയറ്റംകൂടി പരിഗണിച്ച് വില നിശ്ചയിക്കുന്നതാനാൽ ഉടനെ വിലക്കയറ്റമുണ്ടാവുന്നു. ബാങ്കുകളുടെ

കാര്യവും സമാനമാണ്. പ്രതീക്ഷിക്കപ്പെടുന്ന നാണയപ്പെരുപ്പത്തിനും കൂടി പരിഗണന നൽകി പലിശനിരക്കു നിശ്ചയിക്കുന്നതിനാൽ ഉടനെ അത് വിലക്കയറ്റത്തിന് കാരണമാവുന്നു . കറൻസിയുടെ ലഭ്യതയിൽ വ്യത്യാസമില്ലാതിരുന്നാൽ മുകളിൽ പറഞ്ഞ സിദ്ധാന്തങ്ങൾ മാത്രമാണ് കാരണമെങ്കിൽ ചില വസ്തുക്കളുടെ വില കൂടുകയും മറ്റു ചിലതിന്റെ വില കുറയുകയും ചെയ്യും. പ്രയോഗത്തിൽ കാണുന്നത് ചില വസ്തുക്കളുടെ വില അമിതമായി കൂടുന്നതാണ്. ഏതെങ്കിലും വസ്തുക്കളുടെ വില കുറയുന്നത് സാധാരണമല്ല(ഇലക്ട്രോണിക് സാധനങ്ങളുടെ വില അപവാദമാണ്). ഇതിന് കാരണം ലഭ്യമായ കറൻസിയുടെ അധികരണമാണ്. അത് പ്രതിഫലിക്കുന്നത് ശേഖരിക്കപ്പെടേണ്ട വായ്പ എന്ന നിലയിലും. അത് ക്രയവിക്രയങ്ങളിൽ വില വർദ്ധനവിനു കാരണമാവുന്നു. കൂടുതൽ ധനം ലഭ്യമാവുമ്പോൾ ഓരോ ഇടപാടിലും വില വർദ്ധനവ് ഉണ്ടായിക്കൊണ്ടിരിക്കും. ലഭ്യമായിരിക്കുന്ന വസതുക്കളുടെ അളവ് വർദ്ധിക്കാതിരുന്നാൽ പ്രത്യേകിച്ചും. ആവശ്യകത കൂടുതലായിരിക്കുമ്പോൾ കൂടുതായി ലഭ്യമാവുന്ന കറൻസി വിലവർദ്ധനവുണ്ടാക്കും. ലഭ്യമാവുന്ന കറൻസിയുടെ അളവിലുണ്ടാവുന്ന വർദ്ധനവാണ് സ്ഥിരമായ സമസ്തമേഖലയെയും ബാധിക്കുന്ന വിലവർദ്ധനവിന് കാരണം.

വർഷങ്ങളോളം തലമുറകളോളം ഇത് നീണ്ടു നിൽക്കും. നാണയപ്പെരുപ്പത്തിന് ഏറ്റവും കാരണമാവുന്നത്  നാണയത്തിന്റെ പെരുപ്പം തന്നെയാണ്. ഉത്പാദനം അതിന് അനുസരിച്ച് വർദ്ധിച്ചുകൊണ്ടിരുന്നാൽ വിലവർദ്ധനവ് അധികമാവില്ല, സെൻട്രൽ ബാങ്കുകളുടെ പ്രഖ്യാപിത നയമാണ് നാണയപ്പെരുപ്പം. “Inflation is a Componet of Our Banking System. ബാങ്കുകൾ തമ്മിലുള്ള മത്സരം അധികം വായ്പ അനുവദിക്കുന്നതിന് പ്രേരകമാവുന്നു. നാണയപ്പെരുപ്പം കൂട്ടുകയോ കുറക്കുകയോ ചെയ്യുന്നതിന് വായ്പ നൽകുന്നത് കൂട്ടുകയോ, കുറക്കുകയോ ചെയ്താൽ മതിയാവും. വ്യവസ്ഥക്ക് നാണയപ്പെരുപ്പം ഉൾക്കൊളാനാവാതെ വരുമ്പോൾ വ്യവസ്ഥിതി തകരുന്നു.( Bubbles Burst ) നാണയപ്പെരുപ്പം സൃഷ്ടിക്കാൻ കഴിവുള്ള സെൻട്രൽ ബാങ്കുകൾക്ക് നമ്മളെ കൂടുതൽ സമ്പാദിക്കുന്നതിന് , കൂടുതൽ ഉപഭോഗം നടത്തുന്നതിന് , എപ്പോഴും അധികമായി അധ്വാനിക്കുന്നതിന് എല്ലാം പ്രേരിപ്പിക്കുന്നതിന് സാധിക്കും. നാണയപ്പെരുപ്പം ജനങ്ങളെ അധികമായി അധ്വാനിക്കുന്നതിനും വില കുറഞ്ഞു കൊണ്ടിരിക്കുന്ന കറൻസിയുടെ ഒരു ചെറിയ ഭാഗം കൂടി നേടുന്നതു വഴി വിലകുറഞ്ഞുകൊണ്ടിരിക്കുന്ന സമ്പാദ്യത്തിന്റെ നിലവാരം കുറച്ചെങ്കിലും ഉയർത്തുന്നതിനും പ്രേരിപ്പിക്കും. നാണയപ്പെരുപ്പം ധനം ചെലവഴിക്കുന്നതിനും അല്ലെങ്കിൽ ബാങ്കിൽ നിക്ഷേപിച്ച് അതിനുമേൽ പലിശനേടുന്നതിനും നിർബന്ധിക്കും. ബാങ്കുകൾക്ക് അതു കാരണം കൂടുതൽ ധനം വിനിയോഗിക്കുന്നതിന് ലഭ്യമാവുന്നു. പലിശ കൂടുതലാവുമ്പോൾ ജനം അധികമായി സമ്പാദിക്കും. പലിശ നിരക്ക് കുറയുകയാണെങ്കിൽ കൂടുതലായി ചെലവഴിക്കാനും കടം വാങ്ങി നിക്ഷേപിക്കുന്നതിനും കാരണമാവും. നമുക്ക് എപ്പോഴെങ്കിലും താത്പര്യമുണ്ടാവുന്ന പ്രവർത്തി , എപ്പോഴും , സെൻട്രൽ ബാങ്കുകൾ നമ്മളേക്കൊണ്ട് എന്തുചെയ്യിക്കണം എന്നു തീരുമാനിക്കുന്നതിന് അനുസരിച്ചാണ്.

വായ്പകൾക്ക് പ്രകടമല്ലാത്ത ഒരു വശം നിലവിലുണ്ട്. വായ്പ എടുക്കുന്നയാൾ അത് ചെലവാക്കുമ്പോൾ അത് കിട്ടുന്നയാൾ അത് ബാങ്കിൽ നിക്ഷേപിക്കുന്നു. അത് പണം സൃഷ്ടിക്കുന്നതിന് തുല്ല്യമാണ്. ആ ബാങ്കിനെ വായ്പ നൽകുന്നതിന് അത് പ്രാപ്തമാക്കുന്നു.
എല്ലാവർക്കും വായ്പകിട്ടില്ല. ബാങ്കുകൾ ഈടിന്റെ അടിസ്ഥാനത്തിലാണ് വായ്പ നൽകുന്നത്. ഈട് നൽകാൻ കഴിവുള്ളവന് വായ്പ എടുത്ത് വ്യവസായം നടത്തുന്നതിന് സാധിക്കും. കൂടുതൽ സമ്പാദിക്കുന്നതിനും. വളരെ വലിയ പ്രസ്ഥാനങ്ങൾക്ക് പലിശയിൽ ഇളവ് ലഭിക്കും. ഈട് നൽകണം എന്നുള്ള വ്യവസ്ഥ ധനികനും ദരിദ്രനും തമ്മിലുള്ള അന്തരം വർദ്ധിപ്പിക്കും.

Legal Tender എന്നതുകൊണ്ട് ഇടപാട് നടത്തുന്നവർ കർശനമായും അംഗീകരിക്കേണ്ടതാണെന്ന് അർത്ഥമില്ല. ഏതെങ്കിലും രീതിയിൽ കടപ്പെട്ടവൻ അതു നൽകിയാൽ കടം കൊടുത്തവന് നിരസിക്കാൻ അനുവദിക്കുന്നില്ല എന്നതാണ് ഉദ്ദ്യേശിക്കപ്പെട്ടിരിക്കുന്നത്.

ശൂന്യതയിൽ നിന്നും പണം സൃഷ്ടിക്കുന്നതും അതിന് പലിശ ഈടാക്കുന്നതും അതീവം ലാഭകരമാണ്. അതുതന്നെയാണ് നാണയപ്പെരുപ്പത്തിന് കാരണം. ബാങ്കുകൾക്ക് ഇത് ഗുണപ്രദമാണ്. ഒരുതലമുറയുടെ സമ്പാദ്യത്തെ തന്നെ തുടച്ചു മാറ്റുന്നതു കാരണം അവർക്ക് അടുത്ത തലമുറയെ സഹായിക്കുന്നതിന് കഴിയുന്നില്ല . അടുത്ത തലമുറയും വീണ്ടും ബാങ്കുകളിൽ നിന്ന് വായ്പ എടുക്കുന്നതിന് നിർബന്ധിതരാവുന്നു . അദ്ധ്വാനത്തിന്റെ ഏറിയപങ്കും പലിശ കൊടുത്തുതീർക്കുന്നതിനു വേണ്ടി വിനിയോഗിക്കുന്നു.

‘‘ഇത് ഭയാനകമാണ് . നമ്മൾ പൂർണ്ണമായും ബാങ്കുളെ ആശ്രയിച്ചു ജീവിക്കുന്നു . നമ്മുടെ കൈവശമുള്ള പണം ആരെങ്കിലും കടം വാങ്ങിയെങ്കിലേ നിലനിൽപ്പുള്ളൂ. ബാങ്കുൾ അധികമായി കൃത്രിമമായ പണം സൃഷ്ടിച്ചാൽ നമ്മൾ അഭിവൃത്തി പ്രാപിക്കും അല്ലെങ്കിൽ തകരും. നമുക്ക് സ്ഥായിയായ ധന സംവിധാനമില്ല. ഒട്ടും തന്നെ . നമ്മുടെ അതീവം പരിതാപകരമായ അവസ്ഥയെക്കുറിച്ച് പൂർണ്ണമായ ചിത്രം മനസ്സിലാക്കുമ്പോൾ അത് തികച്ചും ദുഖപൂർണ്ണമാണ്. ബുദ്ധിയുള്ളവർ തീർച്ചയായും അന്വേഷിക്കേണ്ടതും പ്രതികരിക്കേണ്ടതുമായ വിഷയമാണ്. പരക്കെ ബോധ്യമുണ്ടായില്ല എങ്കിൽ പോരായമകൾ പരിഹരിച്ചില്ല ഏങ്കിൽ നമ്മുടെ രാഷ്ട്രം തകരുകതന്നെചെയ്യും’’. ( റോബർട്ട്. എച്ച് . ഹെംഫിൽ. ക്രെഡിറ്റ് മാനേജർ, ഫെഡറൽ റിസർവ് ബാങ്ക്, അറ്റ്ലാന്റ , ജോർജിയ. )

‘‘എന്താണ് ഡോളർ . അത് നമ്മൾ അവിടെ എറിഞ്ഞു കളയുന്ന കൃത്രിമമായ വസ്തു. നിങ്ങൾ ചെയ്യുന്നത് നിങ്ങൾ ജനങ്ങളെ വഞ്ചിക്കുകയാണ് എന്നതാണ്’’ ഡെന്നീസ് കർനോവ്സ്കി . ചീഫ് എകണോമിക് അഡ്വൈസർ ഫെഡറൽ റിസർവ് ബാങ്ക് , സെയ്ന്റ് ലൂയി.

"അധ്വാനിക്കുന്ന ജന വിഭാഗങ്ങളെ വഞ്ചിക്കുന്നതിന് കണ്ടു പിടിച്ച മാർഗ്ഗങ്ങ ളിൽ ഏറ്റവും ഫലവത്താണ് കടലാസു കറൻസി" ഡാനിയൽ വെബ്സ്റ്റർ.

കാരൾ ഖ്വഗ്ലി, ജോർജ്റ്റൗൺ യൂണിവേഴ്സിറ്റി പ്രഫസർ 1966 ലെ അദ്ദേഹ ത്തിന്റെ പുസ്തകം "ട്രാജഡി ആന്റ് ഹോപ് എന്ന പുസ്തകത്തിൽ ( Tragedy and Hope: A History of the World in Our Time ) പറയുന്നു.

"ധന മുതലാളിത്തം നടപ്പിലാക്കുന്നത് ദൂരവ്യാപകമായ പ്രത്യാഘാതങ്ങൾ ഉള വാക്കുന്ന പദ്ധതികളാണ് ലോകമൊട്ടാകെയുള്ള രാഷ്ട്രീയ സാമ്പത്തിക നിയമ ങ്ങൾ കൈയടക്കുന്നതിനു വേണ്ടി സർക്കാരിൽ നിന്നും രാഷ്ട്രങ്ങളിൽ നിന്നും ചക്രവർത്തിമാരിൽ നിന്നും പണം നിർമ്മിക്കുന്നതിനുള്ള അധികാരം നേടിയെ ടുത്തു എന്നതാണ് അവരുടെ രഹസ്യം. രഹസ്യ ധാരണകളുടെ അടിസ്ഥാന ത്തിൽ. ലോകത്തിലെ സെൻട്രൽ ബാങ്കുകളെല്ലാം ജന്മിത്വ വ്യവസ്ഥിതിയിലെന്ന പൊലെ നിയന്ത്രിക്കപ്പെടുക എന്നതാണ്. Bank of International Settlements അത് സ്വിറ്റ്സർലൻഡിൽ, അതാണ് വ്യവസ്ഥിതിയുടെ തലസ്ഥാനം നിയന്ത്രിക്കു ന്നത് . ലോകത്തിലെ സെൻട്രൽ ബാങ്കുളെല്ലാം, അതൊക്കെയും സ്വകാര്യ മേഖ ലയിൽ . ഓരോ സെൻട്രൽ ബാങ്കും അതാത് രാജ്യത്തിന്റെ ഭരണകൂടത്തെ നിയ ന്ത്രിക്കുന്നു. രാജ്യത്തിന് കൊടുക്കുന്ന വായ്പയുടെ പേരിൽ , വിദേശ നാണ്യ ത്തിന്റെ വിനിമയ നിരക്കിന്റെ പേരിൽ , രാജ്യത്തെ സാമ്പത്തിക ക്രയവിക്ര യത്തെ നിയന്ത്രിക്കുന്നതിനുള്ള കഴിവിന്റെ പേരിൽ , വഴങ്ങുന്ന രാഷ്ട്രീയ ക്കാർക്ക് നൽകുന്ന സാമ്പത്തിക നേട്ടങ്ങളുടെ പേരിൽ ഒക്കെ".

സമ്പദ്വ്യവസ്ഥ ഒരു വർഷം 4 ശതമാനം കണ്ട് വളർന്നാൽ 100 വർഷം കഴിയു മ്പോൾ അത് 50 ഇരട്ടിയാവും. കടവും 50 ഇരട്ടിയായാൽ കുറേയൊക്കെ ന്യായീകരിക്കാം. അമേരിക്കൻ കണക്കുകൾ 1910 ൽ കടം 4 ,000 കോടി രൂപ. 1920 ൽ കടം 96, 000 കോടി രൂപ ഫെഡറൽ റിസർവ് നിലവിൽ വന്ന വെറും 7 വർഷം കൊണ്ട് 24 ഇരട്ടി. 1960ൽ കടം 1, 136, 000 കോടി രൂപ. 1997 ൽ കടം 220 ലക്ഷം കോടി രൂപ. 2004 ൽ കടം 600 ലക്ഷം കോടി രൂപ.

ശേഖരിക്കപ്പെടുന്ന നികുതിയുടെ ഭൂരിഭാഗവും പലിശ കൊടുക്കുന്നതിന് ചെല വാക്കുന്നു. യുദ്ധവും ചൂഷണവുമില്ലാതെ നിലനിൽപ്പില്ല എന്നു വരുന്നു. പലിശ , വസ്തുക്കളുടെയും സേവനത്തിന്റെയും നിർമ്മാണ ചെലവിനോടൊപ്പം ചേർക്കേണ്ടതുണ്ട്. അത് വിലയിൽ പ്രതിഫലിക്കുന്നു. എന്നാൽ സമ്പദ് വ്യവ സ്ഥയിൽ അതിനുവേണ്ടുന്ന കറൻസി നിലവിലില്ല. ഒരു വർഷത്തെ മൊത്തം കടം ( ഭരണകൂടവും സ്വാകാര്യമേഖലയും ചേർന്നുള്ള ) 1500 കോടി രൂപ ആയിരുന്നപ്പോൾ രാജ്യത്ത് ആകമാനം ഉണ്ടായിരുന്ന കറൻസി 200 കോടി രൂപ യുടേത് മാത്രമായിരുന്നു. കറൻസിയുടെ ഞെരുക്കത്തിന് ഇത് കാരണമാവുന്നു. കൂടുതൽ കറൻസി പുറപ്പെടുവിക്കുന്നതിന് അത് വഴിയൊരുക്കുന്നു. ലോകത്തി

ലാകമാനം സാമ്പത്തിക വ്യവസ്ഥിതി ബാങ്ക് ഓഫ് ഇംഗ്ലണ്ടിനെ പിൻതുടരുന്നു. അത് സ്വകാര്യമേഖലയിലുള്ള പലിശ അടിസ്ഥാനമാക്കിയ പ്രസ്ഥാനമാണ്.

അത് പണം നിർമ്മിക്കുന്നത് പ്രധാനമായും വായ്പ സമ്പ്രദായത്തെ അടിസ്ഥാന മാക്കിയും. അത് നിലനിൽപുള്ള സംവിധാനമല്ല. കട ബാധ്യതയുടെ അളവ് നിര ന്തരം വളരുന്നില്ല എങ്കിൽ വായ്പ കാലാവധി കഴിയുന്നവ മുറയ്ക്ക് അടച്ചു തീർക്കുന്നതിന് സാധ്യമല്ല. പുതിയ വായ്പ പുതിയ കറൻസി ഉത്പാദിപ്പിക്കുന്നി ല്ല. മറിച്ച് അത് പുതിയ വായ്പ സൃഷ്ടിക്കുന്നു. സാമ്പത്തിക വ്യവസ്ഥിതിയുടെ വളർച്ചയെക്കാൾ അധികമാണ് വായ്പ വ്യവസ്ഥിതിയുടെ വളർച്ച

സാമ്പത്തിക വ്യവസ്ഥിതി ( economy ) ഒരു വർഷം 3 ശതമാനം വളരുകയാ ണെങ്കിൽ കറൻസിയുടെ അളവും 3 ശതമാനം വളരേണ്ടതുണ്ട് നണയച്ചുരുക്കം ( Deflation ) ഇല്ലാതിരിക്കുന്നതിനുവേണ്ടി. എന്നാൽ വായ്പ വ്യവസ്ഥിതിയി ലൂടെ പണത്തിന്റെ അളവ് 6 ശതമാനം വരെ വളരുന്നതിന് അനുവദിക്കപ്പെ ടുന്നു . ഫെഡറൽ റിസർവ് 1913 ൽ നിലവിൽ വന്നതിനുശേഷം 1500 ശതമാന മാണ് നാണയപ്പെരുപ്പം. നമ്മൾ വിശകലനം ചെയ്യുന്നത്  ദീർഘകാല നാണയ പ്പെരുപ്പത്തിനെക്കുറിച്ചാണ്.  സാധാരണയായി ആൾക്കാർ ഹൃസ്വകാല നാണയ പ്പെരുപ്പത്തിന്റെ കാരണങ്ങൾ മാത്രമാണ് വിശകലനം ചെയ്യുന്നത്.

“”നാണയപ്പെരുപ്പത്തിന് കാരണം എന്താണ് “” എന്ന പഠനത്തിൽ പ്രിൻസ്റ്റൺ യൂണിവേർസിറ്റിയിലെ ധനതത്വശാസ്ത്ര വിഭാഗത്തിലെ അസിസ്റ്റന്റ് പ്രഫസർ ലോറൻസ് ബാൾ പറയുന്നു “ധനതത്വശാസ്ത്രജ്ഞന്മാർ പല കാര്യങ്ങളിലും വിയോജിപ്പുള്ളവരാണ്. എന്നാൽ ഏകകണ്ഠേന യോജിക്കുന്നത് യഥാർത്ഥത്തി ലുള്ള ധനവ്യവസ്ഥിതിയുടെ വളർച്ചയോക്കാൾ അധികമായി പണം വ്യവസ്ഥി തിയിൽ ലഭ്യമാകുന്നതാണ് (കറൻസിയായും കടമായും) നാണയപ്പെരുപ്പത്തി നുള്ള കാരണം എന്ന കാര്യത്തിലാണ്” ഇത് നമുക്ക് ഉറപ്പുതരുന്നത് ദീർഘകാല നാണയപ്പെരുപ്പത്തിന് ഒരേ ഒരു കാരണം വ്യവസ്ഥിതിയുടെ യഥാർത്ഥ വളർച്ച യേക്കാൾ അധികമായി പണം ലഭ്യമാകുന്നത് മാത്രമാണ് എന്നാണ്

കമ്മി നികത്തുന്നതിനുവേണ്ടി കടം വാങ്ങുന്നത്  ( Defict Spending ) സ്വത്ത് പിടിച്ചെടുക്കുന്നതിനുള്ള ഗൂഢപദ്ധതിയാണ്.

നാണയപ്പെരുപ്പത്തിന്റെ പ്രത്യാഘാതങ്ങൾ പ്രകടമാവുന്നത് അധികം വൈകിയി ട്ടായിരിക്കും. അപ്പോഴേക്കും അതിനെ തടയാനാവാത്തവിധം അത് വളർന്നിരി ക്കും . 1694 ൽ ബാങ്ക് ഓഫ് ഇംഗ്ലണ്ട് രൂപീകൃതമായപ്പോൾ പണത്തിന്റെ കുത്തൊഴുക്കായിരുന്നു(1913 ൽ അമേരിക്കൻ ഫെഡറൽ റിസർവ് സ്ഥാപിതമാ യിരുന്നപ്പോഴും ഇതു തന്നെയായിരുന്നു. സ്ഥിതി) . വിലനിലവാരം ഇരട്ടിയായി. എന്തു പദ്ധതിക്കും ധാരാളം വായ്പ ലഭ്യമായി. 4 വർഷങ്ങൾക്കുശേഷം സർക്കാർ കടം 875 ലക്ഷം രൂപയിൽ നിന്നും 11, 200 ലക്ഷം രൂപയായി വർദ്ധി ച്ചു. വായ്പ തിരിച്ചടക്കുന്നതിനു വേണ്ടി നികുതി പലതവണ വർദ്ധിപ്പിച്ചു.

റിച്ച് ബോധ്യപ്പെടുത്തുന്നത്, ഇപ്പോൾ അചിന്തനീയമായ കാര്യങ്ങളെക്കുറിച്ച് പിന്നീട് ചിന്തനീയമാക്കുന്നതിനെങ്കിലും ഉപകരിക്കും.''

UNESCO യുടെ നാല് മാസത്തിലൊരിക്കൽ പ്രസിദ്ധീകരിക്കുന്ന Impact of Science on Society, ഗർഭധാരണ വിരുദ്ധ പ്രചരണങ്ങൾ നിരന്തര മായി നടത്തുന്നു. 1968 ലെ ഒരു ലക്കം ഏകദേശം മൊത്തമായും ജനസംഖ്യാ നിയന്ത്രണത്തിനു വേണ്ടി സമർപ്പിക്കപ്പെട്ടിരുന്നു. 1954 മുതൽ UN ഔദ്യോഗിക മായി ജനസംഖ്യാ നിയന്ത്രണപ്രസ്ഥാനത്തിന്റെ നായക സ്ഥാനത്തുണ്ട്. UN ജനസംഖ്യാ കമ്മീഷൻ പറഞ്ഞത് എല്ലാ രാജ്യത്തിനും അതിന്റേതായ ജന സംഖ്യാ നയം ആവ്യമാണ് എന്നാണ്.

1967 ഡിസംബർ 11. മനുഷ്യാവകാശ ദിനം. നാഴികക്കല്ലായ ദിവസം. UN സെക്രട്ടറി ജനറൽ യു. താന്റ്, അമേരിക്കൻ പ്രസിഡണ്ട് ലിണ്ടൻ ബി. ജോൺസൺ . 29 രാഷ്ട്രങ്ങളുടെ തലവന്മാർ പ്രഖ്യാപനം പുറപ്പെടുവിച്ചു. ജന സംഖ്യയെക്കുറിച്ച്. പ്രജനനശേഷി അടിസ്ഥാന മനുഷ്യാവകാശമായി പ്രഖ്യാ പിക്കുന്നു. അതേ വർഷം UNFPA സ്ഥാപിതമായി. അതിന്റെ മേൽനോട്ടം പോൾ ഹോഫ്ഫ്മൻ. CFR.

പ്രഫസർ കസുൻ പറയുന്നത് ആഗോള ജനസംഖ്യാ സംഘാതത്തെ ( Network ) വ്യക്തമായി തുറന്നു കാട്ടുന്നു UNFPA. പോപ്പുലേഷൻ കൗൺസിൽ, പോപ്പുലേഷൻ ആക്ഷൻ കൗൺസിൽ, World Watch, പോപ്പുലേഷൻ ക്രൈസിസ് കമ്മിറ്റി, ഡ്രെയ്പർ ഫണ്ട്, സെന്റർ ഫോർ പോപുലേഷൻ ആക്ടി വിറ്റീസ് എന്നിവയെ അത് സഹായിക്കുന്നു.

1972 ൽ UN Conference on Human Environment ൽ UN സെക്രട്ടറി ജനറൽ കുർട്ട് വാൾഡ് ഹീം പറഞ്ഞത് വർദ്ധിച്ചു കൊണ്ടിരിക്കുന്ന മലിനീകര ണവും ജനസംഖ്യയും പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു.

1974 ൽ ബുക്കാറെസ്റ്റിൽ പോപുലേഷൻ കോൺഫറൻസ് . അമേരി ക്കൻ പ്രവർത്തകരുടെ മേധാവി ജോൺ. ഡി. റോക്കെഫെല്ലർ 3 –ാമൻ പറ ഞ്ഞത് ''സാമ്പത്തിക വികസനത്തിന്റെ എല്ലാ പദ്ധതിയിലും ജനസംഖ്യാ പദ്ധതി വിളക്കിച്ചേർക്കണം . അത് ദേശീയ നേതൃത്വം അംഗീകരിച്ച, പൂർണ്ണമായും പിൻതുണക്കപ്പെടുന്ന, ഏത് ആധുനിക വികസന പദ്ധതിയുടെയും അവിഭാജ്യ ഘടകം'' 1992 ൽ വിലയിരുത്തപ്പെട്ടത് ഇന്നത്തെ നില തുടർന്നാൽ 2070 ആകുമ്പോഴേക്കും ജനസംഖ്യ 1600 കോടി കവിയും എന്നാണ്. അതിനെ പിൻതാങ്ങിയതിൽ പ്രമുഖർ നോർവീജിയൻ പ്രധാനമന്ത്രി ഗ്രോ ഹാർലെം ബ്രണ്ട്ലൻഡ്. സോഷ്യലിസ്റ്റ് ഇന്റർനാഷണൽ അംഗം. World Commission on Environment And Development അദ്ധ്യക്ഷൻ ; പിന്നെ മൊസ്തഫ തോൽബ. United Nations Enviroment Program എക്സിക്യൂട്ടീവ് ഡയറക്ടർ.

1992 ലെ UNCED Earth Summit അത് റിയോ ഡി ജനീറോവിൽ. എത്തിച്ചേർന്ന നിഗമനം 2000 –ാം ആണ്ട് വരേക്കും 700 കോടി ഡോളർ ആവശ്യ മാണ്, ജനസംഖ്യ നിയന്ത്രണ വിധേയമാക്കുന്നതിന് എന്ന്. അതേ സമ്മേളന ത്തിൽ ലോകബാങ്ക് പ്രസിഡണ്ട് ലൂയിസ് പ്രീസ്റ്റൺ, CFR ജനസംഖ്യാ നിയ ന്ത്രണ പദ്ധതികൾക്ക്, പൂർണ്ണ പിൻതുണ പ്രഖ്യാപിച്ചു. 1992 മാർച്ചിൽ വാഷി ങ്ങ്ടണിൽ വച്ചു നടന്ന International Safe Motherhood Initiative കോൺഫ റൻസിൽ 20 വികസ്വര രാഷ്ട്രങ്ങളിൽ നിന്നുള്ള 120 പ്രതിനിധികൾക്ക്, ജനസം ഖ്യാ നിയന്ത്രണ പദ്ധതികൾക്കുള്ള ധനസഹായം ഇരട്ടിപ്പിക്കാമെന്ന് പ്രീസ്റ്റൻ ഉറപ്പു കൊടുത്തു. 3–ാം ലോക രാഷ്ട്രങ്ങളിലെ സ്ത്രീകളുടെ ആരോഗ്യ പരിര ക്ഷയ്ക്കായി എന്ന മട്ടിൽ അവതരിപ്പിക്കപ്പെട്ട പദ്ധതിയുടെ യഥാർത്ഥ ലക്ഷ്യം ജനസംഖ്യാ നിയന്ത്രണം തന്നെ. അത് ലോക ബാങ്ക്, IPPF, Family Care International, USAID ന്റെ ധനസഹായത്തിലുള്ള Population Council പിന്നെ മറ്റനേകം സംഘടനകൾ, കുഞ്ഞുങ്ങളേട് താത്പര്യമുള്ളതെന്ന് ഭാവിക്കുന്ന UNICEF, WHO, UNFPA എന്നിവയുടെ സംയുക്ത സംരംഭം.

വാഷിങ്ങ്ടൻ ആസ്ഥാനമായുള്ള Population Research Institute - Pro family ഡയറക്ടർ ജീൻ എം. ഗ്യൂൽഫോയ്ൽ പറയുന്നത്, Safe Motherhood പദ്ധതി “ഗർഭഛിദ്രവും ശസ്ത്രക്രിയ നിയമവിധേയമാക്കുന്നതും, ആനാരോഗ്യകരമായ ജനസംഖ്യാ നിയന്ത്രണ നയങ്ങളും ഉൾക്കൊള്ളുന്നു.“ [ World Bank Safe Motherhood Initiatve - Jean M Guilfoyle ]

ലോകബാങ്ക് പദ്ധതി, സാമ്പത്തിക സമ്മർദ്ദം ഉപയോഗിച്ച്, ബലാൽക്കാരം നയങ്ങൾ നടപ്പിൽ വരുത്തേണ്ടതാണെന്ന് സൂചിപ്പിക്കുന്നു.

1992 ജനുവരിയിൽ ഗോഥിമാല യിൽ നടന്ന സമ്മേളനത്തിൽ ലോക ബാങ്ക് ഉദ്യോഗസ്ഥൻ പറഞ്ഞത് ലാറ്റിൻ അമേരിക്കയിൽ, അമ്മയുടെയും കുഞ്ഞിന്റെയും ആരോഗ്യപദ്ധതിയുടെ കേന്ദ്രസ്ഥാനത്ത് ഗർഭഛിദ്രം നിയമ വി ധേയമാക്കുന്ന നയം വരേണ്ടാതാണെന്ന് . മറ്റ് പ്രഭാഷകർ പറഞ്ഞത്. അത് അധികം സാമ്പത്തിക നേട്ടത്തിന് കാരണമായിത്തീരും എന്നും. ലോകബാങ്ക് ഉദ്യോഗസ്ഥ ആനി. ജി. റ്റിങ്കർ അത് ഉടനടി നടപ്പിലാക്കേണ്ടതാണെന്ന് പ്രഖ്യാപി ച്ചു. പ്രീസ്റ്റൻ പറഞ്ഞത് ലോകബാങ്ക് സുരക്ഷിത മാതൃത്വം അതിന്റെ നയരൂപീ കരണത്തിൽ പൂർണ്ണമായി വിളക്കിച്ചേർക്കും എന്നാണ്. അതായത് ജനസംഖ്യാ നിയന്ത്രണ നയങ്ങൾ നടപ്പിലാക്കുന്ന മൂന്നാം ലോക രാഷ്ട്രങ്ങൾക്കു മാത്രം വായ്പ. സാമ്പത്തിക അധീശത്വം, രാഷ്ട്രീയ മേഖലയിൽ പ്രയോഗിക്കുന്നു.

മൂന്നാം ലോകത്തിലെ സ്ത്രീകൾ പരീക്ഷണ മൃഗങ്ങളാക്കപ്പെടുന്നു. സാമ്പത്തിക പിൻതുണയുള്ള വിപുലമായ യൂജനിക്സ് പദ്ധതിക്ക് അവരുടെ കുഞ്ഞുങ്ങളും. മനുഷ്യകുലത്തിലെ ഏറ്റവും ദരിദ്രരും, അശരണരുമായ അംഗ ങ്ങളെ ലക്ഷ്യമിടുന്നു. പിറക്കാത്ത കുഞ്ഞുങ്ങളുടെയും, സ്ത്രീകളുടെയും, കുടുംബത്തിന്റെയും പ്രബലരായ ശത്രുക്കൾ ഒത്തു കൂടി “സുരക്ഷിത മാതൃത്വം” ചർച്ച ചെയ്യുന്നു.

മാർഗര്റ്റ് സാംഗർ Planned Parenthood സ്ഥാപക. 1930 കളിൽ ജർമ്മൻ ജനതതിയുടെ മേൽ ജനറ്റിക് ഇഞ്ചിനീയറിംഗ് പ്രയോഗിക്കേണ്ടതു ണ്ടെന്ന നാസികളുടെ വാദത്തിന് തുറന്ന പിന്തുണ പ്രഖ്യാപിച്ചു. ഉന്നത വർഗ്ഗ ത്തിന് വളരാൻ അവസരമൊരുക്കുന്നതിന്. സാംഗർ പറഞ്ഞിരുന്നത്.

"ഉപയോഗശൂന്യരായവരെ നശിപ്പിക്കുക, ജീവകാരുണ്യ പ്രവർത്തനങ്ങൾ അവസാനിപ്പിക്കുക, ജനിതകമായി താഴേക്കിടയിലുള്ളവരുടെ പ്രജനനശേഷി നശിപ്പിക്കുക"

സാംഗർ പ്രസിദ്ധീകരിച്ച The Birth Control Review ൽ അവർ തുറന്നു തന്നെ ഹിറ്റ്ലറിന്റെ സവർണ്ണ ആര്യൻ മേധാവിത്വത്തെ പിൻതുണച്ചു. ശിശു ഹത്യയെ പ്രോത്സാഹിപ്പിച്ചു. 1930 കളിൽ. അവരുടെ സംഘടനയുടെ ഉപദേഷ്ടാവായിരി ക്കുന്നതിന് , ഭയാനകമായ ജർമ്മൻ Medical Experimentation പദ്ധതികളുടെ ഡയറക്ടറും നാസി പാർട്ടി അംഗവുമായിരുന്ന ഏണസ്റ്റ് റൂഡിനെ ക്ഷണിച്ചു. അവരുടെ ജീവിതത്തെയും രചനകളെയും കുറിച്ച് ജോർജ്ജ് ഗ്രാന്റ് തന്റെ പുസ്തകത്തിൽ Killer Angel വിവരിക്കുന്നു.

1939 ൽ സാംഗർ Negro Project ആസൂത്രണം ചെയ്തു. നികൃഷ്ട വർഗ്ഗത്തിനെ ഉന്മൂലനം ചെയ്യുന്നതിനു വേണ്ടി. നീഗ്രോ ബുദ്ധിശൂന്യനും പ്രാപ്തി കുറഞ്ഞവനും ആയതു കൊണ്ട് എന്നതാണ് ന്യായീകരണം. മൂന്നോ നാലോ, കറുത്ത വർഗ്ഗക്കാരായ പുരോഹിതരെ നിയോഗിച്ച്, കറുത്ത വർഗ്ഗക്കാ രുടെ ഇടയിൽ ജനന നിയന്ത്രണം ഏർപ്പെടുത്തുന്നതിനു വേണ്ടി പദ്ധതി. മത ത്തിന്റെ സ്വീകാര്യത ഉപയോഗിക്കുന്നതിനു വേണ്ടി . സാംഗറിന്റെ സംഘടന കരുത്താർജ്ജിച്ചപ്പോൾ, അവർ, നശിപ്പിക്കപ്പെടേണ്ടവരുടെ കൂട്ടത്തിൽ യാഥാ സ്ഥിതികരേയൂം ഉൾപ്പെടുത്തി. കറുത്ത വർഗ്ഗക്കാർ, ഹിസ്പാനിക്കുകൾ, അമേ രിക്കൻ ഇന്ത്യാക്കാർ എന്നിവർക്കു പുറമേ.

മാർഗരറ്റ് സാംഗർ. Occultist. കാലം അവരിൽ അതിനോടുള്ള പ്രതി പത്തി വർദ്ധിപ്പിച്ചു. അമേരിക്കൻ സംസ്കൃതി ദൈവത്തിനു സ്ഥാനം നൽകുന്ന തിനോടൊപ്പം വ്യക്തിസ്വാതന്ത്ര്യം ഉറപ്പു വരുത്തുന്നു. മാർഗരറ്റ് സാംഗർ അതി നേയും ക്രിസ്തു മതത്തേയും എതിർത്തു. അവർ മുതലാളിത്തവും ക്രിസ്തുമ തവും തുടച്ചു മാറ്റപ്പെടേണ്ടതാണെന്ന് വ്യാഖ്യാനിച്ചു. അവർ കമ്മ്യൂണിസവും തിയോസഫിയും സ്വീകരിച്ചു. തിയോസഫി ലൂസിഫറിനെ ആരാധിക്കുന്നു. അത് .Covert, Occultic മതം. ആധുനിക അമേരിക്കയിൽ അത് കരുത്തുറ്റ, മറച്ചു വയ്ക്കപ്പെട്ട , തിരശ്ശീലയ്ക്കു പിന്നിൽ പ്രവർത്തിക്കുന്ന ശക്തിയാണ്. [Killer Angel. By. George Grant പിന്നെ The Dark Side of Freemasonry. By. Decker]

ഹിറ്റ്ലർ 6 കോടി ജൂതന്മാരെ കൊന്നൊടുക്കി എന്ന് പൊതുവിൽ കരുതപ്പെടുന്നു. എന്നാൽ പ്രഫസർ നോർമൽ കോഹ് അദ്ദേഹത്തിന്റെ പുസ്ത കത്തിൽ Warrant for Genocide പറയുന്നത്, ആകെ വധിക്കപ്പെട്ടവരിൽ 3 ൽ ഒരു ഭാഗം മാത്രമാണ് ജൂതന്മാർ. അത്തരം വിവരങ്ങൾ മറച്ചു വയ്ക്കപ്പെടുന്നു.

അത് ക്രിസ്ത്യാനികളായതുകൊണ്ടായിരിക്കാം. അവർ ആക്രമിക്കപ്പെട്ടുകൊണ്ടിരിക്കുന്ന വിവരം അവർ അവസാന നിമിഷം വരെ അറിയാതിരിക്കുന്നതിന് വേണ്ടിയാവാം. മാർഗരറ്റ് സാംഗറെപ്പോലെ ഹിറ്റ്ലറും തിയോസഫിയുടെയും ബ്ലവറ്റ്സ്ക്കിയുടെയും ശിഷ്യനായതുകൊണ്ടായിരിക്കാം. ലൂസിഫറിനെ ആരാധിച്ചിരുന്ന ബ്ലവറ്റ്സ്കി. ആത്മീയതയിലെ "കറുത്ത" ശക്തികൾ. അധികം പേരും ബ്ലവറ്റ്സ്കിയെക്കുറിച്ചും മാർഗരറ്റ് സിംഗറെക്കുറിച്ചും അറിവുള്ളവരല്ല. അത് മനപൂർവ്വം മുഖ്യാധാരാ വിദ്യാഭ്യാസ പദ്ധതിയിൽ നിന്ന് അവർ, ബോധപൂർവ്വം മാറ്റപ്പെടുന്നതു കൊണ്ടായിരിക്കാം. ആഭിചാരക്രിയാ ശക്തികൾ ഇന്നും നമ്മുടെ ഇടയിൽ ശക്തമായി നിലനിൽക്കുന്നു എന്നത് മറച്ചു വയ്ക്കുന്നതിനാകാം. ലൂസിസ് ട്രസ്റ്റിന്റെ (മുൻപ് ലൂസിഫർ ട്രസ്റ്റ്) സ്ഥാപക, ആലിസ് ബെയ്ലിയും. ബ്ലവറ്റ്സ്കിയുടെ ആശയങ്ങൾ മാറ്റമില്ലാതെ പ്രചരിപ്പിക്കപ്പെട്ടു കൊണ്ടിരിക്കുന്നു.

1994 ൽ കോർണൽ യൂണിവേർസിറ്റി പ്രഫസർ ഡേവിഡ് പിമെന്റൽ പറഞ്ഞത് ലോകത്ത് ആകെ 200 കോടി ജനങ്ങൾ മാത്രമേ പാടുള്ളൂ എന്ന്. 1991 ലെ UNESCO Courier പറഞ്ഞത് ഓരോ ദിവസവും 350,000 പേർ വീതം നശിപ്പിക്കപ്പെടേണ്ടതുണ്ട് എന്നാണ്. റ്റീനെക്ക് ലെ Negative Population Growth Inc പറഞ്ഞത് ലോകത്തിന് ഉൾക്കൊള്ളാനാവുന്നത് 200 കോടി മനുഷ്യരെ മാത്രം എന്നാണ്. ആ ലക്ഷ്യത്തിലേക്ക് 20 –ാം നൂറ്റാണ്ടിന്റെ അവസാനത്തോടെ എത്തിച്ചേരേണ്ടതുണ്ട് എന്നും UNEP യുടെ Global Assessment Report പറയുന്നത് ലോകത്തിന് താങ്ങാൻ കഴിയുന്നത് 100 കോടി ജനങ്ങളെ മാത്രം. അത് അമേരിക്കൻ ജീവിത നിലവാരം പിൻതുടരുകയാണെങ്കിൽ. യൂറോപ്യൻ ജീവിത നിലവാരമാണെങ്കിൽ 200 അല്ലെങ്കിൽ 300 കോടിയും.

1996 ൽ ഡോക്ടർ സാം കീൻ, സാൻഫ്രാൻസിസ്കോയിൽ, ഗോർബച്ചേവ് കോൺഫറൻസിൽ, റൗണ്ട് ടേബിളിന്റെ ചർച്ചയിൽ പറഞ്ഞത് "90 ശതമാനം ജനങ്ങൾ നശിപ്പിക്കപ്പെടേണ്ടതുണ്ട്. പാരിസ്ഥിതിക തകർച്ച സൃഷ്ടിക്കുന്നതിനു വേണ്ട ജനതതി പിന്നീടുണ്ടാവില്ല."

ജോർജ്ജിയ ഗൈഡ്സ്റ്റോൺസ്. ആഭിചാരപ്രക്രിയയിൽ വളരെ പ്രാധാന്യം അർഹിക്കുന്നു. ജോൺ ലെനൻ . ലോക പ്രശസ്ത ഗായകൻ. അദ്ദേഹത്തിന്റെ ഭാര്യ യോക്കോ ഓനോ. "ജോർജ്ജിയ സ്റ്റോൺസ്" നെക്കുറിച്ച് അവർ വാചാലയാവുന്നു. "ജോർജ്ജിയ സ്റ്റോൺസ്"ന്റെ ആദ്യ മാർഗ്ഗദർശി പറയുന്നത് "ലോക ജനസംഖ്യ 50 കോടിയായിരുന്നാൽ പ്രകൃതിയുമായി താദാത്മ്യം പ്രാപിക്കുന്നതിന് പ്രശ്നമുണ്ടാവില്ല."

ക്ലബ് ഓഫ് റോം പ്രസിഡണ്ട് അലക്സാണ്ടർ കിംഗ് പറഞ്ഞത് "DDT രംഗത്തു വന്ന് അധികനാൾ കഴിയുന്നതിന് മുൻപ് മലേറിയ അപ്രത്യക്ഷമായി. DDT ജനസംഖ്യ വർദ്ധിക്കുന്നതിന് കാരണമായി." 1970 ൽ The National Academy of Sciences അവരുടെ പുസതകത്തിൽ Life Sciences പറഞ്ഞത്

"രണ്ടു വർഷം കൊണ്ട് DDT 50 കോടി, മലേറിയ കാരണമായുള്ള മരണം തട ഞ്ഞു."

[ക്ലബ് ഓഫ് റോം അതിനെ പിൻതുണക്കുന്നത് , DDT യുടെ ഉപയോഗം വർദ്ധി പ്പിച്ച് ജനസംഖ്യ നിയന്ത്രിക്കുന്നതിനുള്ള പദ്ധതിയുടെ ഭാഗം . അത് ചെലവു കുറഞ്ഞതാണ്, 3–ാം ലോക രാഷ്ട്രങ്ങൾക്ക് അനുയോജ്യം എന്നൊക്കെയാണ് പ്രചരണം. അത് അപകടകരമാണ്. Remembering Silent Spring And it's Consequences. By. Dr. Edwards Gordon . DDT യുടെ ഉപയോഗത്തെ പ്രോത്സാഹിപ്പിക്കുന്നു ] .

ആദ്യത്തെ 3 മാസങ്ങൾക്കുള്ളിൽ ഗർഭഛിദ്രം നടത്തുന്നത് തീർച്ചയായും ബ്രെസ്റ്റ് ക്യാൻസറിന് കാരണമാവും. എന്നാൽ അബോർഷൻ അനുകൂല, ജന സംഖ്യാനിയന്ത്രണത്തിന്റെ വക്താക്കൾ അത് മറച്ചു വച്ചു.

അമേരിക്കയിൽ പുരുഷന്റെ ശരാശരി ആയുസ്സ് 78 വർഷം, ജപ്പാനിലും അത് തന്നെ. റഷ്യയിൽ 1970 ൽ 68 ആയിരുന്നത് ഇപ്പോൾ 53 ആയിട്ടുണ്ട്.

1990 ൽ ഗവൺമെന്റ് നിയമം മൂലം നിരായുധീകരണം നിലവിൽ കൊണ്ടു വന്നു. പിന്നീട് ഹൂത്തു വംശജർ ക്രിസ്ത്യാനികളെ വക വരുത്തി. 750,000 ൽ അധികം പേരെ. മഡെലൈൻ ആൽബ്രൈറ്റ് അതിനെ കൂട്ടക്കുരുതി എന്ന് കരുതേണ്ട കാര്യമില്ല എന്ന് പഞ്ഞു. ഐക്യരാഷ്ട്ര സഭയുടെ സേന നോക്കുകുത്തികളായി. ഇടപെടരുതെന്ന വ്യക്തമായ നിർദ്ദേശം ഉണ്ടായിരുന്ന തിനാൽ. 1994 ൽ ഹൂത്തു വംശജർക്ക് അമേരിക്ക ധനസഹായം നൽകി. അനേകം വരുന്ന ജനസംഖ്യാ നിയന്ത്രണ പദ്ധതികളിൽ ഒരെണ്ണം.

അമേരിക്കൻ ധനസഹായത്തോടെ നാളിതു വരെ നടത്തപ്പെട്ടിട്ടുള്ള ഗർഭ ഛിദ്രം 100 കോടി കവിയും. അതിലൈംഗികതയെ പ്രോത്സാഹിപ്പിക്കുന്ന ലൈംഗിക വിദ്യാഭ്യാസം മറ്റൊരു മാർഗ്ഗം. ഗർഭനിരോധന ഉറകൾ ജീവിത ത്തിന്റെ ഭാഗമാക്കി മാറ്റുക.

ജോൺ. എഫ്. കെന്നഡി സ്പെഷ്യൽ വാർഫെയർ സെന്റർ ആൻഡ് സ്കൂൾ. അവരുടെ പ്രസിദ്ധീകരണം "Special Warfare". 1996 മേയ് ലക്കം. അടുത്ത ഭാവിയിൽ ആഭ്യന്തര കാര്യങ്ങൾ തകിടം മറിയും. സങ്കീർണ്ണമായ സാമൂഹിക, സാംസ്കാരിക കാരണങ്ങളാൽ. സെയർ, ഉഗാണ്ട, കെനിയ, സാംബിയ എന്നി വിടങ്ങളിൽ AIDS എത്രയും വ്യാപകമാണ്. മറ്റ് മദ്ധ്യ ആഫ്രിക്കയിലും. ഈ രാജ്യങ്ങളിൽ അടുത്ത 15 വർഷങ്ങൾക്കുള്ളിൽ ഗവൺമെന്റ് എന്ന പ്രസ്ഥാനം നിലം പതിക്കും. സമാനമായ സംഭവ വികാസങ്ങൾ മറ്റ് AIDS വ്യാപിക്കുന്ന പ്രദേശങ്ങളിലും സാദ്ധ്യമാണ്. ദ്രുതഗതിയിൽ. വടക്കൻ ആഫ്രിക്ക, മിഡിൽ ഈസ്റ്റ്, ഇന്ത്യ, തെക്കുകിഴക്കൻ ഏഷ്യ എന്നിവിടങ്ങളിൽ ആഭ്യന്തര ഭരണക്രമം നശിക്കുന്ന സ്ഥിതി വിശേഷം സംജാതമാകാം.

- Aids And The Doctors of Death. By. Alan Cantwell
- Holocaust in Rwanda. By. Peter Hammond

- Killing the Black Body : Race, Reproduction And the Meaning of Liberty. By. Dorothy Roberts
- The Nazi Connection : Eugenics, American Racism, and German National Socialism. By. Stefan Kühl
- Reproductive Rights And Wrongs : The Global Politics of Population Control. By . Betsy Hartmann
- Conceiving The New World Order : The Global Politics of Reproduction . By. Faye D. Ginsburg

1990 കളിൽ WHO യുടെ മേൽനോട്ടത്തിൽ നികരാഗ്വ, മെക്സിക്കോ, ഫിലിപ്പീൻസ് എന്നിവിട്ങളിൽ ടെറ്റനസ് പ്രതിരോധ കുത്തിവയ്പ് നടന്നു. 1994 ൽ സംശയം തോന്നിയ മെക്സിക്കോ കുത്തിവയ്പിനുള്ള മരുന്നുകൾ രാസ പരിശോധനയ്ക്ക് വിധേയമാക്കിയപ്പോൾ അതിൽ hCG അടങ്ങിയിരിക്കുന്നതായി കണ്ടെത്തി. സ്ത്രീ ഗർഭിണിയാവുമ്പോൾ ശരീരം സ്വാഭാവികമായി പുറപ്പെടുവിക്കുന്ന ഹോർമോൺ.. കൂടിയ അളവിൽ പെട്ടെന്ന് ശരീരത്തിൽ എത്തിച്ചേർന്നാൽ അത് ഗർഭധാരണം അസാദ്ധ്യമാക്കും.

– സ്ത്രീകൾക്കു മാത്രം കുത്തിവയ്പ്. 15 നും 45 നും ഇടക്ക് പ്രായമുള്ള സ്ത്രീകൾക്ക് മാത്രം.

– മൂന്ന് മാസത്തിനകം മൂന്ന് കുത്തിവയ്പ്പുകൾ. ആകെ അഞ്ച് കുത്തിവയ്പുകൾ. ഒരു കുത്തിവയ്പിന് 10 വർഷത്തേക്ക് ടെറ്റസിനെ പ്രതിരോധിക്കുന്നതിന് ശേഷിയുണ്ട്.

– ഗർഭനിരോധന കുത്തിവയ്പുകളുടെ വികസനത്തിൽ WHO ഉൾപ്പെട്ടിരുന്നു. ടെറ്റനസ് പ്രതിരോധ കുത്തിവയ്പിൽ ചേർത്ത് hCG നൽകുന്നത്. അത് തന്നെയാണ് മെക്സിക്കോ, ഫിലിപ്പീൻസ്, നികരാഗ്വ എന്നിവിടങ്ങളിൽ കണ്ടെത്തിയത്.

അത് വികസിപ്പിക്കുന്നതിൽ പങ്കാളികളായിരുന്നത് WHO യോടൊപ്പം UNFPA, UNDP , ലോകബാങ്ക്, പോപുലേഷൻ കൗൺസിൽ, റോക്കെപെല്ലർ ഫൗണ്ടേഷൻ, ഓൾ ഇന്ത്യ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് മെഡിക്കൽ സയൻസസ്, അനവധി യൂണിവേർസിറ്റികൾ, അപ്പ്സാല, ഹെൽസിങ്കി, ഒഹായോ തുടങ്ങിയവ. നാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഹെൽത്തിന്റെ ഭാഗമായ അമേരിക്കൻ നാഷണൾ ഇൻസ്റ്റിറ്റ്യൂട്ട് , ചൈൽഡ് ഹെൽത്ത് ആൻഡ് ഹ്യൂമൻ ഡെവലപ്മെന്റ്.

[ http : new - atlantean.com/birthcon.htm ]

1972 മുതൽ 1993 വരെ WHO മനുഷ്യ പ്രത്യൂൽപ്പാദനത്തിൽ "Special Programme" ൽ. 36 കോടി ഡോളർ ചെലവഴിച്ചു. ഈ പദ്ധതിയാണ് ഗർഭഛിദ്രത്തിന് കാരണമാവുന്ന കുത്തിവയ്പ് വികസിപ്പിച്ചത്. സ്വീഡൻ 10 കോടി ഡോളർ, ബ്രിട്ടൻ 5, നോർവെ, ഡെൻമാർക്ക്, ജർമ്മനി 4,3,1.5, അമേരിക്ക 0.6 കോടി ഡോളർ. പിന്നെ UFPO 6, ലോകബാങ്ക് 1.5 റോക്കെഫെല്ലർ ഫൗണ്ടേ

ഷൻ 3, ഫോർഡ് ഫൗണ്ടേഷൻ 1 , ഇന്റർനാഷണൽ റിസർച്ച് ആൻഡ് ഡിവല പ്മെന്റ് സെന്റർ കാനഡ 0.7 കോടി ഡോളർ.

മനുഷ്യ ശരീരത്തിന് സ്വാഭാവികമായുള്ള പ്രതിരോധത്തിനെ മറികടക്കുന്ന തിനു വേണ്ടിയാണ് hCG, ടെറ്റനസുമായി കൂട്ടിച്ചേർക്കുന്നത്. ബോധപൂർവ്വം. അത് നിർമ്മിച്ച കമ്പനികൾ കാനഡയിലെ Connaught Laboratories, പിന്നെ Intervex. ഓസ്ട്രേലിയയിലെ CSL Laboratories .

ജനനനിയന്ത്രണത്തിന് അനുവർത്തിച്ചു വരുന്ന പദ്ധതികൾ ലോകാധി പത്യത്തിനു വേണ്ടിയുള്ളതാണ്. അത് ആരോഗ്യവും വികസനവുമായി ഒട്ടും തന്നെ ബന്ധപ്പെട്ടിരിക്കുന്നില്ല. ആഗോള അധികാര രാഷ്ട്രീയവുമായി അധികം ബന്ധപ്പെട്ടിരിക്കുകയും ചെയ്യുന്നു. Information Project for Africa Inc പ്രസി ദ്ധീകരിച്ച പുസ്തകം Excessive Force : Power, Politics And Population Control. ജനസംഖ്യാ നിയന്ത്രണത്തിന് ഏറ്റവും ഉന്നത സ്ഥാനം നൽകുന്ന തിൽ അമേരിക്കൻ ഗവൺമെന്റിലെ ചില രഹസ്യ ശക്തികൾ പ്രവർത്തിക്കുന്നു. വടക്കും തെക്കും ജനസംഖ്യയിലുണ്ടാവുന്ന അമിത അസമത്വം, അധികാര സംതുലനം അസാദ്ധ്യമാക്കുന്നു. സമ്പത്ത്, വിഭവങ്ങൾ, സാങ്കേതിക വിദ്യ, എന്നിവയിൽ അസമത്വം. സൈനിക, CIA രേഖകൾ വിദേശ രാജ്യങ്ങളിൽ ജന ന നിരക്ക് നിയന്ത്രിക്കേണ്ടുന്നതിന്റെ ആവശ്യകത സൂചിപ്പിക്കുന്നു. പെന്റഗൺ നടത്തിയ പഠനം ഉപസംഹരിക്കുന്നത്, ജനസംഖ്യാ നിയന്ത്രണ നയങ്ങൾക്ക് , യുദ്ധത്തിനു വേണ്ട നൂതന ആയുധങ്ങൾ വികസിപ്പിക്കുന്നതിന്റെയും കൈവശ പ്പെടുത്തുന്നതിന്റെയും ഒപ്പം പ്രാധാന്യം നൽകേണ്ടതാണ് എന്ന മട്ടിലാണ്. രാഷ്ട്രീയ യൂദ്ധ തന്ത്രങ്ങളുടെ തലത്തിലാണ് ജനസംഖ്യാ നിയന്ത്രണത്തേയും വിലയിരുത്തുന്നത്.

ജനസംഖ്യാ നിയന്ത്രണത്തിന്റെ വക്താക്കളായി U.N നോടൊപ്പം Radical Feminist കൾ രംഗത്തുണ്ട്. കൂട്ടത്തിൽ അനേകം NGO കളും.

Republican Task force on Earth Resources And Population. അതിന്റെ അമ രത്ത് പ്രഫസർ വില്ല്യം ഷോക്ക്ലെ, പ്രഫസർ ആർതർ ജെൻസർ. Task force അദ്ധ്യക്ഷൻ ജോർജ്ജ് ബുഷ് കൊണ്ടു വന്നവർ. പ്രസിഡണ്ടാവുന്നതിനും 20 വർഷങ്ങൾക്കു മുൻപ്. അമേരിക്കയിലെ ആഫ്രിക്കൻ വംശജരുടെ എണ്ണത്തിൽ ഉണ്ടാവുന്ന അധിക വളർച്ച എങ്ങിനെ അമേരിക്കൻ ജനതയുടെ എണ്ണം കുറയു ന്നതിനു കാരണമാവുന്നു എന്ന് കമ്മിറ്റി മുൻപാകെ വിശദമാക്കുന്നതിനു വേണ്ടി കൊണ്ട് വരപ്പെട്ടവർ. 1969 ൽ, കറുത്ത കുഞ്ഞുങ്ങൾ ഉളവാക്കുന്ന ഭീഷണിയെ ക്കുറിച്ച് ബുഷ് വിവരിച്ചു. ബുഷിനെ നയിച്ചിരുന്നത് കുടുംബ സുഹൃത്ത് ജന റൽ വില്ല്യം. എച്ച്. ഡ്രെയ്പർ . JR. പോപുലേഷൻ ക്രൈസിസ് കമ്മിറ്റിയുടെ സ്ഥാപകനും അദ്ധ്യക്ഷനും, Planned Parenthood Federation ഉപ അദ്ധ്യക്ഷ നും. വെളുത്ത വർഗ്ഗക്കാരല്ലാത്ത വർഗ്ഗക്കാരുടെ ഇടയിലുള്ള ജനസംഖ്യാ വർദ്ധനവിനെക്കുറിച്ച്, വളരെ നാളുകളായി വിഷണ്ണനായിരുന്നു ഡ്രെയ്പർ. ഡ്രെയ്പർ – ബുഷ് ജനസഖ്യാ സിദ്ധാന്തം ഇപ്പോൾ അമേരിക്കയുടെ ഔദ്യോ

ഗിക വിദേശ നയമാണ്. ന്യൂയോർക്ക് ഇൻവെസ്റ്റ്മെന്റ് ബാങ്കേർസ്, ഡില്ലൻ റീഡ് ആൻഡ് കമ്പനി, ഡ്രെയ്പറിനെ 1927 ൽ നിയമിച്ചതു മുതൽ ഡ്രെയ്പറും ബുഷും സഹകരണത്തിലാണ്. ഡില്ലന്റെ ചുമതല തൈസീന്റെ ഇടപാടുകൾ നോക്കി നടത്തുക. 1924 ൽ ജോർജ്ജ് ഹെർബർട്ട് വാക്കറിന്റെ ബാങ്ക് യൂണിയൻ ബാങ്കിങ്ങ് കോർപറേഷൻ, മാൻഹട്ടനിൽ തൈസീൻ സ്ഥാപിച്ചു. ആവ്റൈൽ ഹാരിമൻ തൈസീനിനെ കാണുന്നത്, തൈസീൻ, ഹിറ്റ്ലറിനെ രാഷ്ട്രീയമായി വളർത്തുന്നതിന് സാമ്പത്തികമായി സഹായിച്ചു തുടങ്ങുന്ന സമയത്താണ്. കുറച്ചു നാളുകൾക്കു ശേഷം ഫ്രിറ്റ്സ് തൈസീൻ, ഡില്ലൻ റീഡ് ആന്റ് കമ്പനി ഉടമ ക്ലാരൻസ് ഡില്ലനൊപ്പം ചേർന്നു.

1926 ൽ തൈസീന്റെ ഹൃസ്വകാല ബാങ്കർ എന്ന നിലയ്ക്ക് ഡില്ലൻ റീഡ്, ന്യൂജെർസിയിലും, ബെർലിനിലും German Credit And Investment Corporation GCIC സ്ഥാപിച്ചു. അതേ വർഷം ന്യൂയോർക്ക്, ലണ്ടൻ ധനശക്തികളുടെ നിർദ്ദേശാനുസരണം തൈസീനുമായിച്ചേർന്ന്, ഡില്ലൻ റീഡ്, German Steel Trust സ്ഥാപിച്ചു. വില്ല്യം ഡ്രെയ്പർ GCIC യുടെ ഡയറക്ടർ, ഉപ അദ്ധ്യക്ഷൻ, അസിസ്റ്റന്റ് ട്രഷറർ. ബർലിനിലും ന്യൂജേർസിയിലും ഡ്രെയ്പറിന്റെ പങ്കാളികളായി നാസികൾ. GCIC യും U.S And International Securities Corp (USIS) ഉം ഒരേ വിലാസത്തിൽ. ഒരേ വ്യക്തി രണ്ടിന്റെയും ട്രഷറർ. ക്ലാരൻസ് ഡില്ലനും മകൻ ഡഗ്ലസ് ഡില്ലനും USIS ഡയറക്ടർമാർ. USIS ഓഹരിയുടമകളെ കോടിക്കണക്കിന് ഡോളർ വഞ്ചിച്ചു. ഐവി ലീ. പബ്ലിക് റിലേഷൻസ് ഭീമൻ. USIS ഉദ്യോഗസ്ഥരെ പരിശീലിപ്പിച്ചു. വിചാരണ നേരിടേണ്ടുന്നതിന്.

1932 ൽ ഇന്റർനാഷണൽ യൂജനിക്സ് കോൺഗ്രസ്. സഹായത്തിന് വില്ല്യം ഡ്രെയ്പർ. ഹിറ്റ്ലറിന്റെ വംശീയ ശുദ്ധി നടപ്പിൽ വരുത്തുന്നതിന് ഏണസ്റ്റ് റൂഡിൻ നിയമിതനായി. ഡ്രേയ്പറിന്റെ സഹായത്തോടെ. ലോക യൂജനിക്സ് പ്രസ്ഥാനത്തിന്റെ മേധാവി – റൂഡിൻ. 1942 ൽ GCIC ഡയറക്ടറായി വില്ല്യം ഡ്രെയ്പർ. അമേരിക്കൻ മജീഷ്യൻ സൊസൈറ്റി അംഗം. 1945 ൽ നാസികൾ കീഴടങ്ങി. 1945 ൽ ഡ്രെയ്പർ യൂറോപ്പിൽ, അമേരിക്കൻ കൺട്രോൾ കമ്മിഷൻ, ധനകാര്യ വിഭാഗം മേധാവിയായി. നാസി വ്യവസായ സംഘാതങ്ങളുടെ മേൽനോട്ടം. 15 വർഷത്തോളം നാസി പ്രസ്ഥാനങ്ങളിൽ ഏറ്റവും നെറികെട്ടവർക്ക് ധനസഹായം നൽകിയിരുന്ന ഡ്രെയ്പർ, ആരൊക്കെ ക്രൂശിക്കപ്പെടണം, ആരൊക്കെ നിരപരാധികൾ എന്ന് തീരുമാനിക്കുന്ന രീതിയിൽ. യുദ്ധ കുറ്റകൃത്യങ്ങൾക്ക് ആരൊക്കെ വിചാരണ നേരിടേണ്ടതുണ്ട് എന്ന്. സമാനമാണ് ജോൺ. ജെ. മക്ളോയ്. 1949 – 1952 ൽ ജർമ്മനിയിലെ ഹൈകമ്മിഷണറും അമേരിക്കൻ സൈനിക ഗവർണറും. ഒരു വർഷം ഇറ്റലിയിൽ താമസിച്ചത് മുസ്സോളിനിയുടെ ഉപദേഷ്ടാവായി. ഹാരിമൻ, ബുഷ് പിണിയാൾ. 1936 ൽ ബർലിനിൽ വച്ചു നടന്ന ഒളിംപിക്സിൽ നാസി തലവന്മാർ റുഡോൾഫ് ഹെസ്സ്, ഹെർമൻ ഗോറിങ്ങ് എന്നിവരുടെ ക്ഷണപ്രകാരം, ഹിറ്റ്ലറിന്റെ ക്യാബിനിൽ, ഒളിമ്പിക്സ് വീക്ഷിക്കുന്നതിന്.

വില്ല്യം ഡ്രെയ്പർ – കൺസർവേറ്റീവ്, കൂട്ടിന് അമേരിക്കൻ ട്രഷറി സെക്രട്ടറി ഹെൻട്രി മോർഗൻ തോ –ലിബറൽ. മോർഗൻതോയുടെ ആവശ്യം ജർമ്മനിയെ നിലം പരിശാക്കുക എന്നത്. വ്യവസായത്തെ പാടേ തകർക്കുക. ഡ്രെയ്പർ ജർമ്മനിയെ മോർഗൻതോ പദ്ധതിയിൽ നിന്നും സംരക്ഷിച്ചു. പാടേ തകർക്കുകയുണ്ടായില്ല.

ഡ്രെയ്പർ കമ്മിറ്റി, ദരിദ്ര രാജ്യങ്ങളിലെ ജനസംഖ്യ കുറച്ചു കൊണ്ട്, ജന സംഖ്യാ വിസ്ഫോടനത്തിന് പരിഹാരം കാണേണ്ടതാണെന്ന് നിർദ്ദേശിച്ചു. നാസി ക്രൂരതകളിൽ നിന്നും ശ്രദ്ധ തിരിച്ചു വിടുന്നതിനും. നാസി കൂട്ടക്കൊല കൾ ലോകമാകമാനം വ്യാപിപ്പിക്കുന്നതിനും വേണ്ടി.

അടുത്ത പതിറ്റാണ്ടിൽ ഡ്രെയ്പർ പോപുലേഷൻ "ക്രൈസിസ് കമ്മി റ്റി"ക്ക് രൂപം നൽകി. ഡ്രെയ്പർ ഫണ്ടിനും. ജനസംഖ്യാനിയന്ത്രണം എന്ന മട്ടിൽ യൂജനിക്സ് വിപുലപ്പെടുത്തുന്നതിന് കൂട്ടായി റോക്കെഫെല്ലർ, ഡ്യൂ പോണ്ട് കുടുംബങ്ങൾ. ജോൺ. എഫ്. കെന്നഡിയുടെ വധത്തിനു ശേഷം അധികാരമേറ്റ ലിൻഡൻ. ബി. ജോൺസൺ Agency For International Development USAID ലൂടെ ജനനനിയന്ത്രണ പദ്ധതികൾക്ക് സാമ്പത്തിക സഹായം നൽകി. ഡ്രെയ്പറിന്റെ വാൾസ്ട്രീറ്റ് ബന്ധങ്ങളും വിദേശ ബന്ധ ങ്ങളും സഹായം നൽകി.

1980 ൽ ബുഷ് ന്റെ പ്രസിഡണ്ട് തെരഞ്ഞെടുപ്പിൽ പ്രമുഖ Fund Raiser ഡ്രയ്പറിന്റെ മകൻ. ബുഷ് അധികാരമേറ്റപ്പോൾ മകൻ ഡ്രെയ്പർ ഐക്യരാഷ്ട്ര സഭയുടെ ആഗോള ജനസംഖ്യാ നിയന്ത്രണ പ്രവർത്തനങ്ങളുടെ മേധാവിയായി. 1953 വരെ ഡില്ലൻ റീഡിന്റെ വൈസ് പ്രസിഡണ്ട്. 1950 കളിലും 1960 കളിലും ചീഫ് എക്സിക്യൂട്ടീവായി ജർമ്മൻകാരൻ ഫ്രഡറിക് ബ്രാൻഡി. നാസി ഇൻവെസ്റ്റ്മെന്റ്സിന്റെ കൊ – ഡയറക്ടർ. നാസി സ്റ്റീൽ ട്രസ്റ്റിലെ വലം കൈ. ബ്രാൻഡിയുടെ പങ്കാളി നിക്കോളാസ് ബ്രാഡി. 3–ാം ലോക രാഷ്ട്രങ്ങ ളിൽ ജനസംഖ്യാനിയന്ത്രണത്തിന് ബുഷ് ഭരണകൂടം നിർദ്ദേശിക്കുന്ന പ്രഥമ മാർഗ്ഗം ശസ്ത്രക്രിയ എന്നാണ് USAID ഭാഷ്യം. മകൻ ഡ്രെയ്പർ പറഞ്ഞത് 1990 കളിൽ 25 കോടി ദമ്പതികൾക്ക് ശസ്ത്രക്രിയയിലൂടെ വന്ധ്യംകരണം. കഴി യുമെങ്കിൽ പ്യൂർട്ടോ റിക്കോ, പനാമ എന്നിവിടങ്ങളിൽ 80 ശതമാനം സ്ത്രീകൾക്കും.

വന്ധ്യംകരണത്തിനുള്ള ചെലവുകൾ അമേരിക്കൻ ഗവൺമെന്റ് നേരിട്ട്. ലക്ഷ്യ മിട്ടിരിക്കുന്ന രാജ്യങ്ങളിൽ ഒന്നാമത് മെക്സിക്കോ. രണ്ടാമത് ഇന്ത്യ. മൂന്നാമത് ബ്രസീൽ.

1992 ൽ മുൻ വർഷത്തെ അപേക്ഷിച്ച് 20 ശതമാനം അധികം. ആകെ 30 കോടി ഡോളർ. ബഡ്ജറ്റിൽ വകയിരുത്തി. രാഷ്ട്രീയമായും മാനസികമായും രാജ്യത്തെ തയ്യാറാക്കുന്നതിന് ഉള്ള ചെലവുൾപ്പെടെ. Sterilization League of America SLA യുദ്ധകാലത്ത് പേരു മാറ്റി, Birthright Inc. എന്ന പേര് സ്വീകരി ച്ചു.

അയോവയിൽ ലീഗ് ആൺകുട്ടിയെ വന്ധ്യംകരണത്തിന് വിധേയമാക്കിയതിൽ ഒരു കുട്ടി മരണമടഞ്ഞത്, ലീഗിന് ആഘാതമായി.

വൈറ്റ്ഹൗസിലെ പ്രമുഖ നിയമോപദേഷ്ടാവ് ബോയ്ഡെൻ ഗ്രേ. 5 വയസ്സുണ്ടായിരുന്നപ്പോൾ അച്ഛൻ, വടക്കൻ കരോലിന ആസ്ഥാനമാക്കി ആഗോള വന്ധ്യംകരണ പ്രസ്ഥാനത്തിന് തുടക്കമിട്ടു. 1946 ൽ. അമേരിക്കയിൽ യൂജനിക്സ് പ്രസ്ഥാനത്തിന്റെ തുടക്കം. ബ്രിട്ടീഷ് രാജകുടുംബത്തിന്റെ തണ ലിൽ. ബോയ്ഡെന്റെ മുത്തച്ഛൻ ബോവ്മൻ ഗ്രേ, ആർ. ജെ. റെയ്നോൾഡ്സ് ടൊബാക്കോ കമ്പനിയുടെ ഉടമ. ബോയ്ഡെന്റെ അച്ഛൻ ഗോർഡൻ, ബോവ്മൻ ഗ്രേ മെഡിക്കൽ സ്കൂളിന് തുടക്കമിട്ടു. യൂജനിക്സ് കേന്ദ്രം. ബോയ്ഡെൻ ന്റെ അമ്മായി ആലിസ് ഷെൽറ്റൻ Human Betterment League സ്ഥാപിച്ചു. നാഷണൽ യൂജനിക്കൽ സ്റ്റെറിലൈസേഷൻ പ്രസ്ഥാനത്തിന്റെ, വടക്കൻ കാരൊലിന ശാഖ. അവരുടെ കീഴിൽ ഡോക്ടർ ക്ലോഡെ നാഷ് ഹെൻഡൽ. അസ്സിസ്റ്റന്റ് പ്രഫസർ മെഡിക്കൽ ജനറ്റിക്സ്.

പ്രോക്ടർ ആൻഡ് ഗാംബിൾ ന്റെ അനന്തരാവകാശി ഡോക്ടർ ക്ലാരൻസ് ഗാംബിൾ. വടക്കൻ കരൊലിനയിൽ വിൻസ്റ്റൻ സാലെം ജില്ലയിലെ എല്ലാ സ്കൂൾ വിദ്യാർത്ഥികൾക്കും ഒരു പ്രത്യേക പരീക്ഷ നൽകി. ബുദ്ധി യുടെ നിലവാരം അറിയുന്നതിന്. പ്രത്യേക നിലവാരം പുലർത്താത്ത കുഞ്ഞു ങ്ങളിൽ വന്ധ്യംകരണം നടപ്പിലാക്കി.

ഓറഞ്ച് കൗണ്ടിയിലെ പരീക്ഷ നടത്തിയത് നോർത്ത് കരൊലീന യൂണിവേർസി റ്റി. സാമ്പത്തിക സഹായം ക്ലാരൻസ് ഗാംബ്ൾന്റെ സുഹൃത്ത് ഹെയ്ൻസ്. ജയിംസ് ഗോൾഡൻ ഹെയ്ൻസ്. ബോവ്മൻ ഗ്രേ മെഡിക്കൽ സ്കൂൾ ട്രസ്റ്റി. ആലിസ് ഗ്രേ ഗ്രൂപ് ട്രഷറർ.

ഡോക്ടർ ഹെൻഡൻ പറഞ്ഞത് “8 വയസ്സിനു മുകളിലുള്ള കുഞ്ഞുങ്ങളിൽ മാത്രം ശ്സത്രക്രിയ. ആൺകുഞ്ഞുങ്ങളെ അപേക്ഷിച്ച് പെൺകുഞ്ഞുങ്ങളിൽ. വയറു കീറി, ഒരു ട്യൂബ് കുത്തിക്കെട്ടുക മാത്രം.”

1952 ൽ റോക്കെഫെല്ലറിന്റെ സഹായത്തോടെ ജോൺ ഫോസ്റ്റർ ഡ്യൂളസ് Population Council സ്ഥാപിച്ചു. കോടിക്കണക്കിന് ഡോളർ റോക്കെ ഫെല്ലർ നൽകി. Yale യൂണിവേർസിറ്റിയിലെ അമേരിക്കൻ യൂജനിക്സ് സൊസൈറ്റി AES, Population Council മായി കൂടിച്ചേർന്നു. AES ന്റെ സെക്രട്ട റിയായി ദീർഘനാൾ സേവനം അനുഷ്ഠിച്ച ഫ്രേഡറിക് ഓസ്ബോൺ Population Council ന്റെ ആദ്യ പ്രസിഡണ്ടായി. 1953 ൽ ഡോക്ടർ ഹെൻഡൻ AES പ്രസിഡണ്ടും.

ഇതേ കാലഘട്ടത്തിൽ ബ്രിട്ടീഷ് യൂജനിക്സ് സൊസൈറ്റിയുടെ ഓഫീ സിൽ International Planned Parenthood Federation IPPF സ്ഥാപിതമായി. Population Control ന്റെ പുതിയ പേര്.

1972 ൽ ജോർജ്ജ് ബുഷ് ഐക്യരാഷ്ട്ര സഭയിൽ അമേരിക്കൻ അംബാസ ഡർ. USAID, SLA യുമായി കരാറിൽ ഏർപ്പെട്ടു. 5 വർഷത്തേക്ക്. 8 കോടി ഡോളർ. സ്കൂൾ കുഞ്ഞുങ്ങളോട് ചെയ്തത് 58 രാജ്യങ്ങളിൽ ആവർത്തിക്കു ന്നതിന്. വടക്കൻ കരൊലിനയിൽ 100 കണക്കിന് കുഞ്ഞുങ്ങളിൽ വിജയകര മായി പൂർത്തിയാക്കിയ അതേ പ്രവർത്തനം. 20 ലക്ഷം പേർക്ക് വിജയകര മായി ശസ്ത്രക്രിയ നടത്തി എന്ന് അവർ അഭിമാനിക്കുന്നു.

മാനസികമായി രാഷ്ട്രങ്ങളെ തയ്യാറാക്കുന്നതിൽ ശ്രദ്ധ കേന്ദ്രീകരിക്കുന്ന തിന് ഡോക്ടർ ക്ലാരൻസ് ഗാംബ്ൾ Path Finder Fund രൂപീകരിച്ചു.

U.N. ഏകലോക ഗവൺമെന്റ് സൃഷ്ടിക്കുന്നതിനു വേണ്ടിയുള്ള ഉപകരണ മാണ് . അതിന്റെ മുഖ്യരൂപ കൽപന നടത്തുന്നവർക്ക് അതേക്കുറിച്ച് അറിയാം. എന്നാൽ അതിനു വേണ്ടി പ്രവർത്തിക്കുന്നവർക്ക് അതറിയില്ല. അവരുടെ പ്രവർത്തികളുടെ ഫലങ്ങൾ കൂട്ടി വയ്ക്കുമ്പോൾ എന്താണ് സംഭവിക്കുക എന്ന് മനസ്സിലാക്കുന്നതിന് സാദ്ധ്യമല്ല. (ജയിംസ്. ബി. ഉട്ട് പാർലമെന്റ് അംഗം.) {The Fearful Master. By. Edward. G. Griffin}

ജനങ്ങൾ U.N.നെ സമാധാനത്തിനന്റെ ആരാധനാലയം എന്ന മട്ടിൽ വിലയിരുത്തുന്നു. സമാധാനത്തെക്കുറിച്ചും സാഹോദര്യത്തെക്കുറിച്ചും മനു ഷ്യാവകാശത്തെക്കുറിച്ചും ഒക്കെയുള്ള തിളങ്ങുന്ന വാചാടോപങ്ങളുടെ അപ്പുറ ത്തേക്ക് നോക്കേണ്ടതുണ്ട്.

കട്ടാംഗയിൽ എലിസബത്ത് വില്ലെയിൽ നിന്നും 1961 ഡിസംബർ 12 ന് 46 ഡോക്ടർമാർ U.N. നെക്കുറിച്ച് തയ്യാറാക്കിയ റിപ്പോർട്ടിൽ പറയുന്നത് “രണ്ടു വിമാനങ്ങൾ രാവിലെ 9.30 നോടടുപ്പിച്ച് താണ് പറന്നു. വിദ്യാലയങ്ങളു ടെയും ആശുപത്രിയുടെയും മേൽ മെഷീൻ ഗൺ കൊണ്ട് തുരുതുരാ വെടിയു തിർത്തു. 300 രോഗികളും അവരുടെ കുടുംബങ്ങളും അവിടെയുണ്ടായിരുന്നു. പ്രസവവാർഡിൽ കട്ടാംഗയിലെ അടുത്തിടെ പ്രസവിച്ച 4 സ്ത്രീകൾക്കും ഒരു നവജാതശിശുവിനും മുറിവേറ്റു. 4 വയസ്സുള്ള ഒരു കുഞ്ഞ് മരണമടഞ്ഞു. 2 പുരുഷന്മാരും ഒരു കുട്ടിയും മരണമടഞ്ഞു. 300 രോഗികളിൽ 240 പേർ അടു ത്തുള്ള കുറ്റിക്കാട്ടിലേക്ക് ഓടിയൊളിച്ചു. അഭയാർത്ഥി കേന്ദ്രങ്ങളിൽ തങ്ങുന്ന തിന് അവർക്ക് താത്പര്യമില്ല. U.N, ആശുപത്രികളെ ലക്ഷ്യം വയ്ക്കുന്നതിന് താത്പര്യപ്പെടുന്നു. തങ്ങൾ അവിടെ സുരക്ഷിതരാവില്ല എന്നാണ് ന്യായമായി പറഞ്ഞിരുന്നത്.”

46 ഡോക്ടർമാരിൽ അധികവും ബെൽജിയൻ വംശജർ. സ്വിസ്സ്, ഹംഗേറിയൻ, ബ്രസീലിയൻ, സ്പാനിഷ് ഡോക്ടർമാരും കൂട്ടത്തിൽ. പ്രഫസർ ഏണസ്റ്റ് വാൻ ഡെൻ ഹാഗ്, വിലയിരുത്തുന്നതിന് കോംഗോ സന്ദർശിച്ചിരുന്നു. 6 വയസ്സുള്ള കുഞ്ഞിന്റെ മേലുള്ള ബയണറ്റ് കൊണ്ടുള്ള മുറവുകൾ ന്യായീക രിക്കത്തക്കതല്ല എന്നാണ് അദ്ദേഹം പറഞ്ഞത്. അദ്ദേഹം മിന്നെസ്സോട്ട യൂണി വേർസിറ്റിയിലെ അദ്ധ്യാപകനായിരുന്നു. പന്നീട് യൂണിവേർസിറ്റി ഓഫ് ന്യൂയോർക്കിലും. പിന്നെ ന്യൂ സ്കൂൾ ഫോർ സോഷ്യൽ റിസർച്ചിലും.

Education as an Industry, The Fabric of Society എന്നീ കൃതികളുടെ രചയിതാവ്.

U.N സൈനികരുടെ നടപടിയെ അപലപിക്കുന്നതിനു പകരം പ്രകീർത്തിക്കുകയാണുണ്ടായത്. സാമ്രാജ്യത്വത്തിന്റെ കരുത്ത് നശിപ്പിക്കുന്നതിനും അന്താരാഷ്ട്ര കമ്മ്യൂണിസത്തിന്റെ വിപ്ലവത്തിന്റെ വ്യാപനത്തിനും വേണ്ടി ഇന്ത്യ, ഈജിപ്ത്, അറേബ്യ, മൊറോക്കോ എന്നിവിടങ്ങളിൽ ഞങ്ങൾ വിഭജനം സൃഷ്ടിക്കുന്നതിനു വേണ്ടി നില കൊള്ളുന്നു എന്നാണ് 1920 ൽ സ്റ്റാലിൻ പറഞ്ഞത്.

ആഫ്രിക്കൻ കമ്മ്യൂണിസ്റ്റുകൾ സോവിയറ്റ് യൂണിയനെ വിശേഷിപ്പിച്ചിരുന്നത് "പിശാച" എന്നായിരുന്നു. ചൈന, ചെക്കോസ്ലോവാക്യ, റോമേനിയ എന്നിവിടങ്ങളിലെ കമ്മ്യൂണിസ്റ്റുകൾ ആഫ്രിക്കയോട് താത്പര്യം കാണിച്ചിരുന്നതിന് പ്രധാന കാരണം പരിചയസമ്പന്നരല്ലാത്ത പുതിയ ഭരണകൂടം നിലവിൽ വന്നാൽ അതിൽ നുഴഞ്ഞു കയറുന്നതിനും അതിനെ നിയന്ത്രിക്കുന്നതിനും എളുപ്പമായിരിക്കാം എന്ന ധാരണയിൽ നിന്നാണ്.

കോംഗോയിലെ കമ്മ്യൂണിസ്റ്റ് നേതാവ് ലുമുംബ. മയക്കുമരുന്നിന് അടിമ. ആശയങ്ങൾ ഉൾക്കൊള്ളുന്നതിന് പ്രാപ്തിയില്ലാത്തവൻ. അസ്വസ്ഥതകൾ സൃഷ്ടിക്കുന്നതിന് സോവിയറ്റ് യൂണിയൻ ധനസഹായവും ആയുധവും നൽകി നിയോഗിച്ച വ്യക്തി. ഓരോ മാസവും 4 ലക്ഷം ഡോളർ വട്ടച്ചെലവിന്. അനുയായികൾക്ക് ആവശ്യമുള്ളത് നൽകുന്നതിനു വേണ്ടി. അത് വെളിച്ചത്തായപ്പോൾ U.N നയങ്ങളുടെ ഭാഗമായിട്ടാണ് സോവിയറ്റ് യൂണിയൻ ലുമുംബയെ സഹായിക്കുന്നത് എന്ന് പറയുന്നതിന് സെക്രട്ടറി ജനറൽ ഡാഗ് ഹമ്മാർസ്കോൾഡ് നിർബന്ധിതനായി. 100 ട്രക്കുകളും, 29 വിമാനങ്ങളും, 200 സാങ്കേതിക വിദഗ്ദ്ധരേയും സോവിയറ്റ് യൂണിയൻ നൽകിയിരുന്നു എന്ന് U.N മുഖ്യ പ്രതിനിധി കോണർ ക്രൂയിസ് ഓബ്രയൻന് സമ്മതിക്കേണ്ടാതായി വന്നു. 200 ഓളം റഷ്യൻ ചെക്കോസ്ലോവാക്യൻ നയതന്ത്ര വിദഗ്ദ്ധരെ നൽകിയ കാര്യം മറച്ചു വച്ചു. മോസ്കോയുടെ സമീപത്തുള്ള Peoples Friendship സർവ്വകലാശാലയുടെ പേര് ക്രൂഷേവ്, പാട്രൈസ് ലുമുംബ സർവ്വകലാശാല എന്നു മാറ്റി. കോംഗോയിൽ ഹാഷിഷ് കൃഷി കൊണ്ടു വന്നത് അറബ് വംശജരാണ്. പിന്നീടിന്നു വരെ അത് വലിയ വിപത്തായി തുടരുന്നു. ലുമുംബ ആരാധ്യപുരുഷനായിരുന്നു എന്ന പ്രചാരണം അവാസ്തവമാണ്. അയാൾ അധികം വെറുക്കപ്പെട്ട വ്യക്തിയായിരുന്നു എന്നതാണ് വാസ്തവം. വാഷിങ്ടൻ അയാളെ ചുവന്ന പരവതാനി വിരിച്ച് സ്വീകരിച്ചു. കിഴക്കൻ ജർമ്മനി, റഷ്യ, എന്നിവിടങ്ങളിലേക്കുള്ള സന്ദർശനവേളയിൽ അയാൾക്ക് പെണ്ണും പണവും നൽകി ആദരിച്ചു. ധൂർത്തും.

[ Who Killed the Congo . By. Phillippa Schuyler ]

കോംഗോക്ക് സ്വാതന്ത്ര്യം ലഭിച്ച് ഏതാനും ദിവസങ്ങൾക്കുള്ളിൽ സൈന്യം, സേനയിലെ ബൽജിയം വിഭാഗത്തിനെതിരെ തിരിഞ്ഞു. അകാരണ

മായി. ലുമുബക്ക് സഹായവുമായി U.N . ആദ്യത്തെ U.N സംഘം 4000 പേർ. പിന്നെ അനേകം ആയിരങ്ങൾ. ഭീതിജനകമായ, സമ്പൂർണ്ണമായ അസ്വസ്ഥത കൾ സൃഷ്ടിച്ച് ഏകാധിപത്യ ഭരണം ന്യായീകരിക്കുന്നതിന് സാഹചര്യങ്ങൾ സൃഷ്ടിച്ച് നിയന്ത്രണം കൈയ്യാളുക എന്നതായിരുന്നു കമ്മ്യൂണിസ്റ്റ് തന്ത്രം. അമേരിക്ക ബെൽജിയത്തിനെ സഹായിച്ചില്ല. മറിച്ച് U.N പക്ഷത്തായിരുന്നു. ലുമുംബ സമഗ്രാധിപത്യത്തിനു വേണ്ടി സ്വീകരിക്കേണ്ടുന്ന നടപടികൾ വിശദ മാക്കി. ഗവൺമെന്റിന് സമ്പൂർണ്ണമായ അധികാരം. ഏതു കാര്യത്തിലും എന്തു തീരുമാനമെടുക്കുന്നതിനും.

ജനങ്ങളെ അടക്കി നിറുത്തുന്നതിന് ഭീകരത ആവശ്യമാണ്. എതിർക്കു ന്നവരെ ഒന്നൊഴിയാതെ തടങ്കലിലാക്കുക. അവരോട് അതീവം ക്രൂരമായി പെരുമാറുക. പൊതുവേദിയിൽ നഗ്നരാക്കുക. ഇത് ആദ്യ ഘട്ട നടപടികൾ. രണ്ടാം ഘട്ടത്തിൽ, എതിർക്കുന്നവരെ നശിപ്പിക്കുക. ഇവയൊക്കെയാണ് അവ യിൽ ചിലത്. [Situation in the Republic of Congo, U.N. Report] ലുമുംബക്ക് അമേരിക്കയിൽ രാജകീയ സ്വീകരണം ലഭിച്ചു. ഔദ്യോഗിക പ്രസിഡൻഷ്യൽ ഗസ്റ്റ് ഹൗസിൽ താമസം. പ്രസിഡണ്ട് ഐസനോവർ നേരിട്ട് മേൽനോട്ടം. 10 കോടി ഡോളർ ധനസഹായത്തിന്റെ ആദ്യത്തെ ഘട്ടമായി 50 ലക്ഷം ഡോളർ നൽകുന്നതിന് ഏർപ്പാടായി.

എങ്ങു നിന്നെങ്ങില്ലാതെ പെട്ടെന്ന് ലുമുബ എതിർക്കപ്പെട്ടു. അധികം താമ സിയാതെ വധിക്കപ്പെടുകയും ചെയ്തു.

“കമ്മ്യൂണിസ്റ്റ് ലോകം എന്നത് സംഘടിതമായ, ഏകോപനം ചെയ്ത ലോകം ആയിരിക്കും. ഇന്ന് U.S.S.R ൽ നിലവിലുള്ള തത്വങ്ങളെ അടിസ്ഥാനപ്പെടു ത്തിയ ബൃഹത്തായ സാമ്പത്തിക സമ്പ്രദായം ആയിരിക്കും അവിടെ. ലോക ഗവൺമെന്റിലെ വളരെ പ്രധാന ഭാഗമായി അമേരിക്കൻ സോവിയറ്റ് ഗവൺമെന്റും” -, വില്ല്യം ഫോസ്റ്റർ. 1933 മുതൽ 1957 വരെ അമേരിക്കൻ കമ്മ്യൂ ണിസ്റ്റ് പാർട്ടിയുടെ ദേശീയ അദ്ധ്യക്ഷൻ.

ഐക്യരാഷ്ട്ര സഭയുടെ സ്ഥാപനത്തിനായി അമേരിക്കൻ കമ്മ്യൂണി സ്റ്റുകൾ ഊർജ്ജസ്വലമായി ക്ഷീണിതരാവാതെ പണിയെടുത്തിരുന്നു. അത് നിലവിൽ വരുമെന്ന് ഞങ്ങൾക്ക് പൂർണ്ണ വിശ്വാസം ഉണ്ടായിരുന്നു. – [ Victory And After By. Earl Browder അമേരിക്കൻ കമ്മ്യൂണിസ്റ്റ് പാർട്ടിയുടെ മുൻ നേതാവ്. ]

1945 ൽ U.N രൂപീകരണത്തിനുള്ള അന്തിമ ചർച്ചകൾക്കായി സാൻഫ്രാൻസിസ്കോയിൽ സമ്മേളനം നടന്നു. അഞ്ച് മാസത്തിനു ശേഷം കമ്മ്യൂണിസ്റ്റുകൾ പുറത്തിറക്കിയ പ്രസിദ്ധീകരണത്തിൽ കമ്മ്യൂണിസ്റ്റുകൾ U.N രൂപീകരണത്തിന് പിൻതുണ നൽകുന്നതിന് അടിസ്ഥാനമായി നാല് കാരണ ങ്ങൾ ഉണ്ടെന്ന് വെളിപ്പെടുത്തുന്നു.

1. Veto മറ്റു രാഷ്ട്രങ്ങളിൽ നിന്നും U.S.S.R നെ സംരക്ഷിക്കും.

2. പ്രമുഖ മുതലാളിത്ത രാഷ്ട്രങ്ങളുടെ വിദേശ നയങ്ങളെ U.N അലോസരപ്പെടുത്തും.
3. കമ്മ്യൂണിസ്റ്റ് ഇതര രാഷ്ട്രങ്ങളുടെ ദേശീയ അതിരുകൾ തകർക്കുന്നതിന് U.N ഉപകാരപ്പെടും.
4. രാഷ്ട്രങ്ങളെ ഏകോപിപ്പിച്ച് ഒറ്റ സോവിയറ്റ് സമ്പ്രദായം നിലവിൽ വരുന്നതിന് കാരണമാവും.

[ The United Nations By. Mohan Kumaramangalam ]

സോവിയറ്റ് പ്രചാരണവേല സുഗമമാക്കുന്നതിനുള്ള പദ്ധതിയുടെ ഭാഗമായി U.N ആസ്ഥാനം അമേരിക്കയിൽ. അമേരിക്കൻ കമ്മ്യൂണിസ്റ്റ് പാർട്ടിയും, സോവിയറ്റ് പിണിയാളുകളുമായി ഒത്തു ചേർന്ന് കമ്മ്യൂണിസ്റ്റ് ഇന്റർനാഷണലിന്റെ വിപ്ലവ പ്രവർത്തനങ്ങൾ നിലവിൽ വരുന്നതിന് U.N ലെ സോവിയറ്റ് അംഗങ്ങൾ ശ്രമിച്ചു വരുന്നു.

[ Matt Cvetic - Undercover Agent for FBI } FBIയുടെ മേധാവിയായിരുന്ന എഡ്ഗാർ ഹൂവർ പറഞ്ഞത് U.N ലെ കമ്മ്യൂണിസ്റ്റ് അംഗങ്ങൾ അമേരിക്കയിൽ രഹസ്യാന്വേഷണ പ്രവർത്തനങ്ങൾ നടത്തുന്നു എന്നാണ്. സോവിയറ്റ് യൂണിയന്റെ നിർബന്ധ പ്രകാരമാണ് U.N ആസ്ഥാനം അമേരിക്കയിൽ സ്ഥാപിച്ചത്. { In the Cause of Peace. By Trygve Lie }

U.N Under Seretary General എപ്പോഴും സോവിയറ്റ് ദേശക്കാരനായിരിക്കണം എന്നതായിരുന്നു. ലണ്ടനിൽ വച്ച് Big five എത്തിച്ചേർന്ന തീരുമാനം 1950 ൽ സ്റ്റെയ്റ്റ് ഡിപ്പാർട്ട്മെന്റ് പുറത്തിറക്കിയ Postwar foreign Policy Preparation 1939 - 1945 U.N ന്റെ സൃഷ്ടിക്ക് ആവശ്യമായ രേഖകളും നയങ്ങളും വിവരിക്കുന്നു. അതിന് അമേരിക്കയുടെ ഭാഗത്തുനിന്നും പ്രവർത്തിച്ചവർ ആൽഗർ ഹിസ്സ്, ഹാരി ഡെക്സ്റ്റർ വൈറ്റ്, വിർജീനിയസ് ഫ്രങ്ക് കോ, ഡീൻ അക്കീസൺ, നോയെൽ ഫീൽഡ്, ലോറൻസ് ഡുഗ്ഗൻ, ഹെൻട്രി ജൂലിയൻ വാഡ്ലീ, ജോൺ കാർട്ടർ വിൻസന്റ്, ഡേവിഡ് വീൻ ട്രോബ്, നഥാൻ ഗ്രിഗറി സിൽവർമാസ്റ്റർ, ഹാരൾഡ് ഗ്ലാസ്സെർ, വിക്ടർ പെർലോ, ഐർവിങ്ങ് കപ്ലൻ, സോളമൻ ആഡ്ലർ, എബ്രഹാം ജോർജ് സിൽവർമൻ, വില്ല്യം.എൽ.ഉൾമൻ, വില്ല്യം.എച്ച്.ടെയ്ലർ. ഇതിൽ ഡീൻ അക്കീസൺ ഒഴികെ എല്ലാവരും കോടതിയിൽ മൊഴി നൽകിയതാണ്, അവരെല്ലാം രഹസ്യമായി കമ്മ്യൂണിസ്റ്റുകളാണ് എന്ന്. അനേകം കമ്മ്യൂണിസ്റ്റുകൾ സമ്മതിച്ചതുമാണ് ആൽഗർ ഹിസ്സ് അവരിൽ ഒരാളാണ് എന്ന്. ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് പാസിഫിക്ക് റിലേഷൻസുമായി ഹിസ്സ് അടുത്ത് പ്രവർത്തിച്ചിരുന്നു. അനേകം യുദ്ധകാര്യ പ്രസ്ഥാനങ്ങളിലെ ജീവനക്കാരുടെ സുരക്ഷ ചുമതല ആന്തണി പനൂച്ച് വഹിച്ചിരുന്നു. അദ്ദേഹം ഹിസ്സിന്റെ കമ്മ്യൂണിസ്റ്റ് പ്രവർത്തനങ്ങളെക്കുറിച്ച് റിപ്പോർട്ട് നല്കിയപ്പോൾ ഹിസ്സിനു പകരം അദ്ദേഹത്തെ ജോലിയിൽ നിന്നും പിരിച്ചുവിട്ടു. 1944 ൽ ഹിസ്സ് Office of Special Political Affairs ന്റെ ആക്ടിങ് ഡയറക്ടറായി നിയമിക്കപ്പെട്ടു. അതാണ് U.N ന്റെ സൃഷ്ടിക്ക് പ്രമുഖമായ പ്രവർത്തനങ്ങൾ നടത്തിയത്.

FBI റിപ്പോർട്ടുകൾ ഹിസ്സിന് എതിരായിരുന്നു. എന്നാൽ 1945 ഹിസ്സ് OSPA യുടെ ഡയറക്ടറായി നിയമിതനായി. FDR നൊപ്പം യാൾട്ടയിൽ സമ്മേളനത്തിനു പോയതും ഹിസ്സ്. അവിടെ റഷ്യക്ക് 3 വോട്ടും, അമേരിക്കക്ക് ഒരു വോട്ടും എന്ന് തീരുമാനിക്കപ്പെട്ടു. 1944 ൽ ഡംബാർട്ടൻ ഓക്സ് കോൺഫറൻസിന്റെ എക്സിക്യൂട്ടീവ് സെക്രട്ടറിയായിരുന്നു ഹിസ്സ്. U.N ന്റെ ഭാവി ഘടന തീരുമാനിക്കുന്ന യോഗമായിരുന്നു അത്. ഏറ്റവും പ്രമുഖ തീരുമാനങ്ങളാണ് അവിടെ രൂപീകരിക്കപ്പെട്ടത്. FBI ഹിസ്സിനെതിരെ തിരിഞ്ഞപ്പോൾ നീതിന്യായ വകുപ്പ് അത് തടഞ്ഞു.

എലിസബത്ത് ബെന്റ്ലി കമ്മ്യൂണിസ്റ്റായി വിവിധ ചാരസംഘടനകളുടെ മേൽനോട്ടം നടത്തിയിരുന്ന സമയത്ത് ഹെൻട്രി ഡെക്സ്റ്റർ വൈറ്റ് അതിൽ ഒരു സംഘത്തിലെ അംഗമായിരുന്നു. അത് സിൽവർ മാസ്റ്റർ സെൽ എന്ന് അറിയപ്പെട്ടിരുന്നു. മോസ്കോയിൽ നിന്നുള്ള നിർദ്ദേശപ്രകാരം മോർഗൻതോ പദ്ധതി നിലവിൽ വരുത്തുന്നതിന് ശ്രമിച്ചിരുന്നു. ജർമ്മനിയുടെ വ്യാവസായിക അടിത്തറ തകർക്കുക എന്നതായിരുന്നു ഉദ്ദ്യേശിക്കപ്പെട്ടിരുന്നത്. ഭാവിയിൽ യൂറോപ്പിനെ കീഴടക്കുന്നതിന് റഷ്യക്ക് ജർമ്മനി തടസ്സമാകാതിരിക്കുന്നതിനു വേണ്ടിയായിരുന്നു. 1945 നവംബർ 8 നും 1946 ജൂൺ 24 നും ഇടക്ക് 7 പ്രാവശ്യം വൈറ്റിന്റെ ചാരപ്രവർത്തിയെ സംബന്ധിച്ച സന്ദേശം വൈറ്റ്ഹൗസിലേക്ക് പോയി എന്നിട്ടും വൈറ്റ് ഔദ്യോഗിക പദവിയിൽ തുടർന്നു. IMF രൂപീകരിച്ച U.N കമ്മിറ്റിയിൽ അദ്ധ്യക്ഷനായി. ചാരനാണെന്ന് വെളിപ്പെട്ട് ഏതാനും മാസങ്ങൾക്കകം. IMF ന്റെ എക്സിക്യൂട്ടീവ് സെക്രട്ടറിയായി.

വിർജീനിയസ് ഫ്രങ്ക് കോ, റെഡ് ചൈനിസ് ഗവൺമെന്റിന്റെ സാമ്പത്തിക കാര്യ വിദഗ്ദ്ധനായി നിയമിതനായി.

ഡീൻ അക്കീസൺ കമ്മ്യൂണിസ്റ്റ് ആയിരുന്നതിന് തെളിവുകളില്ല. എന്നാൽ ബന്ധങ്ങൾ യഥാർത്ഥ വശം വെളിപ്പെടുത്തുന്നു. കമ്മ്യൂണിസ്റ്റ് പ്രസിദ്ധീകരണമായ Daily Worker അദ്ദേഹത്തെ സ്റ്റെയ്റ്റ് ഡിപ്പാർട്ട്മെന്റിലെ ശക്തമായ വാഗ്ദാനം എന്ന് വിശേഷിപ്പിച്ചു. സെറ്റയ്റ്റ് അണ്ടർ സെക്രട്ടറിയായിരുന്നപ്പോൾ കമ്മ്യൂണിസ്റ്റ് പോളണ്ടിന് 9 കോടി ഡോളർ വായ്പ അനുവദിക്കുന്നതിൽ പ്രധാന പങ്കു വഹിച്ചു. അതിൽ പങ്കാളി ആൽഗർ ഹിസ്സിന്റെ സഹോദരൻ ഡോണൾഡ് ഹിസ്സ്. അക്കീസൺന്റെ നിയമ വിദഗ്ദ്ധ പ്രസ്ഥാനത്തിലെ പങ്കാളി. അമേരിക്കൻ വിരുദ്ധ പ്രവർത്തനങ്ങൾ നിരീക്ഷിക്കുന്നതിനുള്ള കമ്മിറ്റിക്കു മുൻപാകെ, അക്കീസൺ റഷ്യൻ അനുകൂല സംഘടനയുടെ തലപ്പത്തുള്ള വ്യക്തിയാണെന്ന് മുൻ അസിസ്റ്റന്റ് സ്റ്റെയ്റ്റ് സെക്രട്ടറി അഡോൾഫ് ബെർലെ മോഴി നൽകി.

ഹിസ്സ് അദ്ദേഹത്തിന്റെ പ്രധാന സെക്രട്ടറി എന്നും. ലോറൻസ് ഡുഗ്ഗൻ ചാരശൃംഖലയിലെ കണ്ണിയായിരുന്നു എന്ന് മുൻ സോവിയറ്റ് ഏജന്റ് ഹെഡെ മാസ്സിങ്ങ് തീർച്ചപ്പെടുത്തി. ഡുഗ്ഗൻ സ്റ്റെയ്റ്റ് ഡിപ്പാർട്ട്മെന്റിൽ ലാറ്റിൻ അമേരിക്കൻ വിഭാഗം മേധാവി. അദ്ദേഹത്തിനെക്കുറിച്ച് അന്വേഷണം പുരോഗമിക്കവെ ന്യൂയോർക്ക് ഓഫീസിന്റെ ജനാലയിൽ നിന്നും വീണ് സംശയകരമായ സാഹചര്യത്തിൽ വധിക്കപ്പെട്ടു. നോയെൽ ഫീൽഡിനെ തിരിച്ചറിഞ്ഞ

തിനെ തുടർന്ന് അദ്ദേഹം അപ്രത്യക്ഷനായി. ഹാരൾഡ് ഗ്ലാസ്സെർ U.N. Relief And Rehabilitation Administration ന്റെ ട്രഷറിയുടെ വക്താവ്.

ലോക്ലിൻ ക്യൂറി, പ്രസിഡണ്ട് റൂസ്‌വെൽറ്റിന്റെ ഉപദേഷ്ടാവായിരുന്നു. U.N സ്ഥാപിക്കുന്നതിൽ പ്രധാന പങ്കു വഹിച്ചു. കമ്മ്യൂണിസ്റ്റ് എന്ന് വ്യക്തമായി തെളിയിക്കപ്പെട്ടു. എലിസബത്ത് ബെന്റ്‌ലി, വിറ്റാകർ ചെയ്ംബേർസ് എന്നിവ രോടൊപ്പം.

Activites of United States Citizens Employed by United Nations, പിന്നെ Interlocking Subversion in Government Departments എന്നീ റിപ്പോർട്ടുകൾ കമ്മ്യൂണിസ്റ്റുകാർ അമേരിക്കൻ ഗവൺമെന്റിലെ പ്രധാന തസ്തി കകളിൽ നുഴഞ്ഞു കയറുന്നതിനെ വിശദമായി പരിശോധിക്കുന്നു. അത്തരം സ്ഥാനങ്ങൾ അമേരിക്കയുടെ വിദേശകാര്യനയങ്ങൾ രൂപപ്പെടുത്തുന്നതിന് ഉപ യോഗപ്പെടുത്തുന്നതിനെക്കുറിച്ചും. ക്രമേണ അമേരിക്കൻ സ്വാതന്ത്ര്യം U.N ന് അടിയറവ് വയ്ക്കുന്നതിലേക്ക് അത് കൊണ്ടു ചെന്ന് ചേർക്കുന്നു.

എബ്രഹാം ഫെല്ലർ U.N ജനറൽ കോൺസൽ ആയിരുന്നു. ന്യൂയോർക്ക് ഗ്രാൻഡ് ജ്യൂറി മുൻപാകെ വിചാരണ നേരിടേണ്ടതിനാൽ തന്റെ വസതിയിൽ നിന്നും ചാടി ആത്മഹത്യ ചെയ്തു. ഫ്രാങ്ക് കാർട്ടർ ബാൻക്രോഫ്റ്റ്, റൂത്ത് ക്രാഫോർഡ്, ജോയെൽ ഗോർഡൻ, ഐർവിങ്ങ് ഷില്ലർ, അലകസാണ്ടർ സ്വെൻചാൻസ്കി, ആൽഫ്രഡ് വാൻ റ്റാസ്സെൽ, യൂജിൻ വാല്ലാക്ക്, ഡേവിഡ് സാബ്ലോഡോവ്സ്കി, ഹെർമൻ സാപ് എല്ലാ പേരും U.N ലെ കമ്മ്യൂണിസ്റ്റുകൾ. എന്നാൽ പലരും തുറന്നു പറയുന്നതിന് വിസമ്മതിച്ചു.

റാൽഫ്. ജെ. ബ്യൂൻചെ. U.N അണ്ടർ സെക്രട്ടറി ജനറൽ. U.N ലെ ഏറ്റവും പ്രമുഖരായ 3 വ്യക്തികളിൽ ഒരാൾ. ഒരു പക്ഷേ ലോകത്തിലെ ഏറ്റവും പ്രശസ്തനായ കറുത്ത വർഗ്ഗക്കാരൻ. കമ്മ്യൂണിസ്റ്റ് ഫിലിപ്. ജെസ്സപ്. U.N ലോക കോടതിയിലെ ന്യായാധിപന്മാരിൽ അമേരിക്കയുടെ പ്രതിനിധി. കമ്മ്യൂണിസ്റ്റ്. ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് പാസിഫിക് റിലേഷൻസിലെ പ്രമുഖൻ. അമേ രിക്കൻ കമ്മ്യൂണിസ്റ്റുകളും സോവിയറ്റ് അധികാരികളും IPR നെ കമ്മ്യൂണിസ്റ്റ് നയങ്ങൾ, പ്രചാരണ വേല, സൈനിക ഇന്റലിജൻസ് എന്നിവയുടെ ഉപകരണ മായി കണക്കാക്കുന്നു. ആൽഗർ ഹിസ്സ്, ഹാരി ഡെക്സറ്റർ വൈറ്റ്, ഫ്രെഡറിക് വാണ്ടർബിൽറ്റ് ഫീൽഡ്, ലോക്ലിൻ ക്യൂറി എന്നിവരുടെ അടുപ്പക്കാരൻ. U.N ന്റെ സെക്രട്ടറി , ഫ്രങ്ക് കോ വിചാരണവേളയിൽ അപ്രസക്തമായവരുമായുള്ള ബന്ധം വിവരിച്ചപ്പോൾ, ഫിലിപ് ജെസ്സപ് മായിട്ടുള്ള ബന്ധം വെളിപ്പെടുത്തുന്ന തിന് വിസമ്മതിച്ചു. 1943 ലെ UNRRA, 1944 ബ്രേറ്റൻ വുഡ്സ് കോൺഫറൻസുക ളിലെ അസിസ്റ്റന്റ് സെക്രട്ടറി ജനറൽ – ജെസ്സപ്. 1945 ലെ സാൻഫ്രാൻസിസ്കോ കോൺഫറൻസിൽ അമേരിക്കൻ ഡെലിഗേഷൻ അംഗം. ലോക കോടതിയുടെ നിയമാവലി തയ്യാറാക്കിയ നിയമ വിദ്ഗ്ദ്ധരുടെ കമ്മിറ്റി യിൽ അമേരിക്കൻ പ്രതിനിധി. വിവധങ്ങളായ U.N കമ്മിഷനുകളിൽ സാങ്കേ

തിക വിദഗ്ദ്ധനും ഉപദേഷ്ടാവും. സ്റ്റെയ്റ്റ് ഡിപ്പാർട്ട്മെന്റിന്റെ ചൈനയെക്കുറിച്ചുള്ള കുപ്രസിദ്ധമായ, ധവളപത്രം തയ്യാറാക്കി.

ചൈനീസ് കമ്മ്യൂണിസ്റ്റുകളെ ധാരാളമായി പുകഴ്ത്തുന്നതായിരുന്നു അത്. ചൈനയിലെ ദേശീയ വാദികളെ ഇകഴ്ത്തുന്നതും. ചൈനയെ U.N അംഗമാക്കുന്നതിന് മുൻകൈ എടുത്തിരുന്നു. 1951 ൽ പ്രസിഡണ്ട് ട്രൂമൻ അദ്ദേഹത്തെ U.N ലെ അമേരിക്കൻ സ്ഥാനപതിയായി തീരുമാനിച്ചെങ്കിലും സെനറ്റ് അത് തള്ളിക്കളഞ്ഞു. പിന്നീട് ഐസനോവർ U.N ലോക കോടതിയിൽ ജെസ്സപ് നെ പ്രതിഷ്ഠിച്ചു. എല്ലാ രാഷ്ട്രങ്ങൾക്കും സ്വന്തം രാഷ്ട്രത്തിൽ നിന്നും രണ്ടും വിദേശത്തു നിന്നും രണ്ടും പ്രതിനിധികളെ അയക്കാമെന്നിരിക്കെ, അമേരിക്ക ജെസ്സപ്പിനെ മാത്രം തെരഞ്ഞെടുത്തു. ബാക്കി മൂന്നും വിദേശികൾ.

ഐക്യരാഷ്ട്രസഭയുടെ കരുത്തിനെക്കുറിച്ച് സംശയമുള്ളവർ കമ്മ്യൂണിസ്റ്റ് ഭരണകൂടങ്ങൾ, കമ്മ്യൂണിസ്റ്റിതരർ നയിക്കുന്ന സംഘാതത്തിൽ കൂട്ടു ചേരുന്നതിന് കാട്ടുന്ന താത്പര്യം വിലയിരുത്തിയാൽ മതിയാവും. സൈദ്ധന്തികമായി, അമേരിക്ക കമ്മ്യൂണിസ്റ്റുകളെ പിൻതുണയ്ക്കുന്നില്ല. എന്നാൽ പ്രയോഗത്തിൽ അങ്ങിനെയല്ല. ഫ്രാൻസിൽ ഏറ്റവും പ്രബലമായ രാഷ്ട്രീയ പ്രസ്ഥാനം കമ്മ്യൂണിസ്റ്റ് പാർട്ടിയാണ്. ഫ്രെഞ്ച് അറ്റോമിക് എനർജി ഏജൻസിയടെ തലപ്പത്ത് കമ്മ്യൂണിസ്റ്റ്. യൂറോപ്യൻ സെന്റർ ഫോർ ന്യൂക്ലിയർ റിസർച്ചിൽ ഉപദേഷ്ടാവായി കമ്മ്യൂണിസ്റ്റ്. ഇറ്റലിയിലും പരിതസ്ഥിതി സമാനമാണ്. തൊഴിലാളി സംഘടനകളിൽ ഏറ്റവും വലുത് കമ്മ്യൂണിസ്റ്റ്. ഏറ്റവും പ്രധാനപ്പെട്ട ചില തസ്തികകളിലൊഴികെ , ബ്രിട്ടനിൽ കമ്മ്യൂണിസ്റ്റുകൾക്ക് വിലക്കുകളില്ല.

സോവിയറ്റ് ഭരണഘടന ഒരു മനുഷ്യൻ മറ്റൊരു മനുഷ്യനെ ചൂഷണം ചെയ്യുന്നത് വിലക്കുന്നുണ്ട്. എന്നാൽ ഗവൺമെന്റ് മനുഷ്യനെ ചൂഷണം ചെയ്യുന്നതിനെക്കുറിച്ച് ഒന്നും പറയുന്നില്ല. കമ്മ്യൂണിസം പറയുന്നത് മനുഷ്യൻ അവന്റെ കഴവിനനുസരിച്ച് പണിയെടുക്കണമെന്നും, അവന്റെ ആവശ്യമനുസരിച്ച് മാത്രം ചെലവഴിക്കണമെന്നുമാണ്. സോവിയറ്റ് ഭരണഘടന പറയുന്നത് Article 12 പണിയെടുക്കാത്തവൻ ആഹാരം കഴിക്കുന്നതിന് അർഹനല്ല എന്നാണ്.

U.N ആസ്ഥാനത്ത് പ്രതിഷ്ഠിച്ചിരിക്കുന്ന പ്രതിമ ഗ്രീക്ക് ദേവനായ സീയൂസ്ന്റെ മാത്രം. സീയൂസ് അക്രമത്തിനും ക്രൂരതക്കും പേരു കേട്ട ദൈവം.

[ United Nations : Planned Tyranny. By.Orval Watts, “And”, The Communist Pattern in the U.N. By. Joseph Konfeder ]

USSR ന്റെ പതാകയും U.N പതാകയും വളരെ സമാനമാണ്. അത് വാസ്തവത്തിൽ രൂപ കൽപന ചെയ്തത് Carl Aldo Marzani. അദ്ദേഹം റ്റോണി വെയ്ൽസ് എന്ന പേരിൽ കമ്മ്യൂണിസ്റ്റ് പാർട്ടിയിൽ പ്രവർത്തിച്ചിരുന്നു.

ലോകസമാധാനം, ദാരിദ്ര്യ നിർമ്മാർജ്ജനം, ആരോഗ്യ നിലവാരം ഉയർത്തുക, പരിസ്ഥിതി സംരക്ഷണം എന്നിവയാണ് ഐക്യരാഷ്ട്രസഭ സൃഷ്ടിക്കുന്നതിനും അതിന്റെ പ്രവർത്തനം തുടരുന്നതിനും ന്യായീകരണമായി പറയുന്നത്.

എന്നാൽ ഇവയൊന്നും ഇതുവരെ പ്രായോഗികമായില്ല എന്നു മാത്രമല്ല അവയുടെ തിരിച്ചു പോക്കാണ് നമ്മൾ കാണുന്നത്. വാസ്തവമായ ഉദ്ദേശ്യം ലോക ഗവൺമെന്റ് സൃഷ്ടിക്കുക എന്നതു മാത്രം. ഭാഷാ പ്രയോഗം വഞ്ചനാപരമാണ്. അപകടകരമായ തത്വങ്ങളിൽ അടിസ്ഥാനപ്പെടുത്തിയതാണ്. ഉറങ്ങിക്കിടക്കുന്ന ജനതയെ ഉണർത്തേണ്ടതുണ്ട്. പതിയിരിക്കുന്ന അപകടങ്ങളെക്കുറിച്ച് ബോധവാന്മാരാക്കേണ്ടതുണ്ട്. സ്വാതന്ത്ര്യത്തിന്മേലുള്ള കടന്നു കയറ്റം വെളിപ്പെടുത്തേണ്ടതുണ്ട്. ദേശീയ അതിരുകൾ തകർക്കുന്നത് തടയപ്പെടേണ്ടതുണ്ട്.

U.N രൂപവത്കരിക്കുന്നതിനുള്ള ചർച്ചകളുടെ ആദ്യ ഘട്ടം അമേരിക്കയിൽ. ജോർജ്ജ്ടൗൺ. ഡംബാർട്ടൻ ഓക്സ്. അമേരിക്ക, ബ്രിട്ടൻ, സോവിയറ്റ് യൂണിയൻ എന്നിവയുടെ പ്രതിനിധികൾ മാത്രം. അതീവം രഹസ്യമായി. മാദ്ധ്യമങ്ങൾക്കും പ്രവേശനം അനുവദിച്ചിരുന്നില്ല. 1944 ഓഗസ്റ്റ് 25 ന്.

“ലോകത്തെ മെച്ചപ്പെടുത്തുന്നതിന് ഇറങ്ങിത്തിരിച്ചിരിക്കുന്നവർ, അവരുടെ സ്വന്തം ശക്തിയോ കമ്മ്യൂണിസ്റ്റുകളുടെ ശക്തിയോ അല്ല മറിച്ച് അന്താരാഷ്ട്ര സാമ്പത്തിക ശക്തികളുടെ കരുത്താണ് പ്രകടമാക്കുന്നത്.” [ Tragedy and Hope. By. Caroll Quigley ] ഖിഗ്ലി പറയുന്നത് റൗണ്ട് ടേയ്ബിൾ ഗ്രൂപ്പിൽ പ്പെട്ട അമേരിക്കൻ ശക്തികളാണ് ജോർജ്ജ് ലൂയി ബിയർ, വാൾട്ടർ ലിപ്മൻ, ഫ്രാങ്ക് ഐഡെലോറ്റെ, വിറ്റ്നി ഷെപാർഡ്സൺ, തോമസ് ലാമോൻട്, ജെറോം ഡി. ഗ്രീൻ, ക്രിസ്റ്റ്യൻ സയൻസ് മോണിറ്ററിലെ എർവിൻ, ഡി. കാൻഹം എന്നിവർ.

വിൽസൺ കാലഘട്ടത്തിൽ യഥാർത്ഥത്തിൽ ഭരണം നടത്തിയിരുന്നത് നിഗൂഢതയുടെ ആൾരൂപമായ എഡ്വേർഡ് മാൻഡെൽ ഹൗസ്. Philip Dru : The Administrator എന്ന കൃതിയിൽ U.N ന്റെ കരടു രൂപം ലഭ്യമാണ്. അർദ്ധ രഹസ്യ സംഘടന രൂപീകരിക്കപ്പെട്ടു. അമേരിക്കൻ ഉന്നതന്മാർ മാത്രം. ലീഗ് ഓഫ് നേഷൻസ് തിരസ്ക്കരിക്കപ്പെട്ടതിനെ തുടർന്ന് CFR രൂപീകരിക്കപ്പെട്ടു. ലോക ഗവൺമെന്റിന് അനുകൂലമായ സാഹചര്യം സൃഷ്ടിക്കുക എന്നതായിരുന്നു ദൗത്യം.

[ Inside the United Nations. By. Steve Bonta ] U.N നിലവിൽ വന്നതിനു ശേഷം CFR ന്റെ ശക്തി അധകമായി വർദ്ധിച്ചു. അമേരിക്കയിലെ ഉന്നതസ്ഥാനങ്ങളിൽ ഒട്ടു മിക്കതും CFR അംഗങ്ങൾ കൈയ്യടക്കിയിരിക്കുന്നു. CFR നെക്കുറിച്ച് പഠനം നടത്തിയ റിച്ചർഡ് ഹാർവുഡ് പറയുന്നത് CFR ന്റെ 2000 ൽ അധികം അംഗങ്ങളിൽ മൂന്നിൽ രണ്ടും ന്യൂയോർക്കിൽ അല്ലെങ്കിൽ വാഷിംഗ്ടണിൽ താമസിക്കുന്നു.

വ്യവസായ, സാമ്പത്തിക മേഖലയിലെ ഉന്നതർ. അക്കാദമിക മേഖല, നിയമവിദഗ്ദ്ധർ എല്ലാം CFR അംഗങ്ങൾ. 16 വർഷം CFR അംഗമായിരുന്ന അഡ്മിറൽ ചെസ്റ്റർ വാർഡ് പുറത്തു വന്നതിനു ശേഷം പറഞ്ഞത് അമേരിക്കൻ സ്വാതന്ത്ര്യം അന്താരാഷ്ട്രശക്തികൾക്ക് അടിയറവ് വയ്ക്കുന്നതാണ് താൻ പുറത്തു വരുന്നതിന് പ്രധാന കാരണം എന്ന്. നിരായുധീകരണം മറ്റൊരു കാരണവും.

CFR ന്റെ സ്ഥാപകാംഗം ജോൺ ഫോസ്റ്റർ ഡ്യൂളസ് അദ്ദേഹത്തിന്റെ കൃതിയിൽ War or Peace പറഞ്ഞത് "U.N അല്ലെങ്കിൽ അതിന്റെ ഭരണഘടനക്ക് സാദ്ധ്യമാവാത്ത, ലോക ഗവൺമെന്റ് സ്ഥാപിക്കുന്നതിനുള്ള നിർദ്ദേശങ്ങൾ ഇതു വരെ ഞാൻ കണ്ടിട്ടില്ല. U.N ന്റെ പ്രമുഖാംഗങ്ങൾ, സോവിയറ്റ് യൂണിയൻ ഉൾപ്പെടെ, ലോകാടിസ്ഥാനത്തിലുള്ള സംഘടനക്കു വേണ്ടി സമ്മതം നൽകിയാൽ ഐക്യ രാഷ്ട്രസഭയെ അത്തരം സംഘടനയാക്കി മാറ്റുന്നത് അനായാസമാണ്."

U.N ഒരു സ്വകാര്യ സംഘടനയല്ല്. മറിച്ച് ഒരു ഗവൺമെന്റ് പ്രസ്ഥാനം. അത് സ്വാതന്ത്ര്യവും പരിമിതമായ ഗവൺമെന്റും എന്ന തത്വത്തെ അടിസ്ഥാനമാക്കിയുള്ളതല്ല മറിച്ച് സോഷ്യലിസത്തെ അടിസ്ഥാനമാക്കുന്നു. അത് Collective Action എന്ന പുകമറയുപയോഗിച്ച് ഗവൺമെന്റിന്റെ മേൽനോട്ടത്തിൽ പ്രശ്ന പരിഹാരം മുന്നോട്ട് വയ്ക്കുന്നു.

സോഷ്യലിസം പരിമിതമായ ഗവൺമെന്റ് എന്ന ആശയത്തെ പിൻതാങ്ങുന്നില്ല. U.N അനുബന്ധ സംഘടനകളും UNICEF, WHO, UNESCO എല്ലാം ഗവൺമെന്റ് മേൽനോട്ടത്തിലുള്ള പദ്ധതികളാണ് നടപ്പിലാക്കുന്നത്. U.N ലെ ഏറ്റവും ശക്തമായ ഘടകം സെക്യൂരിറ്റി കൗൺസിൽ. അത് 15 അംഗങ്ങളെ ഉൾക്കൊള്ളുന്നു. അതിൽ 5 എണ്ണത്തിന് സ്ഥിരാംഗത്വമുണ്ട്. അമേരിക്ക, ചൈന, ഫ്രാൻസ്, റഷ്യ, ബ്രിട്ടൻ. മറ്റു 10 അംഗങ്ങൾ ഓരോ രണ്ടു വർഷം കൂടുമ്പോഴും തെരഞ്ഞെടുക്കപ്പെടുന്നു. സെക്യൂരിറ്റി കൗൺസിലിന് ലെജിസ്ലേറ്റീവ്, എക്സിക്യൂട്ടീവ് അധികാരങ്ങളുണ്ട്. റസൊലൂഷൻസ് ചർച്ച ചെയ്യുന്നതിനും പുറപ്പെടുവിക്കുന്നതിനും അധികാരമുണ്ട്. അവയെ U.N അംഗങ്ങൾ നിയമമെന്ന് കരുതി പാലിക്കപ്പെടേണ്ടതാണ്. U.N മേധാവിത്വം ഉറപ്പു വരുത്തുന്നതിന് പരിധിയില്ലാത്ത യുദ്ധമുൾപ്പെടെ എന്തു മാർഗ്ഗവും സ്വീകരിക്കാം. സമാധാനത്തിന് ഭീഷണി എന്ന് U.N കരുതുന്ന എന്ത് നടപടിക്കും എതിരെ എന്ത് നടപടി സ്വീകരിക്കുന്നതിനും അതിന് അധികാരമുണ്ട്. ലോക കോടതി എന്നറിയപ്പെടുന്ന U.N. International Court of Justice ലെ ഏറ്റവും ഉയർന്ന appallet authority യും സെക്യൂരിറ്റി കൗൺസിൽ തന്നെ. പരിധിയില്ലാത്ത യുദ്ധം, വ്യാപാര ഉപരോധം, ഏറ്റവും ഉന്നതമായ കോടതി അങ്ങിനെ സെക്യൂരിറ്റി കൗൺസിലിന്റെ അധികാരം പരിധിയില്ലാത്തതാണ്. എന്തൊക്കെയാണ് അതിക്രമങ്ങൾ എന്ന് തീരുമാനിക്കുന്നതിനുള്ള അധികാരമാണ് അവയിൽ ഏറ്റവും അപകടകരം. സ്വന്തം അഭീഷ്ടത്തിന് അനുസരിച്ച് നിയമങ്ങൾ സൃഷ്ടിക്കുന്നതിനുള്ള അധികാരവും. അന്താരാഷ്ട്ര ന്യായാധിപനും, നിയമവിദ്ഗ്ദ്ധനും അത് നടപ്പിലാക്കുന്നതും എല്ലാം സെക്യൂരിറ്റി കൗൺസിൽ.

"അംഗീകരിക്കപ്പെട്ട നിയമം നടപ്പിലാക്കുന്ന ഉപകരണം മാത്രമല്ല സെക്യൂരിറ്റി കൗൺസിൽ. അതു തന്നെയാണ് നിയമം. എതെങ്കിലും സാഹചര്യം സമാധാനത്തിന് ഭീഷണിയെന്നു കണ്ടാൽ എന്തു പ്രതിവിധി കൈക്കൊള്ളണമെന്ന് അതിനു തന്നെ സ്വീകരിക്കുന്നതിന് സാധിക്കും. അതിനെ നയിക്കുന്നതിന് നിയമാവലി ഒന്നുമില്ല. അതിന് എന്താണ് ഉത്തമം എന്ന് തോന്നുന്നുവോ അത്

കൈക്കൊള്ളുന്നതിന് അത് അധികാരപ്പെട്ടിരിക്കുന്നു.'' – ജോൺ ഫോസ്റ്റർ ഡ്യൂളസ്.

ലിഖിത നിയമങ്ങൾക്കും വളരെ അധികമായ അധികാരങ്ങൾ ഉൾക്കൊള്ളുന്ന താണ് സെക്യൂരിറ്റി കൗൺസിൽ.

ഡംബാർട്ടൻ ഓക്സിലെ സമ്മേളനത്തിനും ഒരു മാസം മുൻപ് മറ്റൊരു രഹസ്യ സമ്മേളനം നടന്നു. ന്യൂ ഹാംപ്ഷയറിൽ, ബ്രെറ്റൻ വൂഡ്സിൽ, മൗണ്ട് വാഷിങ്ങ്ടൻ ഹോട്ടലിൽ.

ഇപ്പോൾ അത് അറിയപ്പെടുന്നത് ബ്രെറ്റൻ വൂഡിസ് കോൺഫറൻസ് എന്നാണ്. ഔദ്യോഗികമായി United Nations Monetary and Financial Conference എന്നും. U.N ന്റെ രാഷ്ട്രീയ, സൈനിക നിയന്ത്രണങ്ങൾക്ക് സഹാ യകരമാവും വിധം അന്താരാഷ്ട്ര സാമ്പത്തിക സമ്പ്രദായം സൃഷ്ടിക്കുക എന്ന തായിരുന്നു ഉദ്ദേശ്യം. അതീവം രഹസ്യമായിരുന്നു സമ്മേളനം. പങ്കെടുത്തവ രിൽ ഹാരി ഡെക്സ്റ്റർ വൈറ്റ്. അദ്ദേഹം ഡംബാർട്ടൻ സമ്മേളനത്തിലും പങ്കെ ടുത്തിരുന്നു.. പങ്കെടുത്ത റെയ്മണ്ട് മൈക്സൽ പറയുന്നത് വൈറ്റ്, അമേരി ക്കൻ ഗവൺമെന്റിന് വിധേയമായിട്ടായിരുന്നില്ല പ്രവർത്തിച്ചിരുന്നത്. വാഷി ങ്ങ്ടനിലുണ്ടായിരുന്ന വിദേശ ഉദ്യോഗസ്ഥന്മാരുമായും വിദേശത്തുണ്ടായിരുന്ന അമേരിക്കൻ ഉദ്യോഗസ്ഥന്മാരുമായും വൈറ്റ് നേരിട്ട് ഇടപാടുകൾ നടത്തി. മറ്റു രാഷ്ട്രങ്ങളുടെ സാമ്പത്തിക സ്വയം പര്യാപ്തത നശിപ്പിക്കുക എന്നതായിരുന്നു ഉദ്ദേശ്യം. അത് International Monetary Fund - IMF എന്ന് വിശേഷിപ്പിക്കപ്പെ ട്ടു. അത് അന്താരാഷ്ട്ര സമാധാനത്തിനു വേണ്ടിയുള്ള പ്രസ്ഥാനം എന്ന മട്ടിൽ അവതരിപ്പിക്കപ്പെട്ടു. സമ്പന്ന രാഷ്ട്രങ്ങളെ സാമ്പത്തികമായി തകർക്കുക, ദരി ദ്രരാഷ്ട്രങ്ങളെ IMF ന്റെ ഔദാര്യത്തിലാക്കുക എന്നതാണ് ലക്ഷ്യം. വളരെ കുറഞ്ഞ പലിശ നിരക്കിന്മേൽ. മിക്കവാറും തിരിച്ചടക്കലുണ്ടാവില്ല. അതിനു വേണ്ടി പുതിയ വായ്പ വേണ്ടി വരും.

IMF എപ്പോഴും കർശനമായ വ്യവസ്ഥകളിന്മേലാണ് വായ്പ നൽകു ന്നത്. നികുതി നിരക്കുകൾ വ്യത്യാസപ്പെടുത്തുക , സ്വകാര്യ മേഖലയുടെ മേൽ അധികം നിയന്ത്രണങ്ങൾ അങ്ങിനെ. ബ്രിട്ടനിൽ നിന്നും പങ്കെടുത്തത് ജോൺ മെയ്നാർഡ് കെയ്ൻസ്. ഫേബിയൻ സോഷ്യലിസ്റ്റ്. കേന്ദ്രീകൃതമായ സമ്പദ് വ്യവസ്ഥയുടെ വക്താവ്. ബ്രെറ്റൻ വൂഡ്സിൽ മറ്റ് ആഗോള സാമ്പത്തിക പ്രസ്ഥാനങ്ങൾക്ക് രൂപം നൽകി. International Bank for Reconstruction and Development പൊതുവെ അത് ലോക ബാങ്ക് എന്ന് അറിയപ്പെടുന്നു. IMF തകർന്ന രാഷ്ട്രങ്ങളെ നിലനിൽക്കുന്നതിന് സഹായിക്കുമ്പോൾ ലോക ബാങ്ക്, ഡാം, ഊർജ്ജനിലയങ്ങൾ, തുടങ്ങി അടിസ്ഥാന സൗകര്യങ്ങൾ വികസിപ്പിക്കു ന്നതിൽ ശ്രദ്ധിക്കുന്നു. ധന സഹായം അധികവും അഴിമതിക്കാരായ രാഷ്ട്രീയ നേതാക്കളുടെ നേട്ടങ്ങൾക്ക് കാരണമാവുന്നു. Welfare State സൃഷ്ടിക്കുന്ന തിന് അത് കളമൊരുക്കുന്നു.

അത് ആശ്രിതത്വം സൃഷ്ടിക്കുന്നു. U.N ൽ നിന്നും സ്വതന്ത്രമായി സൃഷ്ടിക്കപ്പെട്ടവയാണ് IMF ഉം ലോകബാങ്കും എങ്കിലും പിന്നീട് അവ U.N

നോട് ചേർക്കപ്പെട്ടു. ഏകലോക സാമ്പത്തിക സമ്പ്രദായം, ലോക സെൻട്രൽ ബാങ്ക്, ലോക നാണയം എന്നിവയാണ് ലക്ഷ്യം. 1950 ൽ കോമൺ മാർക്കറ്റ് രൂപീകൃതമായി. അത് രാഷ്ട്രങ്ങളുടെ വ്യക്തിത്വം നശിപ്പിക്കുമെന്ന ഭയമുണ്ടായപ്പോൾ അവ വെറും സ്വതന്ത്ര വ്യാപാര പ്രസ്ഥാനങ്ങളാണ് എന്നായിരുന്നു വിശദീകരണം. ക്രമേണ കൂടുതൽ രാഷ്ട്രങ്ങൾ കോമൺ മാർക്കറ്റിൽ അംഗങ്ങളായി. അതിന് ഒരു ഗവൺമെന്റിന്റെ ഭാവം കൈവരുന്നതിന് ആരംഭമായി. അത് പേരു മാറ്റി യൂറോപ്യൻ ഇക്കണോമിക് കമ്മ്യൂണിറ്റി ECC എന്നായി. പിന്നെ യൂറോപ്യൻ കമ്മ്യൂണിറ്റി EC എന്നും പിന്നെ യൂറോപ്യൻ യൂണിയൻ EU എന്നും. 1998 ൽ ഫ്രാങ്ക്ഫർട്ടിൽ യൂറോപ്യൻ സെൻട്രൽ ബാങ്ക് നിലവിൽ വന്നു. 2002 ൽ പുതിയ നാണയവും. യൂറോ Integration ന്റെ അടുത്ത ഘട്ടത്തിൽ ദേശീയ അതിർവരമ്പുകൾ ഇല്ലാതെയാവും. യൂറോപ്യൻ ഭരണഘടന പാകപ്പെട്ടു വരുന്നു. യൂറോപ്യൻ പാർലമെന്റ്, കൗൺസിൽ, കോടതിക്ക് നിയമ സാദ്ധുത നൽകുന്നതിന്. പിന്നെ അത് ലോകമാകമാനം ആവർത്തിക്കും. ആഫ്രിക്കൻ യൂണിയൻ നിലവിൽ വന്നു കഴിഞ്ഞു. പാർലമെന്റ് കൗൺസിൽ, സെൻട്രൽ ബാങ്ക്, കോടതി എല്ലാം നിലവിൽ വന്നു കൊണ്ടിരിക്കുന്നു. ആഫ്രിക്കൻ സമാധാന സേന, മൊത്തമായ നാണയം എന്നിവ പ്രഖ്യാപിക്കപ്പെട്ടു കഴിഞ്ഞു. പടിഞ്ഞാറു ഭാഗത്ത് North American Free Trade Area NAFTA അമേരിക്ക, കാനഡ, മെക്സിക്കോ. അടുത്ത ലക്ഷ്യം Free Trade Area of Americas. FTAA. കോമൺ മാർക്കറ്റിനെ വിശേഷിപ്പിച്ചിരുന്നതു പോലെ FTAA യും സ്വതന്ത്ര വ്യാപാരത്തിനു വേണ്ടി എന്ന് വ്യാഖ്യാനിക്കപ്പെട്ടു.

നിയമനിർമ്മാണം ( Legislative ) , നിയമപരിപാലനം ( Judicial ) പിന്നെ ക്രമസമാധാന പാലനം **( Executive )** ഇവ മൂന്നും ഒരു പരിധി വരെ സ്വതന്ത്രമായിരിക്കേണ്ടതുണ്ട്. അല്ലാത്ത പക്ഷം കിരാത വാഴ്ചക്ക് കാരണമാവും. U.N ഭരണഘടന ലോകകോടതി എന്നറിയപ്പെടുന്ന International Court of Justice സ്ഥാപിക്കപ്പെട്ടത് വ്യക്തികളുമായുള്ള പ്രശ്നങ്ങൾ പരിഹരിക്കുന്നതിനല്ല. പിന്നീട് സ്ഥാപിക്കപ്പെട്ട International Criminal Court - ICC തികച്ചും വ്യത്യസ്തവും അതീവം അപകടകാരിയുമാണ്. 1998 ൽ റോം നിയമാവലികൾക്കു കീഴിൽ സ്ഥാപിതമായി. 2002 ൽ പ്രയോഗത്തിൽ വന്നു. U.N ഉമായി ബന്ധമില്ലാത്തത് എന്ന മട്ടിൽ വ്യാഖ്യാനിക്കപ്പെടുന്നുണ്ടെങ്കിലും U.N ന്റെ നിയന്ത്രണത്തിലായിരുന്നു തുടക്കം മുതൽ. ICC നിയമപരമായി നിലവിൽ വരുന്ന ചടങ്ങിൽ നിയമ കൗൺസെൽ ഹാൻസ് കോറൽ അദ്ധ്യക്ഷനായിരുന്നു. U.N സെക്രട്ടറി കോഫി അന്നൻ പറഞ്ഞത് കോറൽ ഉം , വ്യാഖാന വിഭാഗം, U.N ന്റെ മുഴുവൻ നിയമവിദഗ്ദ്ധരും ICC നിലവിൽ വരുന്നതിനു വേണ്ടി പരിശ്രമിച്ചിരുന്നു എന്നാണ്. റോം നിയമാവലി U.N അംഗീകാരം നേടിയതാണ്. അതുകൊണ്ടു തന്നെ പ്രത്യേകം സൃഷ്ടിക്കപ്പെട്ടതെങ്കിലും അത് U.N ന് കീഴ്പ്പെട്ടിരിക്കുന്നു.

പരിമിതമായ ഗവൺമെന്റ്, അധികാരങ്ങളുടെ വിഭജനം എന്നീ നിയമാവലിക്ക് വിരുദ്ധമാണ് ICC. നോട്രെഡാം നിയമ അദ്ധ്യാപകൻ ചാൾസ് റൈസ് പറയുന്നത് റോം നിയമാവലി അഥവാ ICC ഉടമ്പടി അമേരിക്കൻ ഭരണഘടനക്ക് എതിരും പൗരാവകാശങ്ങൾക്ക് എതിരും, സ്വാതന്ത്ര്യ പ്രഖ്യാപനത്തിന് വിരുദ്ധവുമാണെന്നാണ്.

U.N നെപ്പോലെ തന്നെ കാലക്രമേണ അധികാര പരിധികൾ വർദ്ധിപ്പിക്കാവുന്ന വിധത്തിലാണ് ICC രൂപകൽപ്പന ചെയ്തിരിക്കുന്നത്. U.N സെക്യൂരിറ്റി കൗൺസിലിനെപ്പോലെ ICC യും സ്വന്തം നിയമങ്ങൾ തീരുമാനിക്കുന്നതിനുള്ള പ്രാപ്തി ഉൾക്കൊള്ളുന്നു. റോം നിയമാവലിയിലെ 19–ാം അനുച്ഛേദം പറയുന്നത് കോടതിക്ക് മുൻപാകെ വരുന്ന തർക്കങ്ങളുടെ മേൽ തീർപ്പു കൽപ്പിക്കുന്നതിന് അധികാരമുണ്ടോ എന്നുള്ളത് കോടതി സ്വയം തീരുമാനിക്കും എന്നാണ്. ICC അതിന് ഇഷ്ടമുള്ള കാര്യങ്ങളിലെല്ലാം അധികാരം പ്രയോഗിക്കുന്നതിന് പ്രാപ്തമാണ്. U.N സെക്യൂരിറ്റി കൗൺസിൽ ഉൾപ്പെടെ. അതിനു മുകളിൽ അധികാര കേന്ദ്രങ്ങൾ ഒന്നുമില്ല. ICC ഉടമ്പടി അംഗീകരിക്കാത്ത രാഷ്ട്രങ്ങളുടെ മേലും അതിന് അധികാരം പ്രയോഗിക്കാനാവും. 60 രാഷ്ട്രങ്ങൾ അതിനെ അംഗീകരിച്ചു കഴിഞ്ഞു. അമേരിക്ക ഇപ്പോഴും വിട്ടു നിൽക്കുന്നു. ബിൽ ക്ലിന്റൻ ഒപ്പുവച്ചു എങ്കിലും. ഡിസംബർ 30. 2000 ൽ.

കുറ്റമാരോപിക്കപ്പെടുന്ന ആരെയും അയാളുടെ രാജ്യത്തിനു പുറത്തു കൊണ്ടുപോയി വിചാരണ ചെയ്യുന്നതിനുള്ള അധികാരം ICC കൈയ്യാളുന്നു. മനപ്പൂർവ്വം ഉപയോഗിച്ചിരിക്കുന്ന അവ്യക്തമായ ഭാഷാശൈലി നിയമം ഏതു രീതിയിലും വ്യാഖ്യാനിക്കുന്നതിന് അവസരമൊരുക്കുന്നു. റോം നിയമാവലിയുടെ 123 –ാം അനുഛേദം നിയമഭേദഗതിക്ക് വിപുലമായ അധികാരം നൽകുന്നു. ലോകത്തിന്റെ ഏതൊരു ഭാഗത്തും ഏതൊരാളും എന്തു ചെയ്താലും അതിൽ ഇടപെടുന്നതിനുള്ള അവസരം ICC ക്ക് ലഭ്യമാവുന്നു. ICC യുടെ നിയമാവലിയുമായി ഒത്തു പോകുന്ന നിയമവാഴ്ച നടക്കുന്ന രാഷ്ട്രങ്ങളിൽ അതിന് ഇടപെടേണ്ടി വരില്ല, എന്നു പറഞ്ഞാൽ രാഷ്ട്രങ്ങൾ നിലവിലുള്ള നിയമങ്ങൾ മാറ്റേണ്ടതായി വരും എന്നാണ്. കോഫി അന്നൻ പറഞ്ഞത് "നിയമ സംവിധാനം തൃപ്തികരമല്ലാത്ത രാഷ്ട്രങ്ങളിൽ ICC ഇടപെടേണ്ടതായി വരും" എന്നാണ്. ICC ആഗോള സുപ്രീം കോടതി എന്ന നിലയിലാണ്. അതിനു മുകളിൽ മറ്റൊരധികാര കേന്ദ്രമില്ല.

കെന്നഡിയുടെ ഭരണകാലത്തെ Freedom From War : The United States Program for General and Complete Disarmament in a Peaceful World ആവശ്യപ്പെടുന്നത് ക്രമേണ U.N അംഗങ്ങൾ നിരായുധീകരണം നടത്തണമെന്നും, U.N സൈനിക ശക്തിയെ മെച്ചപ്പെടുത്തണമെന്നും ആയുധങ്ങളുടെ മേൽ സമ്പൂർണ്ണ അധികാരം U.N നു മേൽ മാത്രം.

1. The United Nations Exposed. By. William F. Jasper

2. Dumbarton Oaks : The Origins of the United Nations and the Search for Post War Security. By. Robert. C. Hildebrand.
3. Why Sovereignity Matters. By. Jeremy Rabkin
4. Shadows of Power. By. James Perloff
5. UN's Universal Declaration of Human Rights
6. UN's Declaration of the Rights of the Child
7. a. Freedom on the Altar
b. Global Gun Grab . By. William Norman Grigg

# ജോൺ ബിർച്ച് സൊസൈറ്റി (JBS)

**റോയ് കോഹ്ൻ. ജോസഫ് മക്കാർത്തിയുടെ നിയമോപദേഷ്ടാവ്. JBS ൽ അംഗമായി. പിന്നീട് JBS ന് വേണ്ടി വിവരങ്ങൾ ശേഖരിക്കുന്ന രഹസ്യാന്വേഷണ പ്രസ്ഥാനമായ Western Goals Foundation WGF ലെ പ്രമുഖനായി ത്തീർന്നു. WGF ൽ നിന്നും 1981 ൽ ഉരുത്തിരിഞ്ഞതാണ് Council For National Policy - CNP. ഉന്നതതല രാഷ്ട്രീയ, വ്യാവസായിക, ഇവാഞ്ചലിക്കൽ നേതാക്കന്മാരുടെ കൂട്ടായ്മ. വലതുപക്ഷ ക്രിസ്ത്യനി പ്രസ്ഥാനങ്ങൾക്ക് ധനസഹായം എത്തിക്കുന്ന പ്രധാന സംഘടന.**

JBS **ആരംഭിക്കുന്നതിനു മുൻപും പിൻപും വ്യവസായികൾ കമ്മ്യൂണിസ്റ്റ് വിരുദ്ധ പ്രസ്ഥാനങ്ങൾക്ക് പ്രോത്സാഹനം നൽകിയിരുന്നു.** [ Roads to Dominion : Right Wing Movements And Political Power in the United States. By. Sara Diomond ]

**"1963 ൽ കമ്മ്യൂണിസ്റ്റ് വിരുദ്ധ പ്രചാരണങ്ങൾക്കായി വ്യവസായങ്ങൾ 2.5 കോടി ഡോളർ ചെലവഴിച്ചു. അത് നയിച്ചിരുന്നത് JBS . 1300 റേഡിയോ, ടെലിവിഷൻ നിലയങ്ങളിൽ നിന്ന് 6600 പരിപാടികൾ. പ്രധാനമായും ടെക്സസിലെ എണ്ണ ഭീമൻ എച്ച്. എൽ. ഹണ്ട്, ഹോവാർഡ്. ജെ. പ്യൂ – "സൺ ഓയിൽ", എന്നിവരുടെ ധനസഹായത്തിൽ.**

**തൊഴിലാളി യൂണിയനുകളെ തന്റെ ആവശ്യങ്ങൾക്കായി ഉപയോഗിക്കാമെന്ന് സൂപ്പർ ക്യാപിറ്റലിസ്റ്റ് റോക്കെഫെല്ലർ മനസ്സിലാക്കിയിരുന്നു. വ്യവസായങ്ങൾക്ക് കുത്തക പാടില്ല എങ്കിലും തൊഴിലാളി സംഘടനകൾക്ക് അതാകാം എന്നത് റോക്കെഫെല്ലർ ഉപയോഗിച്ചു. മാർക്സിസം എന്ന മറ ഉപയോഗിച്ച് കാർഷിക തൊഴിലാളികളുടെ മേൽ ആഗോള തലത്തിൽ അധീശത്വം നേടുന്നതിന് കഴിഞ്ഞു. അത് ലിബറലിസം എന്ന് അറിയപ്പെട്ടു. കൂടുതൽ അനുയോജ്യ**

മാണ് പ്രശ്നം. സമ്പുഷ്ടീകരിച്ച ( Enriched ) ആഹാരം മാത്രം ഭക്ഷിക്കുന്നത് സാമൂഹ്യവിരുദ്ധ സ്വഭാവത്തിന് കാരണമാവാം. Millet നു പകരം ഗോതമ്പ്, Sorghum നു പകരം കരിമ്പ്, കന്നുകാലിക്ക് വലിപ്പം കൂട്ടുന്നതിന് പേപ്പർ – Paper എല്ലാം തെറ്റായ ശീലങ്ങൾ. ആപ്പിളിന്റെ കുരു പോഷകങ്ങളുടെ കലവറ യാണ്. നൈട്രിലോസൈഡുകളുടെയും.

പാക്കിസ്ഥാൻ, ഇന്ത്യ, ചൈന എന്നിവയുടെ ഇടയിൽ ഹിമാലയത്തി നോട് ചേർന്ന് ഹൂൻസ എന്ന പ്രദേശം. അടുത്ത കാലം വരെ, ആധുനിക ഭക്ഷണ രീതികൾ അവിടെയെത്തിച്ചേരുന്നതു വരെ അവിടെ ക്യാൻസർ ഒട്ടുമേ ഇല്ലായിരുന്നു. സാധാരണ അമേരിക്കക്കാരന്റെ ആഹാരത്തിൽ ഉള്ളതിന്റെ 200 ൽ അധികം ഇരട്ടി നൈട്രിലോസൈഡ് അവരുടെ ആഹാരത്തിൽ ഉൾപ്പെട്ടിരു ന്നു. ആപ്രിക്കോട്ടിന്റെ കുരു ആണ് അവരുടെ പ്രധാന ആഹാരം. ലോക പ്രശസ്ത ഭിഷഗ്വരൻ ബ്രിട്ടീഷ് സർജൻ ഡോക്ടർ റോബർട്ട് മക് കാരിസൺ ഹൂൻസ സന്ദർശിച്ചിരുന്നു. അദ്ദേഹം പറഞ്ഞത് അവിടെ ക്യാൻസർ ഇല്ല എന്നു തന്നെയായിരുന്നു. 1922 ൽ. നെബ്രാസ്കയിലെ കീർനെയിലെ ഡോക്ടർ അല്ലൻ. ഇ. ബാനിക് സന്ദർശനത്തിനു ശേഷം രചിച്ച പുസ്തകം Hunza Land അവിടുത്തെ ജനങ്ങളുടെ ആഹാരത്തിൽ ആപ്രിക്കോട്ടിന്റെ കുരു എത്രത്തോളം പ്രധാന്യം നേടിയിരുന്നു എന്നത് വിശദീകരിക്കുന്നു. മിക്കവാറും ആൾക്കാർ 100 വയസ്സു വരെ ആരോഗ്യത്തോടെ ജീവിക്കുന്നു. ആധുനിക ലോകത്ത് ദീർഘായുസ്സ് എന്ന് പറയുന്നത് വൈദ്യശാസ്ത്രത്തിന്റെ സഹായ ത്തോടെ വലിച്ചു നീട്ടിയെടുക്കുന്നതാണ്. 1974 ൽ സെനറ്റർ ചാൾസ് പെർസി – Senate Special Committee on Aging ലെ അംഗം ഹൂൻസ സന്ദർശിച്ചിട്ട് രചിച്ച പുസ്തകം You Live to be 100 in Hunza വിശദവിവരങ്ങൾ നൽകുന്നു. 1927 ൽ ഡോക്ടർ മക് കാരിസ്സൺ Director of Nutrition Research in India ആയി നിയമിതനായി. അദ്ദേഹം പറഞ്ഞത് കഴിഞ്ഞ രണ്ടേകാൽ വർഷമായി ഹൂൻസ യിൽ ക്യാൻസർ കണ്ടിട്ടേയില്ല എന്നാണ്. [ Hunza Health Secrets. By. Renee Taylor ] അദ്ദേഹം 2000 ലധികം എലികൾക്ക് സാധാരണ ഇന്ത്യൻ, പാക്കി സ്ഥാനി ആഹാരം നൽകിയപ്പോൾ കണ്ണു രോഗങ്ങൾ, അൾസർ, ദന്തക്ഷയം, വളഞ്ഞ നട്ടെല്ല്, മുടി കൊഴിച്ചിൽ, ത്വക്ക് രോഗങ്ങൾ, ഹൃദയം, കിഡ്നി എന്നിവ യിലെ അസുഖങ്ങൾ അങ്ങിനെ ധാരാളം പ്രശ്നങ്ങൾ ഉണ്ടായി. രണ്ടാം ഘട്ട ത്തിൽ അവർക്ക് ഇംഗ്ലണ്ടിലെ കീഴേക്കിടയിലുള്ളവരുടെ ആഹാരം നൽകിയ പ്പോൾ, അതായത് ഉമി കളഞ്ഞ റൊട്ടി, മാർഗരൈൻ, മധുരമുള്ള ചായ, വേകിച്ച പച്ചക്കറികൾ, ടിന്നിലടച്ച മാംസം, സാധാരണ ജാം, ജെല്ലി എന്നിവ നൽകി യപ്പോൾ ദഹന സംബന്ധമായ അസുഖങ്ങൾ, മുൻകോപം, അവയെ പരിപാലി ക്കുന്നവരെ കടിക്കുക, അസ്വസ്ഥത, അവയിലെ ബലഹീനമായവയെ കൊന്ന് ഭക്ഷിക്കുക എന്ന ശീലങ്ങൾ പ്രകടമായി. ക്യാൻസർ പാരമ്പര്യജന്യമായ രോഗം എന്ന് വിശേഷിപ്പിക്കപ്പെടാറുണ്ട്. ഹൂൻസയിലെ ജനങ്ങൾ പടിഞ്ഞാറൻ ആഹാരരീതിയിലേക്ക് മാറിത്തുടങ്ങിയപ്പോൾ അവരിലും മേൽപ്പറഞ്ഞ അസുഖ ങ്ങൾ, ക്യാൻസറുൾപ്പെടെ കണ്ടു തുടങ്ങി. എസ്കിമോകളും അതു പോലെ തന്നെയായിരുന്നു. Cancer : Disease of Civilization. An Athropological And

Historical Study എന്ന കൃതിയിൽ വിൽജാൽമർ സ്റ്റീഫൻസൺ അത്തരം കാര്യങ്ങൾ പരിശോധിക്കുന്നു. എസ്കിമോകളുടെ ആഹാരവും നൈട്രിലോസൈഡുകൾ അധികമായി ഉൾക്കൊള്ളുന്നു. കരീബൂ, പിന്നെ അതു പോലുള്ള ജന്തുക്കളുടെ മാംസത്തിൽ നിന്ന് അവർക്ക് അത് ലഭിക്കുന്നു. Tundra Grasses ൽ പ്രധാനപ്പെട്ട Arrow grass നൈട്രിലോസൈഡിന്റെ കലവറകളാണ്. ഡോക്ടർ ഓട്ടോ ഷീഫ്ഫർ പറയുന്നത് സൈനികവും പൊതു ഉപയോഗത്തിനുള്ളതുമായ വിമാനത്താവളങ്ങൾ വന്നെത്തിയതോടെ എസ്കിമോകളുടെ ആഹാരരീതി മാറി. അതോടെ ക്യാൻസറും വന്നെത്തി. [ Modern Refined Foods Finally Reach the Eskimos - Keysers Health Research ]

ബ്ലാക് സീയുടെ വടക്കുകിഴക്കൻ ഭാഗത്ത് കാക്കസസ് മലയുടെ ഉൾപ്രദേശത്ത് അബ്ഖാസിയനുകളും അതു പോലെ ആരോഗ്യവും ദീർഘായുസ്സും ഉള്ള പ്രദേശമാണ്. ഹോപി, നവാജോ ഇന്ത്യാക്കാരുടെ ഇടയിലും ക്യാൻസർ വളരെ വിരളമാണ്. The Secret of Long Life. By Sula Benet , Soviet Study Find the Recipe for Long Life. " In ". National Enquirer. വടക്കൻ അമേരിക്കൻ ഗിരിവർഗ്ഗക്കാർ എട്ട് ഗ്രാം ലധികം നൈട്രിലൈസോഡകൾ ഒരു ദിവസം ഭക്ഷിക്കുന്നു. അഫ്രിക്കയിലേയും തെക്കൻ അമേരിക്കയിലെയും മലമ്പ്രദേശങ്ങളിൽ ക്യാൻസർ വളരെ പരിമിതമാണ്. അവരുടെ ആഹാരവും നൈട്രലോസൈഡുകൾ ധാരാളമായുള്ളതാണ്. പടിഞ്ഞാറൻ സംസ്കാരങ്ങൾക്ക് പ്രിയമായ മധുരമുള്ള കസ്സാവയല്ല മറിച്ച് പരമ്പരാഗതമായ കസ്സാവയാണ് അവരുടെ പ്രധാന ആഹാരം. 1913 ൽ ആൽബർട്ട് ഷൈറ്റ്സർ. ആഫ്രിക്കയിൽ മിഷണറി പ്രവർത്തനങ്ങൾക്ക് പോയ അനുഭവത്തിൽ നിന്ന് ക്യാൻസറും ആഹാരവും തമ്മിലുള്ളബന്ധം തിരിച്ചറിഞ്ഞു. അധികമായി മാംസാഹാരം കഴിക്കുന്നവരുടെ ഇടയിലും, തികഞ്ഞ സസ്യഭുക്കുകളുടെ ഇടയിലും നൈട്രിലോസൈഡ് അധികമായി കഴിക്കുന്നവരുടെ ഇടയിൽ ക്യാൻസർ അതീവം വിരളമാണ്. നഗരവാസികളിലും അങ്ങിനെ തന്നെ . വ്യത്യാസമുണ്ടെങ്കിലും കരോട്ടീൻ, സ്പോനിൻ എന്നിവയും ക്യാൻസർ പ്രതിരോധിക്കുന്നതിന് സഹായിക്കുന്നു. [ Vegemania, Scientists Tout the Health Benefits of Saponins. By. Richard Lipkin ].

കന്നുകാലികൾ വണ്ണം വയ്ക്കുന്നതിന് കൊടുക്കുന്ന ഡൈ ഈതൈൽ സ്റ്റിൽബെസ്ട്രോൾ അവയെ ഭക്ഷിക്കുന്നവരിൽ എത്തിച്ചേരുന്നത് ആമാശയ ക്യാൻസറിന് കാരണമാവും. ഗർഭനിരോധന മരുന്നുകൾ കഴിക്കുന്നത ് , പ്രത്യേകിച്ചും ഇസ്ട്രജൻ അടങ്ങിയത്, പരിഹരിക്കാനാവാത്ത വ്യതിയാനം സൃഷ്ടിക്കുന്നത് ബ്രസ്റ്റ് ക്യാൻസറിന് കാരണമാവും. ക്യാൻസർ സൃഷ്ടിക്കുന്നതിനുള്ള ആഹാരം ഈസ്ട്രജനാണ്. ഇതു പറയുന്നത് കാലിഫോർണിയയിലെ സാൻത ബാർബറ ജനറൽ ആശുപത്രിയിലെ ക്യാൻസർ കൺട്രോൾ ക്ലിനിക് ഡയറക്ട്ർ ഡോക്ടർ ഓട്ടോ സർറ്റോറിയസ്. [ Birth Control Pills Endanger Your Breasts. By.Ida Honorf ]. ലൈംഗിക ഗ്രന്ഥികളിലെ ക്യാൻസർ പലപ്പോഴും ഇസ്ട്രജൻ അല്ലെങ്കിൽ ടെസ്റ്റോസ്റ്റിറോൺ ചികിത്സക്ക് വഴങ്ങാറുണ്ട്.

ബ്രെസ്റ്റ് അല്ലെങ്കിൽ പ്രോസ്റ്റേറ്റ് പോലുള്ള ഭാഗങ്ങളിൽ. എന്നാൽ ഇത് രോഗി യുടെ ശാരീരിക ഘടന മാറ്റിത്തീ ർക്കും. പുരുഷന്റെ പുരുഷത്വം കുറയ്ക്കും, മറിച്ചും. ഗുണഫലം സ്ഥായിയല്ല. ക്യാൻസർ ഭേദമാവുകയില്ല. തത്ക്കാല ശമനം മാത്രം. പുരുഷന്മാരിൽ കൂടുതൽ ക്യാൻസറിന് കാരണമായിത്തീരും.

ബയോപ്സി നടത്തുന്നതിനുണ്ടാക്കുന്ന മുറിവുകൾ പോലും ക്യാൻസർ പടരുന്നതിന് കാരണമാവും. മൂത്ര പരിശോധന കൃത്യമായ ഫലം നൽകുമ്പോൾ അതിന്റെ ആവശ്യമില്ല. മൂത്രത്തിൽ CGH ഉണ്ടെങ്കിൽ പുരുഷനാ ണെങ്കിൽ ക്യാൻസർ നിശ്ചയം. സ്ത്രീയാണെങ്കിൽ ഒന്നുകിൽ ഗർഭിണി അല്ലെ ങ്കിൽ ക്യാൻസർ. ക്യാൻസറിനെ തുടക്കത്തിലേ കണ്ടെത്തുന്നതിന് അത് സഹാ യകരമാവും. Michro - Aschheim Zonderk പരിശോധന വളരെ കൃത്യമായ ഫലം നൽകും.

വൈറ്റമിൻ B17 അത് അമിഗ്ഡാലിൻ എന്ന് അറിയപ്പെടുന്നു. ക്യാൻസർ ചികിത്സക്കു വേണ്ടി, അതിനെ ശുദ്ധീകരിച്ച് ലെയ്ട്രയിൽ എന്ന് വിളിക്കുന്നു. അത് ക്യാൻസർ കോശങ്ങളെ നശിപ്പിക്കുകയും മറ്റ് കോശങ്ങളെ പോഷിപ്പിക്കുകയും ചെയ്യുന്നു. ഡോക്ടർ ക്രബ് സീനിയർ ക്യാൻസറിനെ വെള്ളക്കാരന്റെ അസുഖം എന്ന് വിശേഷിപ്പിച്ചു. അദ്ദേഹത്തിന്റെ മകൻ ഡോക്ടർ ക്രെബ് ജൂനിയർ ലെയ്ട്രയിൽ കണ്ടു പിടിച്ചു. കൂടാതെ വൈറ്റമിൻ B15 – Pangamic Acid രക്തയോട്ടത്തിലെ പോരായ്മകൾ അത് നികത്തും.

സാധാരണ കോശങ്ങൾക്ക് ഊർജ്ജം (പോഷണം) ലഭിക്കുന്നത് ഓക്സീകരണം വഴിയായിരിക്കുമ്പോൾ ക്യാൻസർ കോശങ്ങൾക്ക് ഊർജ്ജം ലഭിക്കുന്നത് പഞ്ചസാരയുടെ (ഗ്ലൂക്കോസിന്റെ) ഫെർമന്റേഷൻ വഴിയും. പാൻക്രിയാറ്റിക് എൻസൈമുകൾ, ക്ഷയരോഗത്തിനു നൽകുന്ന ഇൻജക്ഷൻ, വൈറ്റമിൻ ഇ, വൈറ്റമിൻ എ, വൈറ്റമിൻ സി എന്നിവ ,ലെയ്ട്രയിൽ ചികിത്സ യോടൊപ്പം നൽകുന്നത് മെച്ചപ്പെട്ട ഫലം നൽകാം. സയനൈഡ് വൈറ്റമിൻ B 12 ന്റെയും B17 ന്റെയും പ്രധാന ഘടകമാണ്. രക്തസമ്മർദ്ദം കുറക്കുന്ന തയോ സയനേറ്റിന്റെയും. ഹൂൻസായിൽ ആപ്രിക്കോട്ട് മരത്തിൽ ആദ്യമുണ്ടാ വുന്ന ഫലത്തിന്റെ കുരു അധികം കയ്പ്പുള്ളതാണെങ്കിൽ അവ നശിപ്പിക്കപ്പെടു ന്നു. ആപ്രിക്കോട്ടിന്റെ ഫലം മൊത്തമായി കഴിക്കുന്നതു കൊണ്ട് അപകടമില്ല. എന്നാൽ ചില മരങ്ങളിലുണ്ടാവുന്ന ഫലത്തിന്റെ കുരുവിൽ നൈട്രിലോസൈഡ് അമിതമായ തോതിൽ അടങ്ങിയിരിക്കുന്നു. അത് അധികമായി കഴിക്കുന്നത് നല്ലതായിരിക്കില്ല. ആപ്പിളിന്റെ കുരുവിലും സയനൈഡ് ഉണ്ട്. ആപ്പിൾ മൊത്ത മായി കഴിക്കുന്നത് നല്ലതാണ്. എന്നാൽ കുരു മാത്രമായി – ഒരു കപ്പോ അര കപ്പോ കഴിക്കുന്നത് ദോഷം ചെയ്യും. ആപ്രിക്കോട്ടിന്റെയോ, ആപ്പിളിന്റെയോ കുരു വറുത്ത് കഴിക്കുന്നത് അതിന്റെ അപകട സദ്ധ്യത ഇല്ലാതയാക്കും. വൈറ്റ മിൻ B17 ന്റെ ഗുണഫലങ്ങൾ നശിപ്പിക്കപ്പെടുകയുമില്ല.

പോഷകാഹാരത്തിന്റെ കുറവു നിമിത്തം പനി പിടിച്ച് മരിച്ചാൽ മരണ കാരണം ന്യൂമോണിയ എന്നാണെന്നായിരിക്കും രോഗനിർണ്ണയം. പോഷകാ ഹാരക്കുറവെന്നായിരിക്കില്ല. ഡോക്ടർ ന്യൂമോണിയയ്ക്കുള്ള ചികിത്സ മാത്രം നൽകും. (ആൽബർട്ട് സ്സാന്റ് ജ്യോർജി ലോക പ്രശസ്ത ബയോളജിസ്റ്റ്.)

സ്കർവി എന്നത് വൈറ്റമിൻ സി യുടെ അഭാവത്തിന്റെ മൂർദ്ധന്യമാണ്. അതു വരെ പ്രതിരോധശേഷിയുടെ കുറവ്, ക്ഷീണം എന്നിവയായിരിക്കും ലക്ഷണങ്ങൾ. ആപ്രിക്കോട്ട് ഫലം മൊത്തമായി കഴിച്ചാൽ ഒരു സമയം എത്രയെണ്ണം കഴിക്കുമോ അത്രയും എണ്ണം കുരു മാത്രം ഒരു സമയം കഴിക്കുക എന്നത് സുരക്ഷിതമായിരിക്കും.

അമേരിക്കൻ ക്യാൻസർ സൊസൈറ്റി ലെയ്ട്രയിൽ നെ തട്ടിപ്പ് എന്ന് വിലയിരുത്തുന്നു. [ The Pain Exploiters : Victimising of Desperate Cancer Patients ] എന്നാൽ ലെയ്ട്രയിൽ ചികിത്സയെ പിൻതുണക്കുന്നത് പ്രമുഖരാണ് താനും.

1. ഹാനോവറിൽ സിൽബർസീ ആശുപത്രിയിലെ ഡിപ്പാർട്ട്മെന്റ് ഓഫ് മെഡിസിൻ മുൻ ഡയറക്ടർ, ഡോക്ടർ ഹാൻസ് നീപർ. കോബാൾട്ട് , ചികിത്സാർത്ഥം ഉപയോഗിക്കുന്നതിന് തുടക്കം കുറിച്ചു. ഹൃദയം നിലച്ചു പോകുന്ന ഘട്ടങ്ങളിൽ ഇലക്ട്രോലൈറ്റ് കാരിയേർസ് ഉപയോഗിക്കുന്നതിന് തുടക്കം കുറിച്ചു. അസ്കാ ഫെൻബർഗ് ആശുപത്രിയിൽ കെമിക്കൽ സർക്കുലേറ്ററി ഗവേഷണത്തിന്റെ മുൻ മേധാവി. ജർമ്മൻ സൊസൈറ്റി ഫോർ മെഡിക്കൽ ട്യൂമർ ട്രീറ്റമെന്റിന്റെ ഡയറക്ടർ. ലോകത്തിലെ ഏറ്റവും പ്രശസ്തനും ആരാധ്യനുമായ ക്യാൻസർ വിദഗ്ദ്ധരിൽ ഒരാൾ. 1972 ൽ അദ്ദേഹം അമേരിക്കയിൽ വച്ച് പറഞ്ഞത് നൈട്രിലോസൈഡ്സ് – ലെയ്ട്രയിൽ, കാൻസറിനെ പ്രതിരോധിക്കുന്നതിനും ചികിത്സിക്കുന്നതിനും ഏറ്റവും മെച്ചപ്പെട്ടത് എന്നാണ്. അതു പോലെ പ്രഗത്ഭരായ മറ്റ് പല ഡോക്ടർമാരും ലെയ്ട്രയിൽ ചികിത്സയെ പിൻതാങ്ങുന്നു.

2. കാനഡയിൽ ഡോക്ടർ എൻ. ആർ. ബൗസിയേൻ
3. ഫിലിപ്പീൻസിൽ ഡോക്ടർ മാനുവൽ നവാറോ.
4. മെകസിക്കോയിൽ ഡോക്ടർ ഏണസ്റ്റോ കോൺട്രീറാസ്.
5. ഇറ്റലിയിൽ ഡോക്ടർ പ്രഫസർ എറ്റോറെ ഗുയിഡെറ്റി.
6. ബെൽജിയമിൽ ഡോക്ടർ ജോസഫ്. എച്ച്. മെയ്സിൻ.
7. അമേരിക്കയിൽ ഡോക്ടർ ഫിലിപ്. ഇ. ബിൻസെൻ ഡോക്ടർ ജോൺ. എ. റിച്ചാർഡ്സൺ തുടങ്ങിയവർ.

See How they Lie, See How They Lie. By. Dean Burk , The Little Cynaide Cook Book. By. June de Spain കൂടുതൽ വിവരങ്ങൾ നൽകും. ഉപ യോഗപ്രദമായ ആഹാരങ്ങളെക്കുറിച്ചുള്ള വിവരങ്ങളും. റഷ്യയിൽ കായികതാ രങ്ങൾക്ക് ഉയർന്ന അളവിൽ വൈറ്റമിൻ $B_{15}$ നൽകി വവരുന്നു. വാർദ്ധ ക്യത്തെ ചെറുക്കുമെന്നും കരുതപ്പെടുന്നു.

ലെയ്ട്രയിലിനും വളരെ മുൻപ് 1935 ൽ കാലിഫോർണിയ മെഡിക്കൽ സ്കൂളിലെ രോഗനിർണ്ണയ വിഭാഗത്തിലെ ഡോക്ടർ ഇസബെല്ല പെറി സയ നൈഡ് പുക., ക്യാൻസർ ചികിത്സക്ക് ഉപയോഗിച്ച് ഫലപ്രദമെന്ന് കണ്ടിരുന്നു. The Effects of Prolonged Cyanide Treatment on the Body And Tumor Growth in Rats. By. American Journal of Cancer 1935

[ Cancer, Miracle Cure. By.Mark Trantwein] [See the Patients Die. By. Wynn Westover ]

ലെയ്ട്രയിൽ ചികിത്സ ക്യാൻസർ ഭേദമാക്കുന്നില്ല. മറിച്ച് ക്യാൻസർ വരാതെ നോക്കുകയും, വന്നതിനു ശേഷമുള്ളതിനെ നിയന്ത്രണവിധേയമാക്കുകയും ചെയ്യുന്നു. ഔദ്യോഗിക ക്യാൻസർ വ്യവസായത്തിന്റെ വക്താക്കൾ പറയുന്നത് അവർക്ക് ക്യാൻസർ ഭേദമാക്കാനാവും എന്നാണ്. അമേരിക്കൻ ക്യാൻസർ സൊസൈറ്റി.യും അതു പോലുള്ള സംഘടനകളും നൽകുന്ന പുസ്തകങ്ങളാണ് ഔദ്യോഗിക വൈദ്യശാസ്ത്രം അവലംബമാക്കുന്നത്. ശസ്ത്രക്രിയ, റേഡിയേഷൻ, കീമോ തെറാപ്പി ഇവയാണ് ഔദ്യോഗികശാഖയുടെ മാർഗ്ഗങ്ങൾ. ശസ്ത്രക്രിയ പലപ്പോഴും ഉപയോഗപ്രദമാണ്. അത് മനസ്സിന് ആശ്വാസം നൽകുകയും ചെയ്യുന്നു. എന്നാൽ പരിമിതികൾ ഏറെയാണ്. ട്യൂമർ മുറിക്കുന്നത് അത് വ്യാപിക്കുന്നതിന് കാരണമാവും. ശസ്ത്രക്രിയയ്ക്ക് വിധേയമാകുന്ന വ്യക്തി കൂടുതൽ കാലം ജീവിച്ചിരിക്കും എന്നതിന് തെളിവില്ല. [ The Anatomy, Physiology, Pathology And Treatment of Cancer. By. Walter. H. Walshe ] മറ്റ് ഔദ്യോഗിക മാർഗ്ഗങ്ങളെപ്പോലെ ശസ്ത്രക്രിയയും കാരണത്തെ നീക്കം ചെയ്യുന്നില്ല. അതു പോലെ X-Ray ചികിത്സയിൽ ട്യൂമറിന്റെ അളവ് കുറയുന്നു എന്നത് വാസ്തവമാണ്. എന്നാൽ ക്യാൻസർ ബാധിക്കാത്ത കോശങ്ങളാണ് അധികവും നശിപ്പിക്കപ്പെടുന്നത്. ശസ്ത്രക്രിയയുടെ അതേ ദോഷങ്ങൾ റേഡിയേഷൻ ചികിത്സയ്ക്കുമുണ്ട്. അത് ക്യാൻസർ വ്യാപനത്തിന് കാരണമാവുന്നു. റേഡിയേഷൻ ശരീരത്തിന്റെ മറ്റു ഭാഗങ്ങളിൽ ക്യാൻസർ ഉണ്ടാവുന്നതിന് കാരണമാവുന്നു. വാഷിങ്ടൻ യൂണിവേർസിറ്റി സ്കൂൾ ഓഫ് മെഡിസിനിലെ റേഡിയേഷൻ ചികിത്സാ വിഭാഗം ഡയറക്ടർ ഡോക്ടർ വില്ല്യം പവേർസ്, യൂണിവേർസിറ്റി ഓഫ് റോച്ചെസ്റ്റർ മെഡിക്കൽ സ്കൂളിലെ റേഡിയേഷൻ വിഭാഗം മേധാവി ഡോക്ടർ ഫിലിപ് റൂബിൻ, കാനഡയിൽ ടോറന്റോയിൽ പ്രിൻസസ് മാർഗരറ്റ് ആശുപത്രിയിലെ ഡോക്ടർ വേര പീറ്റേർസ് എന്നിവർ അതേ അഭിപ്രായം ശരി വയ്ക്കുന്നു. റേഡിയേഷൻ ഹൃദയത്തെ ദുർബലപ്പെടുത്തുന്നു. പ്രതിരോധ വ്യവസ്ഥയെ തളർത്തുന്നു. മരണ സർട്ടിഫിക്കറ്റിൽ മരണ കാരണമായി കുറിക്കുന്നത് ഹൃദയത്തിന്റെ തകരാറ്, ശ്വാസകോശത്തകരാറുകൾ, ന്യൂമോണിയ എന്നൊക്കെയാകാം എന്നാൽ വാസ്തവം ക്യാൻസർ ചികിത്സയുടെ ഫലമായിട്ടാണ് മരണം സംഭവിക്കുന്നത്. അമേരിക്കൻ ക്യാൻസർ സൊസൈറ്റി അവരുടെ നിഗമനങ്ങളിലേക്ക് എത്തിച്ചേരുന്നതിന് രേഖകൾ വളച്ചൊടിക്കുന്നു. ചികിത്സാ കാലഘട്ടത്തിനിടയ്ക്ക് മരുന്നു നൽകാത്ത ( Control Group ) രോഗികൾ മരിച്ചാൽ അത് മരണമായി രേഖപ്പെടുത്തുന്നു. എന്നാൽ ചികിത്സ ലഭ്യമാവുന്ന കൂട്ടത്തിൽ മരണമുണ്ടായാൽ അത് രേഖകളിൽ നിന്നും നീക്കം ചെയ്യപ്പെടുന്നു. ന്യായീകരണം ചികിത്സ പൂർണ്ണമായിട്ടില്ല എന്നതാണ്. [ A Report on Cancer. By. Dr. Hardin Jones ]

ത്വക്കിലെ ക്യാൻസർ ചികിത്സക്കു വഴങ്ങുന്നു, ചികിത്സ ലഭ്യമായില്ലെങ്കിലും മിക്കവാറും സ്വയം ഭേദപ്പെടാറുണ്ട്. ക്യാൻസർ എന്ന നിഗമന

ത്തിൽ എത്തിച്ചേരുന്നവയിൽ അധികം എണ്ണവും അത്തരത്തിൽപെട്ടവയാണ്. മരണകാരണമാവുന്നില്ല. ഇത് ശരാശരി കണക്കിൽ കൃത്രിമം കാണിക്കുന്നതിന് സൗകര്യം നൽകുന്നു. നിർവ്വചനം മാറ്റുക എന്നതാണ് മറ്റൊരു വിദ്യ. അപ്രസക്തമായ ലക്ഷണങ്ങളെയും ക്യാൻസർ എന്ന വിഭാഗത്തിൽ ഉൾപ്പെടുത്തുക. ഔദ്യോഗിക ക്യാൻസർ ചികിത്സ ലഭിച്ച ശേഷം കൂടുതൽ നാൾ ജീവിച്ചിരിക്കുന്നത് മിക്കപ്പോഴും ചികിത്സയുടെ ഫലമല്ല. പണ്ട് രോഗനിർണ്ണയം താമസിച്ച് നടന്നിരുന്നു. ഇന്ന് രോഗനിർണ്ണയം മിക്കപ്പോഴും തുടക്കത്തിലേ നടക്കുന്നു, ക്യാൻസർ ബാധിച്ചതിനും മരണത്തിനും ഇടയ്ക്കുള്ള സമയം മുൻപും ഇപ്പോഴും വലിയ വ്യത്യാസമില്ലാതെ തുടരുന്നു.

[ Cancer Wars :How Politics Shape What We know And Don’t Know- By. Robert.N.Proctor ]

“നട്ടെല്ലിൽ കോബാൾട്ട് റേഡിയേഷൻ നൽകിയതു കൊണ്ട് ശരീരം തളർന്നവരെ ഞാൻ കണ്ടിട്ടുണ്ട്. ക്യാൻസറിന് ഭേദം വന്നു. എന്നാൽ അവർക്ക് നടക്കാൻ കഴിയാതെയാവുന്നു. കോബാൾട്ട് അവരെ കൊല്ലുന്നു. ക്യാൻസറിന് പകരം.” ഡോക്ടർ ജോൺ റിച്ചർഡ്സൺ.

മരിക്കുന്നതിന് തൊട്ടു മുൻപ് ഞങ്ങൾ അയളുടെ ക്യാൻസർ ഭേദമാക്കിയിരുന്നു. എന്ന തമാശ അമേരിക്കൻ സെനറ്റർ പോൾ ത്സൻഗാസ് ന്റെ കാര്യത്തിലെങ്കിലും ശരിയാണ്. അദ്ദേഹത്തിന്റെ മരണക്കുറിപ്പിൽ പറഞ്ഞിരുന്നത് ക്യാൻസർ മൂലം കരളിനുണ്ടായ തകരാറുകൾ കാരണം അദ്ദേഹത്തെ ആശുപത്രിയിൽ പ്രവേശിപ്പിച്ചു. മരിക്കുമ്പോൾ അദ്ദേഹത്തിന് ക്യാൻസർ ഇല്ലായിരുന്നു.

നേരത്തെ രോഗനിർണ്ണയം നടത്തുന്നത് അസുഖം ഭേദമാക്കുന്നതിന് സഹായകരമാവും എന്നാണ് ഔദ്യോഗിക ഭാഷ്യം. എന്നാൽ ഇത് അടിസ്ഥാനരഹിതമാണ്. പണം തട്ടാനുള്ള മാർഗ്ഗം മാത്രം. അത് വര്ഷം തോറും പരിശോധനയ്ക്ക് വിധേയമാകുന്നതിന് ജനങ്ങളെ പ്രേരിപ്പിക്കും. അപകടകരമായ പരിശോധനകൾ ആപത്തുണ്ടാക്കുകയും ചെയ്യും.[ A Report on Cancer. By. Dr. Hardin Jones. ] അവസാനത്തെ പോം വഴി എന്ന രീതിയിൽ മാത്രം ജനങ്ങൾ ലേൾയ്ട്രയിൽ ചികിത്സക്ക് വിധേയമാവുന്നു. അതീവം ഗുരുതരമായ അവസ്ഥയിൽ. കാലപ്പഴക്കം ചെന്നിട്ട്. അത് മിക്കപ്പോഴും വിജയിക്കുന്ന ചികിത്സകളുടെ എണ്ണത്തെ ബാധിക്കുന്നു.

ഔദ്യോഗിക ഭാഷ്യം 4 ൽ ഒന്ന് എന്ന നിരക്കിൽ ക്യാൻസർ ഭേദമാക്കപ്പെടുകയോ നിയന്ത്രിക്കപ്പെടുകയോ ചെയ്യുന്നു എന്നാണ്. എന്നാൽ ഇത് അടിസ്ഥാന രഹിതമാണ്. അമേരിക്കൻ ക്യാൻസർ സൊസൈറ്റി, നാഷണൽ ക്യാൻസർ ഇൻസ്റ്റിറ്റ്യൂട്ട്, കാലിഫോർണിയ ക്യാൻസർ അഡ്വൈസറി കൗൺസിൽ എല്ലാം വ്യാജ പ്രസ്ഥാവം നടത്തുന്നു. [ Letter from Dean Burk to Frank Rauscher ] അത്തരം പ്രസ്ഥാവങ്ങൾ ധനസമാഹരണത്തിന് നല്ലതാണ്. മുൻപുള്ളതിനെ അപേക്ഷിച്ച് കൂടുതൽ പേർക്ക് സുഖം ലഭിക്കുന്നു. ശരാശരി ആയുസ്സ് വർദ്ധിച്ചതിനാൽ ക്യാൻസർ വർദ്ധിച്ചു. എന്നതെല്ലാം അടിസ്ഥാന രഹിതമാണ്. ഹൂൻസയിലെയും അതു പോലെ മറ്റു പ്രദേശങ്ങളി

ലെയും ആൾക്കാർക്ക് പ്രായം ഏറുന്നതിനനുസരിച്ച് ക്യാൻസറുണ്ടാവുന്നില്ല. ശരാശരി ആയുസ്സിൽ വാസ്തവത്തിൽ നാമമാത്രമായ വർദ്ധനവാണ് ഉണ്ടായിട്ടു ള്ളത്. 1986 ൽ ഹാർവർഡ് സ്കൂൾ ഓഫ് പബ്ലിക് ഹെൽത്ത്, ഡിപ്പാർട്ട്മെന്റ് ഓഫ് ബയോസ്റ്റാറ്റിസ്റ്റിക്സ് ലെ ഡോക്ടർ ഡോൺ. സി. ബെയ്‌ലർ, യൂണി വേർസിറ്റി ഓഫ് അയോവ മെഡിക്കൽ സെന്ററിലെ ഡോക്ടർ ഇലെയ്ൻ. എം. സമിത്ത് എന്നിവർ ഔദ്യോഗികഭാഷ്യത്തിലെ അവകാശവാദങ്ങൾ നിരസിച്ചു. 11 വര്ഷങ്ങൾക്കു ശേഷം അവർ പറഞ്ഞത് പതിറ്റാണ്ടുകളായി ഞങ്ങളുടെ കഴി വിന്റെ പരമാവധി പരിശ്രമിച്ചു. കോടിക്കണക്കിന് ഡോളർ ചെലവാക്കി. ഏറ്റവും പ്രഗത്ഭന്മാരായ ശാസ്ത്രജ്ഞന്മാർ ലഭ്യമായിരുന്നു. എന്നിട്ടും ഒട്ടും തന്നെ പുരോഗമനം നേടുന്നതിന് സാധിച്ചിട്ടില്ല.

[ 1. Progress Against Cancer ? New England Journal of Medicine. May 8, 1986

2. $ 30 Billion War on Cancer a burst ? USA Today ay 29, 1997 ]

സാധാരണ ജലം ഉൾപ്പെടെ എന്തും അധികമായാൽ അപകടകരമാണ്. എന്നാൽ ചെറിയ അളവിൽ തന്നെ അപകടകരമാണ് ക്യാൻസർ ചികിത്സക്ക് ഇന്ന് നൽകി വരുന്ന മുഖ്യധാരാ ഔഷധങ്ങൾ എല്ലാം. അത് ക്യാൻസർ കോശ ങ്ങളെ മാത്രമല്ല എല്ലാ കോശങ്ങളെയും ദോഷകരമായി ബാധിക്കുന്നു. മുടി കൊഴിച്ചിൽ, ഓർമ്മക്കുറവ്, തളർച്ച, ഹൃദയാഘാതം, വിശപ്പില്ലായ്മ ഒക്കെ സൃഷ്ടിക്കുന്നു. അത് ഉദ്ദേശിക്കപ്പെട്ട ഫലത്തിനു വേണ്ട പാർശ്വഫലങ്ങൾ എന്ന മട്ടിൽ വീക്ഷിക്കേണ്ടതില്ല. അവ റേഡിയേഷന് തുല്ല്യമായ പ്രത്യാഘാത ങ്ങൾ സൃഷ്ടിക്കുന്നു. അവ ക്യാൻസർ ഉണ്ടാവുന്നതിന് കാരണമാവുന്നു. ഇവ യൊക്കെ സൃഷ്ടിക്കുക എന്നതു തന്നെയാണ് ഉദ്ദേശിക്കപ്പെട്ട ഫലം. കീമോ തെറാപ്പി ആയുസ്സ് വർദ്ധിപ്പിക്കും എന്നതിന് തെളിവില്ല. അത് ക്യാൻസർ കോശ ങ്ങളെ പ്രതിരോധിക്കുന്നതിനുള്ള മനുഷ്യന്റെ ശേഷിയെ നശിപ്പിക്കുകയും ചെയ്യും.

{ The Wayward Cell, Cancer ; It’s origin, Nature And Treatment } എന്ന കൃതിയിൽ ഡോക്ടർ വിക്ടർ റിച്ചർഡ്സ് പറയുന്നത് കീമോതെറാപ്പി നൽകു ന്നത് രോഗി വീണ്ടും ചികിത്സക്കു വേണ്ടി വരുന്നതിന് വേണ്ടിയും, മരണം വരെ ആത്മവിശ്വാസം നൽകുന്നതിനും വേണ്ടി മാത്രവുമാണെന്നാണ്. ഒരു തരം മസ്തിഷ്ക പ്രക്ഷാളനം – Brainwashing.

ഗവേഷകരുടെ കാഴ്ചപ്പാട് മിക്കപ്പോഴും , എന്തായാലും മരിക്കാൻ പോകുന്ന മനുഷ്യരായതുകൊണ്ട് എന്തുമാകാം എന്നാണ്. ഗവൺമെന്റ് ധനസ ഹായത്തിൽ പ്രവർത്തിച്ചിരുന്ന കാന്റൻസ് വില്ലെയിലെ മേരിലൻഡ് മനോരോഗ ഗവേഷണകേന്ദ്രത്തിൽ ഡോക്ടർ സ്റ്റാനിസ്ലോവ് ഗ്രോഫ് എന്ന മനോരോഗവിദ ഗ്ദ്ധന്റെ മേൽനോട്ടത്തിൽ LSD ഉൾപ്പെടെയുള്ള മയക്കുമരുന്നുകൾ പരീക്ഷിച്ച തിന്റെ വിവരണം തികച്ചും അസ്വാസ്ഥ്യജനകമാണ്. അയാൾ തനിക്കു ലഭിച്ചിരി ക്കുന്ന മനുഷ്യരെ പരീക്ഷണ മൃഗങ്ങളാക്കുന്നു. വിവാൾഡി, ബീഥോവൻ തുട ങ്ങിയവരുടെ സംഗീതം കേൾപ്പിക്കുന്നു. ഒരു തൊഴിലാളി. 40 നോടടുത്ത പ്രായം. ക്യാൻസർ രോഗി. LSD യുടെ ഉയർന്ന അളവിൽ ഇൻജക്ഷൻ നൽകി.

അയാൾ ഭയം കൊണ്ട് നിലവിളിച്ചു. അത്യുച്ചത്തിൽ ഭക്തിഗാനം കേൾപ്പിക്കപ്പെട്ടു. ഹെഡ്ഫോണിലൂടെ. അതിനു ശേഷം അയാൾ എന്തൊക്കെയോ പുലമ്പി. അടുത്ത ദിവസം അയാൾക്ക് ദൈവീകമായ അനുഭവം ഉണ്ടായതായി ബോദ്ധ്യപ്പെടുത്തപ്പെട്ടു. ഏതാനും ദിവസങ്ങൾക്കുള്ളിൽ അയാൾ മരണമടഞ്ഞു. ക്യാൻസർ ചികിത്സയുമായി യാതൊരു ബന്ധവുമില്ലാത്ത പരിചരണം.

രോഗികളോട് അവരുടെ മേൽ പരീക്ഷണം നടത്തുന്നു എന്ന് അറിയിക്കുന്നതിന് നിയമം അനുശാസിക്കുന്നില്ല. 1973 ൽ 91 കുഞ്ഞുങ്ങൾ ചികിത്സ കിട്ടാതെ ആസ്ത്മ പരീക്ഷണത്തിന് വിധേയരായി.

1970 ൽ ഒരു ലക്ഷത്തിലധികം ക്യാൻസർ രോഗികളെ അവരുടെ സമ്മതമില്ലാതെ പരീക്ഷണത്തിന് വിധേയരാക്കി.

1. LSD Therapy : Quiet Revolution in Medicine in L.A Times Dec 15, 1972
2. Unethical Experiments Hit, in Prevention July 1973
3. The Dictocrats. By. Omar Garrison

രണ്ടാം ലോകമഹായുദ്ധത്തിന് ഏതാനും വർഷങ്ങൾക്കു മുൻപ് I.G. Farben എന്ന ആന്താരാഷ്ട്ര കാർട്ടൽ നിലവിൽ വന്നു. അത് ലോകത്തിലെ ഏറ്റവും പ്രമുഖ രാസവസ്തു , മരുന്ന് വ്യവസായങ്ങളുടെ മേൽ നിയന്ത്രണം കൈയ്യാളുന്നു. I.G. എന്നതിന്റെ യഥാർത്ഥ അർത്ഥം കാർട്ടൽ എന്നും ഫാർബൻ എന്നതിന്റെ അർത്ഥം Dyes എന്നും. Dyes ൽ നിന്നാണ് ആധുനിക ചികിത്സാശാസ്ത്രം ഉദയം കൊണ്ടത്. Dyes സ്ഫോടക വസ്തുക്കളും ആധുനിക മരുന്നുകളും നിർമ്മിക്കുന്നതിന് ഉപയോഗിക്കാം. രണ്ടിന്റെയും അടിസ്ഥാന ഘടകം കോൾടാർ. അല്ലെങ്കിൽ ക്രൂഡ് ഓയിൽ. ഇന്ന് ലോകത്തെ നിയന്ത്രിക്കുന്നത് രസതന്ത്രമാണ്. അതിന്റെ പ്രധാന ഘടകം ഓയിൽ.

ഫാർബൻ രാസവസ്തുക്കളിൽ നിന്നും ലാഭമുണ്ടാക്കുന്ന, ഫ്രാങ്ക്ഫർട്ട് ആസ്ഥാനമായുള്ള വെറുമൊരു വ്യവസായശാലയല്ല. അത് ലോകമാകമാനം ശാഖകളുള്ള രഹസ്യബന്ധങ്ങളുള്ള, ലോകം കീഴടക്കുക എന്ന ഉദ്ദേശത്തോടു കൂടിയ ചാരവൃത്തി ശൃംഖല കൂടിയാണ്.{ Treason's Peace. By. Howard Armbruster ]

ജൈവ രസതന്ത്രത്തിലെ ആദ്യകാല പ്രമുഖൻ ജസ്റ്റിസ് വോൺ ലീബിഗ്. 1824 ൽ സർവ്വകലാശാല പരിശീലനം കഴിഞ്ഞയുടനെ അദ്ദേഹം കയ്പുള്ള ആൽമണ്ടിന്റെ രാസസ്വഭാവങ്ങൾ പ്രസിദ്ധപ്പെടുത്തി. അതിൽ അടങ്ങിയിട്ടുള്ള ബെൻസാൽഡിഹൈഡിന്റെ ക്യാൻസർ ഭേദമാക്കുന്നതിനുള്ള കഴിവിനെക്കുറിച്ചും. [ I.G. Farben. By. Richard Sasuly ]. പിന്നീട് അതേക്കുറിച്ച് പഠനം തുടർന്നതായി അറിവില്ല. I.G. ഫാർബൻ തുടങ്ങിയത് 1926 ൽ ഹെർമൻ ഷ്മിറ്റ്സ് എന്ന ജർമ്മൻ വ്യവസായി, പിന്നെ എഡുവാർഡ് ഗ്രൂട്ടർട്ട് എന്ന സ്വിസ്സ് ബാങ്കർ. ഡ്യൂഷ് റീഷ് ബാങ്ക്, ബാങ്ക് ഓഫ് ഇന്റർനാഷണൽ സെറ്റിൽമെന്റ്സ് എന്നിവയുടെ ഡയറക്ടറായിരുന്നു ഷ്മിറ്റ്സ്. തുടക്കം മുതൽ അന്താരാഷ്ട്ര ബാങ്കിങ്ങ് സംഘാതത്തിന്റെ ഉടമസ്ഥതയിൽ.

ഒന്നാം ലോകമഹായുദ്ധത്തിന്റെ ആരംഭമായപ്പോഴേക്കും ഐ.ജി. ഫാർബൻ യൂറോപ്പിലെ ഏറ്റവും വലിയ വ്യവസായശാല, ലോകത്തിലെ ഏറ്റവും വലിയ രാസശാല, ചരിത്രത്തിലെ ഏറ്റവും വലിയ കാർട്ടൽ. [ U.S Vs Allied Chemical And Dye Corp 1942] ജനറൽ ഐസനോവർ അമേരിക്കൻ അധിനിവേശ പ്രദേശത്തെ സുപ്രീം കമാൻഡർ പറഞ്ഞത് ഐ.ജി. ഫാർബൻ 613 വ്യവസായങ്ങളിൽ പങ്കാളികളാണെന്നാണ്. അതിൽ 173 എണ്ണം വിദേശത്ത്. ആകെ സ്വത്ത് 600 കോടി ജർമ്മൻ മാർക്ക്. 2000 ലധികം കാർട്ടൽ ധാരണ കളും. [New York Times, Oct 21, 1945] ജർമ്മനിയിൽ ഏറ്റവും വലിയ 6 രാസശാലകൾ, മിക്കവാറും എല്ലാ ലോഹവ്യവസായങ്ങൾ– ഉരുക്ക് ഉൾപ്പെടെ, ഉൾക്കൊള്ളുന്നതായിരുന്നു കാർട്ടൽ. ക്രുപ്പ് വ്യവസായശാലയിലെ പ്രമുഖനാ യിരുന്നു ഹെർമൻ ഷ്മിറ്റ്സ്. ബ്രിട്ടനിൽ ഇംപീരിയൽ കെമിക്കൽ, ഫ്രാൻസിൽ കുൽമൻ, ബെൽജിയമിൽ അലീഡ് കെമിക്കൽ, എന്നിവയിൽ പ്രമുഖ സ്ഥാന ത്ത്. ബയസൽ – സ്വിറ്റ്സർലണ്ടിൽ – അവിടെയാണ് BIS ആസ്ഥാനം – ബന്ധ ത്തിലൂടെ ഫാർബൻ ലോകമാകമാനം വ്യാപിച്ചിരുന്നു. [ The Swiss Bank Connection. By. Leslie Waller ]

അത് അമേരിക്കയിൽ അബ്ബോട്ട് ലബോറട്ടറീസ്, അൽകോവ, അനകോ ണ്ട, അറ്റ്ലാന്റിക് ഓയിൽ, ബെൽ ആൻഡ് ഹോവെൽ, ബോർഡെൻ കമ്പനി, കാർനേഷൻ കമ്പനി, സീബ ഗെയ്ഗി, ഡോ കെമിക്കൽ, ഡ്യൂ പോണ്ട്, ഈസ്റ്റ്മൻ കൊഡാക്, ഫയർസ്റ്റോൺ റബ്ബർ, ഫോർഡ് മോട്ടോർ, ജനറൽ ഡ്രഗ് കമ്പനി, ജനറൽ ഇലക്ട്രിക്, ജനറൽ മിൽസ്, ജനറൽ മോട്ടോർസ്, ജനറൽ ടയർ, ഗ്ലിഡ്ഡൻ പെയ്ന്റ്, ഗുഡ് ഇയർ റബ്ബർ, ഗൾഫ് ഓയിൽ, എം. ഡബ്ല്യൂ. കെല്ലോഗ് കമ്പനി, മൊൺസാന്റോ കെമിക്കൽ, നാഷണൽ ലെഡ്, നെസ്ലെ, ഓൾഡ്രഗ് കമ്പനി, പാർക്ക് ഡേവിസ്, പെറ്റ് മിൽക്ക്, പിറ്റ്സ് ബർഗ് ഗ്ലാസ്സ്, പ്രോക്ടർ ആൻഡ് ഗാംബിൾ, പ്യൂർ ഓയിൽ, റെമിങ്ങ്ടൻ ആംസ്, റിച്ച്ഫീൽഡ് ഓയിൽ, ഷെൽ ഓയിൽ, സിൻക്ലെയർ ഓയിൽ, സോകോണി ഓയിൽ, സ്റ്റാൻഡാർഡ് ഓയിൽ, ടെക്സാകോ, യൂണിയൻ ഓയിൽ, യു. എസ്.റബ്ബർ പിന്നെ നൂറിൽ കൂടുതൽ.

അത് പൂർണ്ണമായ ഉടമസ്ഥതയിലോ, നിയന്ത്രണാധികാരമുള്ള വിധത്തി ലുള്ള ഉടമസ്ഥതയോ കൈയ്യാളിയിരുന്ന കമ്പനികൾ – ബെയർ ആൻഡ് കമ്പ നി, അമേരിക്കൻ ഐ. ജി, ലൊഡെർലെ ലബോറട്ടറീസ്, സ്റ്റെർലിങ്ങ് ഡ്രഗ് കമ്പ നി, ജെ. റ്റി, ബെയ്ക്കർ കെമിക്കൽ കമ്പനി, വിൻത്രോപ് കെമിക്കൽ, മെറ്റ്സ് ലബോറട്ടറീസ്, ഹോഫ്മൻ ലാറോഷെ ലബോറട്ടറീസ്, വൈറ്റ് ഹാൾ ലബോറട്ട റീസ്, ഫ്രെഡറിക് സ്റ്റീംസ് ആന്റ് കമ്പനി, ന്യാൽ കമ്പനി, ഡെർൻ ആന്ഡ് മിറ്റ്ചെൽ ലബോറട്ടറീസ്, ഷെഫ് ബോയ് ആർഡീ ഫുഡ്സ്, ബ്രെക്ക് ഇൻക്, ഹെയ്ഡൻ ആന്റി ബയോട്ടിക്സ്, മക്ഗ്രിഗർ ഇൻസ്ട്രുമെന്റ്, ആൻട്രോൾ ലബോറട്ടറീസ്, ഇന്റർ നാഷണൽ വൈറ്റമിൻ കോർപറേഷൻ, കാർഡിനൽ ലബോറട്ടറീസ്, വാൻ എസ്സ് ലബോറട്ടറീസ്, വില്ല്യം. എസ്. മെറിൻ കമ്പനി, ജെൻസെൻ സാൽസ്ബെറി ലബോറട്ടറീസ്, ലോയെസ്സെർ ലബോറട്ടറീസ്, ടെയ്‌ലർ കെമിക്കൽ, ഒസാലിഡ് കോർപറേഷൻ, അൽബ ഫാർമസ്യൂട്ടിക്കൽസ്,

ബ്രിസ്റ്റോൾ മേയേർസ്, ഡ്രഗ് ഇൻക്, വെഗെക്സ് ഇൻക്, സ്കിബ് ആൻഡ് സൺസ്, ഫാർമസ്യൂട്ടിക്കൽസ് തുടങ്ങി അനേകം.

[ 1. Cartels In Action. By. George Stokings And Myron Watkins, 2. Treasons Peace. By. Armbruster, 3. The Devil's Chemist. By. DuBois ]

എണ്ണയുറവകളില്ലാത്ത ജർമ്മനി , അവിടെ ധാരാളമായുണ്ടായിരുന്ന കൽക്കരിയിൽ നിന്നും എണ്ണയുൽപാദിപ്പിയ്ക്കുന്ന സാങ്കേതിക വിദ്യ വികസിപ്പിച്ചു. എന്നാൽ അതുപയോഗിച്ച് എണ്ണയുണ്ടാക്കുന്നതിനു പകരം എണ്ണയുൽപാദിപ്പിക്കുന്ന രാഷ്ട്രങ്ങളുമായി ധാരണകളിൽ ഏർപ്പെടുത്തുന്നതിനുള്ള ഉപാധിയായിട്ട് അത് ഉപയോഗിച്ചു.

ഫാർബനും സ്റ്റാൻഡർഡ് ഓയിലുമായുള്ള പങ്കാളിത്തം നിലവിൽ വരുത്തുന്നതിന് അനവധി കമ്പനികൾ രൂപീകരിച്ചു. അതിൽ ഒന്ന് ഇന്റർനാഷണൽ ഹൈഡ്രജനേഷൻ പെയ്റ്റന്റ്സ് കമ്പനി. ഷെൽ ഓയിലും ചേർന്നു. ഹൈഡ്രജനേഷൻ വിദ്യ തങ്ങളിൽ ഒതുങ്ങി നിൽക്കണം എന്നതായിരുന്നു ഉദ്ദേശ്യം. അതു പോലെ മറ്റൊന്ന് ജാസ്കോ. 1930 ൽ. ഫാർബൻ ഒരു സാങ്കേതിക വിദ്യ വികസിപ്പിച്ചാൽ അതിൽ മൂന്നിൽ ഒന്ന് സ്റ്റാൻഡാർഡ് ഓയിലിനു നൽകണം. മറിച്ചും. അതായിരുന്നു ജാസ്കൊ കരാർ. അങ്ങിനെ നൂറ് കണക്കിന് ധാരണകൾ.

ചെറുമകൻ ജോൺ പറഞ്ഞത്, ജെയ്ക്കബ് ഷിഫ്ഫ് 2 കോടി ഡോളർ, റഷ്യയിൽ സമഗ്രാധിപത്യം സ്ഥാപിക്കുന്നതിന് ട്രോട്സ്കിക്ക് നൽകി എന്നാണ്. [ NewYork Journal American Feb 3, 1949, And. Interview with Alexander Kerensky - U.S. News and world Report - Mar 13, 1967 ].

I.G ഫാർബൻ, സെൻട്രൽ ബാങ്കിങ്ങ് എന്നിവയുടെ നായകന്മാർ ലാഭവും നഷ്ടവും മാത്രമല്ല, അതിനുമപ്പുറത്ത് അന്താരാഷ്ട്ര രാഷ്ട്രീയ കാര്യങ്ങളിൽ തത്പരരായിരുന്നു. കാർട്ടലുകളുടെ ഉദ്ദേ്യശം മത്സരം ഒഴിവാക്കുക എന്നതായിരുന്നു. കുത്തകകൾ ഉത്ഭവിക്കുന്നത് സ്വതന്ത്രമായ വ്യാപാരത്തിൽ നിന്നല്ല മറിച്ച് കാർട്ടലുകളിൽ നന്നാണ്. തൊഴിലാളി സംഘടനകളും, ഉദ്യോഗസ്ഥന്മാരുടെ സംഘടനകളും പോലുള്ള ഇടപാടാണ് അത്. കാർട്ടലുകൾക്ക് നിലനിൽക്കുന്നതിനും വളരുന്നതിനും ഗവൺമെന്റിന്റെ പിൻതുണ കൂടിയേ കഴിയൂ. ITT യുടെ ന്യൂയോർക്ക് ബോർഡിൽ മുൻ ലോക ബാങ്ക് ഡയറക്ടർ യൂജിൻ ബ്ലാക്ക്, മുൻ CIA ഡയറക്ടർ ജോൺ മക്കോൺ. യൂറോപ്പിൽ ഐക്യരാഷ്ട്രസഭയുടെ ആദ്യത്തെ സെക്രട്ടറി ജനറൽ ട്രൈഗ്വ് ലീ . കാർട്ടലും വലിയ ഗവൺമെന്റും ചേർന്ന് പ്രവർത്തിക്കുന്നു. കുത്തക നിലനിറുത്തുന്നതിന് അങ്ങിനെയേ സാധ്യമാവൂ.

1932 ൽ നാസി പാർട്ടിയുടെ സ്വാധീനം കുറഞ്ഞു തുടങ്ങി. I.G യുടെ ആദ്യ അദ്ധ്യക്ഷന്റെ പദ്ധതികൾക്ക് അനുയോജ്യമായത് നാസി പാർട്ടിയുടെ നയങ്ങളായിരുന്നു. I.G ഹിറ്റ്ലറിന് സമ്പൂർണ്ണ പിന്തുണ നൽകി. അത് ഹിറ്റ്ലറിന്റെ ഉയർച്ചക്ക് കാരണമാവുകയും ചെയ്തു. പണത്തിനു പുറമേ I.G

യുമായി ബന്ധപ്പെട്ട മാദ്ധ്യമങ്ങളും. ജർമ്മനിയുടെ കരുത്തൻ പ്രത്യക്ഷനായി. അതി വേഗത്തിൽ

യുദ്ധത്തിൽ നാസി നയങ്ങൾ തീരുമാനിച്ചിരുന്നത് I.G . ഓഷ്വിറ്റ്സ്, ബിറ്റർഫെൽഡ്, വാൾഫെൻ, ഹോക്സ്റ്റ്, അഗ്ഫ, ലുഡ്വിഗ്ഷാഫെൻ, ബുക്കൻവാൾഡ് എന്നിവിടങ്ങളിലെ കോൺസൻട്രേഷൻ ക്യാമ്പുകളിലെ പ്രവർത്തനങ്ങൾ നിയന്ത്രിച്ചിരുന്നതും I.G യുടെ മേൽനോട്ടത്തിൽ തന്നെ. അടിമവേലക്കാരെ ഉപയോഗിച്ചിരുന്ന I.G ലോകത്തിലെ ഏറ്റവും വലിയ വിഷ വാതക നിർമ്മാണ ശാലയായി.

കമ്മ്യൂണിസ്റ്റും പിന്നെ നാസിയുമായിരുന്ന് പിന്നെ തെറ്റിപ്പിരിഞ്ഞ റിച്ചർഡ് ക്രബ്സ് പറഞ്ഞത് 1934 മുതൽ ഗെസ്റ്റാപ്പോയുടെ പൂർണ്ണനിയന്ത്രണത്തിലായിരുന്നു എന്നാണ്.

[ The Devils Chemists. By. Joseph.E.Du Bois ]
[ Out of the Night. By. JanValtin - Pen name of Richard Kreb ]
[ Treason's Peace. By. Ambruster ]
[ The Game of the Foxes. By. Ladislas Farago ]
[ The Soverign State of ITT. By. Anthony Sampson ]
[ The Swiss Banks. By. T.R. Fehrenbach ]

ജോൺ.ഡി. റോക്കെഫെല്ലറിന്റെ അച്ഛൻ വില്ല്യം വഴിയോരമരുന്നു കച്ചവടക്കാരൻ. ഔപചാരിക വിദ്യാഭ്യാസം ഇല്ലായിരുന്നു എങ്കിലും സ്വയം ഡോക്ടർ എന്നു വിശേഷിപ്പിച്ചിരുന്നു. തട്ടിപ്പുകാരൻ. എല്ലാത്തരം ക്യാൻസറും ഭേദമാക്കാൻ കഴിയും എന്ന് അവകാശപ്പെട്ടിരുന്നു.

[ God's Gold : The Story of Rockefeller And His Times. By. John.T.Flynn ] [ The Robber Barrons. By. Mathew Josephson ] [ David : A Report on a Rockefeller. By. William Hiffman ]

ജോൺ.ഡി. റോക്കെഫെല്ലറിന്റെ പ്രശസ്തമായ പ്രസ്താവം "മത്സരം പാപമാണ്" എന്നാണ്. ജോണിന്റെ സഹോദരൻ വില്ല്യമിന്റെ രണ്ട് ആൺമക്കൾ, ജയിംസ് സ്റ്റിൽമൻ ന്റെ രണ്ട് പെൺമക്കളെ വിവാഹം ചെയ്തു. ജയിംസ് സ്റ്റിൽമൻ ന്യൂയോർക്കിലെ ഫസ്റ്റ് നാഷണൽ ബാങ്കിന്റെ പ്രസിഡണ്ട്. റോക്കെഫെല്ലർ ഇക്വിറ്റബിൾ ട്രസ്റ്റ് രൂപീകരിച്ചശേഷം ചെയ്സ് നാഷണൽ ബാങ്കിനെ ഏറ്റെടുത്തു. കൂൻ ലോയേബ് ആൻഡ് കമ്പനിയുടെ ഉടമസ്ഥതയിലുണ്ടായിരുന്ന ഇന്റർനാഷണൽ അക്സപ്റ്റൻസ് കോർപറേഷൻ , മാൻഹട്ടൻ കമ്പനിയുടെ ബാങ്കുമായി ലയിച്ചു. അതിനെ 1955 ൽ റോക്കെഫെല്ലറിന്റെ ചെയ്സ് നാഷണൽ ബാങ്ക് ഏറ്റെടുത്തു. ഇന്ന് അത് ലോകത്തിലെ ഏറ്റവും വലിയ ബാങ്ക്. ചെയ്സ് മാൻഹട്ടൻ ബാങ്ക്. അതിന് ലോകത്താകമാനം അൻപതിനായിരത്തിലധികം അംബാസഡർമാരുണ്ട്. അത് ഐക്യരാഷ്ട്രസഭയുടെ കാര്യങ്ങൾ നോക്കുന്നതിനു വേണ്ടി മാത്രം ഒരു സംഘം ഉദ്യോഗസ്ഥന്മാരെ നിയമിച്ചിട്ടുണ്ട്.

റോക്കെഫെല്ലറിന്റെ ഏറ്റവും പ്രിയപ്പെട്ട പ്രസ്ഥാനങ്ങളിൽ ഒന്നാണ് ഐക്യരാഷ്ട്രസഭ. അതിന്റെ കെട്ടിടം പണിയുന്നതിനുള്ള സ്ഥലം സംഭാവന ചെയ്തത് റോക്കെഫെല്ലർ.

ഡോമിനിക് ആൻഡ് ഡോമിനിക്, ഡില്ലൻ റീഡ് ആന്റ് കമ്പനി, മെല്ലൻ കുടുംബം ഒക്കെ റോക്കെഫെല്ലറിന്റെ ഭാഗവും പങ്കാളികളുമാണ്.

അമേരിക്കൻ ജനസംഖ്യയുടെ ഒരു ശതമാനം രാജ്യത്തിന്റെ 70 ശതമാനം സമ്പത്ത് കൈയ്യടക്കി വച്ചിരിക്കുന്നു. [ The Rich And Super Rich. By. Lundberg ].അതിന്റെ പകുതിയോളം, വാൾസ്ട്രീറ്റിലെ 10 ബാങ്കുകളുടെ നിയന്ത്രണത്തിലാണ്. അതിനെ നിയന്ത്രിക്കുന്നത് വിരലിലെണ്ണാവുന്ന ഒരു ചെറിയ സംഘം. ലോകം കണ്ടതിൽവച്ചേറ്റവും ഭയങ്കരമായ സമ്പത്ത് കേന്ദ്രീകരണം. അത് സ്വതന്ത്രവ്യാപാരത്തിൽ നിന്നുണ്ടായതല്ല. അത് മത്സരം ഒഴിവാക്കുന്നതിനു വേണ്ടി സൃഷ്ടിക്കപ്പെട്ട കാർട്ടലിന്റെ ഫലമാണ്.

മെട്രോപൊളിറ്റൻ ഇൻഷുറൻസ്, ഇക്വിറ്റബിൾ ഇൻഷുറൻസ് എന്നിവ റോക്കെഫെല്ലറിന്റെ നിയന്ത്രണത്തിലുള്ളവയാണ്. അമേരിക്കയിലെ ഒന്നാമത്തെയും മൂന്നാമത്തെയും ഇൻഷുറൻസ് കമ്പനികൾ. റോക്കെഫെല്ലർ അവരുടെ പ്രതിനിധികളെ അനേകം കമ്പനികളിൽ നിയന്ത്രണാധികാരമുള്ള സ്ഥാനങ്ങളിൽ പ്രതിഷ്ഠിച്ചിരിക്കുന്നു. അലീഡ് കെമിക്കൽ, അമേരിക്കൻ ടുബാക്കോ, ആർമർ ആൻഡ് കമ്പനി, എ. റ്റി. ആൻഡ് റ്റി, ബെത്ലെം സ്റ്റീൽ, ബുലോവ വാച്ച്, ബർലിങ്ങ്ടൻ ഇൻഡസ്ട്രീസ് , കൊമേർസ്യൽ സോൾവന്റ്സ് കോർപറേഷൻ, കോൺടിനന്റൽ കാൻ, കോവിലെസ് പബ്ളിക്കേഷൻ, ഡേയ്റ്റ കൺട്രോൾ, ഫ്ളോറിഡ ഈസ്റ്റ് കോസ്റ്റ് റെയിൽ റോഡ്, ഗെറ്റി ഓയിൽ, ബി. എഫ്. ഗൂഡ്റിച്ച്, ഹേർസ്റ്റ് പബ്ലിക്കേഷൻസ്, ഹ്യൂലറ്റ് പക്കാർഡ്, ഇന്റർനാഷണൽ ഹാർവസ്റ്റർ, ഐ.റ്റി. റ്റി, കെന്നെക്കോട്ട് കോപ്പർ, ലിറ്റൻ ഇൻഡസ്ട്രീസ്, മിനിറ്റ് മെയ്ഡ്, നാഷണൽ ലെഡ്, ന്യൂയോർക്ക് സെൻട്രൽ റെയിൽ റോഡ്, പേർം സെൻട്രൽ, പോളറോയ്ഡ്, ടൈം ലൈഫ് പബ്ലിക്കേഷൻസ്, യു. എസ്. സ്റ്റീൽ, വെസ്റ്റേൺ യൂണിയൻ, വെസ്റ്റിങ്ങ് ഹൗസ് തുടങ്ങി നൂറുകണക്കിന് കമ്പനികളിൽ. ചെയ്സ് മാൻഹട്ടൻ ബാങ്കിലെ ഡയറക്ടർമാർ ഡോയൽ ഡിവിറ്റ്, യൂജിൻ ബ്ലാക്ക് എന്നിവർ ചീഫ് എക്സിക്യൂട്ടീവുകളായതിനാൽ ട്രാവലേർസ് ഇൻഷുറൻസ്, ഹാർട്ട്ഫോർഡ് ഇൻഷുറൻസ് കമ്പനികളിലും.

ഡ്രഗ്സ് ആൻഡ് ഫാർമസ്യൂട്ടിക്കൽസ് മേഖലയിൽ റോക്കെഫെല്ലറിന്റെ സ്വാധീനം ശക്തമാണ്. അതീവം. ഫാർബൻ – റോക്കെഫെല്ലർ ഫാർമസ്യൂട്ടിക്കൽ കമ്പനികളായ സ്റ്റെർലിങ്ങ് ഡ്രഗ്, ഓലിൻ കോർപറേഷൻ, അമേരിക്കൻ ഹോം പ്രോഡക്ട്സ്, ജനറൽ അനലൈൻ ആൻഡ് ഫിലിം എന്നീ കമ്പനികളുടെ പ്രമുഖ ഓഹരിയുടമ ചെയ്സ് മാൻഹട്ടൻ ബാങ്ക്. മനുഷ്യൻ അസുഖമായിരിക്കുമ്പോൾ അതിൽ നിന്നും മോചനം നേടുന്നതിന് ചെലവിനെക്കുറിച്ച് അധികം വേവലാതിപ്പെടാറില്ല. ഡോക്ടറുടെ പ്രിസ്ക്രിപ്ഷൻ ആവശ്യമാണെങ്കിൽ വീണ്ടും വില കൂട്ടുന്നതിന് സാധിക്കും. നിർബന്ധിത ഇൻഷുറൻസ് ഉണ്ടെങ്കിൽ പിന്നെയും. സർക്കാർ ഇൻഷുറൻസ് നൽകുകയാണെങ്കിൽ നികുതിയിൽ അത് പരിഹരിക്കും. കൂടുതൽ നികുതി ഈടാക്കുന്നതു വഴി. മനുഷ്യർ അമിത ചികിത്സക്ക് തയ്യാറാവും എന്നത് മരുന്നു കമ്പനികൾക്ക്

പിന്നെയും ഗുണകരമാണ് . ഡോക്ടറുടെ കുറിപ്പടി, മത്സരം കുറയ്ക്കും. പൊതുവിൽ ഡോക്ടർമാരെ സ്വാധീനിക്കുന്നതിന് കഴിവുള്ള പ്രസ്ഥാനങ്ങൾക്ക് മാത്രമേ നിലനിൽപ്പുണ്ടാവുകയുള്ളൂ.

ഐ.ജി. ഫാർബൻ ലോകത്തിലെ ഏറ്റവും വലിയ കെമിക്കൽ, ഡ്രഗ് കാർട്ടൽ. ഫ്രാങ്ക്ഫർട്ടിൽ ആസ്ഥാനം . നാസി ഭരണകൂടത്തിന്റെ നട്ടെല്ലായിരുന്നു. നാസി പാർട്ടി വളർന്നതും വേരുറപ്പിച്ചതും ഫാർബന്റെ പിൻതുണ കൊണ്ടു മാത്രം. ഫ്രാങ്ക്ഫർട്ടിൽ ഭീകരമായ ബോംബാക്രമണം ഉണ്ടായിട്ടും ഫാർബൻ കെട്ടിടത്തിന് പോറൽ പോലുമേറ്റില്ല. അങ്ങിനെയായിരിക്കണം എന്ന് പ്രത്യേക നിർദ്ദേശം ഉണ്ടായിരുന്നു. ഐ.ജി. ഫാർബൻ എപ്രകാരം കോൺസൻട്രേഷൻ ക്യാമ്പുകൾ കൈകാര്യം ചെയ്തിരുന്നുവെന്ന് വിചാരണ വേളയിൽ നാസി സൈനിക ഓഫീസർ ലഫ്റ്റനന്റ് ജനറൽ ഓസ് വൾഡ് പോഹ്ല് വെളിപ്പെടുത്തി. അദ്ദേഹത്തെ തൂക്കിലേറ്റി. ഫാർബനിലെ ഉന്നതർ രക്ഷപ്പെട്ടു. സ്റ്റാൻഡാർഡ് ഓയിലിന്റെ പ്രസിഡണ്ടായിരിക്കുമ്പോൾ സാൾട്ടർ റ്റീഗ്ൾ, റോക്കെഫെല്ലറിനു വേണ്ടി, രഹസ്യമായി, ഫാർബൻ ഓഹരികൾ സൂക്ഷിച്ചിരുന്നു. ഫ്ളെക്സ്നർ റിപ്പോർട്ടിന്റെ രചയിതാവ് എബ്രഹാം ഫ്ളെക്സ്നർ അമേരിക്കയിലെ മെഡിക്കൽ വിദ്യാഭ്യാസം പരിഷ്ക്കരിക്കുന്നതിനു മുൻനിരയിൽ നിന്ന സമയത്ത് റോക്കെഫെല്ലറിന്റെയും – ആൻഡ്രൂ കാർനിയുടെയും ഉദ്യോഗസ്ഥനായിരുന്നു.

അതിനു വേണ്ടി നികുതി രഹിത ഫൗണ്ടേഷനുകൾ സ്ഥാപിക്കപ്പെട്ടു. അനവധി. അതിനു ശേഷം മരുന്ന് ഗവേഷണവും , മരുന്ന് ഉപയോഗിക്കുന്നതും , അമേരിക്കൻ മെഡിക്കൽ വിദ്യാഭ്യാസത്തിന്റെ കേന്ദ്രസ്ഥാനത്ത് വന്നു ചേർന്നു . ജീവകാരുണ്യപ്രവർത്തകർക്ക് അമിത ലാഭവും. മരുന്ന് കുറിക്കുന്ന ഡോക്ടർമാർക്ക് മരുന്നു കമ്പനികൾ നൽകുന്ന Fact Sheets ആണ് അടിസ്ഥാനം. FDA യെ സ്വാധീനിക്കുന്നത് അസാധ്യമല്ല. ഫെഡറൽ റിസർവ് സമ്പ്രദായം, ആദായനികുതി, നികുതിരഹിത ഫൗണ്ടേഷനുകൾ എല്ലാം ഓരേ ആൾക്കാരുടെ സൃഷ്ടി തന്നെയാണ്. അവർക്ക് ദോഷകരമായി വരുമെന്ന് ഉറപ്പുണ്ടെങ്കിൽ അവർ തന്നെ മുൻകൈ എടുത്ത് ആദായനികുതി നിലവിൽ കൊണ്ടു വരുമായിരുന്നില്ല. സോഷ്യലിസ്റ്റ്, കമ്മ്യൂണിസ്റ്റ് സിദ്ധാന്തം പറയുന്ന Graduated Income Tax ഘട്ടം ഘട്ടമായി വർദ്ധിപ്പിച്ചു കൊണ്ടു വരുന്ന ആദായ നികുതി , മദ്ധ്യവർത്തിയെ തുടച്ചുനീക്കുന്നതിനുള്ളതാണ്. അതു തന്നെയാണ് സാമ്പത്തിക കുത്തകൾ ഇപ്പോൾ നടത്തിക്കൊണ്ടിരിക്കുന്നത്. വലിയ ഗവൺമെന്റ് അതിനുള്ള ഒത്താശ ചെയ്യുന്നു. ഫൗണ്ടേഷനുകളുടെ ധനസഹായം ലഭിക്കുന്ന ഗവേഷണകേന്ദ്രങ്ങൾ തുടർന്നും സഹായം ലഭിക്കുന്നതിന് ഫൗണ്ടേഷനുകളുമായി ബന്ധപ്പെട്ട പ്രസ്ഥാനങ്ങളുടെ ഉത്പന്നങ്ങൾ കേമമെന്നുള്ള മട്ടിൽ പ്രസ്ഥാവനകൾ പുറപ്പെടുവിക്കുന്നു. ഹാർവർഡ് ന്യൂട്രീഷൻ ഡിപ്പാർട്ട്മെന്റിലെ പ്രഫസർ സ്റ്റെയർ അതു കൊണ്ട് 'കോൺഫ്ളെയ്ക്സ് പ്രഫസർ' എന്ന് അറിയപ്പെട്ടു.

The Money Givers എന്ന കൃതിയിൽ ജോസഫ് ഗൂൾഡെൻ , ഫൗണ്ടേഷനുകൾ എപ്രകാരം വൈദ്യമേഖലയെ നിയന്ത്രിക്കുന്നു എന്ന് വിശദമാക്കുന്നു.

1950 മുതൽ ഫോർഡ് ഫൗണ്ടേഷനിലൂടെ 3000 കോടി രൂപയിലധികം വൈദ്യ പഠനകേന്ദ്രങ്ങൾക്കും ആശുപത്രികൾക്കും നൽകിക്കഴിഞ്ഞു. മിഷിഗനിൽ കെല്ലോഗ്, ടെക്സസിൽ മൂഡി , ഇൻഡ്യാനയിൽ ലില്ലി എന്നിവ ഔദ്യോഗിക ഭരണകൂടത്തോളം സ്വാധീനം ചെലുത്തുന്നു.

ഫൗണ്ടേഷനുകളുടെ ലക്ഷ്യം കുത്തക സൃഷ്ടിക്കുക എന്നതും, വലിയ ഗവൺമെന്റിന് കളമൊരുക്കുക എന്നതുമാണ്. സൗജന്യമായ മരുന്ന് വിതരണം (അത് ഗവൺമെന്റ് , നികുതിയിലൂടെ വസൂലാക്കും) Socialised Medicine - മരുന്നു കമ്പനികളെ സഹായിക്കുന്നതിനുള്ള മാർഗ്ഗമാണ്. AIDS ന് സൗജന്യമായി മരുന്ന് ലഭ്യമാണ്. അതിന്റെ പ്രയോഗക്ഷമത തെളിയിക്കപ്പെട്ടിട്ടില്ല എങ്കിലും. കൂട്ടത്തിൽ നേട്ടം രാഷ്ട്രീയക്കാർക്കും.

മിൽബാങ്ക് ഫണ്ടിന്റെ ശില്പി ആൽബർട്ട് ജി. മിൽബാങ്ക്. ബോർഡെൻ കമ്പനിയുടെ അദ്ധ്യക്ഷൻ. വാൾസ്ട്രീറ്റ് നിയമ വിദഗ്ദ്ധ പ്രസ്ഥാനമായ മിൽബാങ്ക് റ്റ്വീഡ് ഹോപ് ഹാഡ്‌ലി ആൻഡ് മക് ക്ലോയുടെ പാർട്ട്നർ. അതിലെ ഒരു പങ്കാളി ജോൺ.ജെ.മക് ക്ലോയ് . ചെയ്സ് നാഷണൽ ബാങ്കിന്റെ അദ്ധ്യക്ഷൻ. റോക്കെഫെല്ലർ ഫൗണ്ടേഷൻ ട്രസ്റ്റി. CFR അദ്ധ്യക്ഷൻ. സ്ക്വിബ് ഫാർമസ്യൂട്ടിക്കൽ എക്സിക്യൂട്ടീവ് കമ്മിറ്റി അംഗം. പൊതു ആരോഗ്യം മെച്ചപ്പെടുത്തുക എന്നതല്ല മറിച്ച് ഗവൺമെന്റിനെ വിപുലപ്പെടുത്തുക എന്നതായിരുന്നു മിൽബാങ്കിന്റെ ഉദ്ദേശം. സോഷ്യലൈസ്ഡ് മെഡിസിനിലൂടെ.

അമേരിക്കൻ മെഡിക്കൽ അസോസിയേഷനെതിരെയുള്ള രൂക്ഷമായ ആക്രമണം The Doctor Business ൽ റിച്ചർഡ് കാർട്ടർ പറയുന്നു. "കമ്മിറ്റി ഓൺ കോസ്റ്റ് ഓഫ് മെഡിക്കൽ കെയർ, അതിനെ സാമ്പത്തികമായി സഹായിച്ച ജീവകാരുണ്യ സംഘടന എന്നിവയുടെ രംഗപ്രവേശത്തോടെ സംഘടിത വൈദ്യമേഖല വൈഷമ്യങ്ങൾ നേരിട്ടു. അതിൽ പ്രധാനി മിൽബാങ്ക് ഫണ്ട്. പൊതുമേഖലയിൽ സംഘടിക്കപ്പെടുന്ന പ്രതിരോധ കുത്തിവയ്പിന്റെ ഗുണഫലങ്ങളെ അത് പ്രകീർത്തിച്ചു. അതിന്റെ സെക്രട്ടറി ജോൺ. എ. കിങ്ങ്സ്ബറിയും പ്രസിഡണ്ട് ആൽബർട്ട് ജി. മിൽബാങ്കും. സർക്കാർതല ഇൻഷുറൻസിന്റെ കരുത്തരായ വക്താക്കൾ. ഫ്രാങ്ക്ലിൻ ഡി റൂസ്‌വെൽറ്റിന്റെ തെരഞ്ഞെടുപ്പോടെ അത് കരുത്താർജ്ജിച്ചു."

ജോൺ.ഡി. റോക്കെഫെല്ലറിന്റെ, ഫൗണ്ടേഷൻ വ്യവസായത്തിലേക്കുള്ള പ്രവേശനം, നാസി ഉന്നതരായ ഗോബ്ൾസ്, ഹിറ്റ്ലർ എന്നിവരുടെ പ്രതിഛായ മെച്ചപ്പെടുത്തുന്നതിനു വേണ്ടി ഐ.ജി. ഫാർബൻ നിയമിച്ച ഐവി ലീയുടെ സേവനങ്ങൾ റോക്കെഫെല്ലർ തേടിയതോടെയാണ്.

ക്രൂരനും ചതിയനുമായ റോക്കെഫെല്ലർ എന്നതിൽ നിന്ന് കുഞ്ഞുങ്ങളെ സ്നേഹിക്കുന്ന റോക്കെഫെല്ലർ എന്ന നിലയിലേക്ക് മാറുന്നതിന് അത് സഹായകരമായി. ജോർജ്ജ് പീബോഡി, ആൻഡ്രൂ കാർനി എന്നിവരും അപ്രകാരം പ്രതിഛായ സൃഷ്ടിച്ചെടുത്തതാണ്. കാർനിയുടെ "സമ്പത്തിന്റെ സുവിശേഷ"ത്തിൽ പറയുന്നത് , സമ്പന്നനായ മനുഷ്യൻ അവന്റെ സമ്പത്തിന്റെ ഒരു ഭാഗം ജീവകാരുണ്യപ്രവർത്തനങ്ങൾക്ക് ചെലവഴിക്കേണ്ടതുണ്ട് എന്നാണ്. [

U.S. Philanthropic Foundations : Their History, Structure, Management and Record. By. Warren Weaver ] റോക്കെഫെല്ലർ ജനറൽ ഫിലാൻത്രോപിക് ബോർഡിൽ ആദ്യത്തെ ട്രസ്റ്റി ആൻഡ്രൂ കാർനി. 7 വർഷം. അവിടെയും വ്യവ സായ മേഖലയിലെ കാർട്ടൽ സിദ്ധാന്തം പ്രയോഗത്തിൽ വരുത്തി.

ഫൗണ്ടേഷൻ ജീവകാരുണ്യ പ്രവർത്തനത്തിന്റെ ശാസ്ത്രീയത പ്രയോഗിച്ച മറ്റൊരു പ്രമുഖ വ്യക്തി മന്ത്രിയായിരുന്ന ഫ്രെഡ് ഗെയ്റ്റ്സ്. [ John D Rockefeller. By. Allen Nevins ]. റോക്കെഫെല്ലർ ഗെയ്റ്റ്സിനെ തന്റെ ഉദ്യോ ഗസ്ഥനാക്കി. അവർ രണ്ടു പേരുമായി സ്ഥാപിച്ച ആദ്യത്തെ ഫൗണ്ടേഷൻ – ജനറൽ എജ്യൂക്കേഷൻ ബോർഡ്. വിദ്യാഭ്യാസ നിലവാരം കുറച്ച് ജനങ്ങളെ പ്രതികരണ ശേഷിയില്ലാത്തവരാക്കുക എന്നതായിരുന്നു പ്രധാന ഉദ്ദേശ്യം. [ John. D ; A Portrait in Oils. By. John.K.Winkler ]

ഗെയ്റ്റ്സ് പറഞ്ഞത് “ഉന്നതമായ വ്യവഹാരങ്ങൾക്ക് ആവശ്യമായ മനുഷ്യർ അധികമായി ലഭ്യമാണ്. ഇനി നമുക്കാവശ്യം വീട്ടിലും കടകളിലും കൃഷിയിടങ്ങളിലും പണി ചെയ്യുന്നവരെയാണ്”.

ഫണ്ടിനാവശ്യമുള്ളതിൽ ഏറ്റവും വലിയ തുക റോക്കെഫെല്ലർ ഒറ്റയ്ക്കു നൽകുന്നതിനാൽ അദ്ദേഹത്തിന് അതിന്റെ മേൽ നിയന്ത്രണം ലഭിക്കു ന്നു. ക്ഷയരോഗത്തിനെതിരായ യുദ്ധത്തിൽ മേൽനോട്ടം അപ്രശസ്തനായ ഹാരി ഹോപ്കിൻസിനെ റോക്കെഫെല്ലർ ഏൽപ്പിച്ചു. അത് അതിവേഗം വളർന്നു. ഹോപ്കിൻസ് അമേരിക്കൻ വാണിജ്യ സെക്രട്ടറിയായി. FDR ന്റെ ഉപദേഷ്ടാവ്. പിന്നീട്, അദ്ദേഹം കമ്മ്യൂണിസ്റ് പാർട്ടി അംഗമായിരുന്നു എന്ന് തെളിഞ്ഞു.

ഏതാനും വർഷങ്ങൾക്കുള്ളിൽ ജനങ്ങളുടെ ഭയം മുതലെടുക്കാമെന്ന് മനസ്സി ലാക്കി അനേകം ഫൗണ്ടേഷനുകൾ സ്ഥാപിതമായി. ഹാർട്ട് അസോസിയേ ഷൻ, സോഷ്യൽ ഹൈജീൻ അസോസിയേഷൻ, ഡയബെറ്റിസ് അസോസിയേ ഷൻ, നാഷണൽ അസോസിയേഷൻ ഫോർ പ്രിവൻഷൻ ഓഫ് ബ്ലൈൻഡ്നസ്സ്, അമേരിക്കൻ ക്യാൻസർ അസോസിയേഷൻ അങ്ങിനെ അനേകം.

അമേരിക്കൻ ക്യാൻസർ സൊസൈറ്റി ഔദ്യോഗികമായി 1913 ൽ ന്യൂയോർക്കിൽ ഹാർവർഡ് ക്ലബിൽ സ്ഥാപിതമായി. ബോർഡിൽ ആൽഫ്രെഡ്. പി. സ്ലോവാൻ – ജനറൽ മോട്ടോർസ്, ചാൾസ് ഡി. ഹില്ലെസ് – AT & T, മോൺറോ റാത്ത്ബോൺ – സ്റ്റാൻഡാർഡ് ഓയിൽ, ഫ്രെഡറിക് എക്കർ – മെട്രോപൊളിറ്റൻ ലൈഫ്. ക്യാൻസർ ചികിത്സക്ക് ഉപയോഗിക്കുന്ന 5fu എന്ന മരുന്നിന്റെ 50 ശതമാനം നിർമ്മാണ അവകാശം ACS നാണ്. അത് നിർമ്മിക്കു ന്നത് ഐ.ജി. റോക്കെഫെല്ലർ സംഘത്തിൽപ്പെട്ട ഹോഫ്ഫ്മൻ ലാരോഷ് ലബോറട്ടറീസ്.

1890 ൽ 6 ലക്ഷം ഡോളർ ഷിക്കാഗോയിലെ ബാപ്റ്റിസ്റ്റ് യൂണി വേർസിറ്റിക്ക് നൽകിക്കൊണ്ട് റോക്കെഫെല്ലർ പ്രവർത്തനങ്ങളുടെ വ്യാപ്തി വർദ്ധിപ്പിച്ചു. ഒരു വർഷം തികയുന്നതിനു മുന്നേ റോക്കെഫെല്ലറുടെ അനു

യായി ഡോക്ടര് വില്ല്യം റെയ്നി ഹാർപൻ അതിന്റെ പ്രസിഡണ്ടായി. റോക്കെ ഫെല്ലർ വിരുദ്ധ അദ്ധ്യാപകരെ പിരിച്ചു വിട്ടു. ഏതാനും വർഷങ്ങൾക്കകം സൈറാക്യൂസ് യൂണിവേർസിറ്റിയിലും സ്വാധീനം ഉറപ്പിച്ചു. ജോൺ ആർച്ചി ബാൾഡിന്റെ ജീവകാരുണ്യപ്രവർത്തിയിലൂടെ. അത് പടിഞ്ഞാറൻ ന്യൂയോർക്കിൽ.

1953 ൽ ഫൗണ്ടേഷനുകളുടെ സ്വാധീനത്തെക്കുറിച്ച് പഠിക്കുന്നതിന് കാരൾ റീസ് നിയമിതനായി. സമ്മർദ്ദം കാരണം അവർക്ക് അധികം മുമ്പോട്ടു പോകുന്നതിനായില്ല. അതിന്റെ ഗവേഷണ ഡയറക്ടറായിരുന്ന നോർമൻ ഡോഡ് പറഞ്ഞത് അമേരിക്കൻ ജനതക്ക് പരിചയമില്ലാത്ത ചിലരുടെ നിയന്ത്ര ണത്തിലാണ് വിദ്യാഭ്യാസം. മട്രിക്കുലേഷൻ മുതൽ അമേരിക്കൻ വിദ്യാർത്ഥിയെ വഴി തെറ്റിക്കുന്ന തരത്തിലാണ് വിദ്യാഭ്യാസം രൂപകൽപ്പന ചെയ്തിരിക്കുന്നത്.

1901 ൽ റോക്കെഫെല്ലർ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ മെഡിക്കൽ റിസർച്ച് സ്ഥാപി തമായി. RIMR ലെ സൈമൺ ഫ്ളെക്സനറുടെ സഹോദരൻ എബ്രഹാം ഫ്ളെക്സ്നർ കാർനീ ഫൗണ്ടേഷൻ ഫോർ അഡ്വാൻസ്മെന്റ് ഓഫ് ടീച്ചിങ്ങിൽ. 1908 ൽ അമേരിക്കൻ മെഡിക്കൽ അസോസിയേഷൻ സാമ്പത്തിക പ്രതിസന്ധി നേരിട്ടു. കാർനീ ഫൗണ്ടേഷൻ പ്രസിഡണ്ട് ഹെൻട്രി പിക്കെറ്റ് ന്റെ കീഴിലുള്ള കൗൺസിൽ ഓൺ മെഡിക്കൽ എജ്യൂക്കേഷൻ ഏറ്റെടുക്കുന്നതിന് താത്പര്യം പ്രകടിപ്പിച്ചു. എല്ലാ തൊഴിൽ മേഖലകളും, നിയമം, വൈദ്യശാസ്ത്രം, ദൈവ ശാസ്ത്രം എല്ലാം അന്വേഷണവിധേയമാക്കേണ്ടതുണ്ടെന്നും. എന്നാൽ അന്വേഷണറിപ്പോർട്ടിൽ കൗൺസിലിന്റെ പേര് വരാൻ പാടില്ല എന്ന നിലപാടി ലായിരുന്നു കൗൺസിൽ അംഗങ്ങൾ. [ A History of AMA. By. Morri’s Fishbein ]. 1910 ൽ ഫ്ളെക്സ്നർ റിപ്പോർട്ട് എന്ന പേരിൽ അത് പുറത്തു വന്നു. പ്രത്യേകം ശ്രദ്ധയർഹിക്കുന്ന കാര്യം ഫാർമക്കോളജി പാഠ്യവിഷയമാ ക്കേണ്ടതുണ്ടെന്നും, ഗവേഷണ വിഭാഗങ്ങൾ മെഡിക്കൽ സ്കൂളുകളോട് അനു ബന്ധമായി സ്ഥാപിക്കേണ്ടതുണ്ടെന്നുമാണ്. നിഗമനങ്ങൾ അനുസരിച്ച സ്ഥാപ നങ്ങൾക്ക് ധാരാളമായി സാമ്പത്തിക സഹായം ലഭ്യമായി. മെഡിക്കൽ വിദ്യാല യങ്ങളുടെ എണ്ണം 1905 ൽ 160 ആയിരുന്നത് 1927 ൽ 80 ആയി . ഇപ്പോഴുള്ള അദ്ധ്യാപകർക്ക് ലഭിക്കുന്ന വേതനത്തിന്റെ പകുതി ഫൗണ്ടേഷൻ ഗവേഷണ ഗ്രാന്റിൽ നിന്നും ലഭിക്കുന്നതാണ്. 16 ശതമാനത്തിന്റെ വേതനം മൊത്തമായും. ഫോർഡ് ഫൗണ്ടേഷൻ, കെല്ലോഗ് ഫൗണ്ടേഷൻ, കോമൺവെൽത്ത് ഫണ്ട്, അത് സ്റ്റാൻഡാർഡ് ഓയിൽ ലെ എഡ്വർഡ് ഹാർനെക്സ് സൃഷ്ടിച്ചത്, സ്ലോവാൻ ഫൗണ്ടേഷൻ, മെയ്സി ഫൗണ്ടേഷൻ എന്നിവരും രംഗത്തുണ്ട്. എന്നാൽ റോക്കെഫെല്ലറും കാർനിയുമാണ് മുൻനിരക്കാർ. ജോസഫ്.സി. ഹിൻസെ തയ്യാറാക്കിയ ‘റോൾ ഓഫ് പ്രൈവറ്റ് ഫൗണ്ടേഷൻസ് ഇൻ ഡെവല പ്മെന്റ് ഓഫ് മോഡേൺ മെഡിസിൻ’ ഉൾക്കാഴ്ച നൽകും.

ജോൺ ഹോപ്കിൻസ് മെഡിക്കൽ സ്കൂൾ, സെയ്ന്റ് ലൂയി – യെയ്ൽ – ഷിക്കാഗോ എന്നിവിടങ്ങളിലെ വാഷിങ്ടൺ യൂണിവേർസിറ്റി, യൂണിവേർസിറ്റി ഓഫ് ഐഒാവ, യൂണിവേർസിറ്റി ഓഫ് കൊളറാഡോ, യൂണി വേർസിറ്റി ഓഫ് ഓറിഗൺ, യൂണിവേർസിറ്റി ഓഫ് വിർജീനിയ, യൂണിവേർസിറ്റി

ഓഫ് ജോർജിയ, യൂണിവേർസിറ്റി ഓഫ് ചിൻചിനാറ്റി, ഹോവാർഡ് യൂണി വേർസിറ്റി, മെഹാറി മെഡിക്കൽ സ്കൂൾ, ഹാർവർഡ്, വാണ്ടർബീൽറ്റ്, കൊളം ബിയ, കോർണൽ, ട്യൂലെയ്ൻ , വെസ്റ്റേൺ റിസർവ്, റോച്ചെസ്റ്റർ, ഡ്യൂക്ക്, എമോറി, പിന്നെ കോർണലുമായി ബന്ധമുള്ള മെമ്മോറിയൽ ഹോസ്പിറ്റൽ, എല്ലാ മെഡിക്കൽ വിദ്യാലയങ്ങളും പ്രധാനമായും റോക്കെഫെല്ലർ ഫൗണ്ടേ ഷൻ ധനസഹായം നേടി. നോർത്ത് വെസ്റ്റേൺ, കാൻസാസ്, എന്നീ സർവ്വക ലാശാലകളിലെ മെഡിക്കൽ വിദ്യാലയങ്ങളും.

ഫ്ളെക്സ്നർ റിപ്പോർട്ടിനു ശേഷം അമേരിക്കൻ വൈദ്യശാസ്ത്ര മേഖലയിലെ പ്രമുഖൻ എബ്രഹാം ഫ്ളെക്സ്നർ, റോക്കെഫെല്ലർ ഇൻസ്റ്റിറ്റ്യൂ ട്ടിലെ അദ്ദേഹത്തിന്റെ സഹോദരൻ സൈമൺ ഫ്ളെക്സ്നർ, പിന്നെ റോക്കെ ഫെല്ലർ ഇൻസ്റ്റിറ്റ്യൂട്ടിലെയും ജോൺ ഹോപ്കിൻസ് മെഡിക്കൽ സ്കൂളിലെയും ഡോക്ടർ വില്ല്യം വെൽഷ്. അമേരിക്കയിലെയും കാനഡയിലെയും വൈദ്യശാ സ്ത്ര പഠനമേഖലയിൽ സ്വാധീനം ഉറപ്പിക്കുന്നതിന് സഹായകരമായി അസോ സിയേഷൻ ഓഫ് അമേരിക്കൻ മെഡിക്കൽ കോളേജ്. സ്ഥാപിതമായത് 1876 ൽ. തുടക്കം മുതൽ കോമൺവെൽത്ത് ഫണ്ട്, ചൈന മെഡിക്കൽ ബോർഡ് – റോക്കെഫെല്ലർ ഫൗണ്ടേഷന്റെ ഭാഗമായി 1914 ൽ സ്ഥാപിതമായത്, കെല്ലോഗ്, മെയ്സി, മാർക്കെല്ലെ, റോക്കെഫെല്ലർ, സ്ലോവാൻ എന്നീ ഫൗണ്ടേഷനുകളുടെ നിയന്ത്രണത്തിൽ. മെഡിക്കൽ വിദ്യാലയങ്ങളുടെ ബോർഡിൽ ഫൗണ്ടേഷന്റെ പിണിയാളുകൾ. മെഡിക്കൽ അദ്ധ്യാപകരുടെ പരിശീലനത്തിനായി 20,000 ലധികം ഫെല്ലോഷിപ്പുകളും സ്കോളർഷിപ്പുകളും.

1964 നും 1968 നും ഇടയ്ക്ക് 50 കോടി ഡോളർ ചെലവഴിക്കപ്പെട്ടു.

പ്രവേശനപ്പരീക്ഷകൾ , ഗവേഷണാഭിമുഖ്യമുള്ളവരെ കണ്ടെത്തുന്നതിനു വേണ്ടി ക്രമീകരിച്ചതാണ്. ഭിഷഗ്വരനാകുന്നതിനുള്ള മാനസിക ഘടനയുള്ള വരെ പുറത്താക്കുന്നതിനും. [ The Health Professionals : Cure or cause of the Health Crises ? Washington monthly June 1969 ]. മരുന്നിൽ ആശ്രിതമായി ട്ടുള്ള ശാസ്ത്രത്തിൽ തത്പരരായവരെ കണ്ടെത്തുകയാണ് ലക്ഷ്യം. തെര ഞ്ഞെടുക്കപ്പെടുന്നവർ അറിയുന്നുമില്ല അവർ പ്രത്യേകം തെരഞ്ഞെടുക്കപ്പെട്ട താണെന്ന്. ലാഭമുണ്ടാക്കുന്നതിനുള്ള ചില തത്പരകക്ഷികളുടെ ശ്രമത്തിന്റെ ഭാഗമായിട്ട്.

ഡോക്ടർ ഡേവിഡ് എഡ്സൽ, ഹാർവർഡ് മെഡിക്കൽ സ്കൂളിന്റെ മേധാവിയായിരുന്നു. അദ്ദേഹം പറയുന്നത് വിദ്യാർത്ഥികൾ എത്രയെങ്കിലും തരം മരുന്നുകളെ കുറിച്ച് പഠിക്കുന്നതിന് നിർബന്ധിതരായിരുന്നു. ചിലത് ഗുണമില്ലാത്തത്, പലതും ഉപയോഗശൂന്യം, ചിലത് അപകടകരം. എല്ലാ വിഷ യങ്ങളിലേയും പരീക്ഷകൾ ഒരേ സമയം തന്നെ ചെയ്യേണ്ടതുണ്ട്. ഒരേ രീതി യിൽ, എല്ലാ വിദ്യാർത്ഥികളും. ഓരോ വിഷയത്തിലും പഠിക്കേണ്ടതിന്റെ അളവ് അധികമായതിനാൽ ഏതെങ്കിലും വിഷയം സ്വന്തമായ രീതിയിൽ പഠി ക്കുന്നതിന് വിദ്യാർത്ഥികൾക്ക് സമയമോ ഊർജ്ജമോ ഉണ്ടാവാറില്ല. മറ്റുള്ള ഉന്നതവിദ്യാഭ്യാസമേഖലകളെ അപേക്ഷിച്ച്, ബൗദ്ധികസ്വാതന്ത്ര്യം ഒട്ടും തന്നെ യില്ലാത്തതാണ് വൈദ്യശാസ്ത്രമേഖല. [ The New Drug Story. By. Morris.

A. Bealle ]. എന്തു പഠിപ്പിക്കുന്നില്ല എന്നുളളതിനു മേൽ പൂർണ്ണ നിയന്ത്രണം ഉണ്ട്. ന്യൂട്രീഷ്യനെക്കുറിച്ച് അധികമൊന്നും പഠിപ്പിക്കുന്നില്ല. സ്വാഭാവിക ആഹാരങ്ങളിലെ പോഷകത്തേക്കാൾ മെച്ചമാണ് കൃത്രിമമായ പോഷകങ്ങൾ എന്നാണ് വ്യാഖ്യാനം. ഒരു ഡോക്ടർ എന്തു പഠിക്കണമെന്ന് തീരുമാനിക്കു ന്നത് കാർട്ടൽ. 10 – 12 വർഷത്തെ പഠനം കഴിഞ്ഞ് പുറത്തിറങ്ങുന്ന ഡോക്ടർ പിന്നെ അമേരിക്കൻ മെഡിക്കൽ അസോസിയേഷന്റെ പിടിയിലാവും.

അമേരിക്കൻ മെഡിക്കൽ അസോസിയേഷനും റോക്കെഫെല്ലർ – കാർനീ കൂട്ടു കെട്ടുമായുള്ള ബന്ധം തുടങ്ങിയത് 1908 ൽ. സാധാരണ ഡോക്ടർമാരുടെ മേൽ അതുണ്ടാക്കുന്ന സ്വാധീനം അവർ കരുതുന്നതിലും ഏറെയാണ്. AMA അംഗീകാരമില്ലാത്ത സർവ്വകലാശാലയിൽ നിന്നും ബിരുദം ലഭ്യമല്ല. വൈദഗ്ദ്ധ്യം നേടണമെന്നുണ്ടെങ്കിൽ – സ്പെഷ്യലിസ്റ്റ് ആകണമെന്നുണ്ടെങ്കിൽ AMA നിബന്ധനകൾ പാലിക്കപ്പെടേണ്ടതുണ്ട്. വൈദ്യവൃത്തിയിൽ ഏർപ്പെടു ന്നതിനുള്ള അനുമതിയുടെ നിബന്ധനകളും തീരുമാനിക്കുന്നത് AMA തന്നെ. AMA യുടെ പ്രസിദ്ധീകരണങ്ങൾ ഡോക്ടറിനു തുടർ വിദ്യാഭ്യാസം നൽകുന്നു. ഒരാഴ്ച നീണ്ടു നിൽക്കുന്ന, വർഷം തോറും AMA സംഘടിപ്പിക്കുന്ന ജനങ്ങ ളുടെ കാഴ്ചപ്പാടുകളെ സ്വാധീനിക്കുന്നതിനു വേണ്ടി കൺവെൻഷനിൽ "അറി വുകൾ" ഡോക്ടറിൽ കുത്തി വയ്ക്കുന്നു. നൂറു കണക്കിന് പ്രഭാഷണങ്ങൾ, വീഡിയോ പ്രദർശനങ്ങൾ, പുസ്തകങ്ങൾ, സൗജന്യമായി മരുന്നുകളുടെ സാമ്പിളുകൾ. AMA ഓരോ വർഷവും ടെലിവിഷൻ പ്രോഗ്രാമുകൾക്കായി കോടിക്കണക്കിന് ഡോളർ ചെലവഴിക്കുന്നു. FDA മേധാവി ആരായിരിക്കണ മെന്ന് തീരുമാനിക്കുന്നു.

AMA യുടെ നിയന്ത്രണം ആരാണെന്നുള്ളത് അധികം ശ്രദ്ധിക്കപ്പെ ടാതെ പോകുന്നു. സ്ഥാപിതമായത് 1847 ൽ. സ്ഥാപകരിൽ ഒരാൾ ഡോക്ടർ ജോർജ് സൈമൺസ്. അദ്ദേഹം തന്റെ സർട്ടിഫിക്കറ്റ് നേടിയത് പോസ്റ്റൽ സമ്പ്രദായം വഴി. റഷ് മെഡിക്കൽ സ്കൂളിൽ നിന്ന്.

തിരക്കുള്ള പ്രഗത്ഭനായ ഡോക്ടറിന് AMA പോലുള്ള സംഘടനയുടെ നിയന്ത്രണം അസാദ്ധ്യമാണ്. അതു കൊണ്ടു തന്നെ അധികവും കഴിവു കുറ ഞ്ഞ, തന്ത്രങ്ങളിൽ വിദഗ്ദ്ധനായ വ്യക്തികളാവും അമരത്തുണ്ടാവുക. ജനാ യത്ത മാതൃക എന്ന വഞ്ചനാപരമായ മാർഗ്ഗം, പ്രതിനിധികളുടെ സമ്മേളനങ്ങളി ലൂടെ അവലംബിക്കുന്നു. വ്യക്തമായി പഠിച്ച് തീരുമാനങ്ങളെടുക്കുന്നതിന് സമയം നൽകാറില്ല. AMA യുടെ പ്രസിഡണ്ടിന് ഭരണപരമായ അധികാരങ്ങളി ല്ല. AMA യുടെ പ്രവർത്തനങ്ങളെക്കുറിച്ച് ചർച്ചകൾ നടത്തുക, വിശദീകരണം നൽകുക എന്നതാണ് ചുമതല. 1922 ലെ ഇല്ലിനോയി മെഡിക്കൽ ജേർണലിൽ പ്രസിദ്ധീകരിച്ച ലേഖനത്തിന്റെ തലക്കെട്ട് AMA Becomes an Autocracy എന്നാണ്. ഒരു വ്യക്തി അതിന്റെ പ്രവർത്തനങ്ങളെ ആകെ നിയന്ത്രിക്കുന്നു എന്ന്. ചീഫ് ഓഫ് സ്റ്റാഫ്. AMA ക്ക് ആവശ്യമായ ധന സമാഹരണം നടത്തു ന്നത് അയാൾ തന്നെ. പ്രധാന വരുമാനം AMA Journal ലെ പരസ്യം. അതിന്റെ കീഴിൽ മറ്റു 12 പ്രസിദ്ധീകരണങ്ങൾ. ഒരു വർഷം പരസ്യത്തിൽ

നിന്ന് ഒരു കോടി ഡോളറിൽ അധികം വരുമാനം. AMA യുടെ മൊത്തം വരുമാനത്തിന്റെ പകുതിയോളം. പരസ്യം നൽകുന്നത് ഫാർമസ്യൂട്ടിക്കൽസ് മാനുഫാക്റ്ററേർസ് അസോസിയേഷൻ. **AMA** മരുന്ന് കമ്പനികളിലെ ഓഹരികൾ സൂക്ഷിക്കുന്നു. ഒരു കോടി ഡോളറിൽ അധികം വില മതിക്കുന്ന ഓഹരികൾ. AMA യുടെ കൗൺസിൽ ഓൺ ഡ്രഗ്സ് നടത്തിയ 1972 ലെ പഠനത്തിൽ അധികം ലാഭം നേടിത്തരുന്ന ചില മരുന്നുകൾ , നിർദ്ദേശിക്കാൻ യോഗ്യമല്ലാത്തതും, യുക്തിരഹിതവുമാണെന്ന നിഗമനത്തിൽ എത്തിച്ചേർന്നു. മരുന്ന് നിർമ്മാതാക്കളിൽ നിന്നും ലഭിക്കുന്ന ഭീമമായ വരുമാനം AMA യെ അവരുടെ ബന്ദിയാക്കുന്നുവെന്നും. AMA കൗൺസിൽ ഓൺ ഡ്രഗ്സിനെ പിരിച്ചു വിട്ടു. ഗവൺമെന്റ് കയ്യേറ്റത്തെ ചെറുക്കാൻ എന്ന മട്ടിൽ സമ്പൂർണ്ണമായ സോഷ്യലൈസ്ഡ് മെഡിസിൻ എന്ന ആശയത്തെ അവർ വീറോടെ എതിർത്തു. ഉദ്ദ്യേശം ഭാഗികമായി സോഷ്യലൈസ്ഡ് മെഡിസിൻ നിലവിൽ കൊണ്ടു വരിക എന്നതും. ആദ്യഘട്ടം എന്ന നിലയ്ക്ക്. വരുമാന സ്രോതസ്സുകളുടെ നിഗമനങ്ങൾ ദൈവീകം എന്ന മട്ടിൽ അംഗീകരിക്കേണ്ടതായും വന്നു.

മുൻ FDA കമ്മിഷണർ ഡോക്ടർ ഹെർബർട്ട് ലേ 1970 ൽ പറഞ്ഞത് "ജനങ്ങൾ കരുതുന്നത്, അത് ജനങ്ങളെ സംരക്ഷിക്കുന്നതിനു വേണ്ടിയുള്ളതാണെന്നാണ്. അത് ശരിയല്ല. **FDA** യുടെ പ്രവർത്തികളും, അത് എന്ത് പ്രവർത്തിക്കുന്നു എന്ന് ജനങ്ങൾ കരുതുന്നതും രാവും പകലും പോലെ വ്യത്യാസമുള്ളതാണ്." [ San Francisco Chronicle January 2, 1970]. [Autopsy on the AMA in Student's Research Facility, Berkley 1970 ]

കാർട്ടൽ അവരുടെ പിണിയാളുകളെ ഗവൺമെന്റിൽ തിരുകിക്കയറ്റുന്നു. സെക്രട്ടറി ഓഫ് സ്റ്റെയ്റ്റ് ആയിട്ട്. മുൻ റോക്കെഫെല്ലർ ഫൗണ്ടേഷൻ മേധാവി ഡീൻ റസ്ക്. അതു പോലെ തന്നെ ജോൺ ഫോസ്റ്റർ ഡ്യൂളസ്.

സെക്രട്ടറി ഓഫ് ട്രഷറിയായിട്ട് ചെയ്സ് മാൻഹട്ടൻ ബാങ്ക് ബോർഡ് അംഗം ഡഗ്ളസ് ഡില്ലൻ, അമേരിക്കൻ ഇന്റർനാഷണൽ ബാങ്ക് ഫോർ റീ കൺസ്ട്രക്ഷൻ ആൻഡ് ഡെവലപ്മെന്റ് ഡയറക്ടർ, പിന്നെ ചെയ്സ് മാൻഹട്ടനിലെ രണ്ടാമത്തെ വൈസ് പ്രസിഡണ്ടും ഡയറക്ടറും ആയ യൂജിൻ ബ്ലാക്ക്. U.N ന്റെ ലോകബാങ്ക് ന്റെ പ്രസിഡണ്ടും, ചെയ്സ് മാൻഹട്ടൻ ബോർഡ് അദ്ധ്യക്ഷനും, റോക്കെഫെല്ലർ ഫൗണ്ടേഷൻ ട്രസ്റ്റിയും സ്ക്വിബ് ഫാർമസ്യൂട്ടിക്കൽസിന്റെ എക്സിക്യൂട്ടീവ് കമ്മിറ്റി അദ്ധ്യക്ഷനും ആയ ജോൺ. ജെ. മക് ക്ലോയ്. സെനറ്റർ നെൽസൺ ആൽഡ്രിച്ച്. അദ്ദേഹത്തിന്റെ മകൾ ജോൺ.ഡി. റോക്കെഫെല്ലറിന്റെ മകനെ വിവാഹം ചെയ്തു. അദ്ദേഹത്തിന്റെ മകൻ വിൻത്രോപ് ചെയ്സ് നാഷണൽ ബാങ്കിന്റെ അദ്ധ്യക്ഷനായി. അദ്ദേഹം ഗ്രയ്റ്റ് ബ്രിട്ടന്റെ അംബാസഡറായി നിയമിക്കപ്പെട്ടു. പ്രസിഡണ്ട് റിച്ചർഡ് നിക്സണും അറ്റോർണി ജനറൽ ജോൺ മിറ്റ്ചലും വാർണർ– ലാംബെർട്ട് ഫാർമസ്യൂട്ടിക്കൽസിന്റെ വാൾസ്ട്രീറ്റ് അറ്റോർണികൾ. ഇവ ഉദാഹരണങ്ങൾ മാത്രം. 1941 ഏപ്രിൽ മുതൽ 1945 നവംബർ വരെ യുദ്ധകാര്യ അസിസ്റ്റന്റ് സെക്രട്ടറിയായിരുന്നു മക് ക്ലോയ്. പിന്നെ യുദ്ധാനന്തരം പടിഞ്ഞാറൻ ജർമ്മനിയിൽ ഹൈ കമ്മീഷണർ. അദ്ദേഹത്തിന്റെ ഭാര്യാസഹോദരൻ കോൺറാഡ് നെ

പടിഞ്ഞാറൻ ജർമ്മനിയുടെ ചാൻസലർ ആക്കുന്നതിൽ പ്രധാന പങ്കു വഹിച്ചു. അദ്ദേഹം ഫോർഡ് ഫൗണ്ടേഷൻ ബോർഡ് അദ്ധ്യക്ഷൻ കൂടിയായിരുന്നു. അമേരിക്കൻ നിരായുധീകരണ സംഘത്തിലെ പ്രധാനി.

കൗൺസിൽ ഓൺ ഫോറിൻ റിലേഷൻസ് CFR അമേരിക്കയുടെ മറച്ചു വയ്ക്കപ്പെട്ടിരിക്കുന്ന ഗവൺമെന്റ് എന്നറിയപ്പെടുന്നു. അർദ്ധരഹസ്യ സംഘടന. അവരുടെ തീരുമാനങ്ങൾ അധികവും പുറത്ത് അറിയപ്പെടുന്നില്ല. 3000 ൽ അധികം അംഗങ്ങൾ. Dan Smoot ന്റെ പുസ്തകം The Invisible Government പ്രസിഡണ്ട് കെന്നഡിയേയും CFR അംഗം എന്ന് വിലയിരുത്തുന്നു. 1953 മുതൽ ഫെഡറൽ റിസർവ് സിസ്റ്റത്തിലെ മുഴുവൻ ബോർഡ് അംഗങ്ങളും CFR അംഗങ്ങളാണ്. മാദ്ധ്യമങ്ങളിലും അതു പോലെ തന്നെ. മേധാവിത്വം CFR ന്. CFR അവയെ നിയന്ത്രിക്കുന്ന പദവികളിലാണ്. നികുതി രഹിത ഫൗണ്ടേഷനുകളുടെ കാര്യവും വ്യത്യസ്തമല്ല അനേകം വർഷങ്ങൾ CFR ന്റെ പ്രഥമ ഗുണഭോക്താവും അദ്ധ്യക്ഷനും ഡേവിഡ് റോക്കെഫെല്ലർ.. പിന്നീട് റോക്കെഫെല്ലറിന്റെ പിണിയാളുകളും. അമേരിക്കയിലെ ഒട്ടുമിക്ക എല്ലാ യൂണിവേർസിറ്റികളും, വ്യവസായശാലകളും ബാങ്കിങ്ങ് സ്ഥാപനങ്ങളും ഇൻഷുറൻസ് സ്ഥാപനങ്ങളും നിയന്ത്രിക്കുന്നത് CFR അംഗങ്ങൾ. ആകെ അംഗസംഖ്യ ഏകദേശം 3000 മാത്രം.

CFR നെക്കുറിച്ച് അറിയാവുന്നവർ വിരളം. [The New American Conspiracy Report - സെപ്റ്റംബർ 16, 1996, Shadows of power : The Council On Foreign Relations And The American Decline. By. James Perloff, The Capitalist Conspiracy. By. Edward Griffin]. CFR ലോക ഗവൺമെന്റിനു വേണ്ടി നില കൊള്ളുന്നു.

FDA കുറച്ച് നല്ല കാര്യങ്ങൾ ചെയ്തിട്ടുണ്ട്. എന്നാൽ FDA അതിനെയെല്ലാം ബഹുദൂരം പിന്നിലാകുന്ന വിധത്തിലാണ് കുറ്റകൃത്യങ്ങൾ ചെയ്ത് കൂട്ടിയിരിക്കുന്നത്.

ഒരു നിശ്ചിത അളവിലുള്ള എലിക്കാഷ്ടം, പ്രാണികളുടെ മുട്ട, കീടങ്ങളുടെ അവശിഷ്ടങ്ങൾ, എലിയുടെ രോമങ്ങൾ ഇവ ഭക്ഷ്യവസ്തുക്കളിൽ കാണുന്നത് FDA കാര്യമാക്കുന്നില്ല എന്നുള്ളത് ഭയാനകമാണ്. ഡൈ ഈതൈൽ സ്റ്റിൽബസ്ട്രോൾ കന്നുകാലികളെ വണ്ണം വയ്പ്പിക്കുന്നതിന് ഉപയോഗിക്കുന്ന കൃത്രിമ ഹോർമോൺ. അത് ചെറിയ അളവിൽ മാംസത്തിൽ അടങ്ങിയിരിക്കുന്നത് ക്യാൻസർ ഉണ്ടാവുന്നതിന് കാരണമാവാം. അതിനാൽ FDA അതിനെ നിരോധിച്ചു. അതേ ആഴ്ച തന്നെ ഗർഭനിരോധന ഗുളികയിൽ ഉൾപ്പെടുത്തി ഉപയോഗിക്കുന്നതിന് അനുമതി ലഭിക്കുകയും ചെയ്തു. അൻപതു മില്ലിഗ്രാം DES അടങ്ങിയ ഗുളിക 5 ദിവസം തുടർച്ചയായി കഴിക്കുന്ന സ്ത്രീ, 262 ടൺ ബീഫ്ന്റെ കരൾ കഴിച്ചാൽ മാത്രമേ അത്രയും DES ഉള്ളിൽ ചെല്ലുകയുള്ളൂ. അത്തരം ഗുളിക ഉപയോഗിക്കുന്നതിനാണ് FDA അംഗീകാരം

നൽകിയത്. [On Science . By. David wood Bury , Review of the News June 13, 1973]

ഇന്ന് 3000 ൽ അധികം രാസവസ്തുക്കൾ നിറം നൽകുന്നതിനും ദീർഘകാലം കേടാവാതെയിരിക്കുന്നതിനും മറ്റും നൽകുന്നു. പലപ്പോഴും ചേർത്തിരിക്കുന്ന അളവിൽ അത് ഹാനികരമല്ല. എന്നാൽ ദീർഘനാളത്തെ ഉപയോഗം അപകടം തന്നെയാണ്.[ Toxics A to Z . By. Holdren And Shirley etc. ]

രാസവളം, കീടനാശിനികൾ എന്നിവ നിർമ്മിക്കുന്ന വ്യവസായശാലകളും മരുന്ന് ഉത്പാദിപ്പിക്കുന്ന കമ്പനികളെപ്പോലെ രാസ, പെട്രോളിയം, വ്യവസായ ഭീമന്മാരുടെ നിയന്ത്രണത്തിലുള്ളവയാണ്.

1940 ൽ വിൻത്രോപ്പ് കെമിക്കൽ സൾഫാതിയസോൾ എന്ന പേരിൽ "ല്യൂമിനൽ" എന്ന മരുന്ന് വിപണിയിൽ എത്തിച്ചു. അതിന്റെ 5 തരികൾ ഒരുമിച്ച് കഴിക്കുന്നത് മരണകാരണമാവാം. അപ്രകാരമുള്ള 4 ലക്ഷം ഗുളികകൾ. മരണം പലതു സംഭവിച്ചിട്ടും അത് പിൻവലിക്കുന്നതിനുള്ള നടപടി FDAയുടെ ഭാഗത്തു നിന്നുണ്ടായില്ല. FDA യുടെ മരുന്നുകളുടെ മേൽനോട്ടമുള്ള ഡോക്ടർ ക്ലംപ്, അദ്ദേഹത്തിന്റെ മേധാവി FDA കമ്മിഷണർ കാംപ്ബെൽ മരണങ്ങളെ അതിജീവിച്ചു. ഗത്യന്തരമില്ലാതെ പിന്നീട് വിൻത്രോപ്പിന്റെ ലൈസൻസ് 3 മാസത്തേക്ക് തടഞ്ഞു വച്ചു. സൾഫാതിയസോൾ വിപണനം ചെയ്യുന്നതിനുള്ള ലൈസൻസ് മാത്രം. താമസിയാതെ ഡോക്ടർ ക്ലംപ് വിൻത്രോപ്പിന്റെ പ്രസിഡണ്ടായി. മറ്റൊരു സംഭവം ക്ലോറോം ഫെനികോൾ എന്ന ആന്റി ബയോട്ടിക് പാർക്ക് ഡേവിസ് വിപണിയിലെത്തിച്ചു. അധികം താമസിയാതെ അത് രക്തത്തെ വിഷമയമാക്കുമെന്നും വെളുത്ത രക്താണുക്കളുടെ അളവ് കുറക്കുമെന്നും തെളിഞ്ഞു. അനേകം മരണങ്ങൾക്ക് കാരണമായി. FDA യുടെ ബ്യൂറോ ഓഫ് മെഡിസിൻ മേധാവി ഡോക്ടർ ജോസഫ് സാഡസ്ക് അതിനെതിരെ നടപടിയെടുത്തില്ല. 1969 ൽ അധികം ലാഭം നേടിയ ശേഷം പകരം മറ്റൊരു മരന്ന് വിപണിയിൽ എത്തിച്ച ശേഷം ഡോക്ടർമാർക്ക് കുറിപ്പു കിട്ടി. ക്ലോറോം ഫെനിക്കോളിനേക്കാൾ കാര്യക്ഷമമായ മരുന്ന് ലഭ്യമാണെന്ന്. അധികം താമസിയാതെ ഡോക്ടർ സാഡസ്ക്, പാർക്ക് ഡേവിസിന്റെ വൈസ് പ്രസിഡണ്ടായി. സാഡസ്കിനു ശേഷം FDA യിൽ വന്ന ഡോക്ടർ ജോസഫ് പിസാനി താമസിയാതെ ഹോഫ്ഫ്മൻ ലാറോക്കിൽ ഉന്നത ഉദ്യോഗസ്ഥനായി. പിസാനിക്കു ശേഷം FDA യിൽ വന്ന ഡോക്ടർ റോബിൻസൺ അധികനാൾ FDA യിൽ തുടർന്നില്ല. ഡോക്ടർ ഹോവർഡ് കോഹ്ൻ സീബ ഫാർമസ്യൂട്ടിക്കൽസിലേക്ക്, ഡോക്ടർ ഹാരൾഡ് ആൻഡേർസൺ ,വിൻത്രോപ്പിലേക്ക്, മൊറിസ് യാകോവിറ്റ്സ് സ്മിത്ത് , ക്ലൈൻ ആൻഡ് ഫ്രഞ്ച് ലബോറട്ടറീസിലേക്ക്. അങ്ങിനെ FDA യിൽ വിധേയത്വം തെളിയിക്കപ്പെട്ടു കഴിഞ്ഞാൽ ഏതെങ്കിലും മരുന്ന് നിർമ്മാണ ഭീമന്റെ ഉന്നത ഉദ്യോഗത്തിലേക്ക്. FDA യിൽ ഉദ്യോഗത്തിലിരിക്കുമ്പോൾ എല്ലാ കമ്പനികളിലും നടക്കുന്ന ഗവേഷണങ്ങളുടെ വിശദാംശങ്ങൾ അറിയാൻ സാധിക്കുന്നവർ ഏതെങ്കിലും ഒരു കമ്പനിയിൽ ഉന്നതോദ്യോഗം വഹിക്കുന്നത് മറ്റുള്ളവരെ ദോഷകരമായി ബാധിക്കും.

നല്ലതിനു വേണ്ടിയാണെന്നു കരുതി ജനങ്ങൾ ഒന്നിനു പിറകെ മറ്റൊന്ന് എന്ന നിലയ്ക്ക് ഗവൺമെന്റ് അധികാര വിപുലീകരണത്തിന് സമ്മതം നൽകും. എന്നാൽ പകരം ലഭിക്കുന്നത് വർദ്ധിതമായ നികുതി, സ്വാതന്ത്ര്യത്തെ ഹനിക്കുന്ന നിമങ്ങൾ, വിലക്കയറ്റം.

നാദറിന്റെ Raider's on the FDA : Science And Scientists 'Misused' Science . April 17, 1970.

1937 ൽ ആന്റിബയോട്ടിക് ആയ Elixir of Sulfanilamide കാരണം നൂറിലധികം പേർ അധികവും കുഞ്ഞുങ്ങൾ മരണമടഞ്ഞത് FDA യുടെ വീഴ്ചയായിരുന്നു. പിന്നീട് 1962 ൽ താലിഡോമൈഡ്, അംഗവൈകല്ല്യമുള്ള കുഞ്ഞുങ്ങൾ ജനിക്കുന്നതിന് കാരണമായി. FDA യുടെ പ്രധാനപ്പെട്ട മറ്റൊരു വീഴ്ച. അത് അമേരിക്കയിൽ ഉപയോഗിച്ചിരുന്നുമില്ല. എന്നാൽ അത് കുഷ്ഠരോഗചികിത്സയ്ക്ക് വളരെ ഫലപ്രദമാണ്. നിയമവിരുദ്ധമായതിനാൽ ലഭ്യമല്ല.[ Thalidomide Combats Leprosy - Boston Globe June 29. 1969. And. Horror Drug Thalidomide Now Used to Save Lives of Leprosy Patients. National Engineer. Nov 25. 1973. ]

FDA തളയ്ക്കുന്ന വില്ലന്മാർ ചെറുകിടക്കാരാണ്. ഭീമന്മാർ അതേ കുറ്റം ചെയ്താലും നടപടി ഉണ്ടാകാറില്ല.അവർക്ക് FDA യെ ചോദ്യം ചെയ്യുന്നതിനുള്ള കരുത്തുണ്ട്. കോടതിയിൽ FDA തുറന്നുകാട്ടപ്പെടും എന്നുള്ള ഭയം. FDA യുടെ പ്രവർത്തനങ്ങളിലെ ക്രമക്കേടുകൾ ഭീമന്മാർക്ക് നല്ലവണ്ണം അറിയാം.

= Cured to Death : The Effects of Prescription Drugs. By. Melville, Arabella And Johnson Colin

= A World Without Cancer. By. Edward Griffin.

## മെഡിക്കൽ മാഫിയ.

### Big Profits, New Diseases

രാസവസ്തുക്കളിൽ നിന്നുണ്ടാക്കുന്ന മിക്കവാറും എല്ലാ മരുന്നുകളും വിഷമയമാണ്. അത് ജനങ്ങളുടെ ആരോഗ്യത്തെ ദോഷകരമായി ബാധിക്കുന്നു. സമ്പ

ദ്വ്യവസ്ഥയെ തകിടം മറിക്കുന്നു. Corporate Crime in the Pharmaceutical Industry യുടെ രചയിതാവ് ഡോക്ടർ ജോൺ ബ്രെയ്ത്വെയ്റ്റ്. ഓസ്ട്രേലിയൻ ഇൻസ്റ്റിറ്റ്യൂട്ടിലെ മുൻ ക്രിമിനോളജിസ്റ്റ്. യൂണിവേർസിറ്റി ഓഫ് കാലിഫോർണിയയിലെ ഫുൾബ്രൈറ്റ് ഫെല്ലോ. അദ്ദേഹത്തിന്റെ പുസ്തകത്തിൽ അന്താരാഷ്ട്ര കോഴ, അഴിമതി, തട്ടിപ്പ് എന്നിവയെക്കുറിച്ച് വിശദമാക്കുന്നു. മരുന്നിന്റെ ഗുണ പരിശോധനയിൽ പിന്നെ മരുന്ന് നിർമ്മാണത്തിൽ പുലർത്തുന്ന കുറ്റകരമായ സുരക്ഷിതത്വമില്ലായ്മയെക്കുറിച്ചും. മറ്റേതൊരു വ്യവസായമേഖലയിലേതിനേക്കാളും നിയമലംഘനം മരുന്ന് നിർമ്മാണ വ്യവസായ മേഖലയിൽ നിലനിൽക്കുന്നു.

വസ്തുതകളെ വളച്ചൊടിക്കുന്നത് വളരെ സാധാരണം. അധികാരികളെ തൃപ്തിപ്പെടുത്തുന്നതിനു വേണ്ടി. ഓസ്ട്രേലിയയിൽ മരുന്നിന്റെ ഗുണനിലവാരം നിശ്ചയിക്കുന്നത് അമേരിക്കയിൽ നിന്നും ലഭിക്കുന്ന വിവരങ്ങളുടെ അടിസ്ഥാനത്തിലാണ്. ജപ്പാനിലുള്ളതു പോലെ തന്നെ അമേരിക്കയിലെയും മരുന്നിന്റെ സുരക്ഷിതത്വത്തെക്കുറിച്ചുള്ള വിലയിരുത്തലുകളിൽ ഭീമമായ ക്രമക്കേടുകൾ കണ്ടെത്തിയിരുന്നു. മുൻ FDA കമ്മീഷണർ ഗോദ്ദാർദ്ദ് 1966 ൽ പറഞ്ഞത് "ഗുണനിലവാരം മോശമാണെന്ന് മാത്രമല്ല, സത്യസ്ധതയില്ലായ്മയും പുതിയ മരുന്നുകളുടെ പരീക്ഷണങ്ങളിന്മേൽ പ്രകടമായിരുന്നു. സ്വാഭാവികമായ പ്രശ്നങ്ങൾ ഉണ്ടാവാം. എന്നാൽ അസ്വീകാര്യമായ വസ്തുതകൾ മനപൂർവ്വം മറച്ചുവയ്ക്കുന്നത് അനുവദനീയമല്ല. ബന്ധങ്ങൾ നിലനിറുത്തുന്നതിന് യഥാർത്ഥ വസ്തുതകൾ മറച്ചു വയ്ക്കുന്നത് അനുവദനീയമല്ല. പരിശോധനയിലിരിക്കുന്ന മരുന്നുകൾ വാണിജ്യവത്കരിക്കുന്നതിനു വേണ്ടി പ്രസിദ്ധീകരണങ്ങളിൽ ലേഖനം പുറപ്പെടുവിക്കുന്നത് അനുവദനീയമല്ല".

ഗോദാർദ്ദിനു തൊട്ടു പിന്നാലെ സ്ഥാനമേറ്റ ഡോക്ടർ ലേ അമേരിക്കൻ സെനറ്റിനു മുൻപാകെ മൊഴി നൽകിയത് "പരിശോധനാ കാലഘട്ടത്തിൽ മരണമടഞ്ഞവരെക്കുറിച്ച് റിപ്പോർട്ട് നൽകിയില്ല. മരിച്ചു പോയവരെ പരിശോധനയ്ക്കു വിധേയമായിക്കൊണ്ടിരിക്കുന്നവരുടെ കൂട്ടത്തിൽ ഉൾപെടുത്തി, പരിശോധനയ്ക്കു വിധേയമായവർ എന്ന മട്ടിൽ പേരു ചേർത്തിരുന്നവർ ആ കാലഘട്ടത്തിൽ ആശുപത്രിയിൽ ഉണ്ടായിരുന്നില്ല. രോഗികൾ മരണമടഞ്ഞതിനു ശേഷമാണ് സമ്മതി പത്രം ഒപ്പു വച്ചിരിക്കുന്നത് പലപ്പോഴും."

ബ്രെയ്ത്വെയ്റ്റ് പറയുന്നത് മിക്കവാറും ഇത്തരം തട്ടിപ്പുകളൊന്നും പുറത്തു വരാറില്ല. അസാധാരണമായ ശ്രദ്ധക്കുറവിലൂടെ വീണു കിട്ടുന്നതാണ് ഇത്തരം വിവരങ്ങൾ.

FDA യിലെ ഡോക്ടർ ജൂഡിത്ത് ജോൺസ് പറയുന്നത് പരീക്ഷണഫലം മോശമാണെങ്കിൽ, അനുകൂലമായ ഫലം നൽകുന്ന മറ്റെവിടേക്കെങ്കിലും മാറ്റുന്നതല്ലാതെ അസ്വീകാര്യമായ ഫലം പ്രസിദ്ധീകരിക്കാറില്ല. അത്തരം വിവരങ്ങൾ മറച്ചു വയ്ക്കുന്നതിന് പരിശോധകരെ നിർബന്ധിക്കുകയും ചെയ്യും.

അനുകൂല ഫലം നൽകുന്നതിന് പരിശോധകർക്ക് തക്ക പ്രതിഫലം നൽകുന്ന താണ് രീതി. അനുകൂല റിപ്പോർട്ട് നൽകിയില്ലെങ്കിൽ ഭാവിയിൽ ഒഴിവാക്ക പ്പെടും എന്ന ഭയവും കാരണമാണ്.

ബ്രെയ്ത്‌വെയ്റ്റ് പറയുന്നത് മറ്റുള്ള പരിശോധനാകേന്ദ്ര ങ്ങളെ അപേക്ഷിച്ച് ഏറ്റവും അധികം നിയമലംഘനം നടക്കുന്നത് സർവ്വകലാശാ ലകളോട് അനുബന്ധിതമായ പരിശോധനാശാലകളിലാണ് എന്നാണ്. മരുന്ന് നിർമ്മാണ ശാലകൾ തന്നെ നടത്തുന്ന പരിശോധനാശാലകളേക്കാൾ അധിക മാണ് കരാർ അടിസ്ഥാനത്തിൽ നടത്തുന്നിടത്തുള്ള തിരിമറി. ഏറ്റവും അധികം യൂണിവേർസിറ്റിയിൽ തന്നെ.

പരിശോധനാഫലത്തിൽ കൃത്രിമം കാട്ടേണ്ടി വരുന്നില്ല പല പ്പോഴും. കാരണം പരിശോധനകൾ നടത്തുന്നത് ഉദ്ദ്യേശിച്ച രീതിയിലുള്ള ഫലം കിട്ടുന്നതിനു വേണ്ടിയുള്ള രീതിയിലായിരിക്കും. വളരെ കുറച്ച് ആൾക്കാരുടെ മേൽ മാത്രം പരിശോധിക്കുക എന്നതാണ് ഒരു മാർഗ്ഗം. വിപുല മായ രീതിയിൽ പരിശോധിക്കുമ്പോൾ മാത്രമേ ദൂഷ്യഫലങ്ങൾ കൃത്യമായി അറിയുന്നതിന് സാധിക്കുകയുള്ളൂ. വിപണനം ചെയ്യപ്പെടുന്ന മരുന്ന് ഉപയോ ഗിക്കുന്നതിന് സാദ്ധ്യതയുള്ള തരക്കാരുടെ മേലായിരിക്കില്ല പരീക്ഷണങ്ങൾ നട ത്തപ്പെടുന്നത്. പിഞ്ചു കുഞ്ഞുങ്ങൾ, ഏറെ പ്രായം ചെന്നവർ, ഗർഭിണികൾ, ശരാശരി ഊഹത്തിന്റെ അടിസ്ഥാനത്തിൽ കാര്യങ്ങൾ തീരുമാനിക്കപ്പെടുന്നു.

മരുന്നു നിർമ്മാണശാലകളിൽ നടന്ന പരീക്ഷണത്തിൽ വെളിപ്പെട്ട അപക ടകരമായ വസ്തുതകൾ മറച്ചു വയ്ക്കപ്പെടുന്നു. വാലസ് ആൻഡ് ടിയർനർ പുതിയൊരു വേദനസംഹാരി Dornwal വിപണിയിലെത്തിച്ചു. രൂക്ഷമായ അന ന്തരഫലം , മരണകാരണമായ, രക്തത്തിന്റെ നാശം സംഭവിക്കുമെന്ന് അവരുടെ മെഡിക്കൽ ഡയറക്ടർ മുന്നറിയിപ്പ് നൽകിയിരുന്നു. അത് മറച്ചു വച്ചു. 9 പേർക്ക് മജ്ജയിൽ അസുഖമുണ്ടായി. 3 മരണവും. ജോൺസൺ ആൻഡ് ജോൺസൺ ന്റെ നിയന്ത്രണത്തിലുള്ള മക്നീൽ അവരുടെ ദോഷഫലം മറച്ചു വച്ചിരുന്നു. Flexin എന്ന മരുന്നിന്റെ. അത് കരൾ നാശത്തെത്തുടർന്നുള്ള 15 മരണങ്ങൾക്ക് കാരണമായി.

ഇതൊക്കെ വാസ്തവത്തിന്റെ ഒരു അംശം മാത്രം. 1983 ൽ ബ്രിട്ടീഷ് പാർലമെന്റിലും അമേരിക്കൻ പാർലമെന്റിലും വെളിവാക്കപ്പെട്ട താണ്, ലില്ലി ആൻഡ് കമ്പനിയുടെ വാതത്തിനുള്ള മരുന്ന് ഓപ്റെൻ 15 മാസ ത്തിനകം ബ്രിട്ടനിൽ മാത്രം 74 മരണങ്ങൾക്ക് കാരണമായി. 1982 ൽ ജാപ്പനീസ് കമ്പനി നിപ്പോൺ കെമിഫാർ കൃത്രിമമായ വിവരം നൽകിയിരുന്നു എന്ന് ഗവൺമെന്റിന് മുൻപാകെ തുറന്നു സമ്മതിച്ചു. നീരുകെട്ടും വേദനയും കുറ ക്കുന്ന മരുന്ന് നോർവെഡാൻ. കൃത്രിമമായ രേഖ സാക്ഷ്യപ്പെടുത്തിയത് ഡോക്ടർ ഹാർസിയോ സാംപെ. പ്രതിഫലം 24 ലക്ഷം ജാപ്പനീസ് യെൻ.

മരുന്നു കമ്പനികൾ ഉത്തരവാദിത്വബോധം ഉള്ളവരും തത്വദീക്ഷയുള്ള വരും ആയിരുന്നെങ്കിൽ അധികം മരുന്നുകളും വിപണിയിൽ എത്തുമായിരുന്നി ല്ല.

Vivisection എന്നത് മൃഗങ്ങളുടെ മേൽ മരുന്ന് പ്രയോഗിക്കുന്നതിന്റെ പദം. മൃഗങ്ങളിൽ നടത്തുന്ന പരീക്ഷണങ്ങൾ സാധാരണ അല്ലെങ്കിൽ ജീവാപായം സംഭവിക്കാവുന്ന ദൂഷ്യഫലങ്ങൾ വെളിപ്പെടുത്തുന്നില്ല. സൂറിച്ച് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടോക്സിക്കോളജിയിലെ പ്രഫസർ ഗെർഹാർഡ് സ്ബിൻഡെൻ പറഞ്ഞത് സാധാരണ പരീക്ഷണങ്ങൾ അധികം ദൂഷ്യഫലങ്ങളും വെളിപ്പെടുത്തുന്നില്ല എന്നാണ്. 45 ൽ 42 എണ്ണം അപൂർവ്വമായി മാത്രം പ്രവചനത്തിനു വഴങ്ങും എന്നും.

ബുദ്ധിമാന്ദ്യം, ഓർമ്മക്കുറവ്, തലവേദന തുടങ്ങിയ പരിണിതഫലങ്ങൾ മൃഗങ്ങളിൽ തെളിയിക്കുന്നത് വിഷമകരമാണ്. ഓരോ വർഗ്ഗത്തിൽപ്പെട്ട മൃഗവും വളരെ വ്യത്യസ്തമായ ശാരീരിക പ്രത്യേകതകൾ ഉൾക്കൊള്ളുന്നു. ഓരോ ജനറ്റിക് ആയിട്ടുള്ള പ്രത്യേകതകളും വളരെ മൗലികമായ, ആഴമേറിയ, പ്രതികരണങ്ങളിലുള്ള വ്യതിയാനങ്ങൾക്ക് കാരണമാവുന്നു. ഹിസ്റ്റോളജി – കോശങ്ങളുടെ ഘടന, ഉള്ളടക്കം, പ്രവർത്തനം . ബയോ കെമിസ്ട്രി – ജീവജാലങ്ങളുടെ രസതന്ത്രം . മോർഫോളജി – ജീവികളുടെ ഘടന . ഫിസിയോളജി – ജീവജാലങ്ങളുടെ പ്രവർത്തനങ്ങൾ, പിന്നെ മറ്റു വർഗ്ഗ സ്വഭാവങ്ങൾ എന്നീ മേഖലകളിൽ. ഓരോ ജീവിവർഗ്ഗവും വ്യത്യസ്തമായതിനാൽ സുരക്ഷിതത്വത്തിനും പ്രയോഗക്ഷമതയ്ക്കും അവയിൽ പരീക്ഷിക്കുന്ന വസ്തുക്കൾ ഓരോ ജീവിവർഗ്ഗത്തിലും വ്യത്യസ്തമായ പ്രതികരണം ഉളവാക്കും. മുൻ മൃഗ പരീക്ഷകൻ, മെഡിക്കൽ ഗവേഷകൻ പ്രഫസർ പിയെട്രോ ക്രോസെ അദ്ദേഹത്തിന്റെ നിഗമനങ്ങൾ, കണ്ടെത്തലുകൾ Vivisection or Science ; A Choice to make എന്ന ഗ്രന്ഥത്തിൽ വിശദമാക്കുന്നു.

മോർഫിൻ, പൂച്ചകളെ അധികമായ ഉത്തേജകാവസ്ഥയിൽ എത്തിക്കുന്നു. എന്നാൽ അത് മനുഷ്യനെ ശാന്തമാക്കുകയും വേദനയിൽ നിന്ന് മോചനം നൽകുകയും ചെയ്യുന്നു. ഓപിയമിന് തീവ്രമായി അടിമയായ ഒരു മനുഷ്യന് രണ്ടാഴ്ചക്കാലം ഉപയോഗിക്കുന്നതിന് ആവശ്യമായ ഓപിയം ഒരുമിച്ച് ഭക്ഷിക്കുന്നതു കൊണ്ട് HEDGERHOG ന് ഒന്നും സംഭവിക്കുകയില്ല. ആർസനിക് മനുഷ്യനെ കൊല്ലുന്നു എന്നാൽ ഗിനി പന്നിക്ക് ദോഷരഹിതമാണ്. കോഴിക്കും, കുരങ്ങിനും അങ്ങിനെ തന്നെ. മനുഷ്യനെ ശസ്ത്രക്രിയയ്ക്ക് വിധേയമാക്കുമ്പോൾ ബോധം കെടുത്തുന്നതിന് ഉപയോഗിക്കുന്ന ക്ലോറോഫോം നായ്ക്കൾക്ക് അതീവം ദോഷകരമാണ്. മനുഷ്യന് രക്തസമ്മർദ്ദം കുറക്കുന്നതിന് ഉപയോഗിക്കുന്ന ഡിജിറ്റാലിസ് നായ്ക്കളുടെ രക്തസമ്മർദ്ദം വർദ്ധിപ്പിക്കുന്നു. . പുതിയ മരുന്നുകളുടെ ഉപയോഗക്ഷമതയുടെ കാര്യത്തിൽ മൃഗങ്ങളിൽ നടത്തുന്ന പരീക്ഷണങ്ങൾ പോലെ വിശ്വസനീയമല്ലാത്തത് മറ്റൊന്നില്ല പ്രായം, ലിംഗവ്യത്യാസം, ആരോഗ്യം, ജന്മപ്രകൃതം ഒക്കെ വിവിധതരം പ്രതികരണം സൃഷ്ടിക്കുന്നതിന് കാരണമാവും. മറ്റു ജീവിവർഗ്ഗങ്ങൾ തികച്ചും വ്യത്യസ്ത പ്രതികരണങ്ങൾ സൃഷ്ടിക്കുമെന്നത് വളരെ വ്യക്തമാണ്. ചെറിയ തോതിൽ അളവിൽ വ്യത്യാസപ്പെടുത്തി, ദീർഘനാൾ ഉപയോഗിക്കുന്നത് തിക്ച്ചും വ്യത്യസ്തമായ ഫലം സൃഷ്ടിക്കും. ചയാപചയ പ്രവർത്തനങ്ങൾ എത്രത്തോളം കാര്യക്ഷമം ആണെന്നുള്ളത് മറ്റൊരു പ്രധാന ഘടക

മാണ്. എപ്രകാരം ആണ് ശരീരം മരുന്നിനെ കൈകാര്യം ചെയ്യുന്നത് എന്നത് വളരെ പ്രാധാന്യം അർഹിക്കുന്നു.

ജീവിവർഗ്ഗങ്ങൾ തമ്മിലുള്ള മെറ്റാബോളിസത്തിലെ പ്രത്യേകതകൾ നിയമമാണ്, അപവാദമല്ല. എന്നുള്ളത് തെളിയിക്കപ്പെട്ട വസ്തുതയാണ്. മൃഗ ങ്ങളിൽ ദോഷരഹിതമെന്ന് കണ്ട മരുന്നുകൾ മനുഷ്യരിൽ ദോഷകരമായ പ്രതി കരണം സൃഷ്ടിക്കാം. അധികം നാൾ ഉപയോഗിക്കുന്നതു കൊണ്ടും, മെറ്റോ ബോളിസം ബലഹീനമാവുന്നതുകൊണ്ടും. ലോകത്താകമാനം 10,000 ലധികം മരണങ്ങൾക്ക് കാരണമായ നീരുവീക്കം കുറക്കുന്നതിനുള്ള മരുന്നുകളായ ഫീനൈൽ ബ്യൂട്ടാസോൺ, ഓക്സിഫെൻ ബ്യൂട്ടാസോൺ എന്നിവ 72 മണി ക്കൂർ ശരീരത്തിൽ നിലനിൽക്കും. അവയെ പൂർണ്ണമായും ശരീരത്തിൽ നിന്നും പുറത്തു കളയുന്നതിന്, റീസ്സസ് കുരങ്ങിന് 8 മണിക്കൂർ, നായ്ക്കൾക്ക് 6 മണി ക്കൂർ, എലികൾക്ക് 6 മണിക്കൂർ, മുയലിന് 3 മണിക്കൂർ, സമയം മതിയാവും. ഓക്സിഫെൻ ബ്യൂട്ടാസോൺ പൂർണ്ണമായി മെറ്റോബോളൈസ് ചെയ്യുന്നതിന് നായ്ക്കൾക്ക് അര മണിക്കൂർ സമയം മതിയാവും. മറ്റൊരു പ്രധാന വസ്തുത രോഗകാരണം എന്താണ് എന്നുള്ളതാണ്. മൃഗങ്ങൾ മനുഷ്യനുള്ള അതേ അസുഖങ്ങൾക്ക് വിധേയമാവുന്നില്ല. ഉള്ളിൽ നിന്നും ഉണ്ടാവുന്ന രോഗങ്ങ ളുടെ ലക്ഷണങ്ങൾ കൃത്രിമമായി, ആരോഗ്യമുള്ള മൃഗങ്ങളിൽ സൃഷ്ടിച്ചതിനു ശേഷം മരുന്നിന്റെ പ്രയോഗക്ഷമത പരീക്ഷിക്കുന്നു. മനുഷ്യനിൽ സ്വാഭാവിക മായിട്ടുണ്ടാവുന്ന അസുഖങ്ങളും മൃഗങ്ങളിൽ കൃത്രിമമായി സൃഷ്ടിക്കപ്പെടുന്ന അസുഖങ്ങളും സമാനമല്ല. ചില ലക്ഷണങ്ങൾ സൃഷ്ടിക്കുന്നതിന് സാധി ച്ചേക്കാം എന്നാൽ അത് യഥാർത്ഥ അസുഖമല്ല. അപവാദമായിട്ടുള്ളത് പകർച്ചാ വ്യാധികളാണ്. എന്നാൽ മനുഷ്യനിലേയും മൃഗങ്ങളിലേയും പകർച്ചാ വ്യാധികൾ സമാനമല്ല.

സാധാരണ ഗതിയിൽ മരുന്ന് പരിശോധിക്കപ്പെടുന്നത് Chronic Toxicity ചെറിയ അളവിൽ ദീർഘനാൾ ഉപയോഗിച്ചു കൊണ്ടാണ്. എന്നാൽ Acute Toxicity വലിയ അളവിൽ കുറഞ്ഞ കാലയളവിൽ, പിന്നെ Teratogenicity - ഗർഭസ്ഥ ശിശുവിന് അംഗവൈകല്യം സൃഷ്ടിക്കുന്ന തരത്തിൽ ഒക്കെ പരീ ക്ഷണം നടത്താറുണ്ട്.

അവിചാരിതമായി അല്ലെങ്കിൽ മനപൂർവ്വം അധികമായി കഴിക്കുന്നതു കൊണ്ടുള്ള പ്രത്യാഘാതങ്ങളെ പഠിക്കുന്ന മാർഗ്ഗങ്ങളിലൊന്ന് LD 50 എന്നറിയപ്പെടുന്നു. ബലാൽക്കാരം തൊണ്ടയിലൂടെ അധികമായ അളവിൽ പരീക്ഷണവസ്തു, മൃഗങ്ങളിൽ കടത്തി വിടുന്നു. ഏതളവിലാണ് 50 ശതമാനം മൃഗങ്ങളും ചാകുന്നത് എന്നതാണ് അളവുകോൽ. സാധാരണഗതിയിൽ ദോഷ കരമല്ലാത്ത വസ്തുക്കൾ പോലും അമിതമായി നൽകുന്നതു കൊണ്ട്, ദോഷകര മായി മാറാം. പ്രധാന വസ്തുത മൃഗങ്ങൾക്ക് മരണകാരണമായ അളവുകളും മനുഷ്യന് മരണകാരണമായ അളവുകളും തമ്മിൽ യാതൊരു ബന്ധവുമില്ല. പ്രഫസർ സ്ബിൻഡെർ, പിന്നെ ജർമ്മനിയിലെ ബെയറിന്റെ, ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടോക്സിക്കോളജി യിലെ ലോർകെ എന്നിവരുടെ അഭിപ്രായമാണത്. ശാസ്ത്രീയ അടിത്തറയില്ലെങ്കിലും രൂക്ഷമായ വിഷാംശം അളക്കുന്നതിന്റെ

മാനദണ്ഡമായി ഇത്തരം പരിശോധനകൾ വിലയിരുത്തപ്പെടുന്നു. ഗവൺമെന്റ് നിയമങ്ങൾ ആവശ്യപ്പെടുന്നവ എന്നതുകൊണ്ട്.

ബ്രിട്ടനിലെ, കരാറടിസ്ഥാനത്തിൽ, പരിശോധനകൾ ഏറ്റെടുക്കുന്ന പ്രസ്ഥാനങ്ങളിലെ ഏറ്റവും വലിയവനായ ഹൻട്ടിങ്ങ്ടൻ റിസർച്ച് സെന്റർ ന്റെ അഭിപ്രായത്തിൽ നിയമം അനുസരിക്കുന്നതിനു വേണ്ടിയുള്ള ചില നീക്കുപോക്കുകളാണ് ഇത്തരം പരിശോധനകളിൽ 90 ശതമാനവും. Teratogenic പരീക്ഷണങ്ങൾ നടത്തുന്നത് പ്രധാനമായും ഗർഭസ്ഥശിശുവിന് ആപത്തുണ്ടാകാതിരിക്കുന്നതിനു വേണ്ടിയാണ്. ഗർഭിണികളായ മൃഗങ്ങളിൽ അവ പരിശോധിക്കുന്നത് ഉപയോഗശൂന്യമാണ്. ഡോക്ടർ റോബർട്ട് ഷാർപെ പറയുന്നു, അദ്ദേഹത്തിന്റെ The Cruel Deception എന്ന പുസ്തകത്തിൽ "സാധാരണ ഗതിയിൽ വർഗ്ഗങ്ങൾ തമ്മിൽ ചയാപചയം, പുറംതള്ളൽ, ആഗിരണം, വിതരണം എന്നിവയിൽ നിലനിൽക്കുന്ന വ്യത്യാസത്തെ , ഗർഭിണിയായ മൃഗങ്ങളുടെ പ്ലാസന്റ രാസവസ്തുക്കൾ കൈകാര്യം ചെയ്യുന്ന രീതി , അതിന്റെ ചുമതലകൾ, രാസസ്വഭാവം എന്നിവയിലുണ്ടാകുന്ന വ്യത്യാസം , അധികരിക്കുന്നതിന് കാരണമാവുന്നു. അതു കൊണ്ടുതന്നെ വിശ്വസനീയമായ പ്രവചനം അസാദ്ധ്യമാണ്". ഏറ്റവും നല്ല ഉദാഹരണം തലിഡോമൈഡ്. ഷാർഡീൻ അദ്ദേഹത്തിന്റെ പുസ്തകത്തിൽ Drugs as Teratogens പറയുന്നു "10 തരം എലികൾ, 15 തരം കുഞ്ഞെലികൾ, 11 തരം മുയലുകൾ, രണ്ടു തരം നായ്ക്കൾ, 3 തരം ഹാംസ്റ്റേർസ്, 8 തരം കുരങ്ങന്മാർ എന്നിവയിൽ പിന്നെ പലതരം ARMADILLOS, FERRETS, പൂച്ചകൾ, ഗിനി പന്നികൾ, പന്നികൾ, ഇവയിലൊക്കെ തലിഡോമൈഡ് Teratogenic പ്രതികരണങ്ങൾ അറിയുന്നതിന് വേണ്ടി പരീക്ഷിച്ചതിൽ ഒറ്റപ്പെട്ട ദേഷഫലങ്ങൾ മാത്രം പ്രകടമായിരുന്നു". വൈദ്യ ചരിത്രകാരൻ ഹാൻസ് റ്യൂഷ് അദ്ദേഹത്തിന്റെ പുസ്തകത്തിൽ Slaughter of the Innocents പറയുന്നത് "വെളുത്ത ന്യൂസീലൻഡ് മുയലകളെ ഉപയോഗിച്ചപ്പോൾ, ഏതാനും അംഗവൈകല്യം ബാധിച്ച കുഞ്ഞുങ്ങളുണ്ടായി. പിന്നെ കുറച്ച് കുരങ്ങുകളും. വർഷങ്ങളോളമുള്ള പരിശോധനകൾക്കിടയിൽ. ഗവേഷകർ നിരന്തരമായി അളവ് വർദ്ധിപ്പിച്ച്, നിർബന്ധിപ്പിച്ച് കഴിപ്പിക്കുകയായിരുന്നു. ഗവേഷകർ പറയുന്നത് ക്യാൻസർ പോലുള്ള വൈകല്യങ്ങൾ എന്തു വസ്തുക്കൾ അമിതമായി ള്ളിൽ ചെന്നാലും സംഭവിക്കാം എന്നാണ്. പഞ്ചസാര, ഉപ്പ് എന്നിങ്ങനെ എന്തും. അത് വ്യവസ്ഥിതിയെ തകരാറിലാക്കുന്നു".

തലിഡോമൈഡ് സംഭവത്തോടെ പരീക്ഷണമൃഗങ്ങളെ ഉപയോഗിക്കുന്നത് വർദ്ധിച്ചിട്ടുണ്ട്. എന്നാൽ അത് എന്തെങ്കിലും ഉപകാരം ചെയ്തതായിട്ട് കാണുന്നില്ല. വൈകല്യങ്ങൾ അധികരിച്ചിട്ടുണ്ട്. 1983 ൽ ന്യൂയോർക്ക് ടൈംസിൽ വന്ന ലേഖനത്തിന്റെ തലക്കെട്ട് "കഴിഞ്ഞ 25 വർഷത്തിനിടയ്ക്ക് നവജാത ശിശുക്കളിലെ ശാരീരിക മാനസിക വൈകല്യങ്ങൾ ഇരട്ടിയായി". അമേരിക്കയിൽ എല്ലാ വർഷവും 12 ൽ ഒന്ന് വീതം കുഞ്ഞുങ്ങൾ വൈകല്യത്തോടെ ജനിക്കുന്നു.

മൃഗങ്ങളിൽ നടത്തുന്ന, അപകടകരമായ മരുന്നുകളുടെ പരീക്ഷണം സുരക്ഷിതത്വത്തെക്കുറിച്ചും ഉപയോഗക്ഷമതയെക്കുറിച്ചും, തെറ്റായ ഫലങ്ങൾ നൽകുന്നതിനാൽ ടോക്സിക്കോളജിസ്റ്റുകളും പരിശോധകരും വിമർശനങ്ങൾ ഉന്നയിക്കുന്നു.

"മൃഗങ്ങളിൽ സുരക്ഷിതമെന്ന് കണ്ട വസ്തുക്കൾ മനുഷ്യരിൽ അപ്രതീക്ഷിതഫലങ്ങൾ സൃഷ്ടിക്കുന്നു. ഇത് മരുന്ന് നിർമ്മാണം തുടങ്ങിയ സമയം മുതൽ അറിവുള്ളതാണ്." [ഡോക്ടർ. ഇ. മാർഷൽ 1932]

"ആധുനിക വിഷ പരിശോധന സമ്പ്രദായങ്ങൾ നിരർഥകവും അനാവശ്യവുമാണ്. ശാസ്ത്രീയാന്വേഷണം, സാമാന്യ ബുദ്ധി എന്നിവയ്ക്കു പകരം യാന്ത്രികമായ ചിന്താശൂന്യമായ ഔപചാരിക നിയമം പാലിക്കൽ മാത്രം."[Professor. G.. Zbinden, W.H.O Toxicologist]

"മൃഗങ്ങളിൽ നടത്തുന്ന പരീക്ഷണങ്ങൾ മരുന്നുകളുടെ സുരക്ഷിതത്വം ഉറപ്പുവരുത്തുന്നില്ല എന്നു മാത്രമല്ല, അതിന്റെ വിരുദ്ധമായ ഫലത്തിനു കാരണമായിത്തീരുകയും ചെയ്യുന്നു." [Professeor Kurt Fickentscher 1980, Pharmacological Institute, Bonn Universeity, Germany].

മൃഗങ്ങളിലെ പരീക്ഷണത്തിന്റെ വക്താക്കൾ അതിനെ ന്യായീകരിക്കുന്നത് അത് അന്തിമഫലങ്ങൾ നൽകിയില്ലെങ്കിലും സൂചനകൾ നൽകുന്നു എന്നാണ്. എന്നാൽ അത് ശുദ്ധ അസംബന്ധമാണെന്ന് പ്രഫസർ പിയെക്ട്രോ ക്രോസെ പറയുന്നു. അത് വളരെ അപൂർവ്വമായി മാത്രം ശരിയായ ഫലം നൽകുന്നു. എന്നാൽ അത് ശരിയായ ഫലമാണ് നൽകുന്നതെന്ന് പ്രയോഗിച്ചുനോക്കിയതിനു ശേഷം മാത്രമേ മനസ്സിലാവുകയുള്ളൂ. അത് വളരെ അവിചാരിതമായി മാത്രം ലഭിക്കുന്ന ഫലവും.

1.മരുന്ന് പരിശോധനയും വിലയിരുത്തലും , മനുഷ്യ കോശങ്ങളും, അവയവങ്ങളും (In Vitro Cultures) ഉപയോഗിച്ചുള്ളതായാൽ കൂടുതൽ കൃത്യമായ ഫലം കിട്ടും.

2.മരുന്നിനു വേണ്ടി ഉപയോഗിക്കുന്ന വസ്തുക്കളെ തന്മാത്രാ തലത്തിൽ വേർതിരിച്ച് അതിന്റെ ഗുണങ്ങൾ വിലയിരുത്താം.(Chromatography, Mass Spectrometry).

3.ക്വാണ്ടം ഫാർമക്കോളജി (ക്വാണ്ടം ബലതന്ത്രം ഉപയോഗിച്ച് തന്മാത്രാ ഘടനയെ മനസ്സിലാക്കുന്നത്)

4.വ്യക്തമായി നിർവ്വചിച്ച സാഹചര്യങ്ങളിൽ, വ്യക്തമായ നിയമങ്ങൾക്കുള്ളിൽ നിന്നു കൊണ്ടു തന്നെ, മനുഷ്യരിൽ തന്നെ പരിശോധിക്കുന്നത്.

5.വിപണിയിൽ നിന്നുള്ള പ്രതികരണങ്ങൾ മറച്ചു വയ്ക്കാതെ റിപ്പോർട്ട് ചെയ്യുന്നത്.

6.ടെറാറ്റോജനിക് പരീക്ഷണങ്ങളും , ക്യാൻസർ ഉണ്ടാക്കുമോ എന്നറിയുന്നതിനുള്ള പരീക്ഷണ ങ്ങളും വ്യക്തമായ ഫലം നൽകുന്നതിന് In vitro പരിശോധനകൾ കൂടാതെ AMES പരിശോധനകൾ കൂടി നടത്തുന്നത് ഉപയോഗപ്രദമായിരിക്കും.

മൃഗങ്ങളിൽ നടത്തുന്ന പരീക്ഷണങ്ങൾക്ക് ന്യായീകരണമായി പറയുന്നത് ഗവൺമെന്റ് നിബന്ധനകൾ അവ ആവശ്യപ്പെടുന്നു എന്നാണ്.

മൃഗങ്ങളുടെ മേൽ പരിശോധിച്ച് സുരക്ഷയും ഉപയോഗക്ഷമതയും ഉറപ്പു വരുത്തി എന്ന അവകാശവാദവുമായി വിപണിയിൽ മരന്നുകൾ കുത്തി നിറക്കുന്നത് സങ്കടകരമാണ്. നുണപ്രചരണമാണ്. അതിന് ഗവൺമെന്റ് അധികൃതർ കൂട്ടു നിൽക്കുന്നു. അത് ശുദ്ധ തട്ടിപ്പല്ലാതെ മറ്റൊന്നുമല്ല. ഇരു കൂട്ടർക്കും വ്യക്തമായി അറിയുന്നതാണ് അത്തരം പരിശോധനകൾ കഴമ്പില്ലാത്തതാണെന്ന്. നിയമം അനുസരിച്ചു എന്ന് വരുത്തിത്തീർക്കുന്നതിനുള്ള തട്ടിപ്പ്. എന്നാൽ അത്തരം നിയമങ്ങൾ ഉണ്ടാക്കിയത് മെഡിക്കൽ വിദഗ്ദ്ധരാണ്. നിയമ നിർമ്മാതാക്കൾക്ക് അവരെ ആശ്രയിക്കുകയേ മാർഗ്ഗമുള്ളൂ. മെഡിക്കൽ വിദഗ്ദ്ധന്മാർ രാസ–മെഡിക്കൽ സിൻഡിക്കേറ്റിന്റെ പിണിയാളുകളും. അതിനെക്കുറിച്ചുള്ള ധാരാളമായ തെളിവുകൾ ഡോക്ടർ ഹാൻസ് റ്യൂഷ് അദ്ദേഹത്തിന്റെ പുസ്തകങ്ങളിൽ Slaughter of the Innocent പിന്നെ Naked Empress or the Great Medical Fraud നൽകുന്നു.

1970 ൽ ജർമ്മനിയുടെ നിയമ ചരിത്രത്തിൽ ഏറ്റവും ദൈർഘ്യമേറിയ വിചാരണയിൽ, തലിഡോമൈഡിന്റെ ജർമ്മൻ നിർമ്മാതാക്കൾ കെമി ഗ്രൂയെൻതാൾ കുറ്റവിമുക്തമെന്ന് വിധിയുണ്ടായി. തങ്ങളുടെ ഉന്നതസ്ഥാനം കെട്ടിപ്പടുത്ത , മൃഗങ്ങളുടെ മേൽ ഉള്ള പരീക്ഷണങ്ങളുടെ അടിസ്ഥാനത്തിൽ , കൃത്യമായ നിഗമനങ്ങളിൽ എത്തിച്ചേരുന്നതിന് സഹായമാവില്ല എന്ന് കോടതിയിൽ വെളിപ്പെടുത്തിയശേഷം.

“ഉത്പന്നങ്ങൾ പരാജയമായാൽ, മൃഗങ്ങളുടെ മേൽ നടത്തുന്ന പരീക്ഷണങ്ങൾ എപ്പോഴും കൃത്യമായ വിവരം നൽകുന്നില്ല എന്ന വാദം കമ്പനിയെ രക്ഷിക്കുന്നതിന് ഉപകരിക്കും.” [ The Cruel Deception. By. Dr. Robert Sharpe ] [ The Use of Animals in Medical Research ]

“മൃഗങ്ങളുടെ മേൽ നടത്തുന്ന പരീക്ഷണങ്ങൾക്ക് ശാസത്രീയ അടിത്തറയില്ല. അവ നിയമം അനുസരിക്കുന്നതിനു വേണ്ടി മാത്രം നടത്തപ്പെടുന്നു. അതു കൊണ്ടു തന്നെ നമ്മുടെ ഗവേഷണങ്ങൾ അർത്ഥരഹിതമാണ്.” [ Dr. James Gallagar, 1964, Director of Medical Research, Lederle Laboratories. U.S.A ]

നിരസിക്കപ്പെടാനാവാത്ത തെളിവുകൾ സംഘടിപ്പിക്കുന്നതിന് ഒന്നിലേറെ മാർഗ്ഗങ്ങളുണ്ട്. അതിൽ ഒന്ന് അനുയോജ്യമായ മൃഗത്തെ തെരഞ്ഞെടുക്കുക എന്നതാണ്. Amanita Phalloides ഒരു മെച്ചപ്പെട്ട ഭക്ഷ്യയോഗ്യമായ toadstool എന്ന് തെളിയിക്കുന്നതിന് അത് മുയലുകൾക്ക് കൊടുത്താൽ മതിയാവും.

Parsley ഭക്ഷിക്കുന്നതിൽ നിന്നും മനുഷ്യരെ നിരുത്സാഹപ്പെടുത്തുന്നതിന് തത്തക്ക് കൊടുക്കുക. അടുത്ത ദിവസം ആകുന്നതിന് മുൻപ് അത് മരണപ്പെട്ടി രിക്കും.

പെനിസിലിൻ, ചികിത്സക്ക് അനുയോജ്യമല്ലാത്ത മരുന്നാണെന്ന് തെളിയിക്കുന്ന തിന് ഗിനിപ്പന്നിക്ക് കൊടുക്കുക. ഏതാനും ദിവസങ്ങൾക്കുള്ളിൽ അത് മരണ പ്പെടും.

ടിന്നിലടച്ച ഭക്ഷണസാധനങ്ങൾ ഉപയോഗിക്കുന്നവരെ ബോട്ടുലിൻ വിഷം അപ കടകാരിയല്ല എന്നു തെളിയിക്കുന്നതിന് പൂച്ചയ്ക്ക് കൊടുക്കുക. അത് അപകട കാരിയാണെന്ന് തെളിയിക്കുന്നതിന് എലിക്കും. മിന്നലേറ്റ മാതിരി ഉടനടി അത് മരണപ്പെടും.

വൈറ്റമിൻ ''സി'' ഉപയോഗ്യശൂന്യമായ വസ്തുവാണെന്ന് തെളിയിക്കുന്നതിന് നായ, എലി, ഹാംസ്റ്റർ എന്നിവയ്ക്ക് കൊടുക്കാതിരിക്കുക. അതിന്റെ ശരീരം വൈറ്റമിൻ സി ഉത്പാദിപ്പിക്കുന്നതു കൊണ്ട്, യാതൊന്നും സംഭവിക്കുകയില്ല. എന്നാൽ ഗിനി പന്നികൾ, കുരങ്ങൻ, മനുഷ്യൻ എന്നിവയുടെ ആഹാരത്തിൽ ഉൾപ്പെടുത്തിയില്ലെങ്കിൽ അവ സ്കർവി വന്ന് മരണമടയും.

മൃഗങ്ങളിൽ നടത്തുന്ന പരീക്ഷണങ്ങൾ ഉപയോഗശൂന്യമാണെന്ന അഭിപ്രായ ക്കാരാണ് യു.കെ. യിൽ ഹാമർസ്മിത്ത് ആശുപത്രിയിലെ സ്ത്രീരോഗ വിദഗ്ദ്ധ നും, ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ഓബ്സ്റ്റെട്രിക്സ് ആൻഡ് ഗൈനക്കോളജിയിലെ പ്രഫ സറുമായ (1983) ഹോകിൻസ്, യൂണിവേർസിറ്റി ഓഫ് ലീഡ്സ് ലെ പീഡിയാ ട്രിക്സ് ആൻഡ് ചൈൽഡ് ഹെൽത്ത് വിഭാഗം പ്രഫസറും, Committee on safety of Mediciens മുൻ അംഗവും ആയ പ്രഫസർ (1980) സ്മിതെൽസ്.
പിന്നെ ലോകത്തിലെ ഏറ്റവും വലിയ ക്യാൻസർ ഗവേഷണ കേന്ദ്രമായ സ്ലോആൻ കെറ്ററിങ്ങിലെ മുൻ ഡയറക്ടറും, പിന്നെ ബയോസ്റ്റാറ്റിസ്റ്റിക്സിലെ ഡയറക്ടറും, – അത് ന്യൂയോർക്കിൽ ബഫല്ലോയിൽ റോസ്വെൽ പാർക്ക് മെമ്മോറിയൽ ഇൻസ്റ്റിറ്റ്യൂട്ടിൽ – ആയിരുന്ന (1982) ഡോക്ടർ ഐർവിൻ ബ്രോസ്സ്.

മത്സരം തുടങ്ങുന്നതിന് മുൻപ് വിപണിയിൽ മരുന്ന് എത്തുന്നത് അധികം ലാഭം നേടുന്നതിന് കാരണമാവും. അതു കൊണ്ട് പേരിനു മാത്രം ക്ലിനിക്കൽ ട്രയലിന് ശേഷം മരുന്ന് വിപണനം ചെയ്യപ്പെടാം. ( അയോവ സ്റ്റെയ്റ്റ് യൂണി വേർസിറ്റിയിലെ (1957) ഡോക്ടർ വില്ല്യം ബീൻ. )

ഏലി ലില്ലി ഒരിക്കൽ പറഞ്ഞത് പാർശ്വഫലങ്ങളില്ലാത്ത മരന്ന് മരുന്നല്ല എന്നാ ണ്. ഒരു അവയവത്തെ മാത്രം ലക്ഷ്യമാക്കി നൽകുന്നതിന് സാധിക്കുന്ന മരുന്ന് നിലവിലില്ല. ചില മരുന്നുകൾ എല്ലാ അവയവങ്ങളേയും ബാധിക്കുന്നു. MIMS Annuals അല്ലെങ്കിൽ MIMS Bi- Monthly മരുന്നുകളെക്കുറിച്ച് അലോസ രപ്പെടുത്തുന്ന വിവരങ്ങൾ നൽകുന്നു. എന്നാൽ അതിൽ നൽകിയിരിക്കുന്ന വിവരങ്ങൾ മരുന്ന് ഉത്പാദകർ നൽകുന്നതാണ്. യഥാർത്ഥ വസ്തുതകൾ അതിലും ഭീതിജനകമായിരിക്കും.

പതിറ്റാണ്ടുകൾക്ക് മുൻപ് കോർണൽ യൂണിവേർസിറ്റിയിലെ മെഡിക്കൽ കോളജിലെ പ്രഫസർ ഡോക്ടർ വാൾട്ടർ മോഡെൽ – Time അദ്ദേഹത്തെ അമേരിക്കയിലെ ഏറ്റവും പ്രമുഖരിൽ ഒരാളായ മരുന്ന് വിദഗ്ദ്ധൻ എന്ന് വിശേഷിപ്പിച്ചു. അദ്ദേഹത്തിന്റെ Clinical Pharmacology And Therapeutics ലെ ലേഖനത്തിൽ പറയുന്നത് "നമ്മൾ എപ്പോഴാണ് മനസ്സിലാക്കുന്നത് നമുക്ക് അധികം മരുന്നുകളുണ്ടെന്ന്. 150,000 ൽ അധികം മരുന്നുകൾ ഉപയോഗത്തിലിരിക്കുന്നു. ഓരോ വർഷവും 15,000 പുതിയ മരുന്നുകൾ വിപണിയിൽ എത്തിച്ചേരുന്നു. 12,000 എണ്ണം പിൻവലിക്കപ്പെടുന്നു. ഇപ്പോൾ നമുക്കാവശ്യം മറ്റു മരുന്നുകളുടെ ദോഷവശങ്ങളെ പ്രതിരോധിക്കുന്നതിന് ആവശ്യമായ മരുന്നാണ്."

1961 ൽ 2,05,000 മരുന്നുകൾ വിപണിയിൽ ലഭ്യമായിരുന്നു. അതിനനുസരിച്ച് പുതിയ അസുഖങ്ങളും.

1980 ൽ W.H.O 240 മരുന്നുകൾ മൂന്നാം ലോകരാഷ്ട്രങ്ങൾക്ക് ആവശ്യമെന്ന് വിലയിരുത്തി. മൂന്നാം ലോകത്തിലെ ആരോഗ്യം നിലനിറുത്തുന്നതിന് പടിഞ്ഞാറൻ ശക്തികളുടെ സഹായം ആവശ്യമെന്ന വിലയിരുത്തലിന്മേൽ. പിന്നെ 205,000 മരുന്നുകളുടെ ആവശ്യമെന്താണ്. 1981 ൽ U.N. Industrial Development Organisation W.H.O യുമായി ചേർന്ന് 26 മരുന്നുകൾ മാത്രം മൂന്നാം ലോകത്തിന് ആവശ്യം എന്ന് വിലയിരുത്തി. ഒഴിച്ചു കൂടാനാവാത്തത് എന്ന്. 26 ൽ 9 എണ്ണം പ്രത്യേകം പരിഗണന അർഹിക്കുന്നു എന്നും. അതിൽ ഏറ്റവും പ്രധാനം Aspirin { Acetyl Salicylic Acid } . അത് കണ്ടുപിടിക്കപ്പെട്ടിട്ട് 100 വർഷത്തിലേറെയായി. അത് മൃഗപരീക്ഷണത്തിലൂടെ വികസിപ്പിച്ചതല്ലാത്തതുകൊണ്ടാകാം ഇന്നും നിലനിൽക്കുന്നു. 9 മരുന്നുകൾ തന്നെ അധികം എന്ന് കരുതുന്നവർ ധാരാളമുണ്ട്. [ Naked Empress. By. Ruesch ]

Vivisection - Science or Sham. By. Roy Kupsinel മൃഗങ്ങളുടെ മേലുള്ള പരീക്ഷണങ്ങളുടെ നിരർത്ഥകതയും അതിന്റെ അടിസ്ഥാനത്തിൽ വിപണനം ചെയ്ത മരുന്നുകൾ സൃഷ്ടിച്ച മാരക പ്രത്യാഘാതങ്ങളും വിവരിക്കുന്നു.

ചികിത്സ കൊണ്ടുള്ള അപകടം ഏറി വരികയാണ്. മൃഗങ്ങളുടെ മേൽ സുരക്ഷാ പരീക്ഷണം നടത്തുന്നതിനു മുൻപ് അത് ഉണ്ടായിരുന്നില്ല. ചികിത്സ കൊണ്ടുള്ള അപകടം മൃഗപരീക്ഷണങ്ങളുടെ നേരിട്ടുള്ള പരിണിതഫലമാണ്.( Hans Ruesch)

മൃഗപരീക്ഷണം ഒദ്യോഗികമായി ആരംഭിച്ച കാലം മുതൽ തന്നെ അതിനെ എതിർത്തിരുന്നവർ നിരവധിയാണ്. അത്തരം വിവരങ്ങളുടെ സമാഹാരമാണ് ഹാൻസ് റ്യൂഷ് തയ്യാറാക്കിയ പുസ്തകം ""1000 Doctors ( And Many More) Against Vivisection"" (1989 ).

- Is the Medicine Making You Ill . By. David.M.. Jackson, Rayner Soothill
- Resarch conducted by Drug Industry ; A Conflict of Interest. By. Anita Johnson

- Animal Experimentation, No Lie can Live for Ever. By. Mitchell Aguilar
- Drugs and Pregnancy - Human Teratogenesis And Related Problems. By. Schardein
- The LD 50 test. A Critique And Suggestions for Alternatives. By. Andrew. N. Rowan
- Why Animal Experiment Must Stop. By. Vernon Coleman
- Animals in Cancer Research ; a Multi billion Dollar Fraud. By. Irwin Bross
- Mal(e) Pracitce : How Doctors Manipulate women. By. Robert. S. Mendelsohn
- Masked Men of Medicine. By. Brandon Reins
- Medical Ignorance is Costing us Billions [Daily Telegraph Mirror. Feb. 24.1991

മെഡിക്കൽ മേഖലയെക്കുറിച്ച് പൊതുജനത്തിന് അറിവില്ലാത്തത് കോടിക്കണക്കിന് രൂപയുടെ നഷ്ടത്തിന് കാരണമാവുന്നു. ഇപ്പോഴുള്ള നിരക്കിൽ ആരോഗ്യ രക്ഷാ ചെലവുകൾ ഉയർന്നു കൊണ്ടിരുന്നാൽ ഗവൺമെന്റിന് അത് താങ്ങാനാവാതെ വരും. പിന്നെ അത് ജനങ്ങൾ തന്നെ വഹിക്കേണ്ടി വരും. അല്ലെങ്കിൽ ആരോഗ്യ സുരക്ഷയില്ലാതെ ജീവിക്കേണ്ടതായിട്ടു വരും. 1979 ൽ തന്നെ ഇത്തരം പ്രവണതകൾ പ്രത്യക്ഷമായിരുന്നു. പ്രമുഖനായ വൈദ്യ ശാസ്ത്ര ചരിത്രകാരൻ ഇവാൻ ഇല്ലിച്ച് തന്റെ പുസ്തകത്തിൽ Limits of Medicine അത് വിശദമാക്കുന്നു. ആരോഗ്യ പരിരക്ഷക്ക് ആവശ്യമായി വരുന്ന മൊത്തം ചെലവിന്റെ നല്ലൊരു ഭാഗം മരുന്നുകൾക്കു വേണ്ടിയുള്ളതാണ്. ഇല്ലിച്ച് പറയുന്നത് മരുന്ന് വിൽപ്പനയുടെ അളവ് 100 ഇരട്ടിയായി. ഒരു വർഷം 20,000 ടൺ ആസ്പ്രിൻ. ഒരു മനുഷ്യൻ ശരാശരി 225 ഗുളിക കഴിക്കുന്നു. ഇംഗ്ലണ്ടിൽ അധികവും ഉറക്കഗുളികയുടെ സഹായത്തോടെ ഉറങ്ങുന്നു. അമേരിക്കയിൽ മാനസിക സമ്മർദ്ദം ലഘൂകരിക്കുന്നതിനുള്ള മരുന്നുകൾക്കാണ് പ്രിയം. ആകെ വിൽക്കപ്പെടുന്ന മരുന്നിന്റെ 31 ശതമാനം. 1962 നെ അപേക്ഷിച്ച് 1979 ൽ 300 ശതമാനം ഇരട്ടി വർദ്ധിച്ചു. മദ്യത്തിന്റെ ഉപയോഗം 23 ശതമാനം മാത്രം വർദ്ധിച്ചു. നിയമ വിരുദ്ധമായ മരുന്നുകളുടെ ഉപയോഗം 50 ശതമാനം മാത്രവും വർദ്ധിച്ചു. ഓരോ 30 മണിക്കൂറിലും ഡോക്ടറിന്റെ കുറിപ്പടിപ്രകാരം 80 ശതമാനം മുതിർന്നവരും മരുന്ന് കഴിക്കുന്നു. Confessions of a Medical Heretic എന്ന കൃതിയിൽ ശിശുരോഗവിദ്ഗ്ദ്ധൻ ഡോക്ടർ മെൻഡെൽസോൻ അമിതമായി വർദ്ധിച്ചു വരുന്ന മരുന്നുകളുടെ ഉപയോഗത്തെക്കുറിച്ച് വ്യാകുലനാവുന്നു.

നേരിട്ട് മരുന്നായിട്ട് കഴിക്കുന്നതിനു പുറമേ ഭക്ഷ്യവസ്തുക്കളിലൂടെയും അധികം രാസവസ്തുക്കൾ മനുഷ്യർ കഴിക്കുന്നു. ഭക്ഷ്യവ്യവസായം അധിക മായി രാസവസ്തുക്കളെ ആശ്രയിക്കുന്നു. 1960 മുതൽ ഓഹരി വിപണിയിൽ രജിസ്റ്റർ ചെയ്ത കമ്പനികളിൽ , നിർമ്മാണ വ്യവസായത്തിൽ ഏർപ്പെട്ടിരി ക്കുന്ന എല്ലാത്തരം കമ്പനികളിലും ഏറ്റവും കൂടുതൽ ശതമാനം ലാഭമുണ്ടാക്കു ന്നത് മരുന്ന് വ്യവസായമാണ്. മരുന്നുകളുടെ ഉപയോഗം കൂടുന്നതിന് അനു സൃതമായി പൊതുജനാരോഗ്യം കുറഞ്ഞുവരുന്നു. മരുന്ന് കഴിച്ചതു മൂലമു ണ്ടായ സങ്കീർണ്ണതകൾ കാരണം 1978 ൽ 15 ലക്ഷം മനുഷ്യർ ആശുപത്രിയിൽ പ്രവേശിപ്പിക്കപ്പെട്ടു. പിന്നെ അവിടുത്തെ ചികിത്സയുടെ ഫലമായി അവരുടെ നില വീണ്ടും വഷളായി. പറയുന്നത് FDA . മരുന്ന് ഉപയോഗിക്കുന്നതു മൂല മുള്ള മരണം ഓരോ വർഷവും 2 ലക്ഷത്തിലധികം. മരുന്ന് വിപണിയിൽ എത്തിയ ശേഷമുണ്ടായ സങ്കീർണ്ണതകൾ കാരണം 1976 നും 1985 നും ഇടയ്ക്ക് വിപണനം ചെയ്ത 52 ശതമാനം മരുന്നുകളും പിൻവലിക്കേണ്ടി വന്നു. പറയു ന്നത് ജനറൽ അക്കൗണ്ടിംഗ് ഓഫീസ്. ഹൃദയം, കരൾ, കിഡ്നി എന്നിവയുടെ തകരാറുകൾ ഗർഭസ്ഥശിശുവിന് ഏറ്റ വിഷബാധ, ജന്മവൈകല്ല്യം, രക്തത്തിൽ സംഭവിച്ച തകരാറുകൾ, ശ്വാസകോശം നിലച്ചു പോവുക, ജന്നി, കാഴ്ചശക്തി നശിക്കുക എന്നിങ്ങനെ എല്ലാ വിധ സങ്കീർണ്ണതകൾക്കും കാരണമായി. ഇത്തരം കാര്യങ്ങൾ പ്രസിദ്ധീകരിച്ച് ജനങ്ങളിൽ എത്തിക്കുന്ന സംവിധാനം ഇനിയും നിലവിലില്ല. ഒക്കെയും മൂടി വയ്ക്കുന്നു. അല്ലെങ്കിൽ മറ്റെന്തെങ്കിലും കാരണം ചുമത്തപ്പെടുന്നു. പുറത്തു വരുന്ന കണക്കുകൾ യഥാർത്ഥ്യത്തിന്റെ ഒരംശം മാത്രം.

Controversies in Therapeutics എന്ന കൃതിയിൽ ഡോക്ടർ ലീയ്റ്റൻ ക്ലഫ്ഫ് പറയുന്നത് നാഷണൽ ഹെൽത്തിന്റെ കണക്കുകൾ യഥാർത്ഥ പ്രശ്ന ത്തിന്റെ തീവ്രത വെളിപ്പെടുത്തുന്നില്ല എന്നാണ്. മരണസർട്ടിഫിക്കറ്റിൽ മരണ കാരണം കിഡ്നി തകരാറിലായതാണെന്ന് വെളിപ്പെടുത്തും. എന്നാൽ അതിനു കാരണം മരുന്നുകളുടെ ഉപയോഗം ആമെന്ന് പറയുകയില്ല. അമേരിക്കൻ സെനറ്റിന്റെ സെലക്ട് കമ്മിറ്റി പറയുന്നത് ക്ലോറോം ഫെനിക്കോൾ എന്ന മരു ന്നിന്റെ ഉപയോഗം കാരണം മരണമടഞ്ഞ 100 കണക്കിന് സംഭവങ്ങൾ വെളിപ്പെ ടുത്തപ്പെട്ടിട്ടില്ല എന്നാണ്. ഡോക്ടർ ലീയ്റ്റൻ ക്ലഫ്ഫ് പറയുന്നത് ഒരു കേന്ദ്ര അധികാരത്തിനോട് മരുന്ന് കാരണം സംജാതമായ സങ്കീർണ്ണതകൾ റിപ്പോർട്ട് ചെയ്യുന്നതിന് ഭിഷഗ്വരന്മാരെ ഇപ്പോൾ നിയമം അനുശാസിക്കുന്നില്ല എന്നാണ്.

ഡോക്ടർ റിച്ചർഡ് ടെയ്ലർ തന്റെ പുസ്തകത്തിൽ Medicine out of Control വിശദമാക്കുന്നത്, വൈദ്യശാസ്ത്ര സാങ്കേതികവിദ്യ സ്കീർണ്ണ മായിക്കൊണ്ടിരുന്നതിനാൽ, ചികിത്സക്ക് വളരെ അധികം രാസവസ്തുക്കൾ ഉപ യോഗിക്കുന്നതുകൊണ്ടും ഡോക്ടറുടെ കൈപ്പിഴകൊണ്ടും ആശുപത്രിയിൽ നിന്ന് സംഭവിക്കുന്നതുമായ അപകടങ്ങളുടെ എണ്ണം വർദ്ധിച്ചു വരുന്നു. ഒരോ മരുന്നും, ഓരോ പരിശോധനയും ഓരോ ശസ്ത്രക്രിയയും അപകട സാദ്ധ്യത യുള്ളതാണ്. അധികം ചികിത്സയോടൊപ്പം അധികം അപകടം . ഡോക്ടർ ടെയ്ലറോടൊപ്പം ഡോക്ടർ ബീറ്റി, ഡോക്ടർ പീറ്റേർസ് ഡോർഫ് എന്നിവരും അതേ കാഴ്ചപ്പാടുള്ളവരാണ്. അലോപ്പതി മരുന്നുകൾ ലക്ഷണങ്ങളെ അമർച്ച

ചെയ്യുന്നതിനാൽ അസുഖം കണ്ടുപിടിക്കുന്നതിനും, ചികിത്സിക്കുന്നതിനും ഉള്ള സാദ്ധ്യത കുറയ്ക്കുന്നു. ആധുനിക ചികിത്സയുടെ വിമർശകരിൽ പ്രമുഖ നായ ഡോക്ടർ മെൻഡൽസോൻ ന്റെ മറ്റൊരു പുസ്തകമാണ്. How to Raise a Healthy Child Inspite of your Doctor.

ഇവാൻ ഇല്ലിച്ച് പറയുന്നത് ഇന്ന് വേദന, പ്രവർത്തന വൈകല്യം, മറ്റു പരാധീനതകൾ , ഗതാഗത വ്യവസായ മേഖലകളിലെ അപകടങ്ങൾ, യുദ്ധ വുമായി ബന്ധപ്പെട്ടവ എല്ലാം വൈദ്യവൃത്തിയിൽ നിന്നുണ്ടാവുന്നതിനേക്കാൾ വളരെ താഴ്ന്ന നിലയിലാണ്. മരുന്ന് കൊണ്ടുള്ള പ്രത്യാഘാതം ഇന്ന് വളരെ വേഗം പടർന്ന് പിടിച്ചു കൊണ്ടിരിക്കുന്ന പകർച്ചാവ്യാധിയാണ്.

ഇസ്രായേലിൽ 1973 ൽ ഒരു മാസം ഭിഷഗ്വരന്മാർ പണി മുടക്കിയ പ്പോൾ ദേശീയ മരണനിരക്ക് ഏറ്റവും കുറവായി. ജറൂസലേം ശവമടക്ക് സംഘടന പറഞ്ഞത് അത് പകുതിയായി കുറഞ്ഞു എന്നാണ്. 1976 ൽ കൊളം ബിയയിൽ ഡോക്ടർമാർ 52 ദിവസത്തെ പണിമുടക്കിൽ ഏർപ്പെട്ടപ്പോൾ മരണ നിരക്ക് 35 ശതമാനം കുറഞ്ഞു. പറയുന്നത് ദേശീയ ശവമടക്ക് സംഘടന – കൊളംബിയ. ഏതാനും വർഷങ്ങൾക്കു ശേഷം കാലിഫോർണിയയിലും പിന്നെ ബ്രിട്ടനിൽ 1978 ൽ സമാന സംഭവങ്ങൾ നടന്നു. അധികം ജനങ്ങളും ആരോഗ്യത്തോടെ ജനിക്കുന്നു. അതിൽ അനാവശ്യ കൈകടത്തലുകൾ ഉണ്ടാ യില്ലെങ്കിൽ ജീവിതാവസാനം വരെയും ആരോഗ്യത്തോടെ ജീവിക്കുന്നതിന് സാധിക്കുകയും ചെയ്യും. The Centre for Disease Control നടത്തിയ പഠന ത്തിൽ ജീവിത ശൈലിയിലുണ്ടാവുന്ന പോരായ്മകൾ 51 ശതമാനം മരണ ങ്ങൾക്കും കാരണമാവുന്നു എന്ന് കണ്ടെത്തി. വൈദ്യശാസ്ത്രത്തെ , മരുന്ന് നിർമ്മാണ കമ്പനികൾ വിലക്കെടുത്തതാണ് ഇത്രയും അധികം കുത്തഴിഞ്ഞ വ്യവസ്ഥ നിലവിൽ വരുന്നതിനു കാരണം. Dissent in Medicine - Nine Doctors Speak Out (1985) എന്ന തന്റെ ഗ്രന്ഥത്തിൽ ഡോക്ടർ അലൻ ലെവിൻ പറയുന്നത് "ഇന്ന് അമേരിക്കയിലെ ഏറ്റവും വലിയ രണ്ടാമത്തെ വ്യവസായം ആരോഗ്യ മേഖലയാണ്. Multi Billion Dollar . ഒന്നാമത് പ്രതിരോധ മേഖല യും. ഈ വർഷത്തെ ആരോഗ്യമേഖലയിൽ നിന്നുള്ള വരുമാനം 36,000 കോടി ഡോളർ. വാസ്തവം അതിലും മേലെയാണ്."

1991 ൽ ആരോഗ്യ സംരക്ഷണത്തിനു വേണ്ടി ചെലവ ഴിക്കുന്നത് 75,000 കോടി ഡോളർ. 2000 ൽ അതിന്റെ ഇരട്ടിയലധികം. വ്യാവ സായിക നിക്ഷേപകരെ ആകർഷിക്കുന്നതിൽ അത്ഭുതമില്ല. അവരുടെ വിൽപന വർദ്ധിപ്പിക്കുന്നത് ഡോക്ടർമാർ. ഹെറോയിനും കൊക്കെയ്നും ഒഴികെ ഇന്ന് തെരുവിൽ വിറ്റഴിക്കപ്പെടുന്ന വിനോദത്തിനുള്ള മരുന്നുകളെല്ലാം അംഗീകൃത മരുന്നു കമ്പനികൾ നിർമ്മിക്കുന്നവയാണ്. ഭാവി.യിൽ നടക്കാൻ സാദ്ധ്യതയുള്ള വിൽപനയിൽ അത്തരം വിൽപനയും ഉൾപ്പെടുന്നു.

മെഡിക്കൽ വിദ്യാർത്ഥികളെ പാട്ടിലാക്കുന്നതിന് മരുന്ന് ഉതാപാദകർ അവർക്ക് സമ്മാനങ്ങളും, കോൺഫറൻസുകളിൽ സംബന്ധിക്കു ന്നതിന് സൗജന്യമായ യാത്രസൗകര്യങ്ങളും പഠന സാമഗ്രികളും നൽകുന്നു.

വൈദ്യശാസ്ത്ര രംഗത്തെ ഗവേഷണങ്ങൾക്ക് ഗവൺമെന്റ് സഹായം കുറച്ചത് , സ്വകാര്യ സഹായത്തെ ആശ്രയിക്കുന്നതിന് നിർബന്ധിച്ചു. ഡോക്ടർ അലൻ ലെവിൻ. യൂണിവേർസിറ്റി ഓഫ് കാലിഫോർണിയയിലെ ആഡ്ജൻക്റ്റ് അസോസിയേറ്റ് പ്രഫസർ ഓഫ് ഇമ്മ്യൂണോളജി ആൻഡ് ഡെർമറ്റോളജി. അമേരിക്കൻ കോളേജ് ഓഫ് എമർജൻസി ഫിസിഷ്യൻസ്, കോളജ് ഓഫ് അമേരിക്കൻ പഥോളജിസ്റ്റ്സ്, അമേരിക്കൻ സൊസൈറ്റി ഓഫ് ക്ലിനിക്കൽ പഥോളജിസ്റ്റ്സ് എന്നിവിടങ്ങളിലെ ഫെല്ലോ. ഹാർവർഡ് മെഡിക്കൽ സ്ക്കൂൾ, മറ്റ് മെഡിക്കൽ ഇൻസ്റ്റിറ്റ്യൂഷൻസ് എന്നിവിടങ്ങളിൽ നിന്ന് ഫെല്ലോഷിപ്പുകളും അവാർഡുകളും നേടിയ വ്യകതി. അദ്ദേഹം പറഞ്ഞത് "വൈദ്യശാസ്ത്രം ആരോഗ്യത്തിന് ഏറ്റവും വലിയ ഭീഷണിയാണെന്നാണ്. വൈദ്യശാസ്ത്രത്തിനു മേൽ ഔദ്യോഗികമായി ചെലുത്തപ്പെടുന്ന നിയന്ത്രണം പകർച്ചാവ്യാധിക്കു തുല്ല്യമായ നിലയിൽ വളർന്നു കഴിഞ്ഞു എന്നും." ഈ നൂറ്റാണ്ടിന്റെ ആദ്യകാലങ്ങളിൽ ആശുപത്രികൾ, സർവ്വകലാശാലകൾ, ഗവേഷണസ്ഥാപനങ്ങൾ എന്നിവയുടെ മേൽ എപ്രകാരമാണ് മരുന്ന് നിർമ്മാണ വ്യവസായം നിയന്ത്രണം നേടിയതെന്ന് ഹാൻസ് റ്യൂഷ് തന്റെ പുസ്തകത്തിൽ Naked Empress or the Great Medical Fraud പറയുന്നു.

ന്യൂജോൾ എന്ന പേരിൽ പെട്രോളിയം, കുപ്പിയിലാക്കി ക്യാൻസറിനും മലബന്ധത്തിനും ഏറ്റവും മെച്ചപ്പെട്ട മരുന്ന് എന്ന പേരിൽ വിൽപ്പന നടത്തി റോക്കെഫെല്ലർ എങ്ങിനെയാണ് അധികം ധനം നേടിയത് എന്ന് Drug Story യിൽ മോറിസ്.എ. ബിയാല്ലെ വിവരിക്കുന്നു.

1939 ൽ റോക്കെഫെല്ലറും ഐ. ജി. ഫാർബനും ചേർന്ന് ഡ്രഗ് ട്രസ്റ്റ് രൂപീകരിച്ചു. 1948 ആയപ്പോഴേക്കും അത് 1000 കോടി ഡോളറിന്റെ വ്യവസായമായി മാറി. ഹോക്കെസ്റ്റും ബേയറും ഐ.ജി. യിൽ നിന്നും വളർന്നതാണ്. ന്യൂറെംബർഗ് യുദ്ധ കുറ്റവിചാരണയിൽ ശിക്ഷ കിട്ടിയ ഫ്രെഡറിക് ജയ്നെ ഹോക്കെസ്റ്റ് ന്റെ സൂപ്പർവൈസറി ബോർഡിൽ അദ്ധ്യക്ഷനായി. അതുപോലെ ശിക്ഷ കിട്ടിയ ഫിറ്റ്സ്റ്റെർ മീയർ, ബേയറിന്റെ ബോർഡ് അദ്ധ്യക്ഷനായി. 1955– 1956 കാലഘട്ടത്തിൽ. റോക്കെഫെല്ലർ അവരുടെ വിദ്യാഭ്യാസപ്രവർത്തനങ്ങൾ വിദേശങ്ങളിലും നടപ്പിലാക്കി. മരുന്നിനെ അടിസ്ഥാനമാക്കിയുള്ള വൈദ്യ ചികിത്സ വ്യാപിപ്പിച്ചത് റോക്കെഫെല്ലർ – ഐ.ജി കൂട്ടുകെട്ട്. ചെയ്സ് മാൻഹട്ടൻ ബാങ്ക് മരുന്ന് നിർമ്മാണമേഖലയിൽ കാര്യമായി ഇടപെടുന്നു. ലോകത്തിൽ ഏറ്റവും അധികം നിർമ്മാണ സൗകര്യമുള്ള വ്യവസായശാലകൾ റോക്കെഫെല്ലറിന്റേതാണ്. അവരുടെ വളർച്ചയ്ക്ക് മാദ്ധ്യമങ്ങൾ കാര്യമായ പങ്ക് വഹിച്ചു. 1948 ൽ വലിയ കമ്പനികൾ പല വിധത്തിലുള്ള പരസ്യങ്ങൾക്കായി ചെലവഴിച്ചത് 110 കോടി ഡോളർ. അതിൽ 80 ശതമാനത്തോളം റോക്കെഫെല്ലർ മോർഗൻ സംഘാതത്തിന്റെ വക.

റോക്കെഫെല്ലർ ഡ്രഗ് ട്രസ്റ്റിന്റെ ഉടമസ്ഥതയിലുണ്ടായിരുന്ന പ്രസിദ്ധീകരണങ്ങൾ Fortune, Life, Time, Readers Digest, Newsweek, Encyclopedia Britannica . മോറിസ് ബിയല്ലെ പറയുന്നത് "നിയമത്തെ അട്ടിമറിക്കുന്നതിനു വേണ്ടിയാണ് **FDA** ഉപയോഗിക്കപ്പെടുന്നത്. ഡ്രഗ് ട്രസ്റ്റിന്റെ

ലാഭം നശിപ്പിക്കുന്നവരെ തകർക്കുന്നതിന്. FDA ഡ്രഗ് ട്രസ്റ്റിന്റെ സേവകനാണ്." മറ്റുള്ള എല്ലാ വ്യാവസായിക രാഷ്ട്രങ്ങളിലും ബ്രിട്ടൻ, ഫ്രാൻസ്, പടിഞ്ഞാറൻ ജർമ്മനി – എന്നിവിടങ്ങളിലും ഇതു തന്നെയാണ് സ്ഥിതി.

ലേഖനത്തിന്റെ തലക്കെട്ട്. "FDA : The American Gestapo Prosecutor or Persecutor" May.6.1992. FDA സൈന്യം ഇരച്ചു കയറി. തോക്കു ചൂണ്ടിക്കൊണ്ട്. മുൻവാതിൽ ചവുട്ടിത്തുറന്നു. രോഗികളെക്കുറിച്ചുള്ള രേഖകൾ കവർന്നെടുത്തു. ആരോപിക്കപ്പെട്ട കുറ്റം അതിന്റെ നടത്തിപ്പുകാരൻ ഡോക്ടർ ജോനഥാൻ വ്റൈറ്റ് FDA അംഗീകാരമില്ലാത്ത മരുന്നുപയോഗിച്ച് ചികിത്സ നടത്തി. FDA യിലെ ഉന്നതർ അവർ നിയന്ത്രിക്കേണ്ട മരുന്ന് നിർമ്മാണക്കമ്പനികളിൽ ഓഹരി കൈവശം വച്ചിരിക്കുന്നു.

ഡോക്ടർ റിച്ചർഡ് ക്യൂനെസ് തുറന്നു പറഞ്ഞതാണ് AMA എന്നത് അമേരിക്കൻ മെഡിക്കൽ അസോസിയേഷൻ എന്നല്ല അമേരിക്കൻ Murder അസോസിയേഷൻ എന്നാണ് എന്ന്. സ്വന്തമായി നിർമ്മാണം നടത്തുന്നവരെ ആരെയെങ്കിലും പുറത്താക്കണമെന്നുണ്ടെങ്കിൽ AMA യുടെ വിദഗ്ദധർ, സ്വന്തമായി പ്രവർത്തിക്കുന്നവരുടെ ഉത്പന്നങ്ങൾ ഉപയോഗശൂന്യമാണെന്ന് വിധിയെഴുതും. AMA 10 മെഡിക്കൽ വിദഗ്ദ്ധരെ കോടതിയിൽ ഹാജരാക്കി, അവരെക്കൊണ്ട് വൈറ്റമിനുകൾ ശരീരത്തിന് ആവശ്യമില്ലാത്തതാണെന്ന് മൊഴി നൽകി. പ്രകൃതി ദത്ത വൈറ്റമിൻ വിപണിയിൽ നിന്നും നീക്കം ചെയ്യുന്നതിനു വേണ്ടി.

- Health Insurance Plans : Promise And Performance. By. Robert Hetherington, Carl Hopkins, Milton.R
- Trends in Prescription Drug Prices. By John.M.F
- Licit and Illicit Drugs . By Edward.M. Brecher
- The Use and Abuse of Psychotropic Drugs. By. D.M. Dunlop
- Animal Factories. By. Jim Mason, Peter Singer
- Modern Drug Use, and Enquiry on Historical Principles. By. R.D. Mann
- Compulsory Immunisation - A Statement of Concern. By. Healthcare Reform Group
- Monitoring for Drug Safety - By. W.H. Inman
- The Role of Medicine. By. T. McKeown
- Crime And Punishment of I.G. Farben. By. Joseph Borkin

മനുഷ്യനു മേൽ പരീക്ഷണങ്ങൾ നടത്തുന്നതിന്റെ ചരിത്രവും വർത്തമാനവും അന്വേഷിക്കേണ്ടതുണ്ട്. Strangers At Bedsideഎന്ന കൃതിയിൽ പറയുന്നു "ആദ്യം മൃഗങ്ങൾ, പിന്നീട് അനാഥർ, പിന്നീട് ബുദ്ധിമാന്ദ്യം സംഭവിച്ചവർ." ഡോക്ടർ ആൽബർട്ട് ലെഫ്ഫിങ്ങ് വെൽ അദ്ദേഹത്തിന്റെ പുസ്തകം Illustration of Human Vivisection (1907) ൽ പറയുന്നു. പുതിയ നൂറ്റാണ്ടിന്റെ

തുടക്കത്തിൽ നമ്മൾ ഭീമാകാരമായ പ്രശ്നങ്ങളെ നേരിടേണ്ടതായിട്ടുണ്ട്. അതിൽ ഒന്ന് മനുഷ്യന് മേൽ നടത്തുന്ന മരുന്ന് പരിശോധന. നിർഭാഗ്യകര മായ മൗനം വെടിയണമെന്ന് അമേരിക്കയിലെ വൈദ്യശാസ്ത്ര മാദ്ധ്യമങ്ങളോട് അഭ്യർത്ഥിക്കുന്നു. മൗനം നീതീകരണമായിട്ടും, കുറ്റവിമുക്തമാക്കുന്നതായും കരുതപ്പെടുന്നു. ഇനി മുതൽ ഓരോ കുഞ്ഞിന്റെ മേലും, ഓരോ മനുഷ്യന്റെ മേലും നടത്തുന്ന പരീക്ഷണങ്ങൾ അപലപിക്കുന്നതിന് ഞങ്ങളോടൊപ്പം ചേര ണമെന്ന് ആവശ്യപ്പെടുന്നു. നീതിയുടെയും മനുഷ്യത്വത്തിന്റെയും പേരിൽ, ഇനിയും ജനിച്ചിട്ടില്ലാത്ത ലക്ഷക്കണക്കിന് കുഞ്ഞുങ്ങളുടെ പേരിൽ.

മനുഷ്യന് മേൽ നടത്തുന്ന പരീക്ഷണങ്ങൾ ഇന്ന് മനുഷ്യാവ കാശത്തിന് വെല്ലുവിളിയാണ്. പ്രത്യേകിച്ചും യുദ്ധസമയത്തും പ്രശ്നങ്ങളുള്ള പ്പോഴും. പടിഞ്ഞാറിലെ, മനുഷ്യന് മേലുള്ള പരീക്ഷണങ്ങൾ "നാസി"ക്കു മുൻപും "നാസി" ക്കു ശേഷവും എന്ന് വിഭജിക്കപ്പെട്ടിരിക്കുന്നു. നാസികൾ അത് തുടങ്ങി വച്ചതല്ല. അവരുടെ കാലശേഷം അത് അവസാനിച്ചുമില്ല. റോമൻ സാമ്രാജ്യത്തിൽ അത് ഗ്ലാഡിയേറ്റർമാരുടെയും അടിമകളുടെയും മേൽ നടത്തിയിരുന്നു. 19–ാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ ക്ലോഡെ ബഞ്ചമിന്റെ കാല ത്തോടെ ആധുനിക വൈദ്യശാസ്ത്രത്തിൽ അത് അടിസ്ഥാന സമ്പ്രദായമായി. മൃഗങ്ങളുടെ മേലുള്ള പരീക്ഷങ്ങൾ സാധാരണമായപ്പോൾ മനുഷ്യന് മേൽ പരീകഷണം നടത്തുന്നതിനെക്കുറിച്ച് ആലോചനയായി. എന്നാൽ മൃഗങ്ങളുടെ മേൽ നടത്തുന്ന പരീക്ഷങ്ങൾ മനുഷ്യരുടെ മേൽ നടത്തുന്ന പരീക്ഷണ ങ്ങൾക്ക് അടിസ്ഥാനമാവുന്നില്ല. ആസ്പിരിൻ മുയലുകളെ കൊല്ലുന്നു. Doctors Under Hitler എന്ന പുസ്തകത്തിൽ മൈക്കൽ ക്രെയ്റ്റർ അതിനെക്കു റിച്ച് പ്രതിപാദിക്കുന്നു. മൃഗങ്ങളിൽ പരീക്ഷണം നടത്തിയ ശേഷം മനുഷ്യ നിൽ, കുറഞ്ഞ അളവിൽ മരുന്ന് നൽകി. നടത്തുന്നത് Phase I എന്ന് അറിയ പ്പെടുന്നു. വിഷാംശം പരിശോധിക്കുന്നതിനു വേണ്ടി. ചില മനുഷ്യർ അതിനു ശേഷമുള്ള Phase II, III എന്നിവ അവരിൽ നടത്തുന്നതിന് സമ്മതം നൽകുന്നു. മരുന്നുകൾ മനുഷ്യരിൽ പരീക്ഷിച്ചിരിക്കണം എന്നുള്ളത് അവശ്യമാണ്. മൃഗ ങ്ങളിന്മേലുള്ള പരീക്ഷണം അർത്ഥശൂന്യമെന്നുള്ളതുകൊണ്ട് നാസി ജർമ്മനി യിൽ മനുഷ്യരുടെ മേലുള്ള പരീക്ഷണം അധികമായി നടന്നു. 1931 ലെ വെയ്മർ നിയമം മൃഗങ്ങളിലുള്ള പരീക്ഷണത്തിനു ശേഷം മാത്രം മനുഷ്യനിൽ പരീക്ഷണം നടത്താം എന്ന് അനുശാസിക്കുന്നു. 19 –ാം നൂറ്റാണ്ടിന്റെ അവസാ നത്തെ രണ്ടു പതിറ്റാണ്ടു മുതൽ മനുഷ്യനു മേൽ അധികമായി പരീക്ഷണങ്ങൾ നടത്തി. രോഗാണു സിദ്ധാന്തത്തിന്റെയും മരുന്ന് നിർമ്മാണ കമ്പനികളുടെയും വളർച്ചയോടെ രണ്ടു പരീക്ഷണങ്ങളും വളരെ വേഗത്തിൽ വളർന്നു. Subjected to Science : Human Experimentation in America Before the Second World War എന്ന കൃതി.യിൽ സൂസൻ ലെഡെറെർ എഴുതുന്നു. "ബാക്ടീരിയകളെക്കുറിച്ചുള്ള പഠനശാസ്ത്രം മനുഷ്യരുടെ മേലും മൃഗങ്ങ ലുടെ മേലും നടത്തുന്ന പരീക്ഷണങ്ങളെ സാരമായി ബാധിച്ചു. മൈക്രോ സ്ക്കോപ്പിനു കീഴിൽ അസുഖം പരത്തുന്ന കീടത്തിനെ കണ്ടുപിടിക്കുകയും വേർതിരിക്കുകയും ചെയ്യുക എന്നുള്ളതാണ് ആദ്യത്തെ ഘട്ടം. അതിനെ ശുദ്ധ

മായ Culture ൽ വളർത്തിയ ശേഷം ആരോഗ്യമുള്ള ശരീരത്തിൽ അതിനെ ഉപയോഗിച്ച് അസുഖം സൃഷടിക്കേണ്ടതുണ്ട്. മൈക്രോബ്, രോഗത്തിന് കാരണമായി എന്നു തെളിയിക്കുന്നതിന് മനുഷ്യ ശരീരത്തെ ഉപയോഗിക്കുന്നത് രോഗാണു സിദ്ധാന്തത്തിന്റെ ക്രൂരമായ പാരമ്പര്യമാണ്. കുരങ്ങുകൾക്ക് ഗൊണേറിയ, സിഫിലിസ് എന്നീ അസുഖങ്ങൾ പകർന്നു നൽകാം എന്ന് കണ്ടെത്തുന്നതിന് മുൻപ് മനുഷ്യരിൽ അസുഖം സൃഷ്ടിക്കുകയായിരുന്നു. 1895 ൽ ന്യൂയോർക്കിലെ ശിശുരോഗവിദ്ഗ്ദ്ധൻ ഹെൻട്രി ഹീമെൽ നൽകിയ വിവരണം ഭീതിജനകമാണ്. 4 വയസ്സുള്ള മന്ദബുദ്ധിയായ ചുഴലിരോഗമുള്ള ആൺകുട്ടി, 16 വയസ്സുള്ള മന്ദബുദ്ധിയായ ആൺകുട്ടി, ക്ഷയരോഗത്തിന്റെ അന്തിമാവസ്ഥയിലെത്തിയ 26 വയസ്സുള്ള പുരുഷൻ എന്നിവരിൽ ഗൊണേറിയ സൃഷ്ടിക്കുന്നതിൽ വിജയിച്ചു.''

1943 ലെ The American Journal of Syphillis ൽ വന്നതാണ് അത്. പ്രശ്നം, അറിവോടുകൂടിയ സമ്മതത്തെച്ചൊല്ലിയുള്ളതാണ്. രണ്ടുപേർ മന്ദബുദ്ധികളെന്ന് സൂചിപ്പിച്ചിരിക്കുന്നു. അപ്പോൾ അറിവോടെ സമ്മതിക്കുക അസാധ്യം. മറ്റുള്ളവർക്ക് സമ്മതം നൽകുന്നതിനുള്ള അവകാശമുണ്ടോ . മാതാപിതാക്കൾക്ക് അതുണ്ടോ. അത് കുഞ്ഞുങ്ങളെ ശാസ്ത്രത്തിന് വിൽക്കുന്നതല്ലേ.

ഇന്ന് കുഞ്ഞുങ്ങൾക്ക് നൽകുന്ന മരുന്നുകൾ എങ്ങിനെയാണ് ദോഷരഹിതം ഗുണപ്രദം എന്ന് വിലയിരുത്തപ്പെട്ടത്. ഏതൊക്കെ കുഞ്ഞുങ്ങളാണ് ''അറിവോടെ സമ്മതം'' നൽകിയത്.

സാധാരണ ഗതിയിൽ പരീക്ഷണത്തിന് വിധേയരാകുന്ന മനുഷ്യരെല്ലാം സമൂഹത്തിലെ അവഗണിക്കപ്പെട്ടവരാണ്. തടവുകാർ, അനാഥർ, ബുദ്ധിമാന്ദ്യം സംഭവിച്ചവർ, ഔദാര്യത്തിൽ ജീവിക്കുന്നവർ. ഡോക്ടർ ലെഫ്ഫിങ്ങ്വെല്ലിന്റെ പഠനം , പതിറ്റാണ്ടുകളോളം നടത്തിയ അത്തരം പരീക്ഷണങ്ങളുടെ വിവരങ്ങൾ നൽകുന്നു. നാസികൾ നടത്തിയ അത്രയും ഭീതിജനകമായിരുന്നില്ല. എങ്കിലും ഗൗരവമേറിയതായിരുന്നു. ലണ്ടനിലെ യൂണിവേർസിറ്റി ആശുപത്രിയിലെ ഡോക്ടർ സിഡ്നി റിംഗർ നടത്തിയ പരീക്ഷണങ്ങൾ ലെഫ്ഫിങ്ങ്വെൽ രേഖപ്പെടുത്തി. റിംഗർ, സാലിസിൻ, സോഡിയം നൈട്രേറ്റ്, ഗെൽസേമിയം എന്നീ വിഷമയമായ വസ്തുക്കൾ അധികമായ അളവിൽ ഉപയോഗിച്ചു. കൂടുതലും 10 വയസ്സിൽ താഴെയുള്ള കുഞ്ഞുങ്ങളിൽ. പരിണിതഫലമായി കഠിനമായ തലവേദന, ശർദ്ദിൽ, കൈകാലുകൾ കോച്ചിപ്പിടിക്കുക, കണ്ണുകളിൽ പുകച്ചിൽ, പിന്നെ മറ്റു വേദനാജനകമായ അനുഭവങ്ങൾ. പ്രത്യേകം ശ്രദ്ധിക്കേണ്ടത് പരീക്ഷണങ്ങൾ നടത്തപ്പെട്ടത് അറിവില്ലാത്തവരുടെ മേൽ. ഗത്യന്തരമില്ലാത്തവരുടെമേൽ അവർ ഒന്നിലേറെ തവണ പരീക്ഷണങ്ങൾക്ക് വിധേയമാക്കപ്പെട്ടു. റീംഗറിന്റെ പരീക്ഷണങ്ങൾ Handbook of Therapeutics എന്ന പുസ്തകത്തിൽ പ്രസിദ്ധീകരിച്ചു. അത് ബഹുമാന്യമായ വൈദ്യശാസ്ത്ര പുസ്തകം എന്ന മട്ടിൽ സ്വീകരിക്കപ്പെട്ടു. 1906 ൽ ബ്രിട്ടീഷ് പാർലമെന്റ്, The Second Royal Commission into Vivisection Practices എന്ന അന്വേഷണം നടത്തി. Levy, പൗരാവകാശ അസോസിയേഷൻ സെക്രട്ടറി പറ

ഞ്ഞത് മൃഗങ്ങളിൽ മാത്രമല്ല, മനുഷ്യരിലും എന്നും പരീക്ഷണങ്ങൾ നടത്തിയിരുന്നു. മനുഷ്യരിൽ പതിറ്റാണ്ടുകളായി നടത്തിയിരുന്ന അനവധി പരീക്ഷണങ്ങളുടെ വിവരം കമ്മിഷൻ പുറത്തു കൊണ്ടു വന്നു. അതിൽ ചില പരീക്ഷണങ്ങൾ 1949 ൽ വെസ്റ്റ് കോട്ടിന്റെ പുസ്തകത്തിൽ A Century of Vivisection And Anti- Vivisection വിവരിക്കുന്നു. അതിൽ 1899 ൽ വിയന്നയിലെ പ്രഫസർ നീസ്സർ, (മീസ്നെർ) 8 കുഞ്ഞുങ്ങളിൽ സിഫിലിസ് രോഗാണുക്കൾ കുത്തിവച്ചതിനെ വിവരിക്കുന്നു. പടിഞ്ഞാറൻ ലണ്ടനിലെ ചിറുജിക്കൽ സൊസൈറ്റി അദ്ദേഹത്തെ ആദരിച്ചു. 1911 ൽ. നാസി ഡോക്ടർമാരെ മാത്രമെ ശിക്ഷിച്ചിട്ടുള്ളൂ. മറ്റുള്ളവരെ ശിക്ഷിച്ചില്ല എന്നു മാത്രമല്ല, ആദരിക്കുക കൂടി ചെയ്തിട്ടുണ്ട്.

1913 ൽ അമേരിക്കയിൽ പെൻസിൽവേനിയയിൽ ഹൗസ് ഓഫ് റെപ്രസന്റേറ്റീവ്, 146 കുഞ്ഞുങ്ങളിൽ സിഫിലിസ് രോഗാണു കുത്തി വച്ച കാര്യം രേഖപ്പെടുത്തിയിരുന്നു. അനവധി ആശുപത്രികളുടെ സഹായത്തോടെ. കൂടാതെ 15 കുഞ്ഞുങ്ങളുടെ കണ്ണിൽ Tuberculin പരീക്ഷിച്ചിരുന്നതിനെക്കുറിച്ചും. അധികവും കുഞ്ഞുങ്ങൾ സ്ഥിരമായി അന്ധരായി. ആർക്കും ശിക്ഷ കിട്ടിയില്ല. സ്ഥാപനത്തിന്റെ കീഴിൽ കഴിഞ്ഞിരുന്ന കുഞ്ഞുങ്ങളിലാണ് പരീക്ഷണം നടത്തിയത്. അനുമതി നൽകുന്നത് സ്ഥാപനത്തിന്റെ മേധാവിയും. അറിവോടു കൂടിയുള്ള സമ്മതത്തിനെ വളച്ചൊടിക്കുന്നതിനെക്കുറിച്ച് Bradford H. Gray അദ്ദേഹത്തിന്റെ പുസ്തകത്തിൽ Human Subjects in Medical Experiments വിവരിക്കുന്നു. അതിന്റെ അവതാരിക എഴുതിയ ഡോക്ടർ ബർനാർഡ് ബാർബർ പറയുന്നത് ഇത്തരം പരീക്ഷണങ്ങൾ ഏതാനും ചില മോശപ്പെട്ട ഡോക്ടർമാർ മാത്രം ചെയ്യുന്നതല്ല എന്നാണ്. ഡോക്ടർ ഹെൻട്രി ബീച്ചറിന്റെ പുസ്തകം Research and The Individual അത്തരം പരീക്ഷണങ്ങളെ ന്യായീകരിക്കുന്നു. The Proper Study of Mankind is Man എന്നാണ് ന്യായീകരണം. നാസി ഡോക്ടർമാർ അവർ നടത്തിയ പരീക്ഷണങ്ങളെ ന്യായീകരിക്കുന്നതിനു പടിഞ്ഞാറൻ ആശുപത്രികളിൽ നടത്തിയ മനുഷ്യനു മേലുള്ള പരീക്ഷണങ്ങളുടെ രേഖകളുടെ കൂമ്പാരം തന്നെ ഹാജരാക്കി. Experiments on Human Beings in World Literature ഉൾപ്പെടെ. By. Dr. Erich. H. Hahlbach. 800 അമേരിക്കൻ തടവുകാരിൽ മലേറിയ കുത്തി വച്ചത്. ടർക്കിയിലെ മരണശിക്ഷ കാത്തു കഴിയുന്നവരിൽ ടൈഫോയ്ഡ് പടർത്തിയത്, പ്ലേഗ് അങ്ങിനെ പലതും. 53 സംഭവങ്ങളിൽ 17 എണ്ണത്തിൽ സമ്മതം നേടിയെന്ന് രേഖപ്പെടുത്തിയിരിക്കുന്നു. മറ്റുള്ളവയിൽ ബലാൽക്കാരമായിരിക്കാം. The Encyclopedia of Bioethics ൽ ന്യൂനപക്ഷ സമുദായത്തിലും, മൂന്നാം ലോകരാജ്യങ്ങളിലും നടക്കുന്ന ഇത്തരം പരീക്ഷണങ്ങളുടെ വിവരണങ്ങളുണ്ട്. എയ്ലീൻ വെൽസോമിന്റെ പുസ്തകം The Plutonium Files (1999) റേഡിയേഷൻ പരീക്ഷണങ്ങൾ മനുഷ്യനു മേൽ നടത്തിയതിന്റെ വിവരണങ്ങൾ നൽകുന്നു. റെഗ്നിയുടെ പുസ്തകം The Biology of Doom : The History of

America’s Secret Germ Warfare Project (2000) അമേരിക്കൻ നാവികസേന, നോർഫ്ലോക്കിലെ വിർജീനിയ കടപ്പുറത്ത് ആന്ത്രാക്സ് വൈറസ് സ്പ്രേ ചെയ്തതും, 1940 ൽ ജപ്പാൻ പ്ലെയ്നുകൾ ചൈനീസ് പട്ടണങ്ങളുടെ മേൽ , ഷാൻഖായിൽ പ്ലേഗിനു കാരണമായ, വസ്തുക്കൾ വിതറിയതും വിശദീകരിക്കുന്നു. ജനിതക മരുന്നുകൾ വികസിപ്പിക്കുന്നതിനുള്ള പരിശ്രമത്തിൽ മനുഷ്യനു മേലുള്ള പരീക്ഷണങ്ങൾ കൂടുതൽ ആവശ്യമായി വരുന്നു.

തത്വശാസ്ത്രജ്ഞനായ ഹാൻസ് ജോനാസ് പറയുന്നത് അത്തരം പരീക്ഷണങ്ങൾ തിരസ്ക്കരിക്കപ്പെട്ടവരുടെ മേൽ മാത്രമല്ല, ശാസ്ത്രജ്ഞന്മാരുടെയും ബുദ്ധിജീവികളുടെയും മേൽ നടത്തണമെന്നാണ്.

– When Medicine Went Mad. By. Arthur Kaplan

നാസി പരീക്ഷണങ്ങൾക്കു സമാനമായെന്നോണം, ജപ്പാനിൽ 3000 ഓളം അമേരിക്കൻ തടവുകാരുടെ മേൽ പരീക്ഷണങ്ങൾ നടത്തി.

- The Destruction of the European Jews. By. Raul Hillberg

മനുഷ്യനു മേൽ പരീക്ഷണങ്ങൾ വളരെ മുൻപും നടന്നിരുന്നു എന്ന് തെളിവുകൾ ലഭ്യമാണ്.

1. ബി.സി. ഒന്നാം നൂറ്റാണ്ടിൽ, ക്ലിയോപാട്ര, ഒരു ആൺകുഞ്ഞ് രൂപപ്പെടുന്നതിന് 40 ദിവസവും, ഒരു പെൺകുഞ്ഞ് രൂപപ്പെടുന്നതിന് 80 ദിവസവും വേണ്ടി വരുമെന്ന് കണ്ടെത്തി. മരണ ശി ക്ഷയ്ക്ക് വിധിക്കപ്പെട്ട സ്ത്രീകളെ ഗർഭിണിയാക്കി കൃത്യമായ ഇടവേളകളിൽ വയറുകീറി പരിശോധിച്ചിട്ടായിരുന്നു.

2. 1845 –1849 മാരിയോൺ സിംസ്, ഗൈനക്കോളജിയുടെ പിതാവ്, ഒന്നിലധികം പരീക്ഷണാടിസ്ഥാനത്തിലുളുള ശസ്ത്രക്രിയകൾ, അടിമകളായ ആഫ്രിക്കൻ സ്ത്രീകളിൽ നടത്തി. മയക്കുമരുന്ന് നൽകാതെ തന്നെ. സഹിക്കാവുന്നതിലും അധികം വേദന അനുഭവിച്ച്. പിന്നീട് രോഗാണുബാധയേറ്റ് മിക്കവാറും പേർ മരണമടഞ്ഞു. ഗർഭപാത്രത്തിലെ തകരാറുള്ള ഒരു സ്ത്രീയുടെ മേൽ 34 ശസ്ത്രക്രിയകൾ പരീക്ഷാടിസ്ഥാനത്തിൽ നടത്തി.

3. 1896. ഡോക്ടർ ആർതർ വെന്റ്വർത്ത് 29 കുഞ്ഞുങ്ങളുടെ നട്ടെല്ലിൽ മുറിവുകളുണ്ടാക്കി. അത് എത്രത്തോളം അപകടമുണ്ടാക്കുമെന്ന് അറിയുന്നതിനു വേണ്ടി.

4. 1919 – 1922 . സാൻ ക്വെന്റിനിൽ 500 പേർക്ക് വൃഷ്ണം മാറ്റിവയ്ക്കൽ ശസ്ത്രക്രിയ നടത്തി.

5. 1927. ചാർലറ്റ്സ് വില്ലെയിൽ കാരി ബ്യൂക്ക് എന്ന സ്ത്രീയിൽ നിർബന്ധിത വന്ധ്യംകരണ ശസ്ത്രക്രിയ നടത്തി. സാധാരണ കുഞ്ഞിനെ പ്രസവിക്കുന്നതിനുള്ള കഴിവില്ല എന്ന് വിലയി രുത്തപ്പെട്ടതിനെ തുടർന്ന്. 1930 കളിൽ അമേരിക്കയിൽ 17 സംസ്ഥാനത്ത് നിർബന്ധിത വന്ധ്യംകരണം നിയമവിധേയമായിരുന്നു.

6. 1931. ജർമ്മനിയിൽ, ല്യൂബെക്കിൽ ക്ഷയരോഗകുത്തിവയ്പ് പരീക്ഷിച്ചതിനെത്തുടർന്ന് 75 കുഞ്ഞുങ്ങൾ മരണമടഞ്ഞു.

7. 1931. ഡോക്ടർ കോർണേലിയസ് റോഡ്സ്. പ്യൂർട്ടോറിക്കോയിൽ റോക്കെഫെല്ലർ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ മെഡിക്കൽ ഇൻവെസ്റ്റിഗേഷൻസിന്റെ കീഴിൽ ക്യാൻസർ പരീക്ഷണങ്ങൾ നടത്തി. മനപൂർവ്വം ക്യാൻസർ കോശങ്ങൾ കുത്തിവച്ചു. 13 പേർ മരണമടഞ്ഞു. പ്യൂർട്ടോ റിക്കോയിലെ ഡോക്ടർ അവ കണ്ടെത്തി. പ്യൂർട്ടോ റിക്കോയിലെ ജനങ്ങളെ അപ്പാടെ നശിപ്പിക്കണമെന്ന്, റോഡ്സിന്റെ കൈപ്പടയിലുളള രേഖ ലഭ്യമായിരുന്നിട്ടും ശിക്ഷ ലഭിച്ചില്ല. മെരിലൻഡ്, യൂട്ട, പനാമ എന്നിവിടങ്ങളിൽ അമേരിക്കൻ സൈന്യത്തിനു വേണ്ടി ജൈവായുധ സൗകര്യങ്ങൾ സ്ഥാപിക്കുന്നതിന് റോഡ്സ് ചുമതലപ്പെട്ടു. പിന്നീട് അമേരിക്കൻ ആണവോർജ്ജ കമ്മിഷൻ സ്ഥാപിക്കുന്നതിനും. പിന്നെ തടവുകാർ ആശുപത്രി രോഗികൾ, സൈനികർ എന്നിവരുടെ മേൽ റേഡിയേഷൻ പരീക്ഷണങ്ങൾ നടത്തി. അമേരിക്കൻ അസോസിയേഷൻ ഫോർ ക്യാൻസർ റിസർച്ച് അദ്ദേഹത്തെ ഉന്നതനായ ശാസ്ത്രജ്ഞൻ എന്ന് ആദരിച്ചു.

8. 1938 ൽ ജപ്പാൻ Unit 731 സ്ഥാപിതമാക്കി. ജലശുദ്ധീകരണ കേന്ദ്രം എന്ന മട്ടിൽ ജൈവായുധ പരീക്ഷണകേന്ദ്രം സ്ഥാപിച്ചു.

9. 1939 സാധാരണഗതിയിൽ സംസാരിക്കുന്ന, ഡെയ്വൻ പോർട്ടിലെ, സൈന്യത്തിന്റെ മേൽനോട്ടത്തിലുള്ള 22 അനാഥകുഞ്ഞുങ്ങളുടെ മേൽ മനശാസ്ത്ര സമ്മർദ്ദം ഉപയോഗിച്ച് ഡോക്ടർ വെൽഡൽ ജോൺസൺ, "ഭീകര"മായ, വിക്ക് സൃഷ്ടിക്കുന്ന പരീക്ഷണം നടത്തി.

10. 1940 ൽ Unit 731 ചൈനീസ് സൈനികരുടെ മേൽ വിഷവാതകമായ Mustard Gas പരീ ക്ഷിച്ചു.

11. 1940 – 1941 Unit 731 കറുത്ത പ്ലേഗ് സൃഷ്ടിക്കുന്നതിനുള്ള അണുക്കൾ മദ്ധ്യചൈനയിൽവർഷിച്ചു. 100 ലധികം മരണം.

12. 1942 – 1945 Unit 731 ഡോക്ടർ ഈഷി. സൈനികരും അല്ലാത്തവരുമായ ചൈനീസ് തടവു കാരുടെ മേൽ രോഗാണു പരീക്ഷണം നടത്തി. ആയിരക്കണക്കിലേറെ ചൈനക്കാരുടെ മേൽ. കുറച്ച് റഷ്യൻ തടവുകാരേയും പരീക്ഷണത്തിന് ഉപയോഗിച്ചു.

"ഞാൻ അവനെ കീറി മുറിച്ചു. നെഞ്ചു മുതൽ വയറു വരെ. അവൻ അലറി വിളിച്ചു. അവന്റെ മുഖം വേദന കൊണ്ട് നിറഞ്ഞു. ചിന്തിക്കാൻ കഴിയാത്ത ശബ്ദം അവൻ പുറപ്പെടുവിച്ചു. ഭയാനകാമയി അലറി വിളിക്കുന്നുണ്ടായിരുന്നു. അത് ഓർമ്മയിൽ തങ്ങി നിന്നു. കാരണം അത് ആദ്യത്തേതായിരുന്നു." ഇത്തരം തടവുകാരെ ജപ്പാൻകാർ "തടിക്കഷണം" എന്നാണ് വിളിച്ചിരുന്നത്. പ്ലേഗ്, കോളറ, ആന്ത്രാക്സ് എന്നിവ സൃഷ്ടിച്ചശേഷം ജീവനോടെ ശരീരം തുറന്നു പരിശോധിക്കുമായിരുന്നു. പതിനായിരക്കണക്കിനു പേരെ. ഇത്തരം ക്രൂര കൃത്യങ്ങൾ ചെയ്തത് ജപ്പാനിലെ ഏറ്റവും ബഹുമാന്യരായിരുന്ന ഡോക്ടർമാർ. ഡോക്ടർ ഈഷി കണ്ടെത്തിയവർ.

13. 1942 ജപ്പാൻ കോളറ, ടൈഫോയ്ഡ്, പ്ലേഗ് എന്നിവയുടെ അണുക്കൾ ചൈനയിൽ സ്പ്രേ ചെയ്തു. അധികം ജപ്പാൻ സൈനികരും അതിനിരയായി.

14. 1942 – 1943 റാവൻസ്ബ്രൂക്ക് കോൺസൻട്രേഷൻ ക്യാമ്പിലെ വനിതാ തടവുകാരുടെ മേൽ Bone Regeneration, Transplantion പരീക്ഷണങ്ങൾ

15. 1944 ഓക്ക്റിഡ്ജിലെ സൈനികരുടെ ശരീരത്തിൽ പ്ലൂട്ടോണിയം കുത്തിവച്ചു.

16. 1944 – 1946 യൂണിവേർസിറ്റി ഓഫ് ഷിക്കാഗോ മെഡിക്കൽ സ്കൂൾ പ്രഫസർ ഡോക്ടർ ആൽഫ് ആൽവിങ്ങ്, 400 ഇല്ലിനോയി തടവുകാരുടെ മേൽ മലേറിയ പരീക്ഷണങ്ങൾ നടത്തി.

17. 1945 Unit 731 ജപ്പാൻകാർ തന്നെ നശിപ്പിച്ചു. അവരുടെ പരീക്ഷണം മൂടിവയ്ക്കുന്നതിന്ബാക്കിയുണ്ടായിരുന്ന 150 തടവുകാരെ നശിപ്പിക്കുന്നതിന് ഈഷി നിർദ്ദേശിച്ചു.

18. 1946– 1953 ആണവോർജ്ജ കമ്മീഷന്റെ മേൽനോട്ടത്തിൽ മസാച്ചുസെറ്റ്സിലെ ഫെർനാൾഡ് സ്കൂളിലെ പരീക്ഷണങ്ങൾ. Quaker Oats ൽ വികിരണശേഷിയുള്ള പദാർത്ഥങ്ങൾ ചേർത്ത പ്രാതൽ നൽകി.

19. 1946 V A ആശുപത്രികളിലെ രോഗികളുടെ മേൽ പരീക്ഷണങ്ങൾ നടത്തി. പരീക്ഷണം എന്ന വാക്കിന് പകരം, അന്വേഷണം, നിരീക്ഷണം എന്നീ വാക്കുകൾ ഉപയോഗിച്ചു.

20. 1947. അമേരിക്കൻ ആണവോർജ്ജ കമ്മീഷനിലെ കേണൽ ക്രിക്പാട്രിക് രഹസ്യരേഖ പുറപ്പെടുവിച്ചു. {Document Number 07075001. Jan 8th 1947} വികിരണശേഷിയുള്ള പദാർത്ഥങ്ങൾ മനുഷ്യരിൽ കുത്തിവക്കുന്നതിന് അവർ തുടക്കം കുറിക്കുകയാണെന്ന്.

21. 1947. അമേരിക്കൻ രഹസ്യാന്വേഷണ സേനക്ക് ഉപയോഗിക്കുന്നതിന് വേണ്ടി, LSD എന്ന മയക്കുമരുന്ന് , പ്രഹരശേഷിയുള്ള ആയുധം എന്ന നിലക്കുള്ള പരീക്ഷണങ്ങൾ CIA നടത്തി. സൈനികരുടേയും അല്ലാത്തവരുടെയും മേൽ. അറിവോടെയും അല്ലാതെയും.

22. 1947. ആണവോർജ്ജ കമ്മീഷന്റെ പഠനങ്ങളുടെ ഭാഗമായി വികിരണശേഷിയുള്ള Radiodine 131, Xenion 133 എന്നിവ ഹാൻഫർഡ് വാഷിങ്ടണിൽ തുറന്നു വിട്ടു.മനപൂർവ്വം. അത് Green Run എന്ന് അറിയപ്പെട്ടു.

23. 1949–1953 ആണവോർജ്ജ കമ്മീഷൻ ഫെർനാൾഡ് പിന്നെ വ്രെൻഥാം സ്ക്കൂളുകളിൽ മാനസിക വൈകല്യമുള്ള വിദ്യാർത്ഥികൾക്ക് വികിരണശേഷിയുള്ള ഐസോടോപ്സ്, കഴിക്കുന്നതിന് നല്കി.

24. 1940–1950. CIA യുടെ മേൽനോട്ടത്തിൽ ഡോക്ടർ ഈവെൻ കെയ്മെറോൺ, രോഗികളെ ഉറങ്ങാൻ അനുവദിക്കാതെ, ഷോക്ക് ചികിത്സയും LSD പോലുള്ള മയക്കുമരുന്നുകളും നല്കി പരീക്ഷണങ്ങൾ നടത്തി.. ചികിത്സക്കുശേഷം മനുഷ്യർക്ക് ചലന ശേഷി നഷ്ടപ്പെട്ടു.

25. 1950. യൂണിവേഴ്സിറ്റി ഓഫ് പെൻസിവേനിയയിലെ ഡോക്ടർ ജോസഫ് സ്റ്റോക്ക്സ്, 200 വനിതാ തടവുകാർക്ക് ഹെപ്പാറ്റിറ്റിസ് വൈറസ് ഇൻജക്ഷൻ നല്കി.

26. 1950. അമേരിക്കൻ സൈന്യം, ഗോൾഡൻ ഗേയ്റ്റിന് പുറത്തുള്ള നാവികസേനയുടെ കപ്പൽ ഉപയോഗിച്ച് സാൻഫ്രാൻസിസ്കോയിലും പരിസരത്തും ബാക്ടീരിയ വർഷിച്ചു.

27. 1951–1960. യൂണിവേഴ്സിറ്റി ഓഫ് പെൻസിൽവേനിയ, അമേരിക്കൻ സേനയുമായി ചേർന്ന്, 100 കണക്കിന് തടവുകാരുടെ മേൽ മനസ്സിനെ ബാധിക്കുന്ന രാസവസ്തുക്കൾ നല്കി. പെൻസിൽവേനിയയിൽ.

28. 1952–1974. യൂണിവേഴ്സിറ്റി ഓഫ് പെൻസിൽവേനിയയിലെ ഡോക്ടർ ആൽബർട്ട് ക്ലിഗ്മൻ ഹോംസ്ബർഗിലെ തടവുകാരുടെ മേൽ പരീക്ഷിച്ചു.

അയാൾ ആദ്യമായി ജയിൽ സന്ദർശിച്ചപ്പോൾ ഏക്കറു കണക്കിന് "തൊലി" കണ്ടു എന്നാണ് അഭിപ്രായപ്പെട്ടത്. അയാൾ ത്വക്ക് രോഗ വിദ്ഗ്ദ്ധൻ. പരീക്ഷിച്ചത് തൊലിയുടെ പരിചരണത്തിന് വേണ്ടിയുള്ള മരുന്ന്.

29. 1952. ന്യൂയോർക്ക് സ്റ്റെയ്റ്റ് സൈക്യാട്രിക് ഇൻസ്റ്റിറ്റ്യൂട്ട്. കൊളംബിയ യൂണിവേർസിറ്റിയിൽ. ഹെൻട്രി ബ്ലോവർ, അമേരിക്കൻ പ്രതിരോധ വിഭാഗവുമായി ചേർന്ന്, മാരകമായ തോതിൽ, അന്തേവാസികൾക്ക്, മെസ്കാലിൻ കുത്തിവച്ചു. 23 വർഷം അത് മറച്ചു വയ്ക്കപ്പെട്ടു.

30. 1953 – 1957. ഓക്റിഡ്ജിന്റെ മേൽനോട്ടത്തിൽ മസാച്ചുസെറ്റ്സ് ജനറൽ ആശുപത്രിയിൽ (ബോസ്റ്റണിൽ) രോഗികൾക്ക് യുറേനിയം കുത്തിവച്ചു.

31. 1953 – 1960. LSD ഉപയോഗിച്ച് CIA, നടത്തിയ മസ്തിഷ്ക പ്രക്ഷാളന പരീക്ഷണങ്ങൾ. 80 പ്രസ്ഥാനങ്ങളിൽ. 100 കണക്കിന് മനുഷ്യരുടെ മേൽ. അത് MK - Ultra എന്ന് അറിയപ്പെടുന്നു.

32. 1954 – 1974 LSD ഉപയോഗിച്ച് അമേരിക്കൻ സൈനികരുടെ മേൽ, ഫോർട്ട് ഡെട്രിക്കിൽ അമേരിക്കൻ സേന പരീക്ഷണങ്ങൾ നടത്തി.

33. 1954 – 1974 2300 സെവൻത് ഡേ അഡവെന്റിസ്റ്റുകളുടെ മേൽ അമേരിക്കൻ സേന നടത്തിയ 157 പരീക്ഷണങ്ങൾ Operation White Coat എന്ന് അറിയപ്പെടുന്നു.

34. 1950 – 1972. വില്ലോ ബ്രൂക്ക് സ്ക്കൂൾ. ന്യൂയോർക്ക്. പ്രവേശനം ലഭിക്കുന്നതിനു വേണ്ടി ബുദ്ധിമാന്ദ്യമുള്ള കുഞ്ഞുങ്ങൾ ഹെപാറ്റിറ്റിസ് പരീക്ഷണത്തിന് വിധേയരാകോണ്ടതുണ്ട് എന്ന നിബന്ധന ഉണ്ടായിരുന്നു.

35. 1958 – 1962. അലാസ്കയിൽ. പോയിന്റ് ഹോപ് പ്രദേശത്ത് ആണവോർജ്ജ കമ്മീഷൻ വികിരണ ശേഷിയുള്ള വസ്തുക്കൾ വിതറി. അത് Project Chariot എന്ന് അറിയപ്പെട്ടു.

36. 1962 തലിഡോമൈഡ് ദുരന്തം 3 ഘട്ടമായി മനുഷ്യനിൽ മരുന്ന് പരീക്ഷണ ത്തിനു ശേഷം മാത്രം വിപണിയിൽ കൊണ്ടു വരണമെന്ന നിബന്ധനയുണ്ടാക്കി.

37. 1962 – 1966 33 മരുന്ന് നിർമ്മാണ കമ്പനികൾ, 153 മരുന്നുകൾ, ഹോംസ്ബർഗ് ജയിലിൽ മാത്രം പരീക്ഷിച്ചു.

38. 1965 – 1966 . യൂണിവേർസിറ്റി ഓഫ് പെൻസിൽവേനിയ, ഡോ കെമിക്കലുമായി ചേർന്ന് ഹോംസ്ബർഗിലെ തടവുകാരുടെ മേൽ ഡയോക്സിൻ പരീക്ഷണം നടത്തി.

39. 1966 അമേരിക്കൻ സൈന്യം ന്യൂയോർക്കിലെ സബ്വേയിൽ B.G അണുപരീക്ഷണം നടത്തി.

40. 1999.National Institute of Mental Health ഡയറക്ടർ 29 പരീക്ഷണങ്ങൾ നടത്തി. മാനുഷിക,ശാസ്ത്രീയ അടിസ്ഥാന തത്വങ്ങൾ ഒന്നും തന്നെ പാലിക്കപ്പെട്ടില്ല.

41. 1998. Doing Harm : Research on Mentally Ill. Boston Globe റിപ്പോർട്ട്. സ്കിസോഫ്രേനിയ രോഗികളെ മുതലെടുക്കുന്നതിന്റെയും മോശമായിട്ട് പെരുമാറുന്നതിന്റെയും വിശദവിവരങ്ങൾ.

42. 2000. Body Hunters അമേരിക്കൻ ഗവേഷകർ, അവികസിത രാജ്യങ്ങളിൽ നടത്തിയ മനുഷ്യ ത്വരഹിതമായ പരീക്ഷണങ്ങൾ. അതിൽ ഹാർവർഡ് യൂണിവേർസിറ്റി, ചൈനയിൽ നടത്തിയ ജനിതക പരീക്ഷണങ്ങളും.

43. 2001. Higgins And Grimes Vs Kennedy Krieger Institute. തീരെ കുഞ്ഞുങ്ങളുടെയും, ചെറിയ കുട്ടികളുടെയും മേൽ Enviornmental Protection Agency യുടെ ധനസഹായത്തോടെ നടത്തിയ Lead Poisioning കഥകൾ പുറത്തു വന്നു.

കണ്ടു പിടിക്കപ്പെട്ടവയിൽ വളരെ കുച്ചു മാത്രമാണ് മുകളിൽ കൊടുത്തിരിക്കുന്നത്. കണ്ടെത്തിയവ തന്നെ മനസ്സാക്ഷിക്ക് താങ്ങാനാവാത്ത വിധം ക്രൂരമായവ. മറച്ചു വയ്ക്കപ്പെട്ടിരിക്കുന്നത് അതിന്റെ നൂറിരട്ടിയെങ്കിലും കാണുമായിരിക്കും. അത്യപൂർവ്വമായി മാത്രമേ ഇത്തരം കാര്യങ്ങൾ പുറംലോകം അറിയുകയുള്ളൂ. നടത്തിയിരിക്കുന്നത് പ്രസിദ്ധമായ സ്ഥാപനങ്ങളും പ്രസിദ്ധരായ വ്യകതികളും. ഗവൺമെന്റ് പ്രസ്ഥാനങ്ങൾ ഉൾപ്പെടെ. വൈദ്യശാസ്ത്രം ലാഭത്തിന് പിറകെയാണ്. മനുഷ്യത്വം പരിഗണനയിലില്ല. വൈദ്യശാസ്ത്ര മേഖലയിൽ പ്രവർത്തിക്കുന്നവരും അങ്ങിനെ തന്നെയായിരിക്കണം. അപവാദങ്ങൾ ഉണ്ടായിരിക്കാം.

ഹാരിസ് കോൾട്ടർ . Divided Legacy : A History of the Schisms in Medical Thought,പിന്നെ DPT : A Shot in the Dark എന്നീ കൃതികളുടെ രചയിതാവ് തന്റെ പുസ്തകത്തിൽ The Controlled Clinical Trial : An

Analysis പറയുന്നു, നിയന്ത്രിത സാഹചര്യത്തിലുള്ള പരീക്ഷണങ്ങൾ മരുന്നിന്റെ സുരക്ഷയും ഉപയോഗക്ഷമതയും ഉറപ്പു തരുന്നില്ല.

പുസ്തകത്തിൽ പറഞ്ഞിരിക്കുന്ന നിബന്ധനകൾ എല്ലാം അനുസരിക്കുന്ന പരീക്ഷണം ഇന്നു വരെ നടന്നിട്ടില്ല. സൈദ്ധാന്തികമായ നിബന്ധനകൾ പ്രായോഗികമല്ല, ശാസ്ത്രീയവുമല്ല. 100 അല്ലെങ്കിൽ 1000, ഒരേ അസുഖമുള്ള രോഗികളെ കണ്ടു കിട്ടുക അസാദ്ധ്യം. നമ്മൾ എല്ലാ പേരും ശാരീരികമായി, ഘടനാപരമായി, മാനസികമായി വ്യത്യാസമുള്ളവരാണ്. CCT കടമ്പ കടന്ന മരുന്ന് ഒരു പ്രത്യേക രോഗിയിൽ എപ്രകാരം പ്രവർത്തിക്കും എന്ന് പ്രവചിക്കാനാകില്ല. CCT അംഗീകരിക്കപ്പെട്ടിരിക്കുന്നത് രാഷ്ട്രീയ കാരണങ്ങളാൽ മാത്രമാണ്. അത് വളരെ ചെലവേറിയതാണ്. അനേകം കോടി ഡോളർ ചെലവാക്കിയാൽ മാത്രം പുതിയ മരുന്ന് വിപണിയിൽ എത്തിക്കുന്നതിന് സാധിക്കും. അത് വൻകിടക്കാർക്കു മാത്രമേ സാധിക്കുകയുള്ളൂ. മത്സരം ഒഴിവാക്കാനാകും. പരീക്ഷണം നടത്തുന്ന വ്യക്തിക്കും സ്ഥാപനത്തിനും വലിയ തുക മരുന്ന് നിർമ്മാണക്കമ്പനികൾ നൽകുന്നതു കൊണ്ട് അവർ തെറ്റായ ഫലം നൽകുന്നതിന് മടി കാട്ടുകയുമില്ല.

ഡോക്ടർ ബ്രെയ്ത്വെയ്റ്റ് അദ്ദേഹത്തിന്റെ പുസ്തകത്തിൽ Corporate Crime in the Pharmaceutical Industry വിവരിക്കുന്നത് അഴിമതി, കോഴ, തട്ടിപ്പ് എന്നിവ ഏറ്റവും അധികം നില നിൽക്കുന്ന മേഖലയാണ് മരുന്ന് നിർമ്മാണ മേഖല എന്നാണ്. 131 ഉന്നത ഉദ്യോഗസ്ഥൻമാരെ അമേരിക്ക, ബ്രിട്ടൻ, ഓസ്ട്രേലിയ, മെക്സിക്കോ, ഗോതിമാല എന്നിവിടങ്ങളിൽ അഭിമുഖം ചെയ്തു. നിയമത്തെ മറികടക്കുന്നത് എങ്ങിനെയെന്നും വിശദമാക്കുന്നു.

ഡോക്ടർ ലിസ ലാൻഡിമോൾ ലിം. ഇംഗ്ലണ്ടിൽ, സസ്സെക്സ് യൂണിവേർസിറ്റിയിൽ സ്കൂൾ ഓഫ് കെമിസ്ട്രി ആന്റ് മോളിക്യൂലാർ സയൻസസിൽ നിന്നും ബിരുദം. 1983 ൽ. പ്രബന്ധം രസതന്ത്രത്തിൽ. ഒന്നാം ക്ലാസ്സോടെ. National Institute for Medical Research ലെ മെഡിക്കൽ റിസർച്ച് കൗൺസിൽ ൽ കുറച്ചു നാൾ തൊഴിൽ ചെയ്തു. കെയ്ംബ്രിഡ്ജിൽ ഡൺ ന്യൂട്രീഷ്യൻ യൂണിറ്റിലും. അവർ പറയുന്നത് ഇന്നത്തെ വൈദ്യശാസ്ത്രം വിപണിയിൽ കൊണ്ടു വരുന്ന മരുന്നുകളെ "വിഷം" എന്നു വേണം വിലയിരുത്തേണ്ടത് എന്നാണ്. Poisonous Prescriptions അതിന്റെ വിശദാംശങ്ങൾ വിവരിക്കുന്നു. വിയേരാ ഷീബ്നറുടെ പുസ്തകം Vaccination : 100 years of Orthodox Research Shows that Vaccines Represent a Medical Assault on the Immune System. (1993). ഹൃസ്വകാല, ദീർഘകാല പ്രത്യാഘാതങ്ങളെക്കുറിച്ച് വിവരിക്കുന്നു. തലച്ചോറിന് ഏൽക്കുന്ന ക്ഷതങ്ങൾ, മരണം, എന്നിവയുൾപ്പെടെ. പകർച്ചാവ്യാധികൾ തടയുന്നതിനുള്ള കഴിവില്ലായ്മ. അത് മൊത്തം ജനങ്ങളും കുത്തിവയ്പ് സ്വീകരിച്ച സമൂഹങ്ങളിലും കണ്ടു വരുന്നു. പിഞ്ചു കുഞ്ഞുങ്ങളുടെ മരണവും കുത്തിവയ്പും തമ്മിൽ നേരിട്ട് ബന്ധപ്പെട്ടിരിക്കുന്നു. ഗഹനമായ പഠനത്തിനു ശേഷം അവർ എത്തിച്ചേർന്ന നിഗമനം കുത്തിവയ്പ്പുകൾ സുരക്ഷിതമാണെന്നും, ഉപയോഗക്ഷമമാണെന്നും ഉള്ളതിന് തെളിവുകൾ ഒന്നും തന്നെയില്ല. കുത്തിവയ്പുകൾ അതീവം അപകടകരമാണ്.

ഫോർമാൽഡിഹൈഡ്, അലൂമിനിയം ഫോസ്ഫേറ്റ്, തയോ മെർസാൾ (മെർക്യൂറി ചേർന്നത്), ആന്റിജനുകൾ(Foreign Proteins), വിഷലിപ്തമായ മൃഗ പ്രോട്ടീനുകളും, കുത്തിവയ്ക്കുന്നതിനുള്ള വൈറസ്, ബാക്ടീരിയ എന്നിവ വികസിപ്പിക്കുന്നതിനുള്ള Culture ഉണ്ടാക്കുന്നതിന് ഉപയോഗിക്കുന്ന വസ്തു വിലെ വിഷലിപ്തമായ animal വൈറസുകൾ, പ്രോട്ടീനുകൾ ഇവയൊന്നും ശരീരത്തിനുള്ളിൽ ചെല്ലാൻ പാടില്ലാത്തതാണ്. ഇന്ന് മുൻകാലങ്ങളെ അപേ ക്ഷിച്ച് കണ്ടു വരുന്ന അധികമായ പുതിയ തരം രോഗങ്ങളെല്ലാം ഗുരുതരമായ മുന്നറിയിപ്പായി കരുതപ്പെടണം.

ആധുനിക വൈദ്യശാസ്ത്രം ഗുണത്തേക്കാളേറെ ദോഷം ചെയ്യുന്നു. ആന്റി ബയോട്ടിക്കുകൾ യാതൊരു തത്വദീക്ഷയുമില്ലാതെ അടിസ്ഥാനമില്ലാതെ, ഡോക്ടർമാർ കുറിക്കുന്നു. അനാവശ്യ പരിശോധനകൾ, ശസ്ത്രക്രിയകൾ. അകാരണമായി ആശുപത്രിയിൽ പ്രവേശിപ്പിക്കുന്നതിന് നിർബന്ധിക്കുന്നു. ഡോക്ടർമാരുടെ, ആശുപത്രിയിലെ പിഴവുകൾ മൂലം രോഗി മരിക്കുന്നതിന്റെ തോത് ക്രമാതീതമായി വർദ്ധിക്കുന്നു. വൈദ്യശാസ്ത്രം മരണത്തിനും, അപക ടങ്ങൾക്കും പ്രമുഖ കാരണമാവുന്നു. ഹൃദയാഘാതം, ക്യാൻസർ എന്നിവ മൂല മുള്ള മരണം ക്രമാതീതമാവുന്നു.

WE DON’T WANT TO KILL SCIENCE, BUT WE DON’T WANT SCIENCE TO KILL AND ABUSE US.

സാധാരണക്കാരൻ വിശ്വസിക്കുന്നത് എന്താണോ അതാണ് ചരിത്രം. സാധാരണ ക്കാരൻ അറിയുന്നതിൽ നിന്നും തടസ്സപ്പെടുത്തിയിരിക്കുന്നത് എന്താണോ അതാണ് ചരിത്രം.

ഗ്രെഗ് ഹാലെറ്റ്.

ചരിത്രത്തിന് ആമുഖമില്ല. അത് ഒരു നുണ മറ്റൊന്നിനുമേൽ എന്ന മട്ടിൽ കെട്ടിഉ യർത്തിയതാണ്. ഒരു തട്ടിപ്പിനുമേൽ മറ്റൊന്ന്. സാധാരണക്കാരന് അറിയില്ല പൂർവ്വകാലത്തിൽ വാസതവത്തിൽ എന്താണ് സംഭവിച്ചത് എന്ന്. ചരിത്രത്തെ ക്കുറിച്ച് മനസ്സിലാക്കുന്നതിന് അഴിമതിയെക്കുറിച്ച് മനസ്സിലാക്കേണ്ടതുണ്ട്. സർക്കാരിന്റെ അഴിമതികൾ നമ്മുടെ ജീവിതത്തെ നിയന്ത്രിക്കുന്നു. അത് മറച്ചു വക്കുന്നതിന് യുദ്ധങ്ങൾ സൃഷ്ടിക്കപ്പെടുന്നു. മാദ്ധ്യമങ്ങൾ അതിനുവേണ്ടി യുള്ള അന്തരീക്ഷം സൃഷ്ടിക്കുന്നതിനുവേണ്ടി ഉപയോഗിക്കപ്പെടുന്നു. രാഷ്ട്രീ യക്കാർ നുണ പറയുന്നു. രാഷ്ട്രീയക്കാരുടെ അസന്മാർഗികതയും, പോരായ്മ കളും അവർക്ക് ഉന്നത സ്ഥാനം നേടുന്നതിന് യോഗ്യതകളാണ്. അവരെ നിയ ന്ത്രിക്കുന്നതിനു വേണ്ടി അവ ഉപയോഗിക്കപ്പെടാം എന്നുള്ളതുകൊണ്ട്.

ഗ്രെഗ് ഹാലെറ്റ്

2007 മേയ് 2–ാം തീയതി, ബെർലിനിൽ നിന്നും ഹിറ്റ്ലർ രക്ഷപ്പെട്ടതിന്റെ 62–ാം വാർഷികത്തിൽ

എലിസബത്ത് രാജ്ഞി II
ബക്കിങ്ങ്ഹാം കൊട്ടാരം
ഇംഗ്ലണ്ട്

നിങ്ങൾ ചർച്ചിൽ, ഹിറ്റ്ലർ, സ്റ്റാലിൻ, റോത്ഷീൽഡ്സ് എന്നിവരുടെ ബന്ധുവാണ്. നിങ്ങളുടെ മുത്തച്ഛന്റെ സഹോദരനായിരുന്നു വിൻസ്റ്റൻ ചർച്ചിൽ. അഡോൾഫ് ഹിറ്റ്ലറിന്റെ അച്ഛന്റെ മുറക്ക് സഹോദരൻ – First Cousin ആയിരുന്നു ചർച്ചിൽ. അഡോൾഫ് ഹിറ്റ്ലറിന്റെ അച്ഛന്റെ Second Cousin ആയിരുന്നു സ്റ്റാലിൻ. എല്ലാപേരും റോത്ഷീൽഡ്സിന്റെ പിൻ തലമുറ ക്കാരും. നിങ്ങൾ എല്ലാപേരും ജാര സന്തതികളും. നിങ്ങളുടെ മുത്തച്ഛൻ ജോർജ് അഞ്ചാമൻ രാജാവിന്റെ Second Cousin ആണ് സ്റ്റാലിൻ.

ഗ്രെഗ് ഹാലെറ്റ്

# മുംബയ് ഭീകരാക്രമണം

മുംബയ് ഭീകരാക്രമണത്തെക്കുറിച്ച് പ്രഫസർ മൈക്കിൾ ചൊസുഡോവ്സ്കി കൃത്യമായ നിരീക്ഷണങ്ങൾ നടത്തുന്നു. മുംബയ് ഭീകരാക്രമണം കൃത്യമായി തയ്യാറാക്കപ്പെട്ട, നിരവധി സംഘങ്ങളുടെ സഹകരണത്തോടെ നടത്തിയ പദ്ധതിയാണ്. അത് രഹസ്യാന്വേഷണ സേനയും അർദ്ധസൈനിക സംഘങ്ങളും ഉൾപ്പെട്ടതാണെന്ന് ലക്ഷണങ്ങൾ നൽകുന്നു. റഷ്യൻ ഭീകര വിരുദ്ധ വിദഗ്ദ്ധന്റെ അഭിപ്രായത്തിൽ ചെചെൻ തീവ്രവാദികളെ ഉപയോഗിച്ച് വടക്കൻ കാക്കസസ് ൽ പട്ടണത്തെ മൊത്തമായി വിറപ്പിച്ച, വീടുകളും ആശുപത്രികളും പിടിച്ചെടുത്ത അതേ തന്ത്രങ്ങൾ, മുംബയ് ഭീകരാക്രമണത്തിലും പ്രയോഗിക്കപ്പെട്ടിരിക്കുന്നു. **(-Russia, Today Nov:27, 2008**)

ഇന്ത്യയുടെ 9/11 ആയി മുംബയ് ആക്രമണം വിശേഷിപ്പിക്കപ്പെടുന്നു. ആക്രമണം പലഭാഗത്തും അധികം കാലവിളംബമില്ലെതെ നടത്തപ്പെട്ടു.

പ്രശസ്തമല്ലാത്ത ഡെക്കൺ മുജാഹിദീൻ അതിന്റെ ഉത്തരവാദിത്വം ഏറ്റെടുത്തു. തെളിവുകളൊന്നുമില്ലാതെ തന്നെ അത് അൽഖ്വയിദയുമായി ബന്ധപ്പെട്ടതാണെന്ന് തീരുമാനിക്കപ്പെട്ടു. പാക്കിസ്ഥാനി ഐ.എസ്.ഐ യുടെ രഹസ്യ സംരക്ഷണയിലുള്ള ലഷ്കർ ഇ തയ്ബയാണെന്ന് പോലീസ് വൃത്തങ്ങൾ അനൗദ്യോഗികമായി ഉറപ്പിക്കുന്നു.

ഇന്ത്യയും, പടിഞ്ഞാറൻ മാദ്ധ്യമങ്ങളും മുസ്ലീം ഭീകരവാദികളെ സംരക്ഷിക്കുന്ന പാക്കിസ്ഥാനു നേരേ വിരൽ ചൂണ്ടുന്നു. ഭീകരാക്രമണത്തിൽ പാക്കിസ്ഥാനിന്റെ പങ്കിനെക്കുറിച്ചാണ് എല്ലാവരും അന്വേഷിക്കുന്നത്.

അമേരിക്കൻ ( CIA യും പാക്കിസ്ഥാനി ISI യും എന്നാൽ വളരെ സഹകരിച്ചാണ് പ്രവർത്തിക്കുന്നത്. അക്കാര്യം മാദ്ധ്യമങ്ങൾ പരാമർശിക്കുന്നില്ല. അമേരിക്കൻ മാദ്ധ്യമങ്ങൾ അമേരിക്കൻ രഹസ്യാന്വേഷണ വിഭാഗത്തിന്റെ താൽപര്യം സംരക്ഷിക്കുന്നു. പറഞ്ഞു വരുന്നത്.

ഭീകരർ അൽ ഖായിദയുമായി ബന്ധമുള്ളവരാണ്. മുംബയ് ആക്രമണത്തിന് ISI യുടെ ഒത്താശയുണ്ട്. പാക്കിസ്ഥാനി ഗോത്രവർഗ്ഗങ്ങളുടെ ഇടയിലും, വടക്കു പടിഞ്ഞാറൻ ഭാഗങ്ങളിലും ബന്ധമുള്ളവരാണ് മുംബയിൽ ആക്രമണം നടത്തിയത്.

അതുകൊണ്ട് തന്നെ പാക്കിസ്ഥാൻ എന്ന രാഷ്ട്രത്തിന്റെ സ്വാതന്ത്ര്യത്തെ, വ്യക്തിത്വത്തെ മാനിക്കാതെ അമേരിക്ക നടത്തുന്ന വ്യോമസേന ആക്രമണങ്ങൾ ന്യായീകരിക്കത്തക്കതാണ്.

എന്നാൽ ISI അമേരിക്കൻ CIA യുടെ നിർദ്ദേശമനുസരിച്ച് മാത്രം പ്രവർത്തിക്കുന്നു. 1980 മുതൽ അമേരിക്കൻ ബ്രിട്ടീഷ് രഹസ്യാന്വേഷണ വിഭാഗവുമായി അത് സഹകരിച്ച് പ്രവർത്തിക്കുന്നു. ഇന്ത്യയിൽ നടത്തിയതു പേലുള്ള ആക്രമണങ്ങൾ ISI നടത്തിയാൽ അതിന് അമേരിക്കൻ CIA യുടെ പൂർണ്ണ സമ്മതമുണ്ടാവണം. പദ്ധതിയുടെ കൃത്യമായ വിവരങ്ങൾ അറിയിച്ചിരിക്കണം. അമേരിക്കൻ രഹസ്യാന്വേഷണ വിഭാഗത്തിന്റെ സമ്മതമില്ലാതെ ISI പ്രവർത്തിക്കുകയില്ല.

സോവിയറ്റ് അഫ്ഗാൻ യുദ്ധം മുതൽ ശീതയുദ്ധത്തിനു ശേഷമുള്ള കാലം വരേക്കും , അമേരിക്കൻ രഹസ്യാന്വേഷണ വിഭാഗം ISI യെ സഹായിക്കുന്നു. . പാക്കിസ്ഥാനിൽ മുജാഹിദീന്റെ പരിശീലനത്തിനായി ISI യുടെ കീഴിൽ ഗറില്ല പരിശീലന ക്യാമ്പുകൾ നടത്തുന്നു. അമേരിക്ക അൽഖയിദയെ സഹായിക്കുന്നതിന് ഇടനിലയായി ISI പ്രവർത്തിക്കുന്നു.

CIA യുടെ പിൻതുണയും, ഭീമമായ അമേരിക്കൻ സൈനിക സാമ്പത്തിക സഹായവും മൂലം ISI , പാക്കിസ്ഥാനി ഗവൺമെന്റിന് തുല്യമായ അതിലും സ്വാധീനമുള്ള ശക്തിയായി മാറിയിരിക്കുന്നു. (Dipankar Banerji; Possible connection of ISI with Drug Industry. India Abroad 2nd Dec 1994). 9/11 നെ തുടർന്ന് അഫ്ഗാനിസ്ഥാൻ ആക്രമിക്കുന്നതിന് അമേരിക്കൻ–നാറ്റോ സൈനികരുമായി സഹകരിച്ച് ISI പ്രമുഖമായ പങ്ക് വഹിച്ചു. ഒക്ടോബർ 2001 ൽ. എന്നാൽ ഒക്ടോബർ 2001 ൽ അമേരിക്കൻ, ഇന്ത്യൻ മാദ്ധ്യമങ്ങൾ FBI രഹസ്യാന്വേഷണ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിലെന്നോണം 9/11 ഭീകരർക്ക് ISI സഹായം നൽകുന്നു എന്ന് വാർത്ത പ്രചരിപ്പിച്ചു. (Cover up or complicity of the Bush Administration The Role of Pakistan's military intelligence(ISI) in September 11 attacks. Michel Chossudovsky, November 32, 2001)

പാക്കിസ്ഥാൻ ISI തലവന്റെ നിയമനത്തിൽ അനൗദ്യോഗികമായി CIA ഇടപെടുന്നു. ദീർഘനാളായി സെപ്റ്റംബറിൽ ഭീകരതക്കെതിരെയുള്ള യുദ്ധം എന്ന മറയുപയോഗിച്ച് വാഷിംഗ്ടൺ , ISI മേധാവിയെയും രണ്ട് കീഴുദ്യോഗസ്ഥരെയും പുറത്താക്കുന്നതിന് ഇസ്ലമാബാദിനെ നിർബന്ധിച്ചു. അന്ന് ലഫ്റ്റനന്റ് ജനറൽ നദീം താജ് ആയിരുന്നു ISI മേധാവി. തീവ്രവാദികളുമായി രഹസ്യബന്ധം പുലർത്തി എന്ന കാരണത്താൽ. (Daily Tmes, September 30,2008)

സെപ്റ്റംബർ അവസാനം പാക്കിസ്ഥാൻ പ്രസിഡന്റ് ആസിഫ് അലി സർദാരി, ന്യൂയോർക്കിൽ വച്ച് CIA മേധാവി മൈക്കൽ ഹെയ്ഡനുമായി കൂടിക്കാഴ്ച നടത്തി (The Australian, September 29, 2008) ഏതാനും ദിവസ

ങ്ങൾക്കകം അമേരിക്കക്ക് സമ്മതനായ ല്യൂറ്റനന്റ് ജനറൽ അഹ്മദ് ഷൂജ പാഷ ISI മേധാവിയായി സ്ഥാനമേറ്റു . അദ്ദേഹത്തെ വാഷിംഗ്ടനുവേണ്ടി നിയമിച്ചത് സൈനിക മേധാവി ജനറൽ കയാനി.

ആഭ്യന്തര വകുപ്പ് മന്ത്രാലയം അത്തരം നിയമനങ്ങൾ നടത്തുന്നത് വഴി ISI യെ ഭരണകൂടത്തിന്റെ നിയന്ത്രണത്തിൻ കീഴിൽ കൊണ്ടു വരുന്നത് തടയുകയായി രുന്നു ബുഷ് ഭരണകൂടത്തിന്റെ ഉദ്ദേശ്യം.

പാക്കിസ്ഥാൻ അതിർത്തിക്കുള്ളിൽ അമേരിക്ക ആക്രമണം നടത്തുന്നത് ഒദ്യോ ഗികമായി പാക്കിസ്ഥാൻ അപലപിച്ചിട്ടുണ്ടെങ്കിലും അനൗദ്യോഗികമായി ISI ഉൾപ്പെടെ പിൻതുണയ്ക്കുകയാണ്. അഹമദ് ഷൂജ പാഷ ISI മേധാവിയായി നിയമിക്കപ്പെടുന്നതിനുമുൻപ് അൽഖയിദ താവളങ്ങളിൽ എന്ന മട്ടിൽ അമേരി ക്കൻ നാറ്റോ സംഖ്യം ആക്രമണം നടത്തുന്നതിന്റെ മേൽ നോട്ടം പാഷയുടെ ചുമതലയായിരുന്നു. ഒക്ടോബർ അവസാനം അദ്ദേഹം വാഷിംഗ്ടൺ CIA ആസ്ഥാനത്ത് പിന്നെ പെന്റഗൺ ആസ്ഥാനത്ത് അമേരിക്കൻ സൈനിക രഹ സ്യാന്വേഷണ മേധാവികളെ സന്ദർശിച്ചു. (A Quiet Deal with Pakistan, David Ignatieff Washington Post Nov.4, 2008) അമേരിക്ക പാക്കിസ്ഥാനിൽ നട ത്തുന്ന വ്യോമാക്രമണങ്ങൾ പാക്കിസ്ഥാൻ ജനതയിൽ അമേരിക്കൻ വിരുദ്ധ വികാരം ഉണ്ടാക്കുകയും അത് ഇന്ത്യ-പാക്കിസ്ഥാൻ സഹകരണത്തിന് അന്ത രീക്ഷം സൃഷ്ടിക്കുകയും ചെയ്തു . കഴിഞ്ഞ ഏതാനും മാസങ്ങളായി അമേരി ക്ക-പാക്കിസ്ഥാൻ ബന്ധത്തിൽ ഉലച്ചിലുണ്ടാവുകയും ഇന്ത്യ പാക്കിസ്ഥാൻ ബന്ധം ഉറച്ചു വരികയും ചെയ്തു .

മുംബയ് ആക്രമണത്തിന് കഷ്ടിച്ച് ഒരാഴ്ച മുമ്പ് പാക്കിസ്ഥാൻ പ്രസി ഡന്റ് സർദാരി കാശ്മീർ പ്രശ്നം ചർച്ചക്കു വരേണ്ടതാണെന്നും ജനങ്ങൾ ജമ്മു -കാശ്മീരിന്റെ ഭാവി തീരുമാനിക്കുമെന്നും അഭിപ്രായപ്പെട്ടിരുന്നു. അതായത് അദ്ദേഹം ഇരുരാജ്യങ്ങളും തമ്മിലുള്ള സാമ്പത്തിക രാഷ്ട്രീയ ബന്ധങ്ങൾ ഉറ പ്പിക്കുന്നതിനുള്ള ശ്രമത്തിലായിരുന്നു.

ഇരു രാജ്യങ്ങളെയും തമ്മിൽ അകറ്റി നിർത്തുക പാക്കിസ്ഥാനിൽ തുടർന്നു വരുന്ന ആക്രമണം ന്യായീകരിക്കുക, അത് ഇന്ത്യയിലും, തെക്കുപടിഞ്ഞാറൻ ഏഷ്യയിലേക്കും വ്യാപിപ്പിക്കുക എന്നതൊക്കെയാണ് ലക്ഷ്യം. പാക്കിസ്ഥാൻ പ്രധാനമന്ത്രി യുസഫ് റാസ ഗിലാനിക്ക് സൈന്യത്തിന്റെയും രഹസ്യാന്വേഷണ വിഭാഗത്തിന്റെയും മേൽ നിയന്ത്രണം ഒട്ടും തന്നെയില്ല. അത് പൂർണ്ണമായും ISI കൈയ്യടക്കിയിരിക്കുന്നു. അമേരിക്കയും ഇംഗ്ലണ്ടും അന്വേഷണത്തിൽ മുൻപെ ങ്ങുമില്ലാത്തവിധം ഔത്സുക്യം പ്രകടിപ്പിക്കുന്നു. അമേരിക്കൻ, ഇംഗ്ലണ്ട്, ഇസ്രാ യേൽ ഭീകര വിരുദ്ധ, പോലീസ് ഉദ്യോഗസ്ഥമാരുടെ പ്രധാന ഉദ്യേശം ഇന്ത്യൻ പോലീസ് അന്വേഷണത്തെ അട്ടിമറിക്കുക എന്നതും.

2002-ാം ആണ്ടിൽ ഇന്തോനേഷ്യയിൽ ബാലിയിൽ നടന്ന ഭീകരാക്രമണവും മുംബയ് ഭീകരാക്രമണവും, സമാനമാണ്. അവിടെ അധികാരികൾക്ക് മുന്നറിയിപ്പ് നൽകിയിട്ടും അവർ നടപടികൾ എടുത്തിരുന്നില്ല. പദ്ധതി ആസൂത്രണം ചെയ്തവരെക്കുറിച്ച് യാതൊരു അന്വേഷണം ഉണ്ടായില്ല. ഭീകരവാദികൾ എന്നാരോപിക്കപ്പെട്ടവർ 2008 നവംബർ 9 ന് വധിക്കപ്പെട്ടു. നീണ്ട വിചാരണകൾക്കു ശേഷം ( Miscarriege of Justice: Who was behind the october 2002 Bali Bombings? November 13 2009 Michel Chossudovsky )

2002 നവംബറിൽ ഇന്തോനേഷ്യയിലെ ഉന്നതർ ഇന്തോനേഷ്യൻ രഹസ്യാന്വേഷണ വിഭാഗം മേധാവി ജനറൽ എ.എം.ഹെൻട്രോ പ്രിയോനോയും CIA യും ആക്രമണത്തിന്റെ ഭാഗമാണെന്ന് അഭിപ്രായപ്പെട്ടിരുന്നു. ജേമ ഇസ്ലാമിയയും ( Jemaah Islamiyah ) ഇന്തോനേഷ്യൻ രഹസ്യാന്വേഷണ വിഭാഗവും തമ്മിലുള്ള ബന്ധം ഔദ്യോഗിക ഗവൺമെന്റ് തല അന്വേഷണത്തിൽ കടന്നു വന്നതേയില്ല അതിനെ പിന്നിൽ നിന്ന് നിയന്ത്രിച്ചിരുന്നത് ഓസ്ട്രേലിയൻ രഹസ്യാന്വേഷണസേനയും CIA യും. വിചാരണയിൽ രണ്ട് മുൻ ഇന്തേനേഷ്യൻ പ്രസിഡണ്ടുമാരുടെ അഭിപ്രായം പരിഗണിച്ചതേയില്ല. അവർ രണ്ടുപേരും ഇന്തോനേഷ്യൻ സൈന്യവും പോലീസും ഉൾപ്പെട്ടിരുന്നു എന്നാണ് പറഞ്ഞത്. 2002 ൽ പ്രസിഡന്റ് മേഗാവതി സുകാർണോപുത്രി ആക്രമണങ്ങളിൽ അമേരിക്ക പങ്കാളിയെന്ന് അഭിപ്രായപ്പെട്ടു.

## ആണവോർജം, ആണവായുധം

ആണവ നിർവ്യാപന കരാർ (NPT) ആഖ്യാനം 6 പ്രകാരം ലോക കോടതി വ്യവസ്ഥയിൻ മേൽ ആണവായുധ നിരാകരണത്തിനു വേണ്ടി നിലകൊള്ളുന്നതിന് ചുമതലപ്പെട്ട ആണവ രാഷ്ട്രങ്ങൾ എല്ലാം തന്നെ അതിനെതിരായി പ്രവർത്തിക്കുന്നു. അതിൽ അമേരിക്ക മുൻപന്തിയിലാണ്, പ്രത്യേകിച്ച് ബുഷ് ഭരണകൂടം. ഈ കരാറിന്റെ കടയ്ക്കൽ കത്തി വയ്ക്കുന്ന വ്യവസ്ഥയിൽ, അമേരിക്ക, ഇന്ത്യയുമായി 2007, July 27 ന്, ഒപ്പുവച്ചു. പ്രബലമായ എതിർപ്പ് രണ്ട് രാഷ്ട്രങ്ങളിലും നിലനിൽക്കുമ്പോൾ തന്നെ. ഇസ്രായേലിനേയും പാക്കിസ്ഥാനേയും പോലെ ഇന്ത്യയും NPT യുടെ ഭാഗമല്ല, കരാറിന് കീഴ്പ്പെടാതെ തന്നെ, ഇവ ആണവായുധം വികസിപ്പിക്കുകയും ചെയ്തു. ബുഷ് ഭരണകൂടം ഇത്തരം പ്രവർത്തികളെ പ്രോത്സാഹിപ്പിക്കുന്നു. ഈ വ്യവസ്ഥ അമേരിക്കൻ നിയമത്തെയും 45 രാജ്യങ്ങൾ ഉൾപ്പെടുന്ന ആണവ വ്യവസായികളുടെ സംഘടനകളുടെ നിയമാവലിയേയും വകവക്കുന്നില്ല.

ഡാറിൽ കിംബൽ, ആയുധ നിയന്ത്രണ സംഘടനയുടെ തലവൻ പറയുന്നു ഈ വ്യവസ്ഥ, ഇന്ത്യയെ ആണവായുധ പരീക്ഷണം നടത്തുന്നതിൽ നിന്നും തടസ്സപ്പെടുത്തുന്നില്ല. പരിമിതമായ സ്വദേശി ആണവ അസംസ്കൃത വസ്തുക്കളെ ഇഷ്ടത്തിന് അനുസരിച്ച് ഉപയോഗിക്കുന്നതിന് ലഭ്യമാക്കുന്നു. ഇത് എല്ലാം തന്നെ അന്താരാഷ്ട്ര ആണവനിർവ്യാപന കരാറിന് വിരുദ്ധമാണ്. ഇത് മറ്റ് രാഷ്ട്രങ്ങളെ ഇതേ പാത പിന്തുടരുന്നതിന് നിർബന്ധിക്കുന്നു. ഫ്രാൻസും റഷ്യയും ഓസ്ട്രേലിയയും ഇന്ത്യയുമായി ആണവബന്ധം കാംക്ഷിക്കുന്നു. ചൈന പാക്കിസ്ഥാനുമായും. ഇന്തോ അമേരിക്കൻ ആണവകരാർ വ്യവസായവും സൈനീകവും ആയ ലക്ഷ്യത്തോടുകൂടിയതാണ്.

ആണവായുധ വിദഗ്ദ്ധൻ ഗാരി മിൽ ഹോളിൻ, കോൺഡലീസ റൈസിനെ ഉദ്ധരിച്ച് പറയുന്നു, ഈ കരാർ സ്വകാര്യ മേഖലയെ ലക്ഷ്യമാക്കുന്നവയാണ്, പ്രത്യേകിച്ചും സൈനീക വിമാന മേഖലയിൽ ഉൾപ്പെടുന്നവയെ. രാജ്യങ്ങൾ തമ്മിലുള്ള വൈരം വർദ്ധിക്കുന്നതിന് ഈ കരാർ കാരണമാവും എന്ന് അദ്ദേഹം പറയുന്നു.

അപകട സാദ്ധ്യത എന്തായാലും സ്വകാര്യമേഖലയുടെ ലാഭം ആണ് പ്രധാനം എന്ന് ''വാഷിംഗ്ടൺ'' ഉദ്ഘോഷിക്കുന്നു.

NPT കരാർ ലംഘനം ഒട്ടും തന്നെ നടത്താതിരുന്ന ഇറാനെ ഭീഷണിപ്പെടുത്തുമ്പോൾ കരാർ ലംഘനം നടത്തുന്ന ഇന്ത്യയെയും മറ്റും ''വാഷിംഗ്ടൺ'' പ്രചോദിപ്പിക്കുന്നു. ഇറാന്റെ രണ്ട് അയൽരാജ്യങ്ങളിൽ അമേരിക്ക താവളം ഉറപ്പിച്ചിട്ടുണ്ട്, ഇറാനെ അട്ടിമറിക്കുന്നിന് വേണ്ടി.

ഇന്ത്യയും പാക്കിസ്ഥാനും തമ്മിലുള്ള സ്പർദ്ധ അകറ്റുന്നതിന് കഴിഞ്ഞ കാലങ്ങളായി കുറേയേറെ നിലപാടുകൾ കൈക്കൊണ്ടുവരുന്നു. എന്നാൽ ഇന്തോ–അമേരിക്കൻ ആണവകരാർ അതിനെയെല്ലാം നിഷ്ഫലമാക്കുന്നതാണ്. ഇറാൻ, ഇന്ത്യ പാക്കിസ്ഥാൻ വാതക പൈപ്പ്ലൈൻ സഫലമായിരുന്നെങ്കിൽ സാധ്യമാകുമായിരുന്ന സൗഹൃദവും ഈ കരാറുകാരണം നഷ്ടമായി. ഇറാനിൽ നിന്നും ലഭ്യമാകുമായിരുന്നതിന്റെ വളരെ ചെറിയ ഒരു അംശം മാത്രമെ അമേരിക്കയിൽ നിന്നും ലഭ്യമാവുകയുള്ളൂ. 2006 ൽ പാസ്സാക്കിയ ''ഹൈഡ് '' വ്യവസ്ഥ ഇന്ത്യയുടെ സമ്പൂർണ്ണമായ പിൻതുണ, ഇറാനെതിരെയുള്ള നീക്കത്തിൽ, ഉറപ്പുവരുത്തുന്നതിനുവേണ്ടിയാണ്. ഇത് നാശത്തിലേയ്ക്കുള്ള യാത്രയ്ക്ക് സഹായിക്കുന്നു. ആഗോള ആണവ നിർമാർജ്ജനമാണ് എറ്റവും ഉചിതം. പരസ്പരം നശിപ്പിക്കരുത് എന്നുണ്ടെങ്കിൽ മനുഷ്യർ ആണവായുധം നശിപ്പിക്കേണ്ടതുണ്ട്.

മനുഷ്യർ സ്വയം നശിപ്പിക്കുന്നതിന് പര്യാപ്തത നേടിക്കഴിഞ്ഞു. അവശേഷിക്കുന്ന ചോദ്യം മനുഷ്യർ അത് പ്രയോഗത്തിൽ കൊണ്ടുവരുമോ എന്നാണ്.

1985ൽ ഏർപ്പെട്ട തെക്കൻ പസിഫിക് രാഷ്ട്രങ്ങളുടെ ഉടമ്പടി ആണവായുധ നിർമാർജ്ജനം ആവശ്യപ്പെടുന്നു. അത് അംഗീകരിക്കുന്നതിന് അമേരിക്ക 20 വർഷമെടുത്തു. ഇപ്പോഴും പൂർണ്ണമായി അവർ അംഗീകരിക്കുന്നില്ല. ബുഷ്

പറയുന്നത് അവർക്ക് അത് ബാധകമല്ല എന്നാണ്. നിയമം കരുത്തന് ബാധകമാകണമെന്നുണ്ടെങ്കിൽ അത് അവനുമേൽ അടിച്ചേൽപ്പിക്കപ്പെടണം. അത് രാഷ്ട്രത്തിനുള്ളിൽ നിന്നുതന്നെ വന്നുവെങ്കിലേ ഫലപ്രദമാവുകയുള്ളൂ. അതുകൊണ്ട് എതിർപ്പ് നമ്മുടെ ചുമതലയാണ്.

ആണവനയ ഗവേഷണ സ്ഥാപനത്തിന്റെ പ്രസിഡന്റും "പുതിയ ആണവ അപകടം : ജോർജ്ജ് ബുഷിന്റെ സൈനീക വ്യവസായ സംഘാതം" എന്ന പുസ്തകത്തിന്റെ രചയിതാവുമായ, ശിശുരോഗവിദഗ്ദ്ധയായ ഹെലൻ കാൽഡിക്കോട്ട് (മുൻ Institute for Policy Studies അംഗം ),പറയുന്നു – ഡിക്ക്ചെനി പറയുന്നത് ആണവോർജ്ജം സുരക്ഷിതമാണ്, ശുദ്ധമാണ്, അധികം ഊർജ്ജം നൽകുന്നതാണ് എന്നാണ്. എന്നാൽ ഇത് തികച്ചും അവാസ്തവമാണ്.

ആണവോർജ്ജ സാങ്കേതിക വ്യവസായങ്ങൾക്ക് നയരൂപീകരണം നടത്തുന്ന ആണവോർജ്ജ സ്ഥാപനം പറയുന്ന ന്യായീകരണം "ഇന്നത്തെ കുഞ്ഞുങ്ങൾ അധികം ഊർജ്ജം ലഭ്യമാകുന്ന തലമുറയുടെ ഭാഗമാണ്. അവർക്ക് ശുദ്ധമായ വൈദ്യുതിയും വായുവും ലഭ്യാകേണ്ടത് ആവശ്യമാണ് " എന്നാണ്.

1974 ന് ശേഷം അമേരിക്കയിൽ പുതിയ ആണവറിയാക്ടറുകളൊന്നും വന്നിട്ടില്ല.

എന്നാൽ ഇപ്പോൾ 10 അമേരിക്കൻ കമ്പനികളുടെ സംഘാതം യുറോപ്യൻ മാതൃകയിൽ നിർമ്മിക്കുന്ന റിയാക്ടറുകളുടെ നിർമ്മാണത്തിന് അനുമതി തേടിയിട്ടുണ്ട്. ഭരണകൂടത്തിന്റെ അനുവാദവും സാമ്പത്തിക സഹായവും 2010ൽ എങ്കിലും ലഭ്യമാവും എന്ന പ്രതീക്ഷയിലാണ് അവർ.

അമേരിക്കൻ ഊർജ്ജ വകുപ്പിന്റെ (DOE) അഭിപ്രായത്തിൽ ആണവോർജ്ജനിർമ്മാണം അധികമായ ആഗോള താപനത്തിനും ഓസോൺ പാളിയുടെ തകർച്ചയ്ക്കും കാരണമാവും.

അമേരിക്കയിൽ ഇപ്പോൾ ഉപയോഗിക്കുന്ന ക്ലോറോ ഫ്ളൂറോ കാർബൺ (CFC) ന്റെ 93% ,യുറേനിയം പരിപുഷ്ടിപ്പെടുത്തുന്നതിന് ആവശ്യമായി വരും. CFC യുടെ ആഗോള തലത്തിലുള്ള നിർമ്മാണം മോൺട്രിയൻ വ്യവസ്ഥപ്രകാരം നിരോധിച്ചിരിക്കുന്നു. ഓസോൺ പാളിയുടെ നശീകരണത്തിന് കാരണമാകുന്നു എന്നതുകൊണ്ട്. കാർബൺഡയോക്സൈഡിന്റെ 10,000 മുതൽ 20,000 ഇരട്ടിവരെ ശക്തമാണ് CFC ആഗോളതാപനത്തിന്റെ കാര്യത്തിൽ.

ആണവോർജ്ജനിർമ്മാണം അധികമായ കാർബൺ ഡയോക്സൈഡിന്റെ ($Co_2$) നിർമ്മാണത്തിന് കാരണമാകുന്നു. യുറേനിയം സംപുഷ്ടീകരണം അധികമായി കൽക്കരിയുടെ ഉപയോഗം ആവശ്യപ്പെടുന്നു. DOE യുടെ

പക്കൽ യുറേനിയം സംപുഷ്ടീകരണത്തിന്റെ ആദ്യ പകുതിയിൽ ഉൽപാദിപ്പി ക്കപ്പെട്ട കാർബൺ ഡയോക്സൈഡിന്റെ അളവ് ലഭ്യമാണ്. രണ്ടാം പകു തിയെക്കുറിച്ച് ലഭ്യമല്ലതാനും.

പതിനായിരക്കണക്കിന് ടൺ ഭാരം വരുന്ന അമിതമായ താപം ഉൾക്കൊള്ളുന്ന റേഡിയോ ആക്ടീവ് ഇന്ധന ദണ്ഡുകൾ തുടർച്ചയായി പച്ച വെള്ളം കൊണ്ട് നിരന്തരം തണുപ്പിക്കുകയും വിജനമായ ഉൾപ്രദേശങ്ങളി ലേയ്ക്ക് റോഡുമാർഗ്ഗവും തീവണ്ടി വഴിയായും മാറ്റേണ്ടതും ഉണ്ട്. 40 വർഷമാ കുമ്പോൾ റേഡിയോ ആക്ടീവ് റിയാക്ടറിന്റെ കെട്ടിടം വിദൂര നിയന്ത്രിത സാങ്കേതിക വിദ്യ ഉപയോഗിച്ച് പൊളിച്ചുമാറ്റി വിദൂര സ്ഥലങ്ങളിലേയ്ക്ക് മാറ്റി സൂക്ഷിക്കേണ്ടതാണ്. അമേരിക്കയുടെ അപകടകരമായ അവശിഷ്ടങ്ങളുടെ 95% ശതമാനവും ആണവോർജ്ജ അവശിഷ്ടങ്ങളാണ്. ഇത്തരം ആണവ അവ ശിഷ്ടങ്ങൾ പിന്നെ ആയിരക്കണക്കിന് വർഷങ്ങൾ പരിസ്ഥിതിയെ അപകടപ്പെ ടുത്താത്ത രീതിയിൽ സംരക്ഷിക്കേണ്ടതുണ്ട്. അത് തികച്ചും അസാധ്യവുമാണ്. കുഞ്ഞുങ്ങൾക്ക് ബാധിക്കാവുന്ന , തലമുറകളോളം തുടരാൻ കൂടുതൽ സാധ്യ തയുള്ള, ക്യാൻസറിനും ജന്മവൈകല്യങ്ങൾക്കും, പ്ല്യുട്ടോണിയം തുടങ്ങിയവ കാരണമാകും.

ഹെലൻ എത്തിച്ചേരുന്ന നിഗമനം എന്തെന്നാൽ “വെള്ളം തിളപ്പിച്ച് ആവി യുണ്ടാക്കി വൈദ്യുതി ഉൽപാദിപ്പിക്കുന്നതിന് , മനുഷ്യന് ഏറ്റവും അപകടകര മായ മാർഗ്ഗമാണ് ആണവോർജ്ജം”.

1986 ലെ ചെർണോബിൽ ദുരന്തം മാർഗ്ഗദർശിയാണ് IAE, അന്താരാഷ്ട്ര ആണവോർജ്ജ ഏജൻസി. അത് 32 മരണങ്ങൾക്ക് മാത്രം കാരണമായി എന്ന് പറയുമ്പോൾ ഉക്രേനിയൻ ആരോഗ്യമന്ത്രി പറഞ്ഞത് അത് 125,000 മരണങ്ങൾ കൊണ്ടുവന്നു എന്നാണ്. ഭാവിതലമുറകൾക്ക് ഉണ്ടാകുന്ന ക്യാൻസറും മറ്റ് വൈകല്യങ്ങളും എത്രയോ അധികം മടങ്ങായിരിക്കും.

ആണവായുധത്തിന്റെ ഏതെങ്കിലും രൂപം ഉപയോഗച്ചുള്ള ഭീകരാക്രമണം അല്ലെങ്കിൽ ഏതെങ്കിലും അപകടം, ഇൻഷുറൻസ് പരിരക്ഷയ്ക്ക് പുറത്താണ്. അത് വളരെ ഗൗരവപൂർവ്വം പരിഗണിക്കേണ്ടതാണ്. ആണവോർജ്ജ റിയാക്ടറു കളും ഇൻഷുർ ചെയ്യപ്പെടുന്നില്ല. പരിഹാരമെന്നോണം വ്യവസായ ഭീമൻമാരെ പ്രീണിപ്പിക്കുന്നതിനായി “പ്രൈസ് ആൻഡേർസൻ നിയമം” കൊണ്ടുവന്നു. അമേരിക്കയിൽ ആകെയുള്ള 103 റിയാക്ടറുകൾക്കും കൂടി 40,000 കോടിരൂപ വകയിരുത്തി. ഗവൺമെന്റ് ശാസ്ത്രജ്ഞൻമാർ പറയുന്നത് ഗൗരവതരമായ റിയാക്ടർ അപകടം 24,00,000 കോടി രൂപയോളം വരാമെന്നാണ്. അതായത് ഇൻഷുറൻസ് പരിരക്ഷ 2% ഓളം മാത്രം.

ആണവോർജ്ജത്തിന്റെ വക്താക്കൾ അവകാശപ്പെടുന്നത് അത് രാഷ്ട്രത്തിന്റെ ഏറിവരുന്ന ഊർജ്ജ ആവശ്യകതയ്ക്ക് ഏറ്റവും അനു യോജ്യം എന്ന നിലയിലാണ്. എന്നാൽ ഗവൺമെന്റ് ഇളവുകൾ നീക്കം ചെയ്താൽ അത് ലാഭകരമാകാൻ സാധ്യതയേയില്ല. 2003–04 കാലഘട്ടത്തിൽ അമേരിക്ക 30,000 കോടി രൂപ സബ്സിഡി പ്രഖ്യാപിച്ചു. ഓരോ അമേരിക്കൻ

കുടുംബത്തിനും 24,000 രൂപ അധികം നഷ്ടമായി. 50 വർഷം പഴക്കമുള്ള ആണവ വ്യവസായത്തിന്, സ്വതന്ത്രവ്യാപാരത്തിന്റെ വക്താക്കൾ ഇത്തരം ആനുകൂല്യം അനുവദിക്കുന്നത് ആശ്ചര്യജനകമാണ്. ''ബ്രിഡ്ജ് ദ ഗ്യാപ്'' ലോസ് ഏഞ്ചലസ് ആസ്ഥാനമായി പ്രവർത്തിക്കുന്ന ആണവ നയ സംഘടന യുടെ തലവൻ ''ഡേവിഡ് ഹിർഷ'' ന്റെതാണ് ഈ നിരീക്ഷണം. ഒരു റിയാക്ടർ നിർമ്മിക്കുന്നതിന് 24,000 കോടി രൂപയോളം ചെലവുവരും.

ആണവോർജ്ജ ഉപദേശക പ്രസ്ഥാനമായ ''ബ്രാറ്റിൽ ഗ്രൂപ്പ് ''ന്റെ തലവൻ പീറ്റർ ഫോക്സ് പെന്നർ പറയുന്നു ''നമ്മൾ ആണവ നിലയങ്ങൾ നിർമ്മിക്കുവാൻ പോവുകയാണ്. യഥാർത്ഥ ചെലവ് എത്രയെന്ന് ആർക്കും അറിയില്ല.''

ഡേവിഡ് ലോക്ബാം, ആണവ സുരക്ഷാവിദഗ്ദ്ധൻ, ''പ്രതിബദ്ധതയുള്ള ശാസ്ത്രജ്ഞരുടെ സംഘാത''ത്തിൽ ( Union of Concerned Scientists ) പ്രവർത്തിക്കുന്നു. അദ്ദേഹം പറയുന്നു, ഇളവുകൾ നൽകിയില്ലെങ്കിൽ ആണവ വ്യവസായം തീർച്ചായും ലാഭകരമാവില്ല. ജനങ്ങളിൽ നിന്നും പിരിക്കുന്ന നികുതി തീർച്ചയായും മറ്റ് നല്ല കാര്യങ്ങൾക്ക് ഉപയോഗിക്കുന്നതാണ് ആഭികാമ്യം. നിലവിലുള്ള ആണവ റിയാക്ടറുകളെ കുറിച്ചുള്ള പ്രതീക്ഷ ഏറ്റവും മഹത്തരമായിരുന്നു. പ്രകടനം അതീവം ദയനീയവും.

2002ൽ ഊർജ്ജ സെക്രട്ടറി ''സ്പെൻസർ എബ്രഹാം'' ആണവോർജ്ജം 2010 എന്ന പദ്ധതി ഉദ്ഘാടനം ചെയ്തു. ലക്ഷ്യം 2020 ന് അകം 50 ആണവറിയാക്ടറുകൾ സ്ഥാപിക്കുക എന്നതും , 50% ഇളവുകളും, വായ്പ സുരക്ഷിതത്വം, മറ്റ് സൗകര്യങ്ങൾ, എല്ലാം നികുതി ദായകന്റെ കാശുകൊണ്ട്.

അവശിഷ്ടങ്ങൾ സംസ്ക്കരിക്കുന്നതിന് ഉള്ള സാങ്കേതിക വിദ്യ വികസിപ്പിക്കുന്നതിന് വേണ്ടി 3460 കോടി രൂപയുടെ പദ്ധതിയും. ഇത് വ്യവസായ, സൈനീക മേഖലയെ ഒരുമിപ്പിക്കും.

1992 ൽ സ്ഥാപിതമായ, ആയുധ നിർമ്മാണത്തിന് ഉപയുക്തമായ യുറേനിയം കയറ്റുതി നിരോധനം 2003 ൽ ബുഷ് പിൻവലിച്ചു. 1992ൽ പറഞ്ഞിരുന്ന കാരണം ഗവേഷണത്തിനും ചികിത്സയ്ക്കും അപകടകരമായി ഉപയോഗിക്കുന്നതിൽ നിന്നും വിലക്കുന്നതിനാണ് എന്നതാണ്. കയറ്റുമതി നിരോധനം പിൻവലിച്ചത് തീവ്രവാദ സംഘങ്ങൾക്ക് ഉപകാരപ്രദമാവും എന്ന ഭയത്തിന് കാരണമാവുന്നു. സംപുഷ്ടീകരിച്ച യുറേനിയം ആണ് ആണവ ബോംബ് നിർമ്മാണത്തിന് ഏറ്റവും അനുയോജ്യം.

2003 ൽ ലണ്ടൻ ആസ്ഥാനമായി പ്രവർത്തിക്കുന്ന ''ബ്രിട്ടീഷ് എനർജി''പുതുതായി നിർമ്മിക്കാനുദ്ദേശിച്ചിരുന്ന ആണവ റിയാക്ടറുകളുടെ പദ്ധതി ഉപേക്ഷിച്ചു. ''മൈക് അലക്സാണ്ടർ''നിലവിലുള്ള റിയാക്ടർ പ്രവർത്തന ഉടമ്പടി തുടരേണ്ടതില്ലെന്നും തീരുമാനിച്ചു. ആ വർഷം 30,000

കോടി രൂപ നഷ്ടമുണ്ടാക്കിയതാണ് കാരണം. റിന്യൂവബിൾ ഊർജ്ജം മാത്ര മാണ് ലാഭകരം എന്ന് അദ്ദേഹം പറയുന്നു.

ആണവായുധങ്ങളും ആണവോർജ്ജ റിയാക്ടറുകളും തമ്മി ലുള്ള ദൃഢബന്ധം വ്യക്തവും സുനിശ്ചിതവും ഒഴിവാക്കുവാൻ സാധിക്കാത്ത തുമാണ്. ആണവായുധം നിർമ്മിക്കുന്നതിന് ആഗ്രഹിക്കുന്നവർ ആദ്യമായി ആണവോർജ്ജ നിലയങ്ങൾ സ്ഥാപിക്കുന്നു. ഇസ്രായേൽ, ഇന്ത്യ, പാക്കി സ്ഥാൻ, ചൈന, വടക്കൻ കൊറിയ, ഇറാക്ക് എല്ലാം ഈ പാത പിൻതുടർന്നു. ഇപ്പോൾ റഷ്യയുടെ സഹായത്തോടെ ഇറാനും.

ഇപ്പോൾ ബുഷ് "ആഗോള ആണവ ഊർജ്ജ പങ്കാളിത്തം"(GNEP) എന്ന പദ്ധതിയിലൂടെ അധികം ആണവോർജ്ജ റിയാക്ടറുകൾ അമേരിക്കയിൽ നിർമ്മിക്കുന്നതിന് തയ്യാറെടുക്കുന്നു. ഏറ്റവും പ്രധാന കടമ്പ "അവശിഷ്ട നിർമ്മാർജ്ജനം". 1940ൽ ആരംഭിച്ച ഗവേഷണം 68 വർഷങ്ങൾക്ക് ശേഷവും തൃപ്തമായ പരിഹാരം നൽകുന്നില്ല. ഇപ്പോൾ അമേരിക്ക യൂക്കോ മലയിലെ തുരംഗമാണ് അവശിഷ്ടം തള്ളുന്നതിന് ഉപയോഗിക്കന്നത്. 1998ൽ യൂക്കോ തുറക്കും എന്ന് പറഞ്ഞിരുന്നത് ഇനിയും പ്രായോഗികമായിട്ടില്ല. DOE പറയുന്ന ത് 2010 ആകുമ്പോഴേക്കും നിലവിലുള്ള ആണവോർജ്ജ നിലയങ്ങൾ യൂക്കോ മലയിൽ ഉൾകൊള്ളാവുന്നതിലും ഏറെ അധികം വികിരണ ശേഷിയുള്ള അവ ശിഷ്ടം നിർമ്മിക്കപ്പെട്ടുകഴിയും. ഇത് പരിഹരിക്കാതെ കൂടതൽ ആണവ നിലയ ങ്ങൾ നിർമ്മിക്കുന്നത് സാധ്യമാവുകയില്ല .

ഇന്ന് നിലവിലില്ലാത്ത സാങ്കേതിക വിദ്യ വഴി പുതിയതരം യന്ത്രങ്ങളും സങ്കേതങ്ങളും ഉപയോഗിച്ച് ഓരോ ആണവോർജ്ജ നിലയങ്ങളും നിർമ്മിക്കുന്ന അവശിഷ്ടങ്ങളുടെ അളവ് കുറയ്ക്കുക എന്നതാണ്. ബുഷിന്റെ പദ്ധതി അത് GNEP പദ്ധതിയിൽ ഉൾപ്പെടുത്തിയിരിക്കുന്നു. ചുരുങ്ങിയത് 8 ലക്ഷം കോടി രൂപയാണ് ചിലവ് കണക്കാക്കുന്നത്.അമേരിക്കയിൽ റിയാക്ടറു കൾ നിർമ്മിക്കുന്ന ആകെ രണ്ട് സ്ഥാപനങ്ങൾ "ജനറൽ ഇലക്ട്രിക്കും" "വെസ്റ്റിങ്ങ് ഹൗസ്"ഉം മാത്രമാണ്. നികുതി ദായകന് വരാനിരിക്കുന്ന നാളുകൾ ഭീതിജനകമായിരിക്കും എന്ന് തീർച്ച.

പരീക്ഷണാടിസ്ഥാനത്തിലുള്ള ചിലവേറിയ ഇത്തരം പദ്ധതികൾ പ്രാവർത്തികമായാൽ തന്നെ വളരെ താമസം നേരിടും. 2014 അല്ലെങ്കിൽ 2019ൽ ഇത്തരം യന്ത്രങ്ങൾ പ്രവർത്തനം തുടരും എന്ന് ഊഹിക്കപ്പെടുന്നു. അപ്പോൾ അമേരിക്കൻ ആണവ പദ്ധതി വികസനം പ്രാവർത്തികമാവുകയാണെങ്കിൽ കൂടി വളരെ വൈകും എന്നുറപ്പാണ്.

IAEA യുമായുള്ള കരാർ, അമേരിക്കൻ ആണവറിയാക്ടറുകൾ ഇന്ത്യക്ക് വിൽക്കുന്നതുവഴി അമേരിക്കൻ സ്വകാര്യ വ്യവസായത്തെ സഹായിക്കുക എന്നതും, ഇന്ത്യയെ അമേരിക്കൻ സൈനീക പങ്കാളിയാക്കുക എന്നതുമാത്രമാ ണ് ഉദ്ദേശം എന്ന് വ്യക്തം. ഒരു പ്രധാനകാരണം കൂടിയുണ്ട് അധികം IRRADIATED ഉം ഉപയോഗിച്ചതുമായ ആണവ ഇന്ധനം ലോകത്താകമാനമുള്ള

അമേരിക്കൻ റിയാക്ടറുകളിൽ നിന്നും ഇറക്കുമതി ചെയ്യുന്നതിനുള്ള സാഹചര്യം നൽകുന്നു. അങ്ങനെ കരാറിൽ ഏർപ്പെടുന്ന രാജ്യം അമേരിക്കൻ ആണവ അവശിഷ്ടങ്ങളുടെ സൂക്ഷിപ്പുകാരാകുന്നു. ബുഷ് ലോകത്താകമാനം വ്യാവസായിക ആവശ്യത്തിനുള്ള ഊർജ്ജ നിർമ്മാണത്തിനുവേണ്ടി ആണവോർജ്ജ കരാർ കൊണ്ട് ഉദ്ദേശിക്കുന്ന പ്രധാന കാര്യങ്ങളിൽ ഒന്ന് അമേരിക്കയ്ക്ക് താങ്ങാവുന്നതിലും കവിഞ്ഞ ആണവ അവശിഷ്ടങ്ങൾ മറ്റ് രാഷ്ട്രങ്ങളുടെ തലയിൽ കെട്ടിവയ്ക്കുക എന്നതുതന്നെയാണ് എന്ന് കരുതേണ്ടിയിരിക്കുന്നു. "ആണവോർജ്ജം പരിഹാരമല്ല, അത് തന്നെയാണ് പ്രശ്നം "എന്ന പഠനത്തിൽ ഡോ. ഹെലൻ കാൽഡിക്കോട്ട് പറയുന്നു, "ആണവ വ്യവസായ ഭീമന്മാർ ആഗോളതാപനത്തിന് ഏറ്റവും നല്ല പരിഹാരം ആണവോർജ്ജമാണെന്ന് പ്രചരണ വേലയിൽ ഏർപ്പെട്ടിരിക്കുന്നു ".

വൈദ്യശാസ്ത്ര പഠനത്തിന്റെ ഭാഗമായി ശാരീരിക വൈകല്യങ്ങൾക്കും ജനിതക വൈകല്യങ്ങൾക്കും ചികിത്സാ വൈകല്യങ്ങൾക്കും ആണവ വികിരണം എങ്ങനെ കാരണമാകുന്നു എന്ന് നിർബന്ധമായും പഠിപ്പിക്കേണ്ടതുണ്ട്. ഇപ്പോൾ ലോകത്താകാനം 442 ആണവ നിലയങ്ങൾ ഉണ്ട്. കൽക്കരി പോലുള്ള ഊർജ്ജ സ്രോതസ്സുകൾക്ക് പകരം ആണവോർജ്ജം വേണമെന്ന് വാദിക്കുന്നവർ മനസ്സിലാക്കേണ്ടത് അതിനുവേണ്ടി 2000 ൽ അധികം 1000 മെഗാവാട്ട് നിലയങ്ങൾ ആവശ്യമായി വരും എന്നതാണ്. 1974ന് ശേഷം അമേരിക്കയിൽ ഒരു ആണവനിലയങ്ങളും സ്ഥാപിതമായിട്ടില്ല എന്നത് സൂചിപ്പിക്കുന്നത് ഇത് അപ്രായോഗികം എന്നതുതന്നെയാണ്. വാദത്തിനുവേണ്ടി സ്ഥാപിച്ചാൽ കൂടി ലോകത്താകമാനമുള്ള യുറേനിയം 3–4 വർഷങ്ങൾ മാത്രം കൊണ്ട് ഉപയോഗിക്കപ്പെട്ടുകഴിയും. അമേരിക്കയിൽ ആണവോർജ്ജ നിർമ്മാണത്തിന്റെ യഥാർത്ഥ ചെലവ് വ്യക്തതയില്ലാതെ തുടരുന്നു. യുറേനിയം സംപുഷ്ടീകരണത്തിന് ഗവൺമെന്റ് ഇളവുകൾ അനുവദിച്ചിരിക്കുന്നു. അപകടം സംഭവിച്ചാൽ നഷ്ടമാകുന്ന 24,00,000 കോടി രൂപയ്ക്ക് പകരം അതിന്റെ 2% മാത്രം നീക്കിയിരിപ്പുണ്ട്. ഇൻഷുറൻസ് വഴി നിലവിലുള്ള എല്ലാ ആണവ നിലയങ്ങളും De Commission ചെയ്യുന്നതിന് 142000 കോടി രൂപ ആവശ്യമാണ്. 250 വർഷമെങ്കിലും ആണവ അവശിഷ്ടങ്ങൾ സൂക്ഷിച്ചു വെയ്ക്കുന്നതിനുള്ള ചെലവ് ഇതിനുപുറമെയാണ്. ഇവയൊന്നും വകയിരുത്താതെയാണ് ആണവോർജ്ജം നിർമ്മിക്കുന്നതിനുള്ള ചിലവ് കണക്കാക്കുന്നത്.

2004ൽ ആണവോർജ്ജം 3 മടങ്ങ് കുറച്ച് മാത്രം ഗ്രീൻ ഹൗസ് വാതകങ്ങൾ പുറപ്പെടുവിക്കുന്നു എന്ന് ജാൻ വില്യം സ്റ്റോം ഉം ഫിലിപ്പ് സ്മിത്തും നടത്തിയ പഠനം പറയുന്നു.

ആണവനിലയങ്ങളിൽ നിർമ്മിക്കപ്പെടുന്ന ഏറ്റവും അപകടകരമായ വസ്തുക്കൾ

Strontium–90 ഇത് 600 വർഷം നശിക്കാതെ നിലനിൽക്കാൻ കഴിവുള്ളതാണ്. മനുഷ്യസ്തനങ്ങളിലും അസ്ഥികളിലും എത്തിച്ചേരുന്നവ സ്തനാർബുദത്തിനും

അസ്ഥികൾക്ക് സംഭവിക്കുന്ന അർബുദത്തിനും കാരണമാകുന്നു പിന്നെ രക്താർബുദത്തിനും.

Cesium 137 ഇതും 600 വർഷം നിലനിൽക്കുന്നു. സർക്കോമ എന്നറിയപ്പെടുന്ന പേശികളെ ബാധിക്കുന്ന ക്യാൻസറിന് കാരണമാകുന്നു.

Plutonium–239 മനുഷ്യകുലത്തിൽ അറിയപ്പെട്ടതിൽവച്ച് ഏറ്റവും അപകടകാരിയായ വസ്തുക്കളിൽ ഒന്ന്. ഒരു ഗ്രാമിന്റെ 10 ലക്ഷത്തിനൊരംശം ക്യാൻസറിന് കാരണമാകുന്നു. അത് കരളിനും അസ്ഥിക്കും രക്തത്തിനും ബാധിക്കുന്ന ക്യാൻസറിന് കാരണമാകുന്നു. കൂടാതെ ശ്വാസകോശ ക്യാൻസറിനും, താലിഡോ മൈഡിനെപ്പോലെ ജന്മവൈകല്യമുണ്ടാക്കുന്നു. വൃഷ്ണങ്ങളെയും ബാധിക്കുന്നതു കാരണം വൃഷ്ണങ്ങളെ ബാധിക്കുന്ന ക്യാൻസറിന് കാരണമാകുന്നതോടൊപ്പം അഞ്ച് ലക്ഷം വർഷങ്ങൾ നിലനിൽക്കുന്നതുകാരണം അനേകം തലമുറകൾക്ക് ക്യാൻസറും ജന്മവൈകല്യങ്ങളും സമ്മാനിക്കുന്നു . മുഷ്യനും മൃഗങ്ങൾക്കും വൃക്ഷലദാതികൾക്കും. അഞ്ച് കിലോ പ്ലൂട്ടോണിയം കൊണ്ട് ഒരു ബോംബ് നിർമ്മിക്കുന്നതിന് സാധിക്കും. ഒരു ആണവനിലയത്തിന് 200 കിലോ ഒരു വർഷത്തിൽ നിർമ്മിക്കുന്നതിന് കഴിവുള്ളപ്പോൾ 40 ബോംബുകൾ നിർമ്മിക്കുന്നതിന് സാധ്യമാവുന്നു. ആണവോർജ്ജം ഏറ്റവും അപകടകാരിയും ഏറ്റവും ചിലവേറിയതുമാണ്.

# സ്കിന്നറും പെരുമാറ്റശാസ്ത്രവും

ബർഹൂസ് ഫ്രഡറിക് സ്കിന്നർ (ബി. എഫ്. സ്കിന്നർ) എന്ന മനശാസ്ത്രജ്ഞൻ പ്രധാനമായും മൂന്ന് ആശയങ്ങൾ മനുഷ്യന്റെ പെരുമാറ്റങ്ങൾക്ക് അടിസ്ഥാനം എന്ന നിലയിൽ അവതരിപ്പിക്കുന്നു.

1. ഒരു പെരുമാറ്റത്തെത്തുടർന്ന് അതിന് ലഭിക്കുന്ന പ്രോത്സാഹനം. ഉദാഹരണമായി പ്രശംസ, ആഹാരം അത് പ്രസ്തുത പെരുമാറ്റത്തെ വീണ്ടും ആവർത്തിക്കുന്നതിന് പ്രേരിപ്പിക്കുന്നു.
2. ഒരു പെരുമാറ്റത്തെ തുടർന്ന് അതിനു ലഭിക്കുന്ന ശിക്ഷ. അത് പ്രസ്തുത പെരുമാറ്റത്തെ നിരുത്സാഹപ്പെടുത്തുന്നതിന് വഴിയൊരുക്കുന്നു.
3. ഒരു പെരുമാറ്റത്തെ തുടർന്ന് ലഭിക്കുന്ന അവഗണന. അതും പ്രസ്തുത പെരുമാറ്റത്തെ നിരുത്സാഹപ്പെടുത്തുന്നു.

എന്തൊക്കെയാണ് പ്രോത്സാഹനം നല്കുന്നതിന് ഉപയോഗിക്കുവാൻ ആവുന്നത് എന്ന് മനസ്സിലാക്കുവാൻ സാധിക്കുന്നതാണ്. പിന്നെ ഓരോ പ്രാവശ്യം പ്രോത്സാഹനം നല്കേണ്ടതുമില്ല എന്നും അദ്ദേഹം അഭിപ്രായപ്പെടുന്നു.

സ്കിന്നറിന്റെ അഭിപ്രായത്തിൽ മനുഷ്യന്റെ സകലമാന സ്വഭാവങ്ങൾക്കും കാരണം മേല്പ്പറഞ്ഞ കാരണങ്ങളാണ്. ചില സ്വഭാവങ്ങൾക്കുകാരണം വളരെ മുൻപ് ലഭിച്ച പ്രതികരണങ്ങളാവാം എന്നതും അദ്ദേഹം ഓർമ്മിപ്പിക്കുന്നു. ഇത്തരം രീതിയിൽ സ്വഭാവരൂപീകരണം നടക്കുന്നതിനെ അദ്ദേഹം പ്രബലനം (കണ്ടീഷനിംങ്ങ്) എന്നും അദ്ദേഹത്തിന്റെ സിദ്ധാന്തളെ മൊത്തമായി പെരുമാറ്റശാസ്ത്രം (ബിഹേവിയറിസം) എന്നും വിളിക്കുന്നു.

വാൾഡൻ 2 എന്ന (1984) എന്ന പുസ്തകത്തിലൂടെ തന്റെ സിദ്ധാന്തങ്ങളുപയോഗിച്ച് തികഞ്ഞ സമൂഹത്തെ സൃഷ്ടിക്കുവാനാകുമെന്ന് അദ്ദേഹം വാദിക്കുന്നു. മനുഷ്യനെക്കുറിച്ച് കൂടുതൽ അറിവുനേടിയ ഇന്നത്തെ സാഹചര്യത്തിൽ മുമ്പ് കരുതിയിരുന്നതുപോലെയുള്ള പ്രാധാന്യം "സ്വാതന്ത്ര്യം, ആത്മാഭിമാനം" അതുപോലുള്ള ആശയങ്ങൾ ഒന്നും തന്നെ ഉൾക്കൊള്ളുന്നില്ല എന്ന് അദ്ദേഹം അഭിപ്രായപ്പെടുന്നു. അദ്ദേഹത്തിന്റെ ഏറ്റവും പ്രശസ്തമായ കൃതി "സ്വാതന്ത്ര്യത്തിനും ആത്മാഭിമാനത്തിനും അപ്പുറം" യിൽ പറയുന്നു. മനുഷ്യൻ എന്ന നിലയിൽ വ്യക്തിയെ നമ്മൾ തീർച്ചയായും നിരാകരിക്കുന്നു.

<u>വിയോജനം</u>

ഫ്രാൻസിസ് ഷീഫർ (1976) പല കാര്യങ്ങളിലും സ്കിന്നറിനോട് വിയോജിക്കുന്നു.

1. സ്കിന്നറിന് അദ്ദേഹത്തിന്റെ സിദ്ധാന്തങ്ങൾ അനുസരിച്ച് നിലനില്ക്കുവാൻ ആവുന്നില്ല. മനുഷ്യകുലത്തിന്റെ ശാരീരികമായ നിലനില്പ്പിനെ വിശദീകരിക്കുന്നു എന്നതാണ് അതിന്റെ മഹത്വം എന്നാൽ പൂർണ്ണമായും വിശദീകരിക്കുവാൻ അതിന് ആവുന്നില്ല. സ്കിന്നർ വിശ്വസിപ്പിക്കുവാൻ ശ്രമിക്കുന്നതുപോലെ പൂർണ്ണത അവകാശപ്പെടാൻ സാധിക്കുന്ന സിദ്ധാന്തമല്ല അത്.

2. മനുഷ്യപ്രകൃതത്തെ നിരാകരിക്കുന്നു. മൃഗങ്ങളെപ്പോലെ മനുഷ്യനും പ്രബലനത്തെ ആശ്രയിച്ചുമാത്രം പ്രതികരിക്കുന്ന വർഗ്ഗമാണ് എന്ന് സ്ഥാപിക്കുന്നു.

3. സ്കിന്നറിന്റെ മനശ്ശാസ്ത്രത്തിലെ അയവില്ലായ്മ, സ്വതന്ത്രമായ നിലനില്പ്പിനുള്ള ആഗ്രഹത്തിന് തടസ്സം സൃഷ്ടിക്കുന്നു. സ്വാതന്ത്ര്യം ഇല്ല എന്നാണെങ്കിൽ, ഭാവിയെ കരുപ്പിടിപ്പിക്കാനാവില്ല തന്നെ.

പെരുമാറ്റശാസ്ത്രത്തിന്റെ യാന്ത്രികമായ വാദങ്ങളെ ഷിഫർ ഭയത്തോടെ നോക്കിക്കാണുന്നു. പ്രതിരോധമില്ലാതെ രൂപാന്തരീകരണത്തിന് വഴങ്ങും എന്ന് അത് സ്ഥാപിക്കുന്നു. ഭരണ സ്ഥാപനങ്ങളുടെ അതിരുവിട്ട അധികാര പ്രയോഗം അത് വിളംബരം ചെയ്യുന്നു. റഷ്യയിൽ രാഷ്ട്രീയ തടവുകാർ മാനസികരോഗികളുടേതിനു സമാനമായ പ്രതിപ്രബലനങ്ങൾക്ക് വിധേയരായിരുന്നു (1976)

പെരുമാറ്റശാസ്ത്രം സമൂഹത്തിൽ പ്രയോഗിക്കുമ്പോൾ നിയന്ത്രിക്കുന്നവരെ ആര് നിയന്ത്രിക്കും എന്നും സൻമാർഗ്ഗത്തിന് വ്യക്തമായ അടിസ്ഥാനമില്ലാതെവരുമ്പോൾ ഏകാധിപത്യ ഭരണകൂടത്തിന്റെ ദുരുപയോഗപ്പെടുത്തലുകൾ വ്യക്തി സ്വാതന്ത്ര്യത്തെ നശിപ്പിക്കും എന്നും ഷീഫർ വ്യാകുലനാകുന്നു.

ബിഹേവിയറിസം പ്രധാനമായും പരീക്ഷണം മൃഗങ്ങളിൽ നടത്തുമ്പോൾ അത് മനുഷ്യന് എത്രമാത്രം ബാധകമാവും എന്ന് ബഫോർഡും (1981) കോസ്ഗ്രോവും (1982) സംശയം പ്രകടിപ്പിക്കുന്നു.

ചില പ്രബലങ്ങളുടെ നിരന്തരമായ പ്രയോഗം ഭൗതീകവാദം ശക്തി പ്രാപിക്കുന്നതിന് കാരണമായേക്കും. കൂടാതെ പോഷകാഹാരത്തിന്റെ കുറവ്, ഭൗതീക പ്രലോഭനങ്ങളുടെ മേൽ അധികം ആശ്രയം എന്നിവ ആന്തരിക തൃപ്തിക്കും മൂല്യങ്ങൾക്കും ഉപരിയായി ശക്തി പ്രാപിച്ചു എന്നുവരാം. നിലവിലിരിക്കുന്ന ശാസ്ത്രീയ ഗവേഷണങ്ങളുടെ മാർഗ്ഗം അവലംബിക്കുന്ന സ്കിന്നറിന്റെ ബിഹേവിയറിസവും പരിമിതമായ വ്യവസ്ഥിതിയെ പ്രതിധാനം ചെയ്യുന്നു.

കോസ്ഗ്രോവ് ഒന്നുകൂടി പറയുന്നു. സ്കിന്നർ നിലവിലുള്ള അറിവിന്റെ അടിസ്ഥാനത്തിൽ, പെരുമാറ്റ ശാസ്ത്രത്തിന്റെ സങ്കേതങ്ങളേയും തത്വശാസ്ത്രത്തേയും വേർതിരിച്ചു കാണുന്നില്ല. ശാസ്ത്രീയ നിരീക്ഷണങ്ങളെ അംഗീകരിക്കുന്നതിനും ഉപയോഗപ്പെടുത്തുന്നതിനും തത്വശാസ്ത്രത്തിൽ മുറുകെപ്പിടിക്കേണ്ടതിന്റെ ആവശ്യമില്ല എന്നതാണ് ന്യായീകരണം.

<u>ഷീഫറിന്റെ വിശകലനം ഒരു പഠനം</u>

സ്കിന്നറിനെപ്പോലെ ഷീഫറും ബിഹേവിയറിസത്തിന്റെ സങ്കേതങ്ങളേയും തത്വശാസ്ത്രത്തേയും കൃത്യമായി വേർതിരിക്കുന്നില്ല.

ഷീഫർ റഷ്യൻ പ്രബലന സിദ്ധാന്തത്തെ സ്കിന്നറുടെ തത്വസംഹിതയുമായി താരതമ്യം ചെയ്യുന്നു. അമേരിക്കൻ ഓപ്പറാന്റ് കണ്ടീഷനങ്ങിൽ നിന്നും വ്യത്യസ്ഥമായി സോവിയറ്റ് യൂണിയനിലെ പ്രബലന സിദ്ധാന്തം പാവ്ലോവിന്റെ ആശയങ്ങളെ പിൻതുടരുന്നതാണ്. റഷ്യൻ മനശാസ്ത്രം സ്കിന്നറിന്റെ "ഭവിഷ്യത്തി"ന്റെ "പ്രത്യാഘാത"ത്തിന്റെ പ്രാധാന്യത്തിന് പരിഗണന നല്കിക്കാണുന്നില്ല.

ബിഹേവിയറിസം അപകടകരമായ ചിന്താപദ്ധതിയാണെന്ന് വാദിക്കുന്ന ഷീഫർ അത് തികച്ചും പ്രായോഗികമാണെന്ന് സമ്മതിക്കുന്നു എന്നും കരുതാം. ദുരുപയോഗപ്പെടുത്തിയാൽ അപകടകരമാവും എന്നതുകൊണ്ട് പെരുമാറ്റ ശാസ്ത്രത്തെ അകറ്റി നിർത്തുന്നതിൽ അർത്ഥമില്ല. ശക്തമായ ആശയങ്ങൾ ഏതിനും അത്തരം ഭീകരമായ ഭവിഷ്യത്തുകൾ സൃഷ്ടിക്കുന്നതിന് സാധ്യമാവും. ഏകാധിപതികളായ ഭരണാധികാരികൾക്ക് അത് അപകടകരമായ രീതിയിൽ പ്രയോഗിക്കാനാവും എന്നത് പ്രാധാന്യത്തോടെ കാണേണ്ടതാണ്.

ഷീഫർ ചോദിക്കുന്നു. "നിയന്ത്രിക്കുന്നവരെ ആര് നിയന്ത്രിക്കും" എന്ന്, ഉത്തരം നിയന്ത്രണം തിരികെയും സംഭവിക്കുന്നു എന്നതാണ്. നേതാക്കൾ തീർച്ചയായും അണികളെ നിയന്ത്രിക്കുന്നു. എന്നാൽ അണികളും നേതാക്കളെ നിയന്ത്രിക്കുന്നു എന്നത് ശ്രദ്ധ അർഹിക്കുന്നു.

ഓപ്പറാന്റ് കണ്ടീഷനിംഗ് – വിലയിരുത്തൽ

ജീവിതത്തിൽ പ്രബലനങ്ങൾക്ക് സ്വാധീനം ഒട്ടും തന്നയില്ല എന്നതല്ല വിവക്ഷ. എന്നാൽ പ്രബലനങ്ങൾ മാത്രം സർവ്വവും വിശദീകിരക്കുന്നില്ല എന്നതാണ്. മനുഷ്യനെക്കുറിച്ച് മനസ്സിലാക്കുന്നതിന് മൃഗങ്ങളിൽ നടത്തുന്ന പരീക്ഷണം പൂർണ്ണമായി നിരാകരിക്കുവാൻ ആവില്ല. ബിഹേവിയറിസം മൃഗങ്ങളും മനുഷ്യരും തമ്മിലുള്ള സമാനതയെ വ്യക്തമാക്കുന്നു, എന്നു കരുതുന്നതിൽ തെറ്റില്ല.

സ്കിന്നറിന്റെ അമിത ഭൗതീകവാദങ്ങൾക്കും കടുംപിടുത്തങ്ങൾക്കും പകരം സ്വാധീനതാ പഠനങ്ങൾ കുറച്ചു കൂടി പക്വമായിരിക്കും എന്ന് കരതുപ്പെടുന്നു. മനുഷ്യൻ പരിമിതമായ വ്യവസ്ഥിതിയിലല്ല മറിച്ച്, വിശാലമായ വ്യവസ്ഥിതി നിലനില്ക്കുന്നതിനാൽ, തിരഞ്ഞെടുപ്പിന് സാധ്യതയുള്ളതിനാൽ, പ്രബലനങ്ങൾ സ്വാധീനിച്ചേക്കാം എന്നുമാത്രം കരുതുന്നതായിരിക്കും വാസ്തവികം.

മനുഷ്യന്റെ പെരുമാറ്റങ്ങളെ സ്വാധീനിക്കുന്നതിന് പ്രബലനങ്ങൾക്ക് സാധ്യമാവും എന്നത് മതങ്ങളും തെളിയിക്കുന്നു. സ്വർഗ്ഗവും, നരകവും പ്രകടമായ ഉദാഹരണങ്ങളാണ്.

തെരഞ്ഞെടുപ്പിനുള്ള സ്വാതന്ത്ര്യം പരിപുഷ്ടിപ്പെടുത്തുന്നതിന് ഏറ്റവും മെച്ചമായ മാർഗ്ഗം പെരുമാറ്റ മനശ്ശാസ്ത്രത്തിന്റെ തത്വങ്ങൾ അറിഞ്ഞിരിക്കുക എന്നതാണ്. വ്യക്തമായി അറിഞ്ഞിരിക്കുമ്പോൾ മറ്റുള്ളവരുടെ നിയന്ത്രണങ്ങൾ കാര്യക്ഷമമായി നേരിടാൻ ആവുന്നു. സ്കിന്നറിന്റെ യാന്ത്രികമായ പെരുമാറ്റ മനശ്ശാസ്ത്രം മനുഷ്യസ്വഭാവത്തെ പൂർണ്ണമായി വിശദീകരിക്കുന്നില്ല. മറ്റു മനശ്ശാസ്ത്ര തത്വങ്ങളിലുള്ള അവഗാഹം കൂടിയാവുമ്പോൾ കുറേയറെ മെച്ചപ്പെട്ട തീരുമാനങ്ങളിൽ എത്തിച്ചേരുന്നതിന് സഹായിക്കും.

ജസ്റ്റാൾട്ട് മനശ്ശാസ്ത്രം, വെല്ലുവിളി ഉയർത്തുന്നു

മാക്സ് വെർതീമർ രൂപകല്പനചെയ്ത ജസ്റ്റാൾട്ട് മനശ്ശാസ്ത്രം ജർമ്മനിയിൽ, 20–ാം നൂറ്റാണ്ടിന്റെ ആദ്യഭാഗത്ത് ഉദയം കൊണ്ടു. ജർമ്മനിയിൽ ജസ്റ്റാൾട്ട് എന്ന വാക്ക് രൂപം അല്ലെങ്കിൽ ആകൃതിയെ സൂചിപ്പിക്കുന്നു. ജസ്റ്റാൾട്ട് മനശാസ്ത്രം പറയുന്നു ആകെ തുക ഭാഗങ്ങളുടെ സംയോജനത്തേക്കാൾ വലുതായിരിക്കും. ജർമ്മനിയിൽ ഉരുത്തിരിഞ്ഞ ഘടനവാദത്തോടുള്ള എതിർപ്പിന്റെ ഫലമാണ് ജസ്റ്റാൾട്ട്. ഘടനാവാദക്കാർ സമൂലമായ അനുഭവങ്ങളെ അതിൽ ഉൾക്കൊണ്ടിരിക്കുന്ന ഘടകങ്ങളായി വേർതിരിക്കുന്നതിൽ ശ്രദ്ധിക്കുമ്പോൾ, ജസ്റ്റാൾട്ട് അനുഭാവികൾ , ഘടകങ്ങളുടെ ആകെത്തുകയേക്കാൾ വലുതായിരിക്കും അനുഭവം എന്ന് വാദിക്കുന്നു. ജർമ്മനിയിലെ നാസികളുടെ ഭീഷണി മൂലം ? പ്രമുഖരായ ജസ്റ്റാൾട്ടുകൾ വെർതീമർ, കുർട്ട് കോഫ്ക, വോൾഫ്ഗാങ്

കെഹ്ലർ , അവർ അവിടെ ബിഹേവിയറിസത്തെ ആക്രമിച്ചു. പൊതുവെ രണ്ടു തലങ്ങളിലായിരുന്നു ആക്രമണം.

പെരുമാറ്റശാസ്ത്രക്കാർ സ്വഭാവത്തെ ഉത്തേജനം-പ്രതികരണം എന്നിങ്ങനെ വിഘടിച്ചുകാണാൻ ശ്രമിക്കുന്നതുവഴി സമൂലമായതിനെ ഘടകങ്ങളായി വേർതിരിക്കുന്നു എന്നതാണ് ഒരു കാരണം. മറ്റൊന്ന് മനശ്ശാസ്ത്രം, നിരീക്ഷിക്കുന്നതിന് സാധ്യമായ പെരുമാറ്റങ്ങളെ മാത്രം വിശകലനം ചെയ്യുന്നതിനുമുപരി, അനുഭവങ്ങളെ പൂർണ്ണമായും ഉൾക്കൊള്ളാൻ ആവുന്നതായിരിക്കണം എന്നതാണ്.

ജസ്റ്റാൾട്ടന് ് ആയുർദൈർഘ്യം കുറവായിരുന്നെങ്കിലും അതിന്റെ ജീവിതകാലത്ത് കാഴ്ചപ്പാട്, പ്രശ്നപരിഹാരം, സാമൂഹികപെരുമാറ്റം എന്നീ മേഖലകളിൽ അത് പ്രബലമായ മുന്നേറ്റങ്ങൾക്ക് കാരണമായി. മനുഷ്യത്വം, അനുഭവം എന്നിവയെ ആസ്പദമാക്കിയുളള മനശ്ശാസ്ത്ര ശാഖകൾക്ക് അത് തുടക്കം കുറിച്ചു.

ജസ്റ്റാൾട്ട് ആന്തരികമായ എന്തോ ഒരു ശക്തി സ്വീകരിക്കപ്പെടുന്നവയെ വ്യത്യസ്തമായ രീതിയിൽ സ്വീകരിക്കപ്പെടുന്നതിന് കാരണമാവുന്നു എന്ന് വാദിക്കുന്നു. വ്യത്യസ്തമായി സ്വീകരിക്കപ്പെടുന്നവ വ്യത്യസ്തമായ പ്രതികരണം ഉളവാക്കും. ഓർമ്മ, പ്രതീക്ഷ, ഉത്തേജനം, ശ്രദ്ധ ഇവയെല്ലാം കാരണമാകാം.

സ്കിന്നറിന്റെ പെരുമാറ്റ ശാസ്ത്രം സാമൂഹിക, വിദ്യാഭ്യാസ, രാഷ്ട്രിയ, സാമ്പത്തിക മേഖലകളിൽ വളരെ സ്വാധീനം ചെലുത്തുന്നു. സ്കിന്നറിന്റെ തത്വങ്ങൾ ഉപയോഗിച്ച് പഠനവും, മനോരോഗചികിത്സയും മെച്ചപ്പെടുത്താം. സ്വതന്ത്ര്യമനുഷ്യൻ എന്ന ആശയം നമ്മുടെ അജ്ഞതയിൽ നിന്നും ഉടലെടുക്കുന്നതാണ് എന്ന് അദ്ദേഹം വാദിക്കുന്നു. മനുഷ്യസ്വഭാവത്തിന്റെ യഥാർത്ഥകാരണങ്ങൾ അന്വേഷിക്കുന്നതിന് സ്വതന്ത്ര്യമനുഷ്യന്റെ നിഷ്കാസനം ആവശ്യമാണ് എന്നും. ഊഹത്തിൽ നിന്നും വാസ്തവികതയിലേക്ക്, അപ്രാപ്യമായതിൽനിന്നും നിയന്ത്രിക്കപ്പെടാവുന്നതിലേക്ക് പോവുന്നതിന് സ്വതന്ത്ര്യ മനുഷ്യനെ തള്ളിക്കളയേണ്ടതുണ്ട്.

മനുഷ്യനെ മനസ്സിലാക്കുക എന്നതിലുപരി മനുഷ്യസ്വഭാവം പ്രവചിക്കുകയും നിയന്ത്രിക്കുകയും ചെയ്യുക എന്നതിലാണ് അദ്ദേഹത്തിന്റെ താത്പര്യം.

ഭൗതീകവാദിയായ സ്കിന്നർ മനസ്സിനെ വസ്തുവായി കണക്കാക്കുന്നു. എല്ലാ സംഭവങ്ങൾക്കും വസ്തുനിഷ്ടമായ കാരണങ്ങളുണ്ട്, അത് അണുവിട തെറ്റാതെ ആവർത്തിച്ചാൽ സംഭവങ്ങൾക്കും സമാനമായ ആവർത്തനം ഉണ്ടാവും.

സ്കിന്നർ തന്റെ തത്വശാസ്ത്രം , മെന്റലിസത്തിന്റെ ദൂഷ്യങ്ങൾക്ക് പരിഹാരം എന്ന നിലയിൽ അവതരിപ്പിക്കുന്നു. മനസ്സ് ഭൗതീകമല്ല എന്നും അത് ഭൗതീക നിയമങ്ങൾക്ക് വഴങ്ങുന്നില്ല എന്നുമാണ് മെന്റലിസം അവകാശപ്പെടുന്നത്.

എല്ലാ മാനസിക വ്യാപാരങ്ങളും സാഹചര്യങ്ങളുടെ പരിണിതഫലമാണ് എന്ന് സ്ഥാപിക്കുവാൻ സ്കിന്നറിന് സാധിക്കുന്നില്ല.

ഭാഷ സാഹചര്യങ്ങളുമായുള്ള പ്രതിപ്രവർത്തനമാണ് എന്ന് ഭാഷശാസ്ത്ര ജ്ഞൻ കൂടിയായ നോം ചോംസ്കി കരുതുന്നില്ല.

എല്ലാ സ്വഭാവങ്ങളും മുൻ അനുഭവങ്ങളുടെ ഉത്പന്നമാണെങ്കിൽ സ്കിന്നറുടെ ആശയങ്ങളും വ്യത്യസ്തമല്ല എന്നു വരുന്നു. അതായത് വസ്തു തകളല്ല അദ്ദേഹത്തിന്റെ മാത്രം അനുഭവങ്ങളുടെ ഉത്പന്നമാണ് എന്ന്.

19–ാം നൂറ്റാണ്ട് മുതൽ തന്നെ മനശ്ശാസ്ത്രജ്ഞർ, തങ്ങളുടെ മേഖല സ്വഭാ വവുമായി ബന്ധപ്പെട്ട സംഭവങ്ങളാണോ, മനസ്സുമായി ബന്ധപ്പെട്ട അനുഭവങ്ങ ളാണോ എന്ന കാര്യത്തിൽ സംശയമുള്ളവരാണ് . സ്വഭാവവുമായി ബന്ധ പ്പെട്ടവയാണ് തങ്ങളുടെ മേഖല എന്ന് വാദിച്ചവർ പോലും എന്താണ് സ്വഭാവം എന്നുള്ള കാര്യത്തിൽ ആശയക്കുഴപ്പം പുലർത്തുന്നു. പാവ്ലോവ് ഉം മറ്റും പ്രതികരണങ്ങളെക്കുറിച്ച് പഠനം നടത്തി എങ്കിലും, കൂടുതലും, ഉത്തേജനം കൊണ്ട് ശരീരത്തിലും തലച്ചോറിലും ഉണ്ടാകുന്ന വ്യതിയാനങ്ങളെക്കുറിച്ചുള്ള ചില ഊഹാപോഹങ്ങളിലാണ് എത്തിച്ചേർന്നത്. അമേരിക്കൻ ബിഹേവിയറിസ ത്തിന്റെ പിതാവ് ജോൺ ബി. വാട്സൺ ശാസ്ത്രിയ മനശ്ശാസ്ത്രത്തിന്, നിരീ ക്ഷിക്കാൻ പറ്റിയ സംഭവങ്ങളെ മാത്രമേ കൈകാര്യം ചെയ്യുവാൻ സാധിക്കുക യുള്ളൂ എന്ന് വാദിക്കുന്നു.

എന്നാൽ മനുഷ്യന്റെ ആന്തരികമായ പ്രതികരണങ്ങൾ ശ്രദ്ധയിൽപ്പെടുത്തിയില്ല.

സ്കിന്നറിന്റെ റാഡിക്കൽ ബിഹേവിയറിസം പുതിയ ഒരു ആശയ സംഹിത മുന്നോട്ടുവച്ചു. ജീവജാലത്തിന്റെ പ്രത്യേക സ്വഭാവമോ പാവ്ലോവ് ഉം മറ്റും പറഞ്ഞതുപോലെ മെന്റലിസ്റ്റുകളുടെ അഭിപ്രായപ്രകാരമുള്ള മാനസിക പ്രതിക രണമോ അല്ല, മറിച്ച് സ്വഭാവം എന്നാൽ, ജീവജാലത്തിന്റെ, പരിതസ്ഥിതിയുമാ യുള്ള കൊടുക്കൽ വാങ്ങലിലൂടെ രൂപീകരിക്കപ്പെടുന്ന പ്രത്യേകതയാണ്. സ്വഭാവം പൊതുവായതോ വ്യക്തിഗതമോ ആകാം. അങ്ങിനെ ആന്തരിക പ്രതി കരണങ്ങളുടെ പ്രശ്നവും പരിഹരിച്ചു. വാട്ട്സൺ കൈവിട്ടിരുന്നതാണ് ഇക്കാ ര്യം. പ്രകൃതിയെക്കുറിച്ചുള്ള മറ്റു ശാസ്ത്രങ്ങളുടെ അതേ രീതികൾ തന്നെ യാണ് സ്കിന്നറിന്റെ സ്വാഭാവശാസ്ത്രവും ഉപയോഗപ്പെടുത്തുന്നത്. അത് പരീ ക്ഷണ അടിസ്ഥാനത്തിലുള്ള ജീവശാസ്ത്രമാണ് എന്ന് പറയാം. മുമ്പ് പെരുമാറ്റ മനശാസ്ത്രമെന്നും പിന്നീട് പെരുമാറ്റ വിശകലനമെന്നും അറിയപ്പെട്ടിരുന്ന ശാസ്ത്രം തന്നെയാണ് ഇത്. സ്കിന്നർ അതിനെ പരീക്ഷണ അടിസ്ഥാനത്തിലു ള്ള, സ്വഭാവത്തിന്റെ വിശകലനം എന്ന് വിളിക്കാൻ താത്പര്യപ്പെടുന്നു. ഇപ്പോൾ അത് ബിഹേവിയറോളജി എന്ന് കൂടുതലായി അറിയപ്പെടുന്നു. മനശ്ശാസ്ത്രവും ബിഹേവിയറോളജിയും പ്രത്യേകം പരിഗണിക്കപ്പെടേണ്ട വിഷയമാണെന്ന വാദം ശക്തി പ്രാപിച്ചുവരുന്നു. കാരണം അത് രണ്ടും വളരെ വ്യത്യസ്തമായ ശാസ്ത്ര ശാഖകളാണെന്ന നിരീക്ഷണമാണ്. മനശ്ശാസ്ത്രം ജീവജാലങ്ങളുടെ ആന്തരിക പ്രേരണകളെ കൈകാര്യം ചെയ്യുമ്പോൾ, പെരുമാറ്റ ശാസ്ത്രം ചുറ്റു പാടുകളുമായുള്ള ജീവജാലങ്ങളുടെ പ്രതികരണങ്ങളാണ് കൈകാര്യം ചെയ്യു ന്നത്. സാധാരണ മനശ്ശാസ്ത്രത്തിന് കൈകാര്യം ചെയ്യാൻ സാധിക്കാത്ത

പ്രശ്ങ്ങൾ ഉയർത്തുന്നതുവഴി, മനശ്ശാസ്ത്രത്തിനകത്ത് "വിപ്ലവം" സംഭവിച്ചു എന്ന് പറയാം. സങ്കീർണ്ണമായ ചുറ്റുപാടുകളിലെ പെരുമാറ്റ വിശകലനം ഇതുവ രെയും മനശ്ശാസ്ത്രത്തിന്റെ വരുതിയിൽ ആയിട്ടില്ല. പെരുമാറ്റ രൂപീകരണത്തി നും, ഇതുവരെയും കഴിവുറ്റ രീതികൾ സംഭാവന നല്കാൻ മനശ്ശാസ്ത്രത്തിന് ആയിട്ടില്ല. അതിനാൽ മനശ്ശാസ്ത്രത്തിൽ നിന്നും പെരുമാറ്റ ശാസ്ത്രത്തിന്റെ ഉയിർത്തെഴുന്നേൽപ്പ് അനിവാര്യമാവുന്നു .

സൈക്കോ അനാലിസിസ്, ഹ്യൂമനിസ്റ്റിക്, കോഗ്നിറ്റീവ്, ന്യൂറോ സൈക്കോളജി എല്ലാം സ്വഭാവത്തിനെ വ്യക്തിയുടെ ആന്തരിക പ്രതിപ്രവർത്തനം എന്ന രീതി യിൽ വിലയിരുത്തുന്നു. അതിനെതിരായി, ബിഹേവിയറോളജി, പ്രതികരണ ത്തിന്റെ തെരഞ്ഞെടുക്കൽ, പ്രബലനത്തിന്റെ പ്രത്യേകതകളെ ആശ്രയിച്ചുള്ള വ്യക്തിത്വ വികസനമാണ് സ്വഭാവം എന്ന് സമർത്ഥിക്കുന്നു. സ്കിന്നർ അതിനെ പ്രത്യാഘാതത്തെ ആശ്രയിച്ചുള്ള തെരഞ്ഞെടുക്കൽ എന്നു പറയുന്നു. അത് ജീവശ്ശാസ്ത്രം, പെരുമാറ്റശാസ്ത്രം, സമൂഹത്തിന്റെയും സംസ്കാരത്തിന്റെയും ഭൗതീക വിശകലനം എന്നിവയെ കോർത്തിണക്കാൻ സഹായകരമാണ് എന്ന് സമർത്ഥിക്കുകയും ചെയ്യുന്നു. പ്രത്യാഘാതത്തിൽ നിന്നുള്ള തെരഞ്ഞെടുക്കലി ലൂടെ ശാരീരികമായ പ്രക്രിയകൾ രൂപീകരിക്കപ്പെടുന്നു.

റാഡിക്കൽ ബിഹേവിയറിസ്റ്റുകൾ വാട്സൺന്റെയും ക്ലാർക്ക് ഹള്ളി ന്റെയും ക്രമീകൃത ബിഹേവിയറിസത്തെ ഉൾക്കൊള്ളുന്നില്ല. ഉൾമൻ റാഡി ക്കൽ ബിഹവിയറിസത്തേയും വൈരുദ്ധ്യാത്മിക ഭൗതിക വാദത്തേയും പര സ്പര സഹായകരങ്ങളെന്ന് സ്ഥാപിക്കുന്നു.

റാഡിക്കൽ ബിഹേവിയറിസം, ഇത്രയും നാൾ പ്രത്യേക ഉദ്ദേശത്തോടെ, എന്ന് കരുതിയിരുന്ന പ്രവർത്തികൾക്ക് പുനർനിർവ്വചനം നൽകുന്നു. ബിഹേവി യറോളജിസ്റ്റുകൾ ഉദ്ദേശങ്ങളെയും താത്പര്യങ്ങളേയും സ്വഭാവത്തിന്റെ കാരണ ങ്ങളായി കണക്കാക്കുന്നില്ല. പകരം സ്വഭാവത്തിനെ പ്രത്യാഘാതങ്ങൾക്കനുസര ണമായ തെരഞ്ഞെടുക്കൽ എന്ന് കരുതുന്നു. ബിഹേവിയറോളജി അന്തിമകാ രണ സിദ്ധാന്തത്തെ പെരുമാറ്റ ശാസ്ത്രത്തിൽ നിന്നും പ്രത്യാഘാതങ്ങൾക്ക് അനുസരണമായ തെരഞ്ഞെടുക്കൽ തത്വമനുസരിച്ച് ഒഴിവാക്കുന്നു. ഡാർവി നിസം അന്തിമകാരണ സിദ്ധാന്തത്തെ ജീവശാസ്ത്രത്തിൽ നിന്നും സ്വാഭാവിക തെരഞ്ഞെടുക്കൽ തത്വമനുസരിച്ച് ഒഴിവാക്കിയതുപോലെ .

ബിഹേവിയറിസവും മാർക്സിസവും സ്വഭാവത്തിന്റെ കാരണങ്ങളും സ്വഭാവത്തിൽ വരുന്ന വ്യതിയാനങ്ങളുടെ കാരണങ്ങളും മനസ്സിലാക്കാൻ ശ്രമി ക്കുന്നു എന്ന കാര്യത്തിൽ സമാനമാണ്. പിന്നെ വെത്യാസം വിശകലനത്തിന്റെ അളവിലാണ്. ബിഹേവയറോളജി പ്രാഥമികമായും പെരുമാറ്റത്തിലെ അനിശ്ചിത ത്വത്തിലെ ബന്ധങ്ങൾ കൈകാര്യം ചെയ്യുന്നു . മാർക്സ് ഉണ്ടാക്കി എടുത്ത ആവശ്യങ്ങൾ എന്ന പ്രയോഗം പലപ്പോഴും ഉപയോഗിച്ചു കാണുന്നു. ബിഹേവി യറോളജിക്ക് ആ ആവശ്യങ്ങൾ എന്തുകൊണ്ട് ഉണ്ടാകുന്നു എന്ന് വിശദീകരി ക്കാൻ കഴിഞ്ഞേക്കും. ബിഹേവിയറോജിസ്റ്റിന് ഉണ്ടാക്കി എടുത്ത ആവശ്യങ്ങൾ എന്നാൽ ആവർത്തിക്കപ്പെടുന്ന പ്രബലനങ്ങളാണ്. ഇത്തരത്തിൽ സമ്പത്തും ഒരു ഉണ്ടാക്കി എടുത്ത ആവശ്യം ആണെന്ന് സ്ഥാപിക്കപ്പെടുന്നു. പ്രത്യേക

സാഹചര്യങ്ങളിൽ അത് പ്രബലനങ്ങളായിത്തീരുന്നു. ബിഹേവിയറിസവും മാർക്സിസവും സ്വഭാവത്തിന്റെ കാരണങ്ങളും സ്വഭാവത്തിൽ വരുന്ന വ്യതിയാനങ്ങളുടെ കാരണങ്ങളും മനസ്സിലാക്കാൻ ശ്രമിക്കുന്നു എന്ന കാര്യത്തിൽ സമാനമാണ്. പിന്നെ വെത്യാസം വിശകലനത്തിന്റെ അളവിലാണ്. മെന്റലിസം വ്യക്തിപരമായ പ്രശ്നങ്ങൾക്ക് കാരണം മനുഷ്യന്റെ ഉള്ളിൽ തേടുന്നു. ചുറ്റുപാടുകളിലല്ല. ജൻമവാസന സിദ്ധാന്തവും, മാനസിക പരീക്ഷണങ്ങളും സാമൂഹിക ബന്ധങ്ങളെ മൂടുപടം അണിയിക്കുന്നു. സ്കിന്നർ മെന്റലിസത്തെപ്പറ്റി നടത്തിയ വിശകലനം അത്തരം അബദ്ധ ധാരണകളിൽ നിന്നും വിമോചനം സാദ്ധ്യമാക്കുന്നവയാണ്. മാർക്സ് ഫ്യൂർബാക്കിനെക്കുറിച്ച് നടത്തിയ നിരീക്ഷണങ്ങളും റാഡിക്കൽ ബിഹേവിയറിസവും തത്വശാസ്ത്രപരമായി സമാനമാണ്.

അത്ഭുതങ്ങളിലേക്ക് നയിക്കുന്ന, വിശദീകരിക്കപ്പെടാനാവാത്ത സംഭവങ്ങൾ, അതിന്റെ യുക്തമായ വിശദീകരണം മനുഷ്യന്റെ ക്രയവിക്രയങ്ങളിലും ക്രയവിക്രത്തെക്കുറിച്ചുള്ള അവന്റെ ജ്ഞാനത്തിലും അടങ്ങിയിരിക്കുന്നു എന്ന മാർക്സിന്റെ നിരീക്ഷണം റാഡിക്കൽ ബിഹേവിയറിസത്തിന്റെ അന്ത:സത്തയോട് അടുത്തു നില്ക്കുന്നു.

ലൂസിയെൻ സീവ് പറയുന്ന വ്യക്തത്വം എന്നത്, വ്യക്തിത്വം എന്ന സങ്കുചിത പ്രയോഗമല്ല, മറിച്ച് അത് ജീവചരിത്രത്തിന്റെ ശാസ്ത്രം നിർമ്മിക്കലാണ്. ബിഹേവിയറോളജിയും ചരിത്രത്തിന്റെ ശാസ്ത്രവും തമ്മിലുള്ള വിടവ്, സ്കിന്നറുടെ, "സംസ്കാരം" എന്ന ആശയം കൊണ്ട് നികത്തി എടുക്കാം. സംസ്കാരത്തിനെ ഒരു സംഘം പരിമിതപ്പെടുത്തുന്ന, സാമൂഹിക പ്രബലനങ്ങളുടെ പ്രത്യാഘാതങ്ങൾ എന്ന് ചുരുക്കത്തിൽ പറയാം. പുതിയ സംസ്കാരങ്ങൾ സംഘത്തിന്റെ നിലനില്പ്പിനായി രൂപികരിക്കപ്പെടുന്നു. സംഘത്തിന്റെ നിലനില്പ്പിനായി അത് തുടരകയും ചെയ്യുന്നു. ഈ കാഴ്ച്ചപ്പാടിൽ സാമൂഹിക ബന്ധങ്ങളെ, ഒരു സംഘം പിരിമിതപ്പെടുത്തുന്ന പ്രബലനങ്ങളായി കാണേണ്ടിയിരിക്കുന്നു. മാർക്സ് അദ്ദേഹത്തിന്റെ ഫ്യൂർബാക്കിനെക്കുറിച്ചുള്ള പഠനത്തിൽ മനുഷ്യന്റെ സത്ത വ്യക്തിയിൽ അടങ്ങിയരിക്കുന്ന സ്വഭാവ വൈശിഷ്ട്യങ്ങളല്ല മറിച്ച് അത് സാമൂഹിക ബന്ധങ്ങളുടെ പ്രതിഫലനമാണ് എന്ന് സ്ഥാപിക്കുന്നു.

അത് സ്കിന്നറുടെ "സംസ്കാരം" എന്ന ആശയവുമായി യോജിച്ചു പോവുന്നവയാണ്. അതായത് വ്യക്തിയുടെ വസ്തുനിഷ്ടമായ കാഴ്ച്ചപ്പാടും, ചരിത്രത്തിന്റെ വസ്തുനിഷ്ടമായ കാഴ്ച്ചപ്പാടും യോജിച്ചുപോകുന്ന ആശയങ്ങളാണ്.

സ്കിന്നർ ആദ്യകാലങ്ങളിൽ ലോജിക്കൽ പോസിറ്റിവിസം എന്ന തത്വസംഹിതയിൽ ആകൃഷ്ടനായിരുന്നു. മറ്റു പല ബിഹേവിയറിസ്റ്റുകളും അപ്രകാരം തന്നെയായിരുന്നു. കാരണം പുറമെ നിരീക്ഷിക്കാൻ കഴിയുന്ന സ്വഭാവങ്ങളിൽ, ശാസ്ത്രീയ മന:ശാസ്ത്രം ഒതുങ്ങിനില്ക്കണം എന്നതായിരുന്നു അന്നത്തെ കാഴ്ച്ചപ്പാട്. കാലം ചെന്നതോടെ അത്തരം ഒരു കാഴ്ചപ്പാട് തെറ്റായിരിക്കും എന്ന നിഗമനത്തിൽ സ്കിന്നർ എത്തിച്ചേർന്നു. പുറമെ നിരീക്ഷിക്കാൻ കഴിയാത്ത സംഭവങ്ങളെ സ്കിന്നർ , മറച്ചു വയ്ക്കപ്പെട്ട പ്രതികരണങ്ങളും ഉത്തേജനങ്ങളും എന്നു വിളിച്ചു. അവ പ്രത്യക്ഷത്തിൽ നിരീക്ഷിക്കാൻ കഴിയുന്ന സംഭ

വങ്ങളുടെ അതേ നിയമങ്ങൾ അനുസരിക്കുന്നതായിരിക്കും എന്ന് തിരച്ചറിഞ്ഞു. അതായത് നിരീക്ഷണത്തിന് വിധേയമായതും അല്ലാത്തതും തമ്മിലുള്ള വ്യത്യാസം, അടിസ്ഥാനമായി വ്യത്യാസം ഇല്ലാത്തത് എന്നുള്ള നിലയിൽ എത്തിനിൽക്കുന്നു. ആദ്യമാദ്യം സ്കിന്നർ യാന്ത്രികമായ ബിഹേയവിയറിസത്തിന്റെ ഉപജ്ഞാതാവായിരുന്നു. ഓപ്പറാന്റ് കണ്ടീഷനിങ് വികസിപ്പിച്ചതോടെ ഉത്തേജനം – പ്രതികരണം" ന്റെയും അതുമായി ചേർന്ന യാന്ത്രിക ബിഹേവിയറിസത്തിന്റെയും, പരിമിതികൾ ബോധ്യമാവുകയും ചെയ്തു. ഡാർവിൻ ജീവജാലങ്ങളുടെ പരിണാമം സ്വാഭാവിക തെരഞ്ഞെടുപ്പ് എന്ന തത്വത്തിലൂടെ വിശദീകരിച്ചതുപോലെ സ്കിന്നർ ഒരു ജീവജാലത്തിൽ ഒരു പ്രത്യേക സ്വഭാവത്തിന്റെ വികാസം പ്രബലനങ്ങളുടെ പ്രത്യാഘാതങ്ങൾ സൃഷ്ടിക്കുന്ന ഓപ്പറാന്റ് പ്രതികരണത്തിന്റെ തെരഞ്ഞെടുപ്പ് എന്ന തത്വത്തിലൂടെ വിശദീകരിച്ചു. പ്രത്യാഘാതങ്ങൾക്ക് അനുസരണമായ തെരഞ്ഞെടുപ്പ് എന്ന സാമാന്യ തത്വത്തിലേക്ക് ഏൺസ്റ്റ് മാക് സി. എസ്. പിയേർസ്, ജോൺ ഡിവേ എന്നിവരുടെ തത്വങ്ങളുടെ സ്വാധീനത്താൽ, സ്കിന്നർ എത്തിച്ചേർന്നു.

## ബയോടെക്നോളജി – ചില ആകുലതകൾ

REF : കലാകൗമുദി 2002 മാർച്ച് 17

ഡോ: ഹമീദ് ഹമീദ്ഖാൻ വാഷിംഗ്ടണിൽ നിന്നും എഴുതുന്നു.

മണ്ണിൽ കാണുന്ന അതിസൂക്ഷമ ജീവി ബാസിലസ് തുരിഞ്ചിയെൻസ് Cry 9c എന്ന പ്രോട്ടീൻ ഉത്പ്പാദിപ്പിക്കുന്നു. ഈ പ്രോട്ടീൻ മനുഷ്യർക്ക് ഹാനികരമല്ല, അതേ സമയം കീടങ്ങൾക്ക് വിനാശകരമാണ്. Bt ചെടികൾ സ്വന്തം കീടനാശിനി ഉത്പാദിപ്പിക്കുന്നു. സ്വന്തം കളനാശിനിയും ഉത്പാദിപ്പിക്കുന്നു. കുളങ്ങളിലേയും തോടുകളിലേയും മറ്റു ജലാശയങ്ങളിലേയും ജലം മലിനമാകാതെ നോക്കാനും ഇവയ്ക്കുകഴിയും. രാസവസ്തുക്കൾ കീടനാശികളായും മററും ഉപയോഗിക്കുമ്പോൾ ഭക്ഷണത്തിലൂടെ തിരികെവന്ന് നമുക്ക് അപകടകാരിയാവുന്നു. ജനിതകാഹാരത്തിന് ഈ കുഴപ്പമില്ല.

Bt സൂപ്പർ കളകളെ ഉണ്ടാക്കുന്നില്ല. Bt പ്രോട്ടീനുകൾ മനുഷ്യർക്കും മൃഗങ്ങൾക്കും സൂപ്പർ വിഷം ആവുന്നില്ല. Bt പ്രോട്ടീൻ പുതിയ അലർജികൾ 10 ലക്ഷം പേരിൽ ഒരാൾക്ക് മാത്രം ഉണ്ടാക്കിയേക്കാം.

പ്രോട്ടീൻ എന്നാൽ മൾട്ടിപ്പിൾ അമിനോ ആസിഡുകൾ. ഭാവിയിൽ നമുക്ക് "ഡിസൈനർ" ഭക്ഷണം കിട്ടും. ഉദാ: സ്വർണ്ണ നെല്ലരി, ബീറ്റാകരോട്ടിൻ ഉദ്പാദിപ്പിക്കുന്ന ജീനിനെ ഡാഫഡിൽ പൂവിൽ നിന്ന് വേർതിരിച്ചെടുത്ത് നെല്ലരിയിൽ സന്നിവേശിപ്പിക്കുന്നു. ഇന്ത്യപോലുള്ള രാജ്യങ്ങളിൽ ലക്ഷക്കണക്കായ കുഞ്ഞു

ങ്ങളിലുണ്ടാകുന്ന അന്ധതമാറ്റാൻ മറ്റൊന്നും വേണ്ട. ഭൂലോകത്ത് 40 കോടി കുട്ടികൾ ഇരുമ്പിന്റെ അംശം കുറഞ്ഞതിനാൽ വിളർച്ച രോഗബാധിതരാവുന്നു. പോം വഴി ഫെറോ–ലെക്ടിൻ എന്ന ജീൻ. മാംസം ഭക്ഷിക്കുന്നവൻ പച്ച മാംസം അതുപോലെ ഭക്ഷിക്കുന്നില്ല. അത് തീക്ഷണസ്വഭാവമുള്ള കുരുമുളക്, ഗ്രാമ്പു, പച്ചമുളക്, ഇഞ്ചി, മഞ്ഞൾ മുതലായ ഒട്ടേറെ ചേരുവകൾ ചേർത്ത് വേകിച്ച് മാത്രമാണ് ഉപയോഗിക്കുന്നത്. ഗവേഷണം നടത്തുന്നവർ പാചകം ചെയ്ത മാംസത്തിലാണോ, നിരീക്ഷണ, പരീക്ഷണങ്ങൾ നടത്തുന്നത് എന്ന് അറിയണമെന്നുണ്ട്. വെളിച്ചെണ്ണയിൽ ഗവേഷണം നടത്തിയവരുടെ അനുഭവ ങ്ങൾ പാഠമായിരിക്കണം. സൂര്യകാന്തിപ്പൂവും മറ്റും കൃഷി ചെയ്യുന്നവരുടെ കാശുമേടിച്ച് ,ദൂഷ്യഫലങ്ങൾ വിളംബരം ചെയ്തപ്പോൾ ആഹാരത്തിൽ മറ്റു പല ചേരുവകളോടൊപ്പം ചേർത്ത് ഉപയോഗിച്ചപ്പോൾ, ഏറ്റവും സുരക്ഷിതമായ എണ്ണയാണെന്ന്, ഹാർവർഡ് മെഡിക്കൽ സ്കൂളിലെ ഗവേഷകർ കണ്ടെത്തുക യുണ്ടായി. Empirical logic/evidence സാക്ഷ്യപ്പെടുത്തുന്നത് മിശ്ര ആഹാര മാണ് ഊർജ്ജസ്വലമായ ജീവിതത്തിന് നല്ലത് എന്നാണ്. സസ്യാഹാരം 10% മാത്രം ആഗിരണം ചെയ്യപ്പെടുമ്പോൾ, അവശ്യ അമിനോ ആസിഡുകൾ സസ്യാ ഹാരത്തിൽ വളരെ കുറവ് മാത്രമാണുള്ളതെന്ന് ഹമീദ്ഖാൻ തന്നെ അഭിപ്രായ പ്പെടുമ്പോൾ സസ്യാഹാരത്തോട് എന്തിന് അമിത പ്രതിപത്തി. ഇറച്ചിയുടെ bio availability വർദ്ധിപ്പിക്കുന്ന കണ്ടുപിടുത്തങ്ങൾ ഇറച്ചിയുടെ ഉപയോഗം ധാരാ ളിത്തമല്ലാതാക്കുകയില്ലേ. 10 അത്യാവശ്യ അമിനോ ആസിഡുകൾ ലഭ്യമാക്കാൻ 10 തരം അരി ഓരോ സ്പൂൺ കഴിക്കുന്നതിനു പകരം 10 അമിനോ ആസിഡു കൾ ഒരു തരം അരിയിൽ തന്നെ സന്നിവേശിപ്പിച്ചാൽ മൃഗത്തീറ്റ എല്ലാം ജനി തക വിദ്യയ്ക്ക് വിധേയമായി മാത്രം ലഭ്യമാവുമ്പോൾ, ക്യാൻസർ തടയുന്ന പ്രോട്ടീനുകൾ അകാല വാർദ്ധക്യത്തിന് കാരണമാകുന്നു എന്ന് കേൾക്കു മ്പോൾ (ഉദാ: p53) അടുത്തിടെ മാത്രം ആരംഭിച്ച ജനിതക ഗവേഷണത്തിനു മേൽ എന്തിനാണ് അതിരു കടന്ന ശുഭപ്രതീക്ഷ. ചോളത്തിൽ 300 കോടി, ഗോത മ്പിൽ 1600 കോടിയും അപ്പോൾ മനുഷ്യന്റെ ജീനോം എത്ര കോടി ഘടകങ്ങൾ ഉൾക്കൊള്ളുന്നു.

ക്രെയ്ഗ് വെന്റർ രൂപ കൽപ്പന ചെയ്ത ഷോട്ട്ഗൺ മെത്തേഡ് കുറ്റമറ്റതാ ണോ.

ഹമീദ്ഖാന് ജനിതക വിദ്യയുടെ സാങ്കേതികതകളെക്കുറിച്ച് യാതൊരു ഭയവും കാണുന്നില്ല. അവർ വൻ വ്യവസായശാലകൾ (മൊൺസാന്റോ പോലെ) ദുരുപയോഗപ്പെടുത്തുന്നതിനെക്കുറിച്ച് മാത്രം (അന്തകവിത്തുപോലെ) വ്യാകുലനാവുന്നു. പ്രശ്നവും ഹമീദ്ഖാൻ ലളിതമായി പരിഹരിക്കുന്നു. കൃഷി ക്കാർ അവരവർക്ക് ആവശ്യമുള്ള വിത്ത് സ്വയം കൃഷി ചെയ്ത് ഉണ്ടാക്കുക. കൃഷിക്കാർ എപ്പോൾ എന്തു ചെയ്യണം എന്ന് സ്ഥാപനങ്ങൾ വിധിക്കാൻ പാടു ള്ളതല്ല എന്നും. കൃഷിക്കാർക്കുതന്നെ എല്ലാം അറിയാം. എപ്പോൾ, എന്ത്, എങ്ങിനെ ചെയ്യണം എന്ന് . എന്നാൽ ഇതെല്ലാം പ്രായോഗികമാണോ.

അമേരിക്കയിൽ പുതിയ ഉത്പ്പന്നം ഉപഭോഗത്തിനായി അനുവദിക്കപ്പെടു ന്നതിന് മുൻപ് കർശനമായ സുരക്ഷാപരിശോധനകളിൽ കൂടി കടന്ന പോകേ

ണ്ടതുണ്ട് എന്നുള്ള പ്രസ്ഥാവം ശരിയല്ല. 1958 നു ശേഷവും Twin Lab, EAS (exprimental and Applied Science), Ultimate Nutrition തുടങ്ങി കോടിക്കണെക്കിന് ഡോളറിന്റെ വ്യാപാരം നടത്തുന്ന food suppliments നിർമ്മാതാക്കൾ fBranched chain, Sustained release, Low molecular Weight, Predigested അമിനോ ആസിഡുകൾ, FDA not approved, എന്ന് വ്യക്തമായി പ്രഖ്യാപിച്ചു കൊണ്ട് അമേരിക്കയിൽ നിലനിൽക്കുന്നതാണ് അങ്ങിനെ അഭിപ്രായത്തിന് കാരണം. Food Sppliments, does not guarantee to cure any diseases എന്നും അവർ പ്രഖ്യാപിക്കുന്നു. ചെലവേറിയതുകൊണ്ട് മരുന്നു നിർമ്മാതാക്കൾ തന്നെ പ്രക്ഷോഭം സൃഷ്ടിച്ച് പിൻവലിച്ചതാണോ ആൾക്കുരങ്ങിലുള്ള പരീക്ഷണങ്ങൾ, മൂന്നാം ലോകത്തിലെ മനുഷ്യരെത്തന്നെ ചെലവില്ലാതെ, അല്ലെങ്കിൽ അവിടത്തെ മനുഷ്യരുടെ തന്നെ ചെലവിൽ പരീക്ഷണത്തിന് ലഭ്യമെന്നിരിക്കെ എന്തിനാണ് ആൾക്കുരങ്ങ് എന്നതാണോ.

മിക്ക ഭക്ഷ്യവസ്തുക്കളുടെയും തന്മാത്രകൾ പുതിയതൊന്നുമല്ല. അതിനാൽ അത്രയും വിശദമായ പരിശോധനകളൊന്നും വേണ്ട. ജനിതകാഹാരങ്ങൾ നിഷ്പ്രയാസം പരിക്ഷകൾ ജയിക്കും. ആദ്യമൊക്കെ FDA കുറേ കർക്കശമായി. ജനിതകാഹാരം നിരപായാമെന്നുകണ്ട് കാർക്കശ്യം കുറഞ്ഞു. എന്നുതന്നെയല്ല ചില പരിശോധനകൾ വേണ്ടെന്ന് വച്ചു. ജനിതകാഹാരത്തിനോടുള്ള എതിർപ്പിനു കാരണം സുരക്ഷിതത്വ ഭീഷണിയാണ്. 1990 ജിനോം പ്രോജക്ടിന്റെ ഒന്നാംഘട്ടം ആരംഭിച്ചപ്പോൾ പ്രതിഷേധിച്ചവർ ഇപ്പോൾ സ്തുതി പാടുന്നു. ആരൊക്കെയാണ് സ്തുതി പാഠകരുടെ കൂട്ടത്തിൽ ചേർന്നത്. പുതിയതായി രംഗത്തു വന്ന പ്രതിഷേധക്കാർ ആരെല്ലാം. ഹമീദ്ഖാൻ വ്യക്തമാക്കേണ്ടതുണ്ട്. ഇന്നത്തെ പ്രതിഷേധക്കാർ കൂലി പ്രതിഷേധക്കാരെന്നുള്ള വിലയിരുത്തൽ കപടമാണ്.

2050–ാം ആണ്ടിൽ ജനസംഖ്യ 1000 കോടിയാവും. നമ്മുടെ രാജ്യത്തെ ജനസംഖ്യ 200 കോടി . ഹമീദ്ഖാൻ എല്ലാവിധ പ്രശ്നങ്ങൾക്കും ഏക പോംവഴി ജനിതകവിദ്യ എന്ന മട്ടിൽ അവതരിപ്പിക്കുന്നു.

<u>മലയാളം വാരിക 2002 മെയ് 31</u>

ഡോ. എ. എൻ. നമ്പൂതിരി

നെല്ലിന്റെ ജിനോം പഠനം പൂർത്തിയായിട്ടില്ല. വിടവുകൾ അടക്കാനുണ്ട്, തെറ്റുകൾ തിരുത്താനുണ്ട്. നെല്ലിലെ ഉപജാതികളുടെ കരടുവിന്യാസക്രമം അപൂർണ്ണമായ ഒരു നിഘണ്ടുവിനോട് താരതമ്യപ്പെടുത്താം. വാക്കുകൾ മിക്കതും അറിയാം. ചിലതു ചേർക്കണം, ചിലത് ഉപേക്ഷിക്കണം. പ്രശ്നം മിക്ക വാക്കിന്റയും അർത്ഥം കണ്ടുപിടിച്ചിട്ടില്ല. അർത്ഥമറിയാത്ത വാക്കുകൾ കൊണ്ട് കഥയും, കവിതയും, രചിക്കാനാവില്ല. നെല്ലിന്റെ കാര്യത്തിലും ഇത് ശരിയാണ്. 50,000 ജീനുകൾ ഉണ്ട്. (ഫ്രാൻസിസ് കോളിൻസും, ക്രെയ്ഗ് വെൻററും അഭിപ്രായപ്പെടുന്നത് ഹ്യൂമൻ ക്രോമസോം 30,000 മുതൽ 35,000 വരെ മാത്രം ജീനുകൾ കൊണ്ട് നിർമ്മിക്കപ്പെട്ടിരിക്കുന്നു എന്നാണ് – നെല്ല് മനുഷ്യനേക്കാളും

ഉന്നതസ്ഥാനത്താണോ) പക്ഷേ അവയുടെ ജൈവധർമ്മങ്ങളെക്കുറിച്ച് അറിയി ല്ല. അപ്പോൾ Cross reaction നെക്കുറിച്ച് എങ്ങിനെ പഠിക്കും. സമ്പന്നതയിലേ ക്കുള്ള ശാസ്ത്രവിപ്ലവത്തിന്റെ എളുപ്പവഴി. 2000 ആണ്ടിൽ എല്ലാവർക്കും ആരോഗ്യം എന്നു പറഞ്ഞ ലോകാരോഗ്യ സംഘടന ഇപ്പോൾ എന്തുചെയ്യുന്നു. ഏതാനും വർഷങ്ങൾക്കകം സമ്പൂർണ്ണ ജനിതക വിദ്യ എന്നു പറഞ്ഞാൽ അത് എത്രത്തോളം പ്രായോഗികമാണ്.

നെല്ലിന്റെ ജിനോം മാപ്പിന്റെ കരട് രേഖ തയ്യാറായി. നെല്ലിന്റെ ജിനോം പഠ നത്തിന് തുടക്കം കുറിക്കുന്നതിന് ഒരു വർഷം മുൻപ് മാത്രമാണ് ഹ്യൂമൻ ജിനോം പ്രോജക്ട് തുടക്കമായത്. 43 കോടി ഘടകങ്ങൾ (? കൃത്യം) ഉള്ള നെല്ലിന്റെതാണ് വിളകളിലെ ഏറ്റവും ചെറിയ ജിനോം. ഹമീദ്ഖാൻ തറപ്പിച്ചും പ്രശംസിക്കുന്ന ഗോൾഡൻ റൈസ്നെക്കുറിച്ച് നമ്പൂതിരിക്ക് പ്രതീക്ഷമാത്രമാ ണുള്ളത്.

2050 ൽ ജനസംഖ്യ 900 കോടി കവിയും. ഹമീദ്ഖാനും നമ്പൂതിരിയും 100 കോടിയോളം വ്യത്യാസം പ്രതീക്ഷിക്കുന്നു. എന്താണ് കാരണം. വർദ്ധനവ് അരി മുഖ്യമായ രാജ്യങ്ങളിലായിരിക്കും കൂടുതൽ – കാരണം? അരിക്ക് എന്ത് പ്രത്യേ കതയാണ് ഇക്കാര്യത്തിൽ.

സ്വഭാവങ്ങൾ നിർണ്ണയിക്കുന്നത് നൂറുകണക്കിന് ജീനുകളാണ്. വിവിധ രാസപദ്ധങ്ങൾ ഉൾക്കൊള്ളുന്ന അതീവ സങ്കീർണ്ണമായ പ്രക്രിയയാണിത്. ജീൻ വിന്യാസക്രമത്തെക്കുറിച്ചുള്ള പഠനം ബന്ധപ്പെട്ട ജീൻ സമൂഹങ്ങളെ വേർതിരക്കാനും അവയെ കാമ്യമായ സ്വഭാവങ്ങളുള്ള ഇനങ്ങളിലേക്ക് മാറ്റിവ ക്കാനും സഹായിച്ചേക്കും എങ്കിലും ഇത് എളുപ്പമല്ല. പുതിയ സങ്കേതങ്ങളും സമീപനങ്ങളും ആവശ്യമായി വരും. ഒരു ജീൻ മാറ്റിവച്ച് രൂപം കൊടുത്ത Bt പരുത്തി സൃഷ്ടിച്ച പ്രശ്നങ്ങളെക്കുറിച്ച് ബോധമുള്ള നമുക്ക് (ഹമീദ്ഖാൻ ഇതിനെക്കുറിച്ച് അജ്ഞനാണെന്ന് കരുതേണ്ടിയിരിക്കുന്നു). അനേകം ജീനു കൾ മാറ്റിവച്ചുണ്ടാകുന്ന ജനിറ്റിക് എൻജിനിയറിംഗ് സസ്യങ്ങൾ ഉയർത്താവുന്ന വെല്ലുവിളികൾ ഊഹിക്കാവുന്നതേയുള്ളൂ.

ദശകങ്ങൾക്കപ്പുറം സാദ്ധ്യമാവുന്ന നേട്ടങ്ങൾ അവിടെ നിൽക്കട്ടെ. (ഹമീ ദിന്റെ ശുഭാപ്തി വിശ്വാസവും, അജ്ഞതയും കരുതിക്കൂട്ടിയുള്ളതോ വിവരമി ല്ലായ്മയിൽ നിന്നുള്ളതോ)

# ഇതാണോ വികസനം?

കലാവീക്ഷണം Nov 2001

മനുഷ്യൻ ജനിച്ച സ്ഥലത്തുതന്നെ വളരണമെന്നും, അവിടത്തെ തൊഴിൽ ചെയ്യണമെന്നും ശിഷ്ടകാലം മുഴുവൻ ചെലവിടണം എന്നും ശഠിക്കുന്നത് തികച്ചും പിന്തിരിപ്പനാണ്. ഇന്ന് നമുക്ക് ചുറ്റും കാണുന്ന ചലനശേഷിയില്ലാത്ത മരങ്ങൾ പോലും പല ദേശങ്ങളും താണ്ടി ഇവിടെ കൊണ്ടുവരപ്പെട്ടതാണ്.

സെപ്തംബർ ലക്കത്തിൽ പ്രസിദ്ധീകരിച്ച കേരളത്തിൽ വികസനം എന്ന ചർച്ചയിൽ സി. ആർ നീലകണ്ഠൻ നമ്പൂതിരി എഴുതിയ ചില കാര്യങ്ങളിൽ വിയോജിപ്പുണ്ട്.

(1) പ്രാദേശികവാദം
കേരളം ഏറ്റവും നല്ല വിപണിയാണ് എന്നുള്ളത് സത്യമാണ്. അതിനു കാരണം, വിദേശത്തു ജോലി ചെയ്യുന്നവരുടെ പണവും നാണ്യവിളകളിൽ നിന്നുള്ള അമിത ലാഭവുമാണ്. പ്രാദേശികവാദം ലോകമാകമാനം ശക്തമായാൽ, ഈ രണ്ടു വഴികളും അടയും. അല്ലെങ്കിൽ തന്നെയും രണ്ടും ഏകദേശം നശിച്ചു കഴിഞ്ഞ സ്ഥിതിയിലാണ്. മറ്റു വഴികൾ അന്വേഷിക്കേണ്ട സമയമായിരിക്കുന്നു. ചുറ്റുമുള്ളവരും പ്രാദേശിക വാദത്തിൽ മുറുകെ പിടിച്ചാൽ എന്താവും. Conservative ആയി Conventional ആയി ചിന്തിക്കുന്നത് ഒരു രീതിയിൽ നല്ലതാണെന്നതുപോലെ മറ്റൊരു രീതിയിൽ ദോഷവുമാണ്. ഈ ലോകവ്യവസ്ഥിതിയെതന്നെ മാറ്റിമറിച്ച കണ്ടുപിടുത്തങ്ങളാണ് തീവണ്ടിയും, ആവിക്കപ്പലും. അതുകാരണം അനന്തരഫലമായി ഉണ്ടായ വിപ്ലവങ്ങളും ആൾനാശവും വിവരണാതീതമാണ്.

2.ഒരു വികസനരീതി സമൂഹത്തിനു സ്വീകാര്യമാണോ എന്നു തീരുമാനിക്കുന്നതിൽ ഗാന്ധിമാർഗ്ഗം പിൻതുടർന്നു എങ്കിൽ ഒരു തരത്തിലുള്ള വികസനവും സാധ്യമാവുമായിരുന്നില്ല. ഇന്നു പിന്തുടരുന്ന രീതിയിൽനിന്നും മാറ്റം ആവശ്യമില്ല എന്ന അർത്ഥത്തിലല്ല. Extremism ഏതുരീതിയിലുള്ളതായാലും അപകടമാണ്

എല്ലാ ഗുണങ്ങൾക്കും അതിന്റേതായ ദോഷമുണ്ട്

നേട്ടം വർദ്ധിപ്പിച്ച് ദോഷം കുറച്ച് മുന്നോട്ടു പോകുന്നതായിരിക്കും ഉത്തമം Optimization ആയിരിക്കണം ചിന്തയുടെ മുന്നിൽ നിൽക്കേണ്ടത്.

3. സോവിയറ്റ് യൂണിയന്റെ പതനത്തിനു ലെനിനും സ്റ്റാലിനും പങ്കുവഹിച്ചു എന്നതുപോലെ, അതിനേക്കാളേറെ, അമേരിക്കയും അതിൽ പങ്കാളിയായിരുന്നു വത്തിക്കാനും കാര്യമായി പ്രവർത്തിച്ചു. മോറൽ റീ ആർമമെന്റിന്റെ

സ്ഥാപകൻ ഫ്രാങ്ക് ബൂച്ച്മാനെക്കുറിച്ച് പീറ്റർ ഹോവാർഡ് എഴുതിയ പുസ്തകം വായിക്കുമ്പോൾ അതു മനസ്സിലാവും.

4. ഗാന്ധിജിയുടെ നിസ്സഹകരണ പ്രസ്ഥാനം, ഹെൻട്രി ഡേവിഡ് തോറയുടെ സിവിൽ ഡിസ്ഒബീഡിയൻസിൽനിന്നും കടം കൊണ്ടതാണ്. അതുപോലെ ഗ്രാമസ്വരാജ് ആശയങ്ങൾ അനാർക്കിസംസിൽ നിന്നും . വിദേശിയെ പുറന്തള്ളി സ്വദേശി ആശയങ്ങളും വസ്തുക്കളും സ്വീകരിക്കണം എന്നു വാദിക്കുന്നവർ പ്രധാനമായും ആശയങ്ങളും വസ്തുക്കളും വിദേശികളിൽനിന്നും കടംകൊള്ളുന്നവരാണ്.
5. കാസർഗോട്ടുനിന്നും തിരുവനന്തപുരം വരെയും റെയിൽ വരുന്നതാണ് പൊതുജനത്തിന് നല്ലത് എന്നു വാദിക്കുമ്പോൾ കാർനിർമ്മാതാക്കളെ കുറ്റപ്പെടുത്തുമ്പോൾ, എത്ര കടത്തുവള്ളങ്ങളും കാളവണ്ടികളും ഇല്ലായ്മ ചെയ്തുകൊണ്ടാണ് റെയിൽ നിലനിൽക്കുന്നത് എന്ന് ഓർക്കേണ്ടതുണ്ട്. അതുപോലെ വെനീസിലെപ്പോലെ സ്പീഡ്ബോട്ട് വരുമ്പോഴും ആലപ്പുഴയിൽ അനേകർക്ക് ജീവിതമാർഗ്ഗം നഷ്ടമാവാം. ആലപ്പുഴ വളരെ ചെറിയ ഒരു പ്രദേശമാണ്.
6. ടിവി, കംപ്യൂട്ടർ മറ്റുള്ളവ എല്ലാം നമമുടെ സംസ്കാരത്തെ (എന്താണ് അത്?) എത്രത്തോളം ബാധച്ചു. ബാധിക്കുന്നു എന്ന് ഓർക്കാറുണ്ടോ. ടൂറിസവും നെടുമ്പാശ്ശേരി വിമാനത്താവളവും പോലെ ജീവിതത്തിന്റെ,പലതുറകളിൽ സ്വാധീനം ചെലുത്തുന്നതിന് ഇലക്ട്രാണിക്സിനുള്ള പങ്കിനെക്കുറിച്ച് ചിന്തിച്ചിട്ടുണ്ടോ?
7. ജൈവസാങ്കേതികവിദ്യ അബദ്ധമാണെങ്കിൽ അതുപോലെ തന്നെ അബദ്ധമാണ് ആണവവിദ്യയും, മറ്റെല്ലാ ശാസ്ത്രങ്ങളും. ലോജിക്കൽ ഡിഡക്ഷൻ അടിസ്ഥാനമാക്കി. കാളവണ്ടിയുഗത്തിലേക്കു തന്നെ തിരിച്ചു പോകണം എന്നാണ് പരോക്ഷമായി പറയുന്നത്.
8. പുരോഗമനപരം എന്ന രീതിയിൽ, സുഖസൗകര്യങ്ങൾ, സമൂഹത്തിന്റെയും, ഭാവിതലമുറയുടെയും നന്മയെക്കരുതി ഉപേക്ഷിക്കണം എന്നു ശുപാർശ ചെയ്യുന്നു . മദ്യവിതരണം തദ്ദേശഭരണസ്ഥാപനങ്ങൾക്കു കീഴിൽ കൊണ്ടുവരണം എന്നതിനു പകരം, സമ്പൂർണ്ണ മദ്യനിരോധനത്തിനുവേണ്ടി എന്തുകൊണ്ട് വാദിക്കുന്നില്ല.

നമ്മുടെ നാട് ആഗോളവൽകരണത്തിനും, സ്വകാര്യവൽക്കരണത്തിനും, വിദേശമൂലധനത്തിനും വേണ്ടി യാതൊരു ഉപാധികളുമില്ലാതെ തുറന്നിടണം എന്നതല്ല വിവക്ഷ. കൂടുതൽ, ചിന്ത, വിശകലനം എല്ലാം ആവശ്യമാണ്. ദോഷം, ഗുണത്തോടൊപ്പം ഉള്ളതാണ് എന്നു ചിന്തിക്കണം

# നാടിന്റെ നന്മയ്ക്ക് പന്ത്രണ്ടു നിർദ്ദേശങ്ങൾ

മലയാളം വാരിക 1177 മീനം 8

1. മന്ത്രിമാരുടെ എണ്ണം 10 ആക്കുക
2. മന്ത്രിമാരും ഉയർന്നന ഉദ്യോഗസ്ഥന്മാരും നാടിനു നൽകുന്ന സംഭാവനകൾ വിലയിരുത്തുക. അവർക്കുവേണ്ടി ചെലവാക്കുന്ന തുകയ്ക്ക് എത്രത്തോളം പകരം നൽകാനാവുന്ന എന്നു കണക്കാക്കുക.
3. ഓരോ ദിവസവും മന്ത്രിമാരുടെയും ഉന്നത, ഉദ്യോഗസ്ഥന്മാരുടെയും പ്രവർത്തനങ്ങൾ വിലയിരുത്തുക.
4. എം.എൽ.എ. എം.പി പെൻഷൻ നിർത്തലാക്കുക. 5 വർഷം മാത്രം ജനപ്രതിനിധിയായിരിക്കുന്ന വ്യക്തിക്ക് ആജീവാനന്ത പെൻഷൻ എന്നത് തികച്ചും യുക്തമല്ല. അടിസ്ഥാന വിദ്യാഭ്യാസ യോഗ്യത, മത്സരപ്പരീക്ഷ, മുപ്പതുവർഷത്തെ സേവനം ഇവയെല്ലാം കഴിഞ്ഞാൽ സർക്കാരുദ്യോഗസ്ഥനു ലഭിക്കുന്ന പെൻഷൻ ഇതുമായി താരതമ്യം അർഹിക്കുന്നില്ല.
5. തങ്ങളെ വ്യക്തിപരമായി ബാധിക്കാത്ത കാര്യങ്ങളിൽക്കൂടി, പൊതുകാര്യങ്ങളിൽക്കൂടി ജനം താല്പര്യം പ്രകടിപ്പിക്കുക. അമിത സ്വാർത്ഥത, വർഗ്ഗീയത ഇവ കൈവെടിയുക, വികസിതരാജ്യങ്ങളിൽ 80 ശതമാനം ജനങ്ങളും പൊതുകാര്യങ്ങളിൽ നിസ്സംഗത പുലർത്തുന്നു. അല്ലെങ്കിൽ 20 ശതമാനം മാത്രമേ ഊർജ്ജസ്വലമായി രാഷ്ട്രീയകാര്യങ്ങളിൽ ഇടപെടുന്നുള്ളുവെന്ന് പഠനങ്ങൾ സാക്ഷ്യപ്പെടുത്തുമ്പോൾ നമ്മുടെ നാട്ടിൽ അത് 5 ശതമാനം മാത്രമാണെന്നു കരുതുന്നതിൽ തെറ്റില്ല എന്നു തോന്നുന്നു. അതായത് 95 ശതമാനവും പൊതുകാര്യങ്ങളിൽ ഊർജ്ജസ്വലമായി ഇടപെടുന്നില്ല എന്ന്.
6. സ്വർണ്ണം, മദ്യം, അനാവശ്യ മരുന്നുകൾ (ഇന്നു ലഭ്യമായ മരുന്നുകളിൽ 80 ശതമാനവും അനാവശ്യമരുന്നുകളെന്ന് അഭിപ്രായം നിലനിൽക്കുന്നു. ആഡംബരം, പുകവലി എത്രയും നിയന്ത്രിക്കുക. അങ്ങനെ സമ്പാദിക്കുന്ന ധനം അധികമായി നേടുന്ന ധനത്തിന് തുല്യമാണ്.
7. എ.ഡി.ബി പോലുള്ള വിവാദ വിഷയങ്ങളിൽ പ്രതിപക്ഷം എഴുതി നൽകുന്ന ചോദ്യങ്ങൾക്ക് ഭരണപക്ഷം മറുപടി എഴുതി നൽകുക, ദിനപത്രങ്ങളിൽ പ്രസിദ്ധീകരിക്കുക. അനാവശ്യ വാഗ്വാദം ഒഴിവാക്കുക.

8. അന്താരാഷ്ട്ര രാഷ്ട്രിയ ചലനങ്ങൾ വിശകലനം ചെയ്ത് വിലയിരുത്തുക. ബോധവത്ക്കരണം നടത്തുക.
9. അവശ്യ വിഭാഗങ്ങളിലൊഴികെ കമ്പ്യൂട്ടർ വത്കരണം നിരാകരിക്കുക. കൂടുതൽ തൊഴിലവസരങ്ങൾ സൃഷ്ടിക്കുക, മിതമായ വേതന വ്യവസ്ഥകളിന്മേൽ.
10. പെൻഷൻ പ്രായം 50 ആക്കുക. അധികം ജനസംഖ്യയുള്ള നമ്മുടെ നാട്ടിൽ അവസരം കൂടുതൽ പേർക്ക് ലഭ്യമാകേണ്ടതുണ്ട്.
11. അഴിമതിയും കൈക്കൂലിയും നിയന്ത്രിക്കാൻ കർശനമായ സംവിധാനങ്ങൾ ഏർപ്പെടുത്തുക.

12. വെള്ളക്കോളർ തൊഴിലിനോടെന്നപോലെ മറ്റു തൊഴിലുകളോടും ആഭി മുഖ്യം വളർത്തുന്നതിന് ബോധവത്കരണം നടത്തുക.

# കമ്മ്യൂണിസ്റ്റുകാരും വർഗ്ഗീയതയ്ക്ക് അതീതരായിരുന്നില്ല

**മാതൃഭൂമി 2001** Sept 30 Oct 8

മലയാളി മെമ്മോറിയലിലൂടെ, ഉത്തരവാദ ഭരണപ്രക്ഷോഭത്തിലൂടെ കരുത്താർജ്ജിച്ച വർഗ്ഗീയവികാരം വിമോചന പ്രസ്ഥാനത്തിൽ വിജയം വരിച്ചു എന്നു മാത്രം. കമ്മ്യൂണിസ്റ്റുകാരും വർഗ്ഗീയതയ്ക്ക് അതീതരായിരുന്നില്ല. ജവഹർലാൽ നെഹ്റുവും വി.കെ. കൃഷ്ണമേനോനും ,അധികാരം നിലനിറുത്തുക, അതു വഴി അതിന്റെ സുഖസൗകര്യങ്ങൾ അനുഭവിക്കുക, അതിനുവേണ്ടി ഏതു ശക്തിക്കും വഴങ്ങിക്കൊടുക്കുക അതുതന്നെയാണ് തത്വസംഹിതയും.

1957 ലെ മന്ത്രി സഭയിൽ വായനയും ചിന്തയും ചർച്ചയും പഠനവും എല്ലാം ശീലമാക്കിയ, ബുദ്ധി വൈഭവത്തിന് പേരുകേട്ടവരായിരുന്നു മിക്കവരും. അവർ പരിഷ്ക്കാരങ്ങൾ നടപ്പിൽവരുത്താൻ നയരഹിതമായ വേഗത പ്രകടിപ്പിച്ചത് അത്ഭുതം ഉളവാക്കുന്നു.

952 ൽ മാത്രം പാർലമെന്ററി വ്യാമോഹങ്ങൾ പാർട്ടിയിൽ കടന്നുപറ്റാൻ തുടങ്ങി എന്നതും വസ്തുതകൾക്ക് നിരക്കുന്നതല്ല.

വിമോചന സമരത്തിലൂടെ വളർന്നുപന്തലിച്ച നേതാക്കന്മാരാണ് ഇന്നത്തെ മുഖ്യമന്ത്രി എ.കെ. ആന്റണിയും പിന്നെ വയലാർ രവിയും. വിദേശ സാമ്പത്തിക സഹായത്തിന്റെ സ്രോതസ്സ് ഏറ്റവും കൂടുതൽ വ്യക്തമായി അറിയുന്നതും അവരായിരിക്കും. അത് വെളിപ്പെടുത്തേണ്ടത് അവരുടെ ചുമതലയുമാണ്.

യു.എസ് അംബാസഡർ ഡാനിയൽ പാട്രിക് മൊയ്നിഹാൻ . അദ്ദേഹത്തിന്റെ പുസ്തകം 'എ ഡെയ്ഞ്ചറസ് പ്ലെയ്സ്' പേജ് 16 ൽ അദ്ദേഹം പറയുന്നു. "1973 മുതൽ 1975 വരെ രണ്ടു വർഷക്കാലം ഞാൻ ഇന്ത്യയിൽ ആയിരുന്നു." പേജ് 117 ൽ "ഞാൻ 6 മാസത്തോളം ഇന്ത്യയ്ക്ക പുറത്തായിരുന്നത് എന്നെ വളരെ വിശ്രമാവസ്ഥയിൽ എത്തിച്ചു" അല്ലാതെ വിമോചന സമരക്കാലത്തല്ല.

# ഗാന്ധിവധം

ഗോഡ്സെയുടെ ( LONE ASSASSIN ???? ) അവസാനത്തെ പ്രസ്താവനയിൽ നിന്ന്

ഭക്തി നിർഭരമായ ബ്രാഹ്മിൺ കുടുംബത്തിൽ ജനിച്ചതുകാരണം ഹിന്ദുമതം, ഹിന്ദുവിന്റെ ചരിത്രം, ഹിന്ദു സംസ്കാരം എന്നിവയിൽ ഞാൻ ആകൃഷ്ടനായി. വളർന്നപ്പോൾ സ്വതന്ത്ര്യ ചിന്തയിൽ താത്പര്യമായി. അന്ധവിശ്വാസങ്ങളെ തള്ളിക്കളഞ്ഞു. ജാതിക്കെതിരായ പ്രസ്ഥാനങ്ങളിൽ പങ്കുകൊണ്ടു. എല്ലാ ഹിന്ദുക്കളും സമൻമാരെന്ന ചിന്ത രൂഢമായി. വലിപ്പച്ചെറുപ്പം നിശ്ചയിക്കേണ്ടത് കഴിവിനെ ആശ്രയിച്ചാവണം ജാതിയെ അടിസ്ഥാനമാക്കിയിട്ടാവരുത്. ജാതിരഹിത സത്കാരങ്ങളിൽ പങ്കുകൊണ്ടു.

ദാദാഭായി നവറോജി, വിവേകാനന്ദൻ, ഗോഖലെ, തിലക് എന്നിവരുടെ കൃതികൾ, ഇംഗ്ലണ്ട്, ഫ്രാൻസ്, അമേരിക്ക, റഷ്യ എന്നീ പ്രദേശങ്ങളുടെ ചരിത്രം, സോഷ്യലിസം, മാർക്സിസം എല്ലാം പഠിച്ചു. എന്നാൽ വീര സർവർക്കർ, ഗാന്ധിജി എന്നിവരുടെ കൃതികൾ അധികം താത്പര്യത്തോടെ പഠിച്ചു. ഇവരുടെ രണ്ടുപേരുടെയും ആശയങ്ങൾ എന്നെ രൂപപ്പെടുത്തി.

ലോകപൗരൻ എന്ന നിലയിലും, രാജ്യസ്നേഹി എന്ന നിലയിലും ഹിന്ദുക്കളെയും ഹിന്ദു ധർമ്മത്തെയും സംരക്ഷിക്കേണ്ടത് പ്രഥമ കർത്തവ്യമായി കരുതി. 30 കോടി ഹിന്ദുക്കളുടെ ന്യായമായ അവകാശങ്ങൾ സംരക്ഷിക്കുന്നതു വഴി ഇന്ത്യയുടെ സ്വാതന്ത്ര്യവും സുരക്ഷിതത്വവും സംരക്ഷിക്കപ്പെടും എന്ന് എനിക്ക് വിശ്വാസമായി. ഇതിന് പ്രാപ്തിയുള്ള ഏക സംഘടന എന്ന നിലയിൽ ഞാൻ ഹിന്ദു സംഘത്തിന് സ്വയം അർപ്പിച്ചു.

ഗാന്ധിജിയുടെ സത്യം, അഹിംസ എന്നീ സിദ്ധാന്തങ്ങൾ വളരെ ഉന്നതമാണെങ്കിലും ഒരു സ്വപ്നം എന്ന നിലയിൽ മാത്രമേ അവയെ വീക്ഷിക്കുന്നതിന് സാധിക്കുകയുള്ളൂ. കടന്നുകയറ്റത്തെ സായുധമായി നേരിടുന്നതിൽ ഞാൻ അപാകത കാണുന്നില്ല. അത് മതപരമായും ധാർമ്മികമായതുമായ ചുമതലയായി ഞാൻ കാണുന്നു. രാമൻ രാവണനേയും, കൃഷ്ൺ കംസനേയും, അർജ്ജുനൻ ഭീഷ്മനേയും വധിച്ചത് എന്റെ ചിന്തക്ക് സാധുത നൽകുന്നു. രാമൻ, കൃഷ്ൺ, അർജ്ജുനൻ എന്നിവരുടെ മേൽ അക്രമം ആരോപിക്കുന്നത് മനുഷ്യപ്രകൃതത്തെ വഞ്ചിക്കുന്നതിന് സമാനമെന്ന് ഞാൻ കരുതുന്നു.

ഛത്രപതി ശിവജിയുടെ പ്രത്യാക്രമണമാണ് മുസ്ലീം കടന്നുകയറ്റത്തെ വിജയകരമായി തടഞ്ഞത്. അഫ്സൽഖാനെ കീഴ്പ്പെടുത്തേണ്ടത് അനിവാര്യമായിരുന്നു. ശിവജി, റാണാപ്രതാപ്, ഗുരുഗോവിന്ദ് സിംഗ് എന്നിവരെ വഴിപിഴച്ച രാജ്യസ്നേ

ഹികൾ എന്ന് ആക്ഷേപിക്കുന്നത് വഴി ഗാന്ധിജി സ്വയം വഞ്ചന വെളിപ്പെടുത്തുന്നു. വൈരുദ്ധ്യമെന്ന് തോന്നാമെങ്കിലും, സത്യത്തിന്റെയും അഹിംസയുടെയും പേരിൽ വിവരണാതീതമായ പ്രക്ഷോഭങ്ങൾ രാജ്യത്തിലേക്ക് കൊണ്ടുവന്ന അക്രമകാരിയായ സമാധാന വാദിയാണ് ഗാന്ധിജി. 32 വർഷക്കാലമായുള്ള പ്രകോപനങ്ങൾ മുസ്ലീം അനുകൂല നിരാഹാരത്തിലെത്തിയപ്പോൾ ഗാന്ധിജിയെ ഉടനടി ഇല്ലായ്മ ചെയ്യുന്നതിന് ഞാൻ തീരുമാനിച്ചു.

സൗത്ത് ആഫ്രിക്കയിൽ ഇന്ത്യാക്കാരുടെ അവകാശവും സുരക്ഷിതത്വവും സംരക്ഷിക്കുന്നതിന് ഗാന്ധിജി പ്രയത്നിച്ചിരുന്നു. എന്നാൽ ഇന്ത്യയിൽ എത്തിച്ചേർന്നപ്പോൾ ശരിയും തെറ്റും തീരുമാനിക്കുന്നതിന് പ്രാപ്തനായ ഏകവ്യക്തി താൻ മാത്രമാണെന്ന പക്ഷപാതപരമായ ചിന്തയിൽ അദ്ദേഹം എത്തിച്ചേർന്നു. രാജ്യത്തിന് അദ്ദേഹത്തിന്റെ നേതൃത്വം ആവശ്യമെങ്കിൽ അദ്ദേഹത്തിന്റെ പോരായ്മകളും അംഗീകരിക്കേണ്ടിയിരുന്നു. അല്ലാത്തപക്ഷം അദ്ദേഹം ഏകനായി സ്വന്തം വഴിയിൽ യാത്ര തുടരും. ഇത്തരം നിലപാടിനെ നേരിടാൻ മറ്റൊരു മാർഗ്ഗവുമില്ല. എല്ലാത്തിന്റെയും, എല്ലാപേരുടെയും അന്തിമ തീരുമാനം അദ്ദേഹത്തിന്റെ ആഗ്രഹപ്രകാരമായിരുന്നു. നിസ്സഹകരണ പ്രസ്ഥാനത്തിന്റെ തന്ത്രങ്ങളെക്കുറിച്ചും അദ്ദേഹത്തിനല്ലാതെ മറ്റാർക്കും അറിയില്ലായിരുന്നു. എപ്പോൾ തുടങ്ങണം, എപ്പോൾ പിൻമാറണം എന്നും അദ്ദേഹത്തിനു മാത്രമേ അറിയുകയുള്ളൂ. പലർക്കും അദ്ദേഹത്തിന്റെ രാഷ്ട്രീയം യുക്തി ഭദ്രമല്ല എന്ന ചിന്തയുണ്ടായിരുന്നു. എന്നാൽ കോൺഗ്രസ്സ് വിട്ടുപോവുക അല്ലെങ്കിൽ അവരുടെ ബുദ്ധിയെ അദ്ദേഹത്തിന്റെ കാൽക്കൽ അടിയറവെക്കുക, എന്നീ മാർഗ്ഗം മാത്രമേ മുന്നിലുണ്ടായിരുന്നുള്ളൂ. ഇന്ത്യയിൽ വന്ന സമയത്ത് ഹിന്ദിയോട് അധികം താത്പര്യമുണ്ടായിരുന്ന ഗാന്ധി മുസ്ലീങ്ങൾക്ക് ഹിന്ദിയോട് താത്പര്യമില്ല എന്ന് മനസ്സിലാക്കി . അവർക്ക് താത്പര്യമുണ്ടായിരുന്ന ഹിന്ദുസ്ഥാനിയുടെ വക്താവായി. വ്യാകരണവും പദസമ്പത്തുമില്ലാത്ത, സംസാരിക്കുന്നതിനു മാത്രം ഉപയോഗിക്കുന്നതായിരുന്നു ഹിന്ദുസ്ഥാനി ഭാഷ. ഹിന്ദിയുടെയും ഉറുദുവിന്റേയും സങ്കര സന്താനമായിരുന്നു അത്. മഹാത്മയ്ക്കുപോലും അതിനെ പൊതുസമ്മതമാക്കുന്നതിന് സാധിച്ചില്ല. മുസ്ലീങ്ങളുടെ പ്രീതി സമ്പാദിക്കുന്നതിനു വേണ്ടി ഹിന്ദുസ്ഥാനി മാത്രമായിരിക്കണം രാഷ്ട്രഭാഷ എന്ന് അദ്ദേഹം തീരുമാനിച്ചു. അദ്ദേഹത്തിന്റെ എല്ലാ പരീക്ഷണങ്ങളും ഹിന്ദുക്കളുടെ ചെലവിലായിരുന്നു. 1946 മുതൽ മുസ്ലീം ലീഗിന്റെ സ്വകാര്യസേന ഹിന്ദുക്കളെ കൊന്നൊടുക്കുന്നതിന് ആരംഭിച്ചു. അന്നത്തെ വൈസ്രോയി വെയ്വൽ പ്രഭു അതേക്കുറിച്ച് വ്യാകുലനായിരുന്നെങ്കിലും 1935 ലെ ഇന്ത്യാഗവൺമെന്റ്, നിയമപ്രകാരം ബലാൽസംഗവും, കൊള്ളയും, കൊലപാതകവും തടയാൻ ഒന്നും തന്നെ ചെയ്തില്ല. ബംഗാൾ മുതൽ കറാച്ചിവരെ ഹിന്ദുരക്തം ഒഴുകി. ഹിന്ദുക്കളും നാമമാത്രമായ രീതിയിൽ പ്രതികരിച്ചു. സെപ്തംബറിൽ നിലവിൽ വന്ന ഇടക്കാല ഗവൺമെന്റിനെ തുടക്കം മുതൽ തന്നെ മുസ്ലീംലീഗ് അംഗങ്ങൾ അട്ടിമറിച്ചു. അവർ എത്രത്തോളം വഞ്ചനയും വിധേയത്വമില്ലായ്മയും ഗവൺമെന്റിനോട് പ്രകടിപ്പിച്ചു അതനുസരിച്ച് ഗാന്ധിജിക്ക് അവരോട് അഭിനിവേശം വർദ്ധിക്കുകയാണ് ഉണ്ടായത്. പൊതുസമ്മതം കൊണ്ടുവരുന്നതിന് വെയ്വൽ പ്രഭുവിന് സാധിക്കാത്തതു കാരണം മൗണ്ട്ബാറ്റൻ പ്രഭു സ്ഥാനം ഏറ്റെടുത്തു. ദേശീയതയും സോഷ്യലിസവും പ്രഘോഷിച്ചിരുന്ന കോൺഗ്രസ്സ് ബയണറ്റിന്റെ മൂന്നിൽ ജിന്നക്ക് കീഴ്പ്പെ

ടുകയും പാക്കിസ്ഥാൻ എന്ന ആശയത്തിന് കീഴ്പ്പെടുകയും ചെയ്തു. 1947 ആഗസ്റ്റ് 15 മുതൽ ഇന്ത്യ വിഭജിതമായി, ഇന്ത്യയുടെ മുന്നിൽ ഒരു ഭാഗം അന്നു മുതൽ വിദേശമായി. ഈ രാജ്യം കണ്ടതിൽ ഏറ്റവും പ്രഗത്ഭനായ വൈസ്രോയി, ഗവർണ്ണർ ജനറൽ എന്നിങ്ങനെ കോൺഗ്രസ്സ് വൃത്തങ്ങളിൽ മൗണ്ട്ബാറ്റനെക്കുറിച്ച് അഭിപ്രായമുണ്ടായിരുന്നു. 1948 ജൂൺ 30 അധികാരകൈമാറ്റത്തിന് നിശ്ചയിച്ചിരുന്ന ദിവസമായിരുന്നു. മൗണ്ട്ബാറ്റൺ തന്റെ നികൃഷ്ടമായ ശസ്ത്രക്രിയ വഴി അത് 10 മാസം മുമ്പേ പ്രാവർത്തികമാക്കി. 30 വർഷത്തെ ചോദ്യം ചെയ്യപ്പെടാത്ത ഏകാധിപത്യം വഴി ഗാന്ധിജി നേടിയത്, കോൺഗ്രസ്സുകാർ സ്വാതന്ത്ര്യം എന്നും അധികാരക്കൈമാറ്റം എന്നും വിളിക്കുന്നതും ഇതിനെയാണ്. ഹിന്ദു–മുസ്ലീം ഐക്യം എന്ന കുമിള പൊട്ടി. നെഹ്റുവിന്റേയും കൂട്ടരുടേയും ഒത്താശയോടെ മതാധിഷ്ഠിത പ്രദേശം നിലവിൽ വന്നു. അവർ അതിനെ ത്യാഗത്തിലൂടെ നേടിയത് എന്ന മട്ടിൽ അവതരിപ്പിക്കുന്നു. ആരുടെ ത്യാഗം? നമ്മൾ ആരാധിക്കേണ്ടുന്ന ദൈവമെന്നോണം കണ്ടിരുന്ന രാഷ്ട്രത്തെ ഗാന്ധിയുടെ സമ്മതത്തോടെ ഉന്ന തരായ നേതാക്കൻമാർ വലിച്ചുകീറിയപ്പോൾ എന്നിൽ നിയന്ത്രണാതീതമായ വിദ്വേഷം നിറഞ്ഞുകവിഞ്ഞു.

ഗാന്ധിജിയുടെ നിരാഹാരം അവസാനിപ്പിക്കുന്നതിനുള്ള നിബന്ധനകളിലൊന്ന് ഡൽഹിയിലെ പള്ളികളിൽ തങ്ങിയിരുന്ന ഹിന്ദു അഭയാർത്ഥികളെ സംബന്ധിക്കുന്നതായിരുന്നു. എന്നാൽ പാക്കിസ്ഥാനിലെ ഹിന്ദുക്കൾ ഭീകരമായ ആക്രമണങ്ങൾക്ക് വിധേയരായപ്പോൾ പാക്കിസ്ഥാൻ സർക്കാരിനെതിരേയോ, മുസ്ലീങ്ങൾക്കെതിരേയോ ഒരക്ഷരം പോലും ഉരിയാടുന്നതിന് ഗാന്ധിജി തയ്യാറായില്ല. മുസ്ലീങ്ങളുടെ പുറത്ത് എന്തെങ്കിലും നിബന്ധനകൾ കെട്ടിയേൽപ്പിക്കുന്നതിനു വേണ്ടി ഗാന്ധി നിരാഹാരം ആരംഭിച്ചാൽ, ഏതെങ്കിലും ഒരു മുസ്ലീം എങ്കിലും ഗാന്ധിജിയുടെ നിരാഹാരം അദ്ദേഹത്തിന്റെ മരണത്തിൽ കലാശിച്ചാൽ ദു:ഖം പ്രകടിപ്പിക്കുന്നതിനുണ്ടാവില്ല എന്നു മനസ്സിലാക്കുന്നതിനും വേണ്ട കുശാഗ്രബുദ്ധി ഗാന്ധിക്കുണ്ടായിരുന്നു. അതുകൊണ്ടു അത്തരം നിരാഹാരം ഗാന്ധി ഒഴിവാക്കിയിരുന്നു. ജിന്ന അൽപമെങ്കിലും അസ്വസ്ഥനാവില്ല എന്നും, മുസ്ലീം ലീഗ് ഗാന്ധിയുടെ ഉൾവിളിക്ക് അൽപമെങ്കിലും വില നൽകുകയില്ല എന്നും അനുഭവങ്ങൾ തെളിയിച്ചതാണ്.

ഗാന്ധിയെ രാഷ്ട്രപിതാവെന്നു കരുതുന്നു. രാഷ്ട്രത്തിന്റെ വിഭജനത്തിന് കൂട്ടുനിൽക്കുക വഴി പിതാവിന്റെ ധർമ്മത്തിൽ പരാജയപ്പെട്ടതോടൊപ്പം രാഷ്ട്രത്തോട് വഞ്ചനാപരമായി പെരുമാറുകയും ചെയ്തു. അദ്ദേഹം പാക്കിസ്ഥാന്റെ രാഷ്ട്രപിതാവാണെന്ന് തെളിയിച്ചു. ജിന്നയുടെ ഉരുക്ക് മനസ്സിനുമുന്നിൽ അദ്ദേഹത്തിന്റെ ഉൾവിളി, ആദ്ധ്യാത്മിക ശക്തി, അഹിംസാ സിദ്ധാന്തം എല്ലാം തകർന്നു.

ഗാന്ധിയെ വധിക്കുകയെന്നാൽ ജീവനേക്കാളേറെ വിലമതിക്കുന്ന അഭിമാനം നഷ്ടപ്പെടുക, ജനങ്ങളുടെ വിരോധം, എന്റെ പൂർണ്ണമായ തകർച്ച ഇതെല്ലാമായിരിക്കുമെന്ന് ഞാൻ വിഭാവനം ചെയ്തു. അതേ സമയം ഗാന്ധിയില്ലാത്ത ഇന്ത്യൻ രാഷ്ട്രിയം പ്രായോഗികവും പ്രതികരിക്കാൻ പ്രാപ്തവും, സായുധശക്തിയാൽ കരുത്താർന്നതും ആയിരിക്കും എന്ന് ഞാൻ കരുതി. എന്റെ ഭാവി പൂർണ്ണമായും തകരും എന്ന് എനിക്ക് മനസ്സിലായി. എന്നാൽ ഇന്ത്യ പാക്കി

സ്ഥാന്റെ കടന്നുകയറ്റത്തിൽ നിന്നും സംരക്ഷിക്കപ്പെടും. ജനങ്ങൾ എന്നെ ബുദ്ധിയില്ലാത്തവനെന്നും മഠയനെന്നും ഒക്കെ വിളിച്ചെന്നിരിക്കും. എന്നാൽ ഉന്നതമായ രാജ്യം കെട്ടിപ്പടുക്കുന്നതിന് വേണ്ട സ്വാതന്ത്ര്യം രാജ്യത്തിന് ഉണ്ടായിരിക്കും. പൂർണ്ണമായും ചിന്തിച്ചുറപ്പിച്ചതിനുശേഷം ഞാൻ ധൈര്യം ഉൾക്കൊണ്ട് 1948 ജനുവരി 30 ന് ഗാന്ധിജിയുടെ മേൽ നിറയൊഴിച്ചു, ബിർലാ ഹൗസിലെ പ്രാർത്ഥനാ മൈതാനിയിൽ വച്ച്.

ഗാന്ധിവധം : വസ്തുതകൾ

(ചൂനിഭായി വൈദ്യ)

ഗാന്ധിയുടെ ഘാതകനും കൂട്ടരും വധത്തിനെ ന്യായീകരിക്കുന്നതിന് ആശ്രയിക്കുന്ന വാദഗതികൾ.

1.മുസ്ലീങ്ങൾക്ക് പ്രത്യേക രാജ്യം എന്നുള്ള ആശയത്തിനെ ഗാന്ധിജി പിൻതാങ്ങി. ഒരർത്ഥത്തിൽ പാക്കിസ്ഥാൻ രൂപീകരണത്തിന് ഗാന്ധിജിയാണ് കാരണക്കാരൻ.

2.കാശ്മീരിലെ കടന്നാക്രമണത്തെ വകവെക്കാതെ, 55 കോടി രൂപ പാക്കിസ്ഥാന് നൽകുന്നതിലേക്കായി ഗാന്ധിജി നിരാഹാരം അനുഷ്ഠിച്ചു.

3. ഗാന്ധിജിയുടെ പ്രീതിപ്പെടുത്തൽ നയമാണ് മുസ്ലീങ്ങളുടെ ആക്രമണ പ്രവണതക്ക് വളമായത്.

യാഥാസ്തിക മുസ്ലീങ്ങളെ സംബന്ധിച്ചിടത്തോളം ഗാന്ധിജി ഒരു ഹിന്ദു നേതാവും, പാക്കിസ്ഥാന്റെ സൃഷ്ടിക്ക് എതിരുനിന്ന പക്ഷപാതിയുമാണ്. എന്നാൽ ഹിന്ദുക്കൾ അവരുടെ മേലുള്ള ആക്രമണങ്ങൾക്ക് പ്രതികരിക്കുവാൻ അവസരം നിഷേധിക്കുന്ന തടസ്സമായി ഗാന്ധിജിയെ കണ്ടു.

ഗാന്ധിവധം ദശാബ്ദങ്ങളായി നടന്നുവരുന്ന ക്രമമായ മസ്തിഷ്ക പ്രക്ഷാളനത്തിന്റെ പരിണിതഫലമാണ്. 1934 മുതൽ 14 വർഷത്തിനിടയ്ക്ക് 5 തവണ അദ്ദേഹത്തെ വധിക്കുന്നതിന് ശ്രമം നടന്നു. 30.1.1948 ൽ ഗോഡ്സെയുടെ ശ്രമം വിജയം കണ്ടു. (1) 1934 (2) ജൂലൈ, സെപ്തംബർ 1944 (3) സെപ്തംബർ, 1946 (4) 1948 ജനുവരി 20. ഗോഡ്സെ മുൻപ് നടന്ന രണ്ട് ശ്രമങ്ങളിൽ പങ്കുകൊണ്ടിരുന്നു. അപ്പോഴൊന്നും വിഭജനത്തേക്കുറിച്ചോ, 55 കോടിയുടെ പ്രശ്നത്തെക്കുറിച്ചോ കുഴപ്പങ്ങൾ നിലവിലില്ലായിരുന്നു. ഗാന്ധിജി ചർച്ചക്ക് വിളിച്ചു. ഗോഡ്സെ ചെവിക്കൊണ്ടിരുന്നില്ല. പാക്കിസ്ഥാന്റെ സൃഷ്ടിക്ക് മുസ്ലീം എന്നതുപോലെ ഹിന്ദുവും കാരണക്കാരാണ്. പരസ്പര അവിശ്വാസം ഇരുവിഭാഗങ്ങളിലുമുള്ള തീവ്രവാദക്കാരെ പ്രത്യേക രാഷ്ട്രം എന്ന ആശയത്തിലേക്ക് നയിച്ചു. വർഗ്ഗീയ ലഹളക്കുള്ള ഏകപോംവഴി എന്ന നിലയിൽ, ഇരു വിഭാഗങ്ങളിലുമുള്ള നിക്ഷിപ്ത താത്പര്യക്കാർ വിഭാഗീയത ഇളക്കിവിട്ടു. അതിന് അവർ ചരിത്രം ദുർവ്യാഖ്യാനം ചെയ്തു. ഇന്നും അത്തരം മന:സ്ഥിതി നിലനിൽക്കുന്നു.

“എല്ലാ രാഷ്ട്രങ്ങളിലും മെച്ചപ്പെട്ടത് നമ്മുടെ ഹിന്ദുസ്ഥാൻ” എന്ന കവിതയെഴുതിയ കവി മുഹമ്മദ് 1930 ൽ ആദ്യമായി മുസ്ലീമിന് പ്രത്യേക രാഷ്ട്രം എന്ന ആശയം രൂപീകരിച്ചു. ഹിന്ദു തീവ്രവാദികൾക്ക് അതിൽ കാര്യമായ പങ്കുണ്ടായിരുന്നു.

സവാർക്കർ 1937 ലെ പ്രസംഗത്തിൽ പറഞ്ഞു, ഇന്ത്യയെ ഒറ്റ രാഷ്ട്രം എന്നു കരുതുന്നത് ശരിയല്ല. അതിനുള്ളിൽ രണ്ടു രാഷ്ട്രം നിലനിൽക്കുന്നു. ഹിന്ദുവും, മുസ്ലീമും.

(Vol.6 page 296 Maharashtra Prantiya Hindumaha Sabha, Pune – Veer Savarkar)

1945 ൽ സവർക്കർ പറഞ്ഞു, ജിന്നയുടെ ദ്വിരാഷ്ട്ര സിദ്ധാന്തത്തോട് എതിർപ്പില്ല. നമ്മൾ ഹിന്ദുക്കൾ നമ്മിൽ തന്നെ ഒരു രാഷ്ട്രമാണ്. മുസ്ലീങ്ങളും ഹിന്ദുക്കളും രണ്ട് രാഷ്ട്രമെന്നത് ചരിത്ര വസ്തുതയാണ്.

(Indian Educational Register 1943 Vol 2 Page 10)

ഇതിന് ഘടക വിരുദ്ധമെന്നോണം, ഗാന്ധിജി എന്നും ഏകരാഷ്ട്രത്തിന്റെ വക്താവായിരുന്നു. വിഭജനത്തിനേക്കാൾ അദ്ദേഹം സ്വന്തം മരണം കരണീയമെന്ന് വിലയിരുത്തി. വിഭജനം അനിവാര്യമെന്നു കണ്ട ഗാന്ധിജി മരണം വരെ നിരാഹാരം അനുഷ്ടിക്കുന്നതിന് തീരുമാനമെടുത്തു. നിലവിലുള്ള വസ്തുക്കളുടെ പ്രായോഗികത വിലയിരുത്തിയതിനുശേഷം അദ്ദേഹം പിൻമാറി.

പ്രധാന ചോദ്യം വിഭജനത്തിന് നേതൃത്വം നൽകിയ ജിന്നയെ ഒഴിവാക്കി എന്തുകൊണ്ട് ഗോഡ്സെ, വിഭജനത്തിന് തികച്ചും എതിരായിരുന്ന ഗാന്ധിജിയെ മാത്രം തെരഞ്ഞെടുത്തു എന്നതാണ്. ഒരു പക്ഷേ തൊട്ടുകൂടാത്തവരും മറ്റുമായി മിശ്രഭോജനവും, അത്തരക്കാരുടെ വിവാഹം ആശിർവദിക്കുന്നതിനുള്ള സന്നദ്ധതയും ഒക്കെ സവർണ്ണ ഹിന്ദുക്കളുടെ വിരോധത്തിന് കാരണമായിരിക്കാം.

55 കോടി രൂപ, വിഭജന സമയത്ത് എത്തിച്ചേർന്ന സമ്മതപ്രകാരം പാക്കിസ്ഥാന് നൽകാമെന്നേറ്റിരുന്ന 75 കോടിയിൽ 20 കോടി നൽകിയതിൽ മിച്ചമായിരുന്നു. പാക്കിസ്ഥാൻന്റെ ഒത്താശയോടെ കാശ്മീരിൽ വിഘടനവാദികൾ സൃഷ്ടിച്ച പ്രശ്നത്തെ തുടർന്ന് ഇന്ത്യാ സർക്കാർ അത് പിടിച്ചുവെക്കണം എന്ന് തീരുമാനിക്കുകയും മൗണ്ട്ബാറ്റന്റെ അപേക്ഷപ്രകാരം, കണ്ണിനു കണ്ണ് എന്ന തത്വം ആവശ്യമില്ല എന്നും വാഗ്ദാനം പാലിക്കണം എന്നും ഗാന്ധി അഭിപ്രായപ്പെട്ടു.

പാക്കിസ്ഥാനിലെ കൊള്ളയും കൊലയും ബലാൽസംഗവും അധികരിച്ചതുകാരണം അവിടെ നിന്ന് ഹിന്ദുക്കൾ ഇന്ത്യയിലേക്ക് കൂട്ടപ്രയാണം നടത്തി. ഇത് സ്ഫോടകാത്മകമായ അന്തരീക്ഷം സൃഷ്ടിച്ചു. ഇതേ അനുഭവം ഡൽഹിയിൽ വസിച്ചിരുന്ന മുസ്ലീങ്ങൾക്കും ഉണ്ടായത് പ്രക്ഷുബ്ധതയ്ക്ക് കാരണമായി.

ഈ സാഹചര്യങ്ങൾക്കിടയിൽ 55 കോടി രൂപ ഇന്ത്യാസർക്കാർ അനുവദിച്ചത് ഗാന്ധി വിമർശകർക്ക് ആയുധമായി.

ജനു: 12 നും 13 നും ഗാന്ധിജി നടത്തിയ പ്രസ്ഥാനവനയിലോ, 15 ന് ഗാന്ധിജി യോട് നിരാഹാര വൃതത്തിന്റെ ഉദ്ദേശ്യമെന്ത് എന്ന ചോദ്യത്തിന് നൽകിയ ഉത്ത രത്തിലോ, ഇന്ത്യാസർക്കാരിന്റെ പ്രസ്ഥാവനയിലോ, ഡോ. രാജേന്ദ്രപ്രസാദ്, ഗാന്ധിജിയുടെ നിരാഹാരവൃതം അവസാനിപ്പിക്കുന്നതിനു വേണ്ടി നൽകിയ വാഗ്ദാനങ്ങളിലോ ഒന്നും തന്നെ 55 കോടി രൂപയുടെ കാര്യം കടന്നുവരുന്നതേ യില്ല. ഗാന്ധിജി ദേശീയ രാഷ്ട്രീയത്തിൽ വരുന്നതിന് മുന്നേതന്നെ ബാലഗംഗാ ധര് തിലക്, ആനിബസന്റ്, ജിന്ന എന്നിവർ എത്തിച്ചേർന്ന തീരുമാനപ്രകാരം മുസ്ലീങ്ങൾക്ക് അവരുടെ ജനസംഖ്യാനുപാതത്തിന് ഉപരിയായ പ്രാധിനിത്യം വാഗ്ദാനം നൽകിയിരുന്നു. ദേശീയ പ്രക്ഷോഭത്തിൽ മുസ്ലീങ്ങളെ പങ്കെടുപ്പി ക്കുന്നതിനുദ്ദേശിച്ചതായിരുന്നു അത്. ഗാന്ധിജി മുസ്ലീം പ്രീണനം ആരംഭിച്ചു എന്നുള്ളത് അതിനാൽ തന്നെ അടിസ്ഥാന രഹിതമാണ്. ഗാന്ധിജിയുടെ വധം മതപരമായ ധർമ്മം എന്ന് വ്യാഖ്യാനിക്കുന്നത് വധത്തിനേക്കാൾ നികൃഷ്ടമായ കൃത്യമാണ്.

വൈ.ഡി.ഫാഡ്കെ രചിച്ച നാഥൂരാമായൺ എന്ന പുസ്തകത്തിൽ നിന്ന്.

പ്രദീപ് ദാൽവിയുടെ ചരിത്രത്തിന്റെ ദുർവ്യാഖ്യാനം ചെയ്യുന്ന നാടകം "ഞാൻ നാഥൂറാം സംസാരിക്കുന്നു" എന്ന പുസ്തകത്തെക്കുറിച്ചും.

മുൻപ് നിരോധിക്കപ്പെട്ട പുസ്തകം പുതിയ അധികാരത്തിനു കീഴിൽ തികച്ചും സ്വീകാര്യമായി. നാഥൂറാമിനെ രക്തസാക്ഷി എന്ന നിലയിൽ ഉയർത്തി ക്കാട്ടുന്നതിനുള്ള ശ്രമത്തിന്റെ ഭാഗമാണ്. ഗാഢമായ വായനയും ചിന്തയും ശീലമില്ലാത്ത സാധാരണ ജനത്തിനെ വഴിതെറ്റിക്കുന്നതിനുള്ള വഴിയാണത്. ഗോപാൽ ഗോഡ്സെയുടെ രണ്ടു പുസ്തകങ്ങളെ ആധാരമാക്കി രചിച്ചതാണ് അത്. ഗോഡ്സെയുടെ പുസ്തകം അസത്യം പ്രചരിപ്പിക്കുന്നു. പുസ്തകത്തിൽ പറയുന്ന പോലീസ് ഓഫീസർ സാവന്ത്നെക്കുറിച്ചുള്ള അന്വേഷണം നാരായ ണറാവു സാവന്ത് എന്ന 84 കാരനായ മുംബൈയിൽ താമസിക്കുന്ന റിട്ടയേർഡ് പോലീസ് ഓഫീസറിൽ ചെന്നു ചേർന്നു. എനിക്ക് സുഖമില്ലാത്തതിനാൽ അദ്ദേഹം എന്നെ വന്നു കണ്ടു. ആപ്തെ, കർകാറെ എന്നിവരുടെ അറസ്റ്റുമുതൽ അദ്ദേഹം ബന്ധപ്പെട്ടിരുന്നു. പ്രതീഷ് നന്തി എം.പിയ്ക്കു നൽകിയ അഭിമുഖ ത്തിൽ , ഗാന്ധിജി അമരനാണ് എന്നാൽ ഗാന്ധിസത്തെ നശിപ്പിക്കാനാവും എന്നു ഗോഡ്സെ പറഞ്ഞു, നാടകത്തിൽ നാഥുറാം പറയുന്നത്–ഗാന്ധിയെ നശിപ്പിക്കാനാവും എന്നാൽ ഗാന്ധിസത്തെ നശിപ്പിക്കുന്നത് അസാദ്ധ്യമാണ് – എന്നാണ്.

വൈരുദ്ധ്യത്തിന് കാരണം എന്താണ്.

നാടകത്തിൽ 3 പോലീസ് ഓഫീസർമാരെക്കുറിച്ച് പരാമർശമുണ്ട്. അർജ്ജുൻ ദാസ്, ഷെയ്ഖ്, സാവന്ത്.

(ജസ്റ്റിസ് കപൂർ കമ്മീഷൻ)

പ്രത്യേക അന്വേഷണ ഉദ്യോഗസ്ഥനായി ജാംഷദ് നാഗർവാല നിയമിതനായി. നാരായണറാവു സാവന്ത് സഹ ഉദ്യോഗസ്ഥൻമാരിൽ ഒരുവനും. ( The Men Who Killed Gandhi – By **മനോഹർ മൽഗാവോൻകർ** )

താൻ മറ്റാരുടെയും സഹായമില്ലാതെ, തനിയെ തീരുമാനിച്ചുറച്ചു പ്രവർത്തിച്ചാണ് ഗാന്ധിവധം എന്ന് നാഥൂറാം കോടതിയെ വിശ്വസിപ്പിക്കുന്നതിന് ശ്രമിച്ചു എങ്കിലും പരാജിതനായി. പ്രത്യേക ജഡ്ജി ആത്മാചരൺ, പഞ്ചാബ് ഹൈകോടതി ജഡ്ജിമാർ അഛ്റുറാം, ഭണ്ഡാരി, ഗോപാൽ ദാസ് ഖോസ്ലെ ആരും തന്നെ ആ വാദം അംഗീകരിച്ചില്ല.

നാഥൂറാം, ആപ്തെ എന്നിവരെ തൂക്കിലേറ്റണം എന്ന കാര്യത്തിൽ അവർ ഏക മാനസരായിരുന്നു. ഖോസ്ല എഴുതുന്നു–നാഥൂറാം ഗോഡ്സെ, നാരായൺ ആപ്തെ എന്നീ പ്രാധാനികളോടൊപ്പം കർകാറെ, മദൻലാൽ, ഗോപാൽ ഗോഡ്സെ എന്നിവർ ഗൂഢാലോചന ആദ്യം നിഷേധിച്ചു എങ്കിലും പിന്നീട് സമ്മതിക്കുകയാണുണ്ടായത്. The Murder of the Mahathma 1963

ഗോഡ്സെയുടെ വീരനായകൻമാർ റാണാപ്രതാപ്, ശിവജി, ഗുരുഗോവിന്ദ് സിംഗ്, ശ്രീരാമൻ, കൃഷ്ണൻ, അർജ്ജുനൻ ആരും തന്നെ നിരായുധനായ വയോവൃദ്ധനെ വധിച്ചതായി അറിയില്ല.

ഗോപാൽ ഗോഡ്സെ, ഡോ. ദത്തത്രേയ സദാശിവ് പാർചൂരെ എന്നിവർക്കുവേണ്ടി ഹാജരായ വക്കീൽ പി. എൽ. ഇനാംദർ പറയുന്നു.

വിചാരണ സമയത്ത് ഒരിക്കലും തന്നെ സവാർകർ തന്റെ ഇടതു ഭാഗത്തിരിക്കുന്ന നാഥൂറാമിനെ നോക്കുകപോലുമുണ്ടായില്ല. സംസാരിക്കുന്നതിനെക്കുറിച്ച് മറന്നേക്കാം. തന്റെ സമീപത്ത് ആരെങ്കിലും ഉള്ളഭാവം പോലുമില്ലാത്ത ശിലാമുഖവുമായി സവാർകർ തന്റെ ഇരിപ്പിടത്തിൽ ഇരിക്കുന്നുണ്ടായിരുന്നു. ഒരു പക്ഷേ ഗാന്ധിവധവുമായി തനിക്ക് യാതൊരുവിധ ബന്ധവുമില്ല എന്നു വരുത്തിതീർക്കുന്നതിനുള്ള ശ്രമമായിരുന്നിരിക്കാം.

ചെങ്കോട്ടയിലെ ജയിലിൽ വച്ച്പോലും സവർകർ, നാഥൂറാമിനോട് സംസാരിച്ചിട്ടില്ല. അതേക്കുറിച്ച് നാഥൂറാം വളരെ മനോവേദന അനുഭവിച്ചിരുന്നു. സവർകറിന്റെ സ്പർശനത്തിനുവേണ്ടി, ദയയോടെയുള്ള നോട്ടത്തിനുവേണ്ടി നാഥൂറാം അധികം ആഗ്രഹിച്ചിരുന്നു.

( The Story of the Trial in the Red Fort By P. L.Inamdar 1976 )

ജസ്റ്റിസ് ഖോസ്ലെ പറയുന്നു.

അവസാന നാളുകളിൽ ഇനിയൊരവസരം ലഭ്യമായാൽ സമാധാനവും സൗഹാർദ്ദവും പുലർത്തുന്നതിന് തന്റെ ജീവിതം നീക്കിവെക്കണം എന്ന് നാഥൂറാം ആഗ്രഹിച്ചിരുന്നു.

55 കോടി രൂപയുടെ കാര്യം ഗോഡ്സെ പ്രധാനകാരണമായി പറയുന്നു ണ്ടെങ്കിലും 1948 ജനുവരി 13 ന് ഗാന്ധിജി നിരാഹാരം ആരംഭിക്കുന്നതിന് കുറ ഞ്ഞത് 6 മാസം മുൻപെങ്കിലും ഗാന്ധിജിയെ വധിക്കുന്നതിന് ഗോഡ്സെ പദ്ധ തിയിട്ടിരുന്നു എന്ന് കപൂർ കമ്മീഷൻ വ്യക്തമാക്കുന്നു. സ്വകാര്യ സംഭാഷണ ങ്ങളിലും സമ്മേളനങ്ങളിലും ഗോഡ്സെ അത് പ്രകടിപ്പിച്ചിരുന്നു എന്നും.

1964 ഒക്ടോബർ, കർകാറെ, മദൻലാൽ, ഗോപാൽ ഗോഡ്സെ എന്നിവരെ വിട്ടയച്ചു. അതിനോടനുബന്ധിച്ച് നടന്ന സത്യവിനായക് പൂജ സന്ദർഭത്തിൽ "തരുൺഭാരത്" എഡിറ്റർ ജി. വി. കേത്കാർ 200 ഓളം പേരുടെ സാന്നിദ്ധ്യ ത്തിൽ പറയുകയുണ്ടായി. "ഗാന്ധിജിയുടെ വധത്തിനും 3 മാസത്തിനു മുൻപ് നാഥുറാം ഗാന്ധിജിയെ വധിക്കണമെന്ന തന്റെ ആഗ്രഹം പ്രകടിപ്പിച്ചു."

(The Report of the Commission of Enquiry into the Conspiracy to Murder Mahathma Gandhi part 1 Page 6)

1947 October : ജൂലൈയിൽ നാഥൂറാം ചെയ്ത പ്രസ്ഥാവനയെക്കുറിച്ച് കേത്കാർ ഓർമ്മിപ്പിച്ചപ്പോൾ ഗാന്ധിയെ വധിക്കണം എന്നുതന്നെയാണ് തീരു മാനം എന്ന് ഗോഡ്സെ പറയുകയുണ്ടായി. പിൻതിരിപ്പിക്കാൻ ശ്രമിച്ചു എങ്കിലും ഫലവത്തായില്ല. (കപൂർ കമ്മീഷൻ)

കേത്കാറിനെക്കുറിച്ച് കപൂർ കമ്മീഷൻ എത്തിച്ചേർന്ന നിഗമനങ്ങൾ

1. 1947 ൽ തന്നെ ഗാന്ധിജിയുടെ ജീവൻ അപകടത്തിലെന്ന് കേത്കാറിന് അറി വുണ്ടായിരുന്നു.

2. 1948 ജനുവരി 23 നോടടുത്ത് ബാദ്ഗെയുമായുള്ള സംഭാഷത്തിൽ നിന്ന് ഗാന്ധിവധത്തിനുള്ള നാഥൂറാമിന്റെ ഗൂഢാലോചനയെക്കുറിച്ച് കേത്കറിന് അറി യുമായിരുന്നു.

3. ബാദ്ഗെയെക്കാണുന്നതുവരെ ബാദ്ഗെയും ആപ്തെയും ഉൾപ്പെട്ടിരുന്നു എന്നറിയില്ല എങ്കിലും 1947 ൽ തന്നെ നാഥൂറാം അങ്ങിനെ ആഗ്രഹം ഉൾക്കൊ ണ്ടിരുന്നു എന്ന് അറിവുണ്ടായിരുന്നു.

വിഭജനത്തിനു മുൻപ് ഇന്ത്യൻ റിസർവ്വ് ബാങ്കിലുണ്ടായിരുന്ന 375 കോടി രൂപ യുടെ പാക്കിസ്ഥാന്റെ വീതം 75 കോടിയുടെ 20 കോടി കൊടുത്തുകഴിഞ്ഞി ട്ടുള്ള തുകയായിരുന്നു 55 കോടി രൂപ. പാക്കിസ്ഥാൻ ഗവൺമെന്റിന്റെ അവകാ ശമായിരുന്നു അത്.

പല വ്യക്തികളും അജ്ഞതമൂലം ദാനം, സമ്മാനം എന്നൊക്കെ അതിനെ വ്യാഖ്യാനിച്ചിരുന്നു. അത് പലവിധ ആശയക്കുഴപ്പങ്ങൾക്കും കാരണമായി. പട്ടേലും നെഹ്റുവും ചേർന്നെടുത്ത തീരുമാനം നിയമാനുസൃതമായിരുന്നു.

ഗാന്ധിജി ആദ്യാവസാനം മുസ്ലീംപ്രീണനം അവലംബിച്ചിരുന്നു എന്ന് വ്യാഖ്യാനിക്കപ്പെടുന്നു. ഗാന്ധിജിയുടെ, ഹിന്ദുസ്ഥാന്റെ ഇരുഭാഗത്തും നടക്കുന്ന ആക്രമങ്ങൾക്ക് പ്രധാനമായും മുസ്ലീംലീഗ് തന്നെയാണ് കാരണക്കാർ എന്ന പ്രസ്താവയോട് സൊഹെയ്ബ് ഖുറേഷി പ്രതിഷേധം പ്രകടിപ്പിച്ചപ്പോൾ ഇരു രാജ്യങ്ങളിലേയും മുസ്ലീങ്ങൾക്ക് ഇഷ്ടമായാലും ഇല്ലെങ്കിലും സത്യം പ്രകടിപ്പിക്കുന്നതിൽ നിന്നും പിൻമാറുകയില്ല എന്നതായിരുന്ന ഗാന്ധിജിയുടെ മറുപടി.

# ക്വാണ്ടം അവബോധം

സൗരയുഥത്തിന്റെ സ്വഭാവ നിർണയത്തിൽ മനുഷ്യ മനസ്സ് പ്രകടമായ സ്വാധീനം ചെലുത്തുന്നു എന്ന് ക്വാണ്ടം ബലതന്ത്രം ഉദ്ഘോഷിക്കുന്നു എന്നതാണ് ഇപ്പോൾ വിപുലമായി പ്രചാരത്തിലിരിക്കുന്ന കെട്ടുകഥ. ഇതിന്റെ പ്രമുഖ പ്രചാരകനായ റോബർട്ട് ലാൻസാ പറയുന്നു. "നിലവിലിരിക്കുന്ന ക്വാണ്ടം ബലതന്ത്രത്തിന്റെ സിദ്ധാന്തങ്ങളുടെ കാഴ്ച്ചപ്പാടിൽ "നമ്മളെക്കാൾ വളരെ ശക്തമായ അവബോധത്തിന്റെ ക്ഷണമാത്രമായ ഘടകങ്ങളാണ് നമ്മളെല്ലാം." ഭൂമിയിൽ ജീവിച്ചിരിക്കുന്ന ഓരോ മനുഷ്യന്റേയും മനസ്സ് തീർത്തും പരസ്പരം ബന്ധപ്പെട്ടിരിക്കുന്നു . നിലവിലുള്ള എല്ലാ മനസ്സിന്റെയും ഒരു ഭാഗം എന്ന നിലിയിൽ.

ഇത് മനസ്സിന്റെ ചലനം (Mind Walk) എന്ന സിനിമയിൽ പുതിയ കാലഘട്ടത്തിന്റെ ഗുരു എന്ന് വിശേഷിപ്പിക്കപ്പെടുന്ന "ഫ്രിറ്റ്ജോഫ് കാപ്ര" യുടെ ആശയങ്ങളോട് സാമ്യമുള്ളതാണ്. മഹർഷി മഹേഷ് യോഗി പ്രഘോഷിക്കുന്ന പ്രകൃതിബോധവുമായി സമാനമാണ്. ലാൻസായെപ്പോലെ തന്നെ ഈ ആചാര്യമാരും ആധുനിക ഭൗതീകശാസ്ത്രത്തെ അവരുടെ ആധികാരിക ശാസ്ത്രമായി എടുത്തു കാട്ടുന്നു. മഹർഷി , പ്രകൃതി അവബോധത്തേയും കണികാ ഭൗതീകശാസ്ത്രത്തിലെ വിപുലമായ ഏകീകരിക്കപ്പെട്ട മണ്ഡലത്തേയും പരസ്പരബന്ധമുള്ളത് എന്നമട്ടിൽ അവതരിപ്പിക്കുന്നു. മഹർഷി യൂണിവേഴ്സിറ്റിയിലെ ക്വാണ്ടം ഭൗതീക ശാസ്ത്രജ്ഞൻ ജോൺ ഹെഗലിൻ, കഴിഞ്ഞ പ്രസിഡണ്ട് തെരഞ്ഞെടുപ്പിലെ നാച്ചുറൽ ലാ പാർട്ടിയുടെ സ്ഥാനാർത്ഥി എപ്പോഴും ക്വാണ്ടം അവബോധത്തെക്കുറിച്ച് സംസാരിക്കാറുണ്ടായിരുന്നു . ലാൻസായുടെ വ്യാഖ്യാനം ക്വാണ്ടം ബലതന്ത്രം പറയുന്ന് എന്തെന്നാൽ സകലമാന മനുഷ്യരുടെയും മനസ്സും ഒരു മനസ്സിൽ ഒന്നു ചേർന്നിരിക്കുന്നു എന്നും. സൗരയുഥത്തിലെ പ്രതിഭാസങ്ങളായ ഇലക്ട്രോൺസ്, ഫോട്ടോൺസ് ഉപഗ്രഹങ്ങൾ എല്ലാം മനസ്സിന്റെ തലത്തിൽ ഒഴുകി നടക്കുന്നു എന്നും അതിനെ പരിമിതമായ സ്ഥലത്തിലോ കാലത്തിലെ ഒതുക്കി നിർത്തുവൻ ആവില്ല എന്നുമാണ്.

പരമ്പരാഗത കെട്ടുകഥകൾ പ്രഭവൻമാരായ നേതാക്കൻമാരെയും ഗ്രന്ഥ ങ്ങളേയും ഉദ്ധരിക്കുമ്പോൾ ക്വാണ്ടം ബലതന്ത്രം കെട്ടുകഥ ആധുനിക ശാസ്ത്ര ത്തിന്റെ ഏറ്റവും നൂതനമായ അറിവുകളിൽ അധിഷ്ഠിതമാണെന്ന് വരുത്തി ത്തീർക്കുന്നു. സ്ഥാപിച്ചെടുക്കുന്നത്, 17–ാം നുറ്റാണ്ടിലെ, ന്യൂട്ടൻ അവതരിപ്പിച്ച ശാസ്ത്ര വിപ്ലവത്തിന്റെ അടിത്തറയായ സൗരയുഥത്തിന്റെ ഭൗതീകവും വിശക ലനാത്മകവുമായ സൗരയുഥത്തെക്കുറിച്ചുള്ള കാഴ്ച്ചപ്പാട് തകർക്കപ്പെട്ടു എന്നും,

ഭൗതീകവാദം നൂതനമായ ആത്മീയവാദത്താൽ നിരാകരിക്കപ്പെട്ടുവെന്നും, വിശ കലനവാദം സമ്പൂർണ്ണതാ വാദത്താൽ ദുരീകരിപ്പെട്ടു എന്നുമാണ്.

ഈ നൂറ്റാണ്ടിന്റെ തുടക്കത്തിൽ ക്വാണ്ടം ബലതന്ത്രവും ഐൻസ്റ്റീന്റെ ആപേക്ഷികതാ സിദ്ധാന്തവും സൗരയുഥത്തിന്റെ സമുലതാ സിദ്ധാന്തത്തെ തകിടം മറിച്ചു. ആദ്യം ഐൻസ്റ്റീൻ "ഈതർ" സിദ്ധാന്തത്തെ അബദ്ധമെന്ന് തെളിയിച്ചു. അത് നമ്മെളെല്ലാം പ്രപഞ്ചമാകമാനം നിറഞ്ഞുനിൽക്കുന്ന ദ്രാവക ത്തിനുള്ളിൽ ചലിക്കുന്നു എന്നും അതിന്റെ പ്രകമ്പനങ്ങൾ നമ്മളെ ഓരോ നിമി ഷവും പരസ്പരം പിന്നെ സൗരയുഥവുമായും ബന്ധപ്പെടുത്തുന്നു എന്നുമാണ് അവകാശപ്പെട്ടിരുന്നത്. പിന്നെ ഐൻസ്റ്റീനും കൂട്ടരും വസ്തുക്കളും പ്രകാ ശവും കണികകളാൽ നിർമ്മിക്കപ്പെട്ടിരിക്കുന്നു എന്ന് തെളിയിക്കുക വഴി പ്രപ ഞ്ചമാകമാനം നിരഞ്ഞുനിൽക്കുന്ന പരസ്പര ബന്ധം തകർത്തു. ആറ്റോമികസി ദ്ധാന്തവും, ക്വാണ്ടം ബലതന്ത്രവും, എല്ലാ ആകാശവും സ്ഥലവും പോലും "ക്വാണ്ടം" എന്ന് വിളിക്കപ്പെടുന്ന സ്വതന്ത്രമായ കണികകളാൽ നിർമ്മിതമായിരി ക്കുന്നു എന്ന് തെളിയിച്ചു. ഇതിനെ, ദുർവ്യാഖ്യാനം മൂലം 20–ാം നൂറ്റാണ്ടിലെ ഭൗതീകശാസ്ത്രം പുതുതായ, സൗരയുഥത്തിന്റെ സമൂലമായ കാഴ്ച്ചപ്പാടിന് ഉദയം നൽകി എന്നത്, തികച്ചും വസ്തുതാ വിരുദ്ധമാണ്. ഇത് ന്യൂട്ടന്റെ കാലത്ത് ലഭ്യമല്ലാതിരുന്ന ബൃഹത്തായ തെളിവുകൾ ലഭ്യമായിരിക്കുമ്പോഴും യാതൊരു വിധമായ ശാസ്ത്രീയ അടിത്തറയും ഇല്ലാത്ത ഭൗതീകമല്ലാത്ത ശക്തികളെ (ചി, കി, പ്രാണ, മനശക്തി)ക്കുറിച്ച് വാചാലമാവുന്ന ആൾക്കാർ ധാരാളമാണ്.

ന്യൂട്ടൻ, ഈതറിന്റെ പ്രകമ്പനങ്ങൾക്ക് തലച്ചോറ് കാരണമായേക്കാം എന്ന് അഭിപ്രായപ്പെട്ടിരുന്നു. ആധുനിക ക്വാണ്ടം അവബോധത്തിന്റെ കെട്ടുകഥക്ക് ഒരു പക്ഷേ ഇത് അടിത്തറയായി വർത്തിച്ചു എന്ന് കരുതുന്നതിൽ തെറ്റില്ല. അതോടൊപ്പം മനുഷ്യമനസ്സിന്റെ പ്രത്യേക ശക്തി വിശേഷങ്ങൾ, ( അവ ഭൗതീ ലോകത്തെ നിയന്ത്രിക്കുന്നു ) , അടങ്ങിയതാണെന്നും. മനുഷ്യനേത്രങ്ങൾക്ക് തുടർച്ച അനുഭവപ്പെടുന്നു എങ്കിലും പ്രകാശം കണികകളാൽ നിർമ്മിതമാണ് എന്ന് ന്യൂട്ടൻ മനസ്സിലാക്കിയിരിന്നു. പത്തൊൻപതാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ വസ്തു, പ്രകാശം, ഗുരത്വാകർഷണം എന്നിവയുടെ തുടർച്ച അനുഭവപ്പെടു ത്തുന്ന മണ്ഡലത്തിനെ വിശദീകരിക്കാനെന്നോണം ഗണിത അടിത്തറ സ്ഥാപി ച്ചു. കണികയുടെ ഗുണങ്ങൾ അന്തരീക്ഷത്തിന്റെ തീരെ തുച്ഛമായ പ്രദേശത്ത് കേന്ദ്രീകരിക്കുമ്പോൾ എതിർഭാഗത്ത് മണ്ഡലത്തിന് അന്തരീക്ഷത്തിന്റെ ഓരോ ബിന്ദുവി ലും മൂല്യം കൽപ്പിക്കപ്പെട്ടിരിക്കുന്നു. നിലവിലുള്ള ചില നിരീക്ഷ

കർക്ക് മണ്ഡലങ്ങൾ സമൂലമായ പ്രസ്ഥാനങ്ങളും കണികകൾ പ്രകൃതിയുടെ സങ്കുചിതമായ അർത്ഥത്തിൽ ചുരുക്കപ്പെട്ട കാഴ്ച്ചപ്പാടിനെയും പ്രതിനിധാനം ചെയ്യുന്നു, അവിടെ എല്ലാം തന്നെ അതിന്റെ ഘടകങ്ങളിലേക്ക് ചുരുക്കപ്പെട്ടിരിക്കുന്നു. സമൂലവാദികൾ നമ്മോട് പറയുന്നത് ഘടകങ്ങളേക്കാൾ വലുതാണ് സമൂലമായത് അതിനാൽ സങ്കുചിതമായ "ചുരുക്കൽ" കാഴ്ച്ചപ്പാട് ഉപേക്ഷിക്കേണ്ടതാണ് എന്നാണ്. പ്രത്യേക ശ്രദ്ധ അർഹിക്കുന്ന വസ്തുത എന്തെന്നാൽ കാപ്ര അല്ലെങ്കിൽ ലാൻസാ കഴിഞ്ഞ വാരത്തിൽ ഉണ്ടായ ഉൾവിളിയുടെ പൊട്ടിത്തെറിയുടെ ഫലമായി കണ്ടെത്തിയതല്ല 'മണ്ഡലം' എന്ന ആശയം, അത് ഒരു നൂറ്റാണ്ട് മുന്നേ ചുരുക്കൽ ഭൗതീകശാസ്ത്രത്തിൽ നിലനിന്നിരുന്നതാണ്. പുതിയ സമുലത സിദ്ധാന്തത്തിൽ വാസ്തവത്തിൽ പുതിയതോ, യുക്തിഭദ്രതയാർന്നതോ ഒന്നും തന്നെയില്ല.

മർദ്ദവും സാന്ദ്രതയും വസ്തു മണ്ഡലങ്ങൾക്ക് ഉദാഹരണങ്ങളാണ്. വഴങ്ങുന്ന മാധ്യമത്തിൽ മർദ്ദവും സാന്ദ്രതയും, മാധ്യമത്തെ ഉത്തേജിപ്പിക്കുമ്പോൾ ശബ്ദ തരംഗങ്ങളായി സഞ്ചരിക്കുന്നു. വൈദ്യുതി, കാന്തിക പ്രതിഭാസങ്ങളെ കൂടുതൽ മനസ്സിലായപ്പോൾ അവയും മണ്ഡലങ്ങളുടെ അടിസ്ഥാനത്തിൽ വിവരിക്കപ്പെട്ടു. മാക്സ്വെൽ, വൈദ്യുതിയേയും കാന്തികബലത്തേയും സംയോജിപ്പിക്കുന്ന സമവാക്യങ്ങൾ കണ്ടെത്തിയപ്പോൾ, ശൂന്യതയിൽ, വൈദ്യുത് കാന്തിക തരംഗങ്ങൾക്ക് പ്രകാശവേഗതയിൽ സഞ്ചരിക്കുവാൻ സാധിക്കും എന്നും ശൂന്യത തികഞ്ഞ ശൂന്യത അല്ല മറിച്ച് ഈതർ എന്ന വഴങ്ങുന്ന മാധ്യമം നിറഞ്ഞതാണെന്നും അതിന്റെ ഉത്തേജനം പ്രകാശത്തെ സൃഷ്ടിക്കുന്നു എന്നും സ്ഥാപിച്ചു.

കാഴ്ച്ചയ്ക്ക് സാധ്യമാവുന്ന , പ്രകാശത്തിന്റെ പരിധിക്കപ്പുറത്തുള്ള വൈദ്യുത് കാന്തിക തരംഗങ്ങൾ പ്രവചിക്കപ്പെടുകയും താമസംവിനാ കണ്ടെത്തുകയും അവയെ കമ്പിയില്ലാക്കമ്പിയിൽ ഉപയോഗപ്പെടുത്തുകയും ചെയ്തു. ഇംഗ്ലീഷ് ഭൗതിക ശാസ്ത്രജ്ഞൻ ഒലിവർ ലോഡ്ജ് ഇതിൽ ആദ്യകാല പ്രവർത്തകരിൽ ഒരാളാണ്. അദ്ദേഹം വില്ല്യം ക്രൂക്സ്, ആൽഫ്രെഡ് റസ്സൽ വാലസ്സ് (പരിണാമ സിദ്ധാന്തത്തിന്റെ സഹ ഉപജ്ഞാതാവ്) മറ്റ് പ്രമുഖരായ 19 –ാം നൂറ്റാണ്ടിലെ ശാസ്ത്രജഞൻമാരുമായി ചേർന്നു ദ്രവ്യത്തിന്റെ ലോകത്തെ വിശദീകരിക്കുന്ന പ്രതിഭാസങ്ങളെ അന്വേഷിച്ചു.

കമ്പിയില്ലാക്കമ്പി ആകാമെങ്കിൽ കമ്പിയില്ലാ ടെലിപ്പതി എന്തുകൊണ്ടായിക്കൂട . ദുർബലമായ തരംഗങ്ങളെ നിർമ്മിക്കുന്നതിനും കണ്ടെത്തുന്നതിനും വിദ്യുത് ഉപകരണങ്ങൾക്ക് കഴിയുമെങ്കിൽ എന്തുകൊണ്ട് തലച്ചോറിന് ഇവയെല്ലാം ആയിക്കൂട. തുടർന്ന് മറ്റ് മനസ്സുകളുമായും, ജീവിച്ചിരിക്കുന്നവരും മരിച്ചവരുമായും സംവേദിക്കുന്നതിന് കഴിവുള്ള മനുഷ്യർ രംഗത്ത് പ്രത്യക്ഷപ്പെട്ടു. ഒരു നൂറ്റാണ്ട് മുൻപ് അവരെ മാധ്യമം എന്ന് വിളിക്കുമായിരുന്നു. ഇന്ന് ഇവരെ അതീന്ദ്രീയജ്ഞാനം നേടിയവർ എന്നും വഴികാട്ടികർ എന്നും വിളിക്കുന്നു. ദൗർഭാഗ്യം എന്ന് പറയട്ടെ മായാജാലത്തിന്റെ ലോകത്തിൽ ഏറെ ശാസ്ത്രജ ഞൻമാർക്കും വസ്തുതകളെ മതിഭ്രമങ്ങളിൽ നിന്നും വേർതിരിച്ചു കാണുന്നതി

നുള്ള ത്രാണി ഇല്ല എന്നു പറയേണ്ടിയിരിക്കുന്നു. സൗരയൂഥം നുണ പറയുന്നില്ല. മനുഷ്യൻ നുണ പറയുന്നു.

ലോഡ്ജും മറ്റ് ശാസ്ത്രജ്ഞൻമാരും, വിദഗ്ദ്ധ, പ്രാവീണ്യം നേടിയ ഭാവി പ്രവാചകൻമാർക്കും ആദ്ധ്യാത്മിക ഗുരുക്കൻമാർക്കും വഴങ്ങി. ലോഡ്ജ് മരണാനന്തര ജീവിതത്തിൽ അമിതമായി ആശയർപ്പിച്ചു. 1915–ൽ ഫ്ളാൻഡേർസിൽ വച്ചു മരിച്ച തന്റെ പുത്രനുമായി മരണാനന്തരം നടത്തിയ സംഭാഷണങ്ങളെക്കുറിച്ച് ആവേശത്തോടെ എഴുതുകയും ചെയ്തു. കഷ്ടമെന്നല്ലാതെന്തു പറയാൻ "മാധ്യമ"ങ്ങളുടെ ഭ്രാന്തമായ അവകാശവാദങ്ങൾ അദ്ദേഹം അംഗീകരിച്ചു.

നൂറ്റാണ്ടിന്റെ അവസാനത്തോടെ മൈക്കിൾസണും മോർലേയും പരിക്ഷണങ്ങളുടെ അടിസ്ഥാനത്തിൽ "ഈതർ" സിദ്ധാന്തം തെറ്റ് എന്ന് തെളിയിച്ചു. 1905–ൽ ഐൻസ്റ്റീൻ ആപേക്ഷികതാ സിദ്ധാന്തം വികസിപ്പിക്കുകയും "ഈതർ" സിദ്ധാന്തവും മാക്സ്വെല്ലിന്റെ വൈദ്യുത് കാന്തിക സമവാക്യവുമായി യുക്തമായ പൊരുത്തം സാധ്യമല്ല എന്ന് സ്ഥാപിക്കുകയും ചെയ്തു. പ്രകാശം ഉൾപ്പെടെ വൈദ്യുത് കാന്തിക തരംഗങ്ങൾ ഈതറിന്റെ ഉത്തേജനം മൂലം സംഭവിക്കുന്നവയല്ല എന്ന് ഐൻസ്റ്റീൻ തെളിയിച്ചു. എന്നിട്ടും ഒലിവർ ലോഡ്ജ് സൗരയൂഥമാകെ നിറഞ്ഞുനിൽക്കുന്ന ദ്രാവകം നിലനിൽക്കുന്നു എന്നും അതിനെ മനശക്തികൊണ്ട് ഉത്തേജിപ്പിക്കാം എന്നും തീർത്തും വിശ്വസിച്ചു. ലോഡ്ജിനെ സംബന്ധിച്ചിടത്തോളം അത്തരം ഒരു ദ്രാവകത്തിന്റെ അഭാവത്തിൽ സൗരയൂഥത്തിനുതന്നെ നിലനിൽപ്പില്ല.

ഭോർ, ഹൈസൻബർഗ് എന്നീ യുവാക്കളെ ക്വാണ്ടം ഭൗതീക ശാസ്ത്രജ്ഞൻമാരുടെ, അടിസ്ഥാനപരമായി സ്വതന്ത്രമായ ചെറുകണങ്ങൾ എല്ലാ പ്രതിഭാസങ്ങളെയും പ്രതിനിധാനം ചെയ്യുന്നു എന്ന സിദ്ധാന്തം ലോഡ്ജിന് ഒട്ടും തന്നെ ഉൾക്കൊള്ളാനായില്ല. അദ്ദേഹം ആധുനിക പ്രവണതയെ തീർത്തും എതിർക്കുകയുണ്ടായി. തെളിവുകൾ ധാരാളമായി ലഭ്യമായതിനെ തുടർന്ന് പുരോഗമനം അദ്ദേഹത്തെക്കടന്ന് പോയി. വൈദ്യുതി , ഋണകണങ്ങളുടെ അല്ലെങ്കിൽ മറ്റ് ഊർജ്ജവൽക്കരിക്കപ്പെട്ട കണങ്ങളുടെ തുടർച്ചയായുള്ള ഒഴുക്കാണെന്നും പ്രകാശം ഫോട്ടോൺസ് എന്ന കണങ്ങളുടെ ഒഴുക്കാണെന്നും സ്ഥാപിക്കപ്പെട്ടു. 1940–ൽ ഒലിവർ ലോഡ്ജ് മരിക്കുമ്പോൾ തുടർച്ച ശവപ്പറമ്പിലായിക്കഴിഞ്ഞിരുന്നു.

ഐൻസ്റ്റീൻ ക്വാണ്ടം ബലതന്ത്രത്തെ തന്നെയും അഗീകരിച്ചിരുന്നില്ല. അദ്ദേഹം അതിനെ അടിസ്ഥാനം ഇല്ലാത്തത് എന്ന അർത്ഥത്തിൽ സ്പൂക്കി എന്നു വിളിച്ചു. ഐൻസ്റ്റീനും, പോഡോൾസ്കി, റോസൻ (EPR)എന്നിവരും ചേർന്ന് 1935 ൽ ക്വാണ്ടം ബലതന്ത്രം അപൂർണ്ണമെന്നും അത് നിർദ്ദേശങ്ങളെ പ്രകാശവേഗത്തിനും കൂടുതൽ വേഗതയിൽ സഞ്ചരിക്കുവാൻ അനുവദിക്കുന്നു എന്നും, അത് ആപേക്ഷിതാ സിദ്ധാന്തത്തിന് എതിരാണെന്നും വാദിച്ചു. ക്വാണ്ടം ബലതന്ത്രത്തി ന്റെ വൈരുദ്ധ്യം നിറഞ്ഞ പല സിദ്ധാന്തങ്ങളേയും പോലെ ഇത് തരംഗ–കണിക ദ്വന്ദത്തിന്റെ ഭവിഷ്യത്താണ്. അത് ഭൗതിക വ്യവസ്ഥിതികളെ

നിർണ്ണയം ചെയ്യുവാൻ ഉദ്ദ്യേശിക്കുന്ന സ്വഭാവ ഗുണത്തിന് അനുസൃതമായി, തരംഗമായോ, കണികയായോ നിലനിൽക്കുന്നതിന് അനുവദിക്കുന്നു. വീണ്ടും തർക്കം സ്വതന്ത്രമായ നിരീക്ഷിക്കുന്നതിന് സാധ്യമയായ കണികകളുടെ സ്വഭാവവും തുടർച്ചയായ വിതരണം ചെയ്യപ്പെട്ട മണ്ഡലത്തിന്റെ സ്വഭാവങ്ങളും തമ്മിലാണ്.

1964 ൽ ജോൺ. എസ്. ബെൽ ക്വാണ്ടം ബലതന്ത്രത്തിന്റെ പരമ്പരാഗത വ്യാഖ്യാനത്തിനെ (കോപ്പൻഹേയ്ഗൻ) എപ്രകാരം പരീക്ഷിക്കുന്നതിന് വേണ്ടി ഉപയോഗിക്കാം എന്ന് തെളിയിച്ചതുവരെ ഇ. പി. ആർ കാഴ്ച്ചപ്പാട് സമസ്യ എന്നോണം നിലകൊണ്ടു. മുൻപ് ഭൗതീക ശാസ്ത്രജ്ഞൻ ഡേവിഡ് ബോം കോപ്പൻഹേയ്ഗൻ സിദ്ധാന്തത്തിന് , പകരം സിദ്ധാന്തം നിർദ്ദേശിച്ചിരുന്നു. അത് പ്രകാരം കണികകളുടെ തരംഗ സ്വഭാവത്തിന് കാരണം, മറച്ചുവക്കപ്പെട്ട, ദർശന സാദ്ധ്യമല്ലാത്ത കാരണങ്ങളായിരുന്നു. ബെൽ എപ്രകാരം തീർപ്പു കൽപ്പിക്കാം എന്ന് തെളിയിച്ചു. കൃത്യമായ പല പരീക്ഷണങ്ങളുടെയും അടിസ്ഥാനത്തിൽ പ്രശ്നം പരിഹരിക്കപ്പെട്ടു. കോപ്പൻഹേയ്ഗൻ വ്യാഖാനം പൂർവ്വാധികം ശക്തമായി സ്ഥാപിക്കപ്പെട്ടപ്പോൾ മറച്ചുവെക്കപ്പെട്ട കാരണങ്ങൾ എന്ന സിദ്ധാന്തം നിരാകരിക്കപ്പെട്ടു. ഡേവിഡ് ബോം 1992 ൽ മരണമടഞ്ഞു. പുതിയ സമൂലതാവാദത്തിന്റെ (Holistic Paradigm) ഏറ്റവും ശക്തനായ വക്താവായിരുന്നു ബോം. അദ്ദേഹത്തിന്റെ മറച്ചുവെക്കപ്പെട്ട കാരണങ്ങളുടെ സിദ്ധാന്തത്തിന്റെ പരാജയം വിശ്വാസികളുടെ ആഭിമുഖ്യത്തിന് ഒട്ടും തന്നെ ഇളക്കം ഉണ്ടാക്കിയില്ല. അവർ സമൂലമായ സൗരയുഥത്തിന് Superluminal നിർദ്ദേശങ്ങളുടെ ആവശ്യകതക്ക് അടിസ്ഥാനം കണ്ടെത്തി എന്ന് വാദിച്ചു.

ഐൻസ്റ്റീന്റെ സിദ്ധാന്തം "യാതൊരു വികിരണങ്ങൾക്കും പ്രകാശത്തിനേക്കാൾ വേഗത്തിൽ സഞ്ചരിക്കുവാൻ ആവില്ല" സമർത്ഥിക്കുന്നതെന്തെന്നാൽ, സൗരയുഥത്തിലെ വ്യത്യസ്തങ്ങളായ സംഭവങ്ങൾ ഒരിക്കലും യാതൊരു കാരണവശാലും ബന്ധമുണ്ടായിരിക്കുന്നതിന് സാധ്യമല്ല. ഇത് അടിസ്ഥാനപരമായിത്ത ന്നെ എല്ലാ വസ്തുക്കളും തമ്മിൽ എപ്പോഴും ബന്ധപ്പെട്ടിരിക്കുന്നു എന്ന സമൂലതാ വാദത്തിന് വിരുദ്ധമാണ്. അത് ഏതെങ്കിലും പ്രത്യേക സമയത്ത് നിരീക്ഷണ വിധേയമായ കണികകൾ അവയുമായി നേർ ബന്ധം നിലനിൽക്കുന്ന മറ്റു കണികകളെ മാത്രം ആശ്രയിക്കുന്നു എന്ന് സ്ഥാപിക്കുന്നു. സൗരയുഥത്തിന്റെ മറ്റു ഭാഗങ്ങളിൽ നടക്കുന്ന സംഭവവികാസങ്ങൾ അവിടത്തെ കണികകൾ പ്രകാശ വേഗതയ്ക്ക് ഉപരിയായ വേഗതയിലല്ലാതെ സഞ്ചരിച്ച് അവയിലടങ്ങിയ വിവരങ്ങൾ ആദ്യം പ്രതിപാദിച്ച കണികകളുടെ സമീപം എത്തിച്ചേരുന്നത്വരെ അവ പ്രസക്തമാവുന്നതേയില്ല. ഇത് ഐൻസ്റ്റീന് മുന്നേ നിലവിലിരിക്കുന്നതിനേക്കാളും പൂർണ്ണമായ, "ചുരുക്കൽ" സിദ്ധാന്തമാണ്. പുതിയ സമൂലതാവാദികളെ ഉൾക്കൊള്ളാനാവാതെ ആപേക്ഷികത ചുരുക്കൽ കാഴ്ച്ചപ്പാടിനെ പിൻതുണക്കുക മാത്രമല്ല അതിനെ ഒഴിച്ചുകൂടാനാവാത്തത് എന്നും സ്ഥാപിക്കുന്നു. ഈതർ സിദ്ധാന്തം സൗരയുഥം മൊത്തം ഓരോ ബിന്ദുവിലും തികഞ്ഞ ബന്ധം പുലർത്തുന്നു എന്ന് സ്ഥാപിക്കുന്നത് ആപേക്ഷികതക്ക് വിരുദ്ധമാണ്. ക്വാണ്ടം ബലതന്ത്രത്തിന്റെ ഏതൊരു വ്യാഖ്യാനത്തെ

ഐൻസ്റ്റീൻ എതിർത്തുവോ ബോം മാറ്റി സ്ഥാപിക്കുവാൻ ശ്രമിച്ചുവോ അത് വളരെ നാളത്തെ പരിക്ഷണങ്ങൾക്കുശേഷവും ബെൽ സിദ്ധാന്തം ഉൾപ്പെടെ, മേധാവിത്വം തുടരുന്നു. ക്വാണ്ടം ബലതന്ത്രവും ആപേക്ഷികതയും ഒരുമിച്ച് തുട രുക സാധ്യമല്ല. പരമ്പരാഗത ക്വാണ്ടം ബലതന്ത്രത്തെ പരീക്ഷണത്തിൽ നിന്നുള്ള നിഗമനങ്ങൾ സാധൂകരിക്കുന്നതിന് മുമ്പ് ബോമും അനുയായികളും പരമ്പരാഗത ക്വാണ്ടം ബലതന്ത്രം ഉപേക്ഷിക്കപ്പെടേണ്ടതാണെന്ന് വാദിച്ചിരുന്നു.

ഭോറും ഹൈസൻബർഗും മറ്റുള്ളവരും ക്വാണ്ടം ബലതന്ത്രം രൂപീകരിച്ച പ്പോൾ ഉപയോഗിച്ച ശ്രദ്ധ കുറഞ്ഞ ഭാഷയാണ് പ്രശ്നങ്ങൾക്ക് കാരണം എന്ന് കരുതാം. നിരീക്ഷകനും നിരീക്ഷിക്കപ്പെടുന്ന വസ്തുവും തമ്മിലുള്ള ഇടപെട ലിന്റെ അനിവാര്യതയെക്കുറിച്ച് സംസാരിച്ചപ്പോഴും എപ്രകാരമാണ് ഒരു വ്യവ സ്ഥിതിയുടെ അവസ്ഥ അത് അളക്കുന്നതിന് ഉപയോഗിക്കുന്ന മാനദണ്ഡത്തെ ആശ്രയിക്കുന്നത് എന്നെല്ലാം വിശദീകരിക്കുന്നതിന് ഉപയോഗിച്ച ഭാഷ, മനു ഷ്യന്റെ അവബോധം, ആ അവസ്ഥ സൃഷ്ടിക്കുന്നതിന് കാരണമായിതീരുന്നു എന്ന വ്യാഖ്യാനത്തിന് ഇട നൽകി. ജീവനില്ലാത്ത ഉപകരണങ്ങളുടെ സഹായ ത്തോടെ നടത്തുന്ന പരീക്ഷണങ്ങളെക്കുറിച്ച് പ്രതിപാദിച്ചിരുന്നു എങ്കിൽ ഇത്തരം പ്രശ്നം ഉണ്ടാവില്ലായിരുന്നു. "നിരീക്ഷകരുടെ" ഇടപെടൽ പ്രശ്ന ങ്ങൾക്ക് കാരണമായി.

സൗരയുഥം മനുഷ്യവർഗ്ഗത്തിന് ഒട്ടും തന്നെ വില കൽപ്പിക്കുന്നില്ല എന്ന കോപ്പർനിക്കസ് തത്വം ക്വാണ്ടം ബലതന്ത്രം നിരാകരിക്കുന്നില്ല. ക്വാണ്ടം ബലത ന്ത്രത്തിലെ ഒന്നും തന്നെ മനുഷ്യന്റെ ഇടപെടൽ ആവശ്യപ്പെടുന്നില്ല. പ്രകാശ ത്തേക്കാൾ വേഗതയിൽ സഞ്ചരിക്കുവാൻ കഴിയുന്നത് നമ്മുടെ ഭാവനാ സൃഷ്ടികൾക്ക് മാത്രമാണ്. അവ ക്വാണ്ടം തരംഗ പ്രക്രിയപോലെതന്നെ ഭൗതീക വസ്തുക്കളല്ല . എഴുപത് വർഷത്തെ പരീക്ഷണങ്ങൾ, വാസ്തവത്തെ ഉൾക്കൊള്ളുന്നതിൽ നമ്മൾ പ്രകടിപ്പിക്കുന്ന പക്ഷപാതത്തിൽ കവിഞ്ഞ ഇടപെ ടൽ ഒന്നും തന്നെ മനുഷ്യന്റെ അവബോധം നടത്തുന്നില്ല എന്ന് സ്പഷ്ടമാക്കു ന്നു. നമ്മുടെ ചിന്താപദ്ധതി കാഴ്ച്ചപ്പാടിനെ സ്വാധീനിക്കുന്നു. എന്നാൽ നമ്മുടെ കാഴ്ച്ചപ്പാട് വസ്തുക്കളെ നിയന്ത്രിക്കുകയും അവയുടെ ഗതി നിശ്ചയിക്കു കയും ചെയ്യുന്നു എന്നത് യുക്തമല്ല.

യുക്തിയും ശാസ്ത്രവും അവരുടെ കണ്ണുകളും നിർദ്ദേശിക്കുന്നത് അംഗീ കരിക്കാൻ മടിക്കുന്നവർ ക്വാണ്ടം അവബോധത്തെ ദൈവം, വ്യാളി എന്നിവ യോടൊപ്പം പ്രതിഷ്ടിക്കുന്നത് കരണീയമായിരിക്കും. ഹവായ് യൂണിവേഴ്സിറ്റി യിലെ ഭൗതീകശാസ്ത്രം പ്രൊഫസർ വിക്ടർ. ജെ. സ്റ്റെൻഗറുടെ പഠനം.

Physics and Psychics: The search for a world beyond the senses (his article "The Spooks of Quantum Mechanics,. Not by design: The Origin of the Universe.

1. Robert Lanza, 1992. "The Wise Science." Oliver Lodge, 1920. Beyond Physics. London: Alana and Unwin.

2. Oliver Lodge, Continuity. The Presidential Address to the British Association for th Advancement of Science,
3. A. Einstein, B. Podolsky, and N. Rosen,. “Can the Quantum Mechanial Description of Physical Reality be considered complete ?” J.S.Bell,
4. David Bohm, “A Suggested interpreatation of quantum theory in terms of ‘Hidden Variables,’
5. Alain Aspect, Phillipe Grangier, and Roger Gerard,
6. “Experimental Realization of the Einstein-Podolsky-Rosen Gedanken experiment: A new violation of bell’s inequalities.” Gary Zukav, 1979. The Dancing Wu Lee Masters..
7. David N. Mermin, 1985. “Is The Moon There When Nobody Looks? Reality and Quantum Theory.”


# ഹോളിവുഡ്

നീൽ ഗാബ്ളർ എന്ന ജൂതൻ രചിച്ച “അവരുടേതായ സാമ്രാജ്യം : എങ്ങിനെയാണ് ജൂതൻമാർ ഹോളിവുഡിനെ കണ്ടുപിടിച്ചത് “ ( An Empire of their own; How the Jews Invented Hollywood ) എന്ന പുസ്തകം അധികം വിവരം നല്കുന്നു. പോരായ്മകളുണ്ടെങ്കിലും 1920, 30, 40 കളിൽ പ്രധാനമായും സൂക്കോർ, ലെമ്ലെ, ഫോക്സ്, കോഹൻ, വാർണർ സഹോദരൻമാർ എന്നിവർ ഹോളിവുഡിനെ കീഴടക്കിയത് എപ്രകാരം എന്ന് വിവരിക്കുന്നു. ജൂതൻമാർ അധികവും കിഴക്കൻ യൂറോപ്പിൽ നിന്നും വന്നവർ. അവർ അവരുടെ നിലനില്പ്പിനുവേണ്ടി അവരുടെ ജൂത ഭാര്യമാരെ വിട്ട് ആംഗ്ലോ സാക്സൻ, പ്രോട്ടസ്റ്റന്റ് ഭാര്യമാരെ കണ്ടെത്തി. ടെക്സെ മാർസ് പറയുന്നത് മാദ്ധ്യമങ്ങളേയും ഹോളിവുഡിനേയും ജൂത സയണിസ്റ്റുകൾ സ്വന്തമാക്കിയിരിക്കുയാണോ എന്ന ചോദ്യത്തിന് ഉത്തരം കർശനമായും “അതേ” എന്നാണ്. അവർ അതിനെ അഭിപ്രായ രൂപീകരണത്തിനും സയണിസത്തിന്റെ പ്രചാരണത്തിനും വേണ്ടി ഉപയോഗിക്കുന്നു എന്നും . വാർത്ത, ചലച്ചിത്രം, ടെലിവിഷൻ പരിപാടികൾ എന്നുവേണ്ട, കാർട്ടൂണുകൾ പോലും അതിനു വേണ്ടി ഉപയോഗിക്കപ്പെടുന്നു.

തന്റെ വാദം സ്ഥാപിക്കുന്നതിനു വേണ്ടി അദ്ദേഹം ജൂതന്മാരെത്തന്നെ ഉദ്ധരിക്കുന്നു. ലോസ് ഏഞ്ചലസ് ടൈംസിലെ കോളം എഴുത്തുകാരനും ടൈം മാഗസിൻ ൽ സ്ഥിരമായി എഴുതുന്നയാളുമായ ജൂതൻ "ജോയൽ സ്റ്റീൻ " 2008 ഡിസംബർ 19 ന് L.A. ടൈംസിൽ സ്റ്റീൻ എഴുതുന്നു "ഹോളിവുഡിനേയും മാദ്ധ്യമങ്ങളേയും ജൂതൻമാർ നിയന്ത്രിക്കുന്നില്ല എന്നും കരുതുന്നവർ ബുദ്ധി മാന്ദ്യം ഉള്ളവരാണ് " ജൂതൻമാർ മൊത്തമായും ഹോളിവുഡിനെ നിയന്ത്രിക്കുന്നു. സ്റ്റീൻ തന്റെ വാദം സ്ഥാപിക്കുന്നതിനായി പ്രധാന സ്ഥാപനങ്ങളുടെ നേതൃത്വം വെളിപ്പെടുത്തുന്നു. ഫോക്സ് ന്യൂസിന്റെ പ്രസിഡണ്ട് പീറ്റർ ചെർനിൻ, പാരമൗണ്ട് പിക്ചേർസിന്റെ അദ്ധ്യക്ഷൻ ബ്രാഡ് ഗ്രേ, വാൾട്ട് ഡിസ്നിയുടെ സിഇഒ-റോബർട്ട് ഐഗോർ , സോണി പിക്ചേർസിന്റെ അദ്ധ്യക്ഷൻ-മൈക്കൽ ലൈൻടൻ, വാർണർ ബ്രദേർസിന്റെ അദ്ധ്യക്ഷൻ-ബാരി മേയർ, സിബിഎസ് ന്റെ സിഇഒ-ലെസ്‌ലി മൂൺവെസ്, എംജിഎം ന്റെ അദ്ധ്യക്ഷൻ-ഹാരി സ്ലോവാൻ, എൻബിസി / യൂണിവേർസൽ സ്റ്റുഡിയോയുടെ സിഇഒ-ജെഫ് സുക്കോർ.

അഭിനേതാക്കളും മറ്റ് പ്രവർത്തകരും പ്രധാനമായും ജൂതൻമാർ തന്നെയാണ്. ബാർബറ സ്ട്രീസാൻഡ്, ഗ്വിനെത്ത് പാൽട്രൊ, ആഡം സാൻഡ്ലർ, ബെൻ സ്റ്റില്ലർ അഭിനേതാക്കളുടെ യൂണിയൻ മേധാവി അലൻ റോസൻ ബർഗ് എല്ലാം ജൂതൻമാർ.

സ്റ്റീൻ അഭിമാനത്തോടെ പറയുന്നു "അതേ ഞങ്ങൾ ഹോളിവുഡിനെ നിയന്ത്രിക്കുന്നു" ഇസ്രായേലിനു വേണ്ടി പ്രവർത്തിക്കുന്ന ജൂത ഭീകര സംഘടനയായ ADL-Anti Defamation League ന്റെ അദ്ധ്യക്ഷൻ "അബെ ഫോക്സ്മൻ " പറയുന്നത് അങ്ങിനെ സംഭവിച്ചുപോയതാണ് എന്നാണ്. ജൂതൻമാർ അമേരിക്കൻ മാദ്ധ്യമങ്ങളെ നിയന്ത്രിക്കുന്നില്ല എന്ന പറയുന്നത് അധിക്ഷേപമാണ് എന്നാണ് ഇസ്രായേലിലെ പ്രമുഖ ദിനപത്രമായ ഹാറെറ്റ്സ് ൽ ഷാഹർ ഐലൻ പറയുന്നത്. പ്രസിദ്ധനായ അഭിനേതാവ്, സാമ്പത്തിക വിദഗ്ദ്ധൻ, എഴുത്തുകാരൻ ബെൻ സ്റ്റീൻ എന്ന ജൂതനും പറയുന്നത് ജൂതൻമാർ തന്നെയാണ് ഹോളിവുഡിനെ നയിക്കുന്നത് എന്നാണ്.

ട്രിബ്യൂൺ കമ്പനിയുടെ ഉടമ ജൂത കോടീശ്വരൻ സാംസെൽ. ഇസ്രായേൽ, സയണിസം, ജൂതൻമാരെ ബാധിക്കുന്ന പ്രശ്നങ്ങൾ എന്നിവയ്ക്ക് ധാരാളം സഹായം നല്കുന്ന വ്യക്തി. അദ്ദേഹത്തിന്റെ പുരോഹിതൻ പറയുന്നു ബെൻ ഒരു സമർപ്പിതനായ സയണിസ്റ്റും ഇസ്രായേലിനെ അധികം സഹായിക്കുന്നവനും ആരാധനാലയത്തിലെ പ്രമുഖ വ്യക്തിത്വവും . ബെൻ ന്റെ പ്രിയപ്പെട്ട പത്ര പ്രവർത്തകർ ചാൾസ് കോഥാമർ, തോമസ് ഫ്രീഡ്മൻ, ഡേവിഡ് ബ്രൂക്സ് . ഇറാനെ ആക്രമിക്കുക. എന്നു വാദിച്ചവർ. ഇസ്രായലിന് കോടികൾ സഹായം നല്കണം എന്നു വാദിച്ച സയണിസ്റ്റുകൾ.

പ്രാദേശിക പത്രങ്ങൾ പോലും ഇന്ന് നൂറ് കണക്കിന് മൈലുകൾ അകലെ ജീവിക്കുന്ന സയണിസ്റ്റുകളുടെ ഉടമസ്ഥതയിലാണ്.

40 പ്രാദേശിക പത്രങ്ങൾ ന്യൂ ആർക്ക് സ്റ്റാർ ലെഡ്ജർ, ക്ലീവ്ലൻസ് പ്ലെയൻ ഡീലർ, പോർട്ട്ലൻഡ് ഓറിഗോനിയൻ, സെയ്ന്റ് ലൂയി ഗ്ലോബ് ഡെമോക്രാറ്റ് തുടങ്ങിയവയുടെ ഉടമസ്ഥത ജൂത സഹോദരമാരായ സാമുവൽ ഡോണൽഡ്, തിയോഡർ ന്യൂഹൗസ് എന്നിവരുടെ ഉടമസ്ഥതയിലുള്ള ന്യൂഹൗസ് എംപയിറിനാണ്, എന്ന വസ്തുത നഥാനിയേൽ കാപ്നർ ഉദാഹരണമായി ഉദ്ധരിക്കുന്നു. അവരുടെ തന്നെ പ്രസിദ്ധീകരണങ്ങളിൽ ചിലതാണ് ന്യൂയോർക്കർ, വോഗ്, ഗോൾഫ് ഡൈജസ്റ്റ്, ഗ്ലാമർ, ജന്റിൽമെൻസ് ക്വാർട്ടർ {GQ}, പരേയ്ഡ് മാഗസിൻ.

ജൂത അനുകൂല കാഴ്ച്ചപ്പാടുകൾ മാത്രം ജനങ്ങളിൽ എത്തുന്നു. മൊത്തമായും അറബ് രാജ്യങ്ങളെ ആക്രമിക്കുന്നതിന് ന്യായീകരണം നല്കുന്ന വിധത്തിൽ അതിനു പിന്നിൽ ജൂത സംഘടനകളും പറയുന്നത് കാലിഫോർണിയ സ്റ്റെയ്റ്റ് യൂണിവേഴ്സിറ്റിയിലെ ഡോക്ടർ കെവിൻ മക്ഡോണൽഡ്.

1978 ൽ തന്നെ ഇത്തരം വസ്തുതകൾ വെളിപ്പെടുത്തിയിരുന്നതാണ് ആൽഫ്രഡ് ലിലിയൻ താളിന്റെ പുസ്തകം “ദ സയണിസ്റ്റ് കണക്ഷൻ”

ആർതർ സ്ളൂസ്ബർഗറിന്റെ നിയന്ത്രണത്തിലുളളവയാണ് ന്യൂയോർക്ക് ടൈംസ്, ബോസ്റ്റൻ ഗ്ലോബ്, ലെക്സിങ്ങ്ടൻ ഡിസ്പാച്ച്, ഗെയ്ൻസ് വില്ലെസൺ, ഒകാല സ്റ്റാർ ബാനർ, ടസ്കലൂസ ന്യൂസ്, സ്പാർട്ടൻസ്ബർഗ് ഹെറാൾഡ് ജേർണൽ, സാൻത ബാർബറ ന്യൂസ് പ്രസ് ഇവ ഓരോന്നും ഡസൺ കണക്കിന് മറ്റ് മാധ്യമങ്ങളുടെ ഉടമസ്ഥാവകാശം ഉൾക്കൊള്ളുന്നു.

മിഡിൽ ഈസ്റ്റിൽ പ്രസിഡണ്ട് ബുഷിന്റെ ഇസ്രായേൽ അനുകൂല നയങ്ങളെ പിൻതാങ്ങിയതും ലബനോനിലേയും പാലസ്തീനിലേയും കൂട്ടക്കുരുതികൾക്ക് പിൻതുണ നല്കിയതും ഇവയൊക്കെത്തന്നെയാണ്.

സയണിസ്റ്റ് പ്രചാര വേല നയിക്കുന്നത് ടൈം മാഗസിൻ, ന്യൂസ് വീക്ക്, എൻബിസി, എബിസി, സിബിഎസ്, സി എൻ എൻ, ഫോക്സ് തുടങ്ങിയവ.

ലോവെ പിക്ചേർസിന്റെ സ്ഥാപകൻ മാർക്സ് ലോവെ , ലൂയി.ബി. മേയറും സാമുവൽ ഗോൾഡ്വിനും ചേർന്ന് എംജിഎം മെട്രോ ഗോൾഡ്വിൻ മേയർ . ബാർനി ബലാബൽ–പാരമൗണ്ട്, ഹാരി കോഹൻ–കൊളംബിയ പിക്ചേർസ് , വില്ല്യം ഫോക്സ്–ട്വെന്റിയത്ത് സെൻച്ചുറി ഫോക്സ്, ജാക്, സാമുവൽ, ആൽബർട്ട്, ഹാരി വാർണർ എന്നീ സഹോദരന്മാർ ചേർന്ന് വാർണർ ബ്രദേർസ് അവർ പോളണ്ടിൽ നിന്നും വന്നവർ. എംസിഎയുടെ അദ്ധ്യക്ഷൻ ല്യൂ വാസ്സർമൻന്റെ 100 ശതമാനം നിയന്ത്രണത്തിലാണ് യൂണിവേർസൽ പിക്ചേർസ്. അതിന്റെ പ്രസിഡണ്ട് സിഡ്നി ഷീൻബർഗ്, തോമസ് പൊള്ളാക്ക് ചലച്ചിത്ര വിഭാഗത്തിന്റെ തലവനും അവരുടെ വെളുത്ത തൊലിക്കാർക്കെതിരായ ഏറ്റവും പ്രസിദ്ധമായ സിനിമ Do The Right Thing

ക്രിസ്തുമതത്തിന് എതിരായ ഏറ്റവും പ്രസിദ്ധമായ സിനിമ The Last Temptation of Christ.

എം ജി എം – അലൻ ലാഡിന്റെ നിയന്ത്രണത്തിലാണ് . പാരാമൗണ്ട് പിക്ചേർസിന്റെ പ്രസിഡണ്ട് മെൽ ഹാരിസ്, അദ്ധ്യക്ഷൻ മാർട്ടിൻ ഡേവിഡ്, കമ്മ്യൂണിക്കേഷൻസ് ഡയറക്ടറായി ഡെബോറ റോസൻ.

ക്രി സ്ത്യൻ പേരുകളുടെ പിന്നിൽ ഒളിക്കുക എന്നത് ഒരു ജ്യൂത തന്ത്രമാണ് സാമുവൽ ഗോൾഡ്ഫിഷ് തന്റെ പേര് ഗോൾഡ്വിൻ എന്ന് മാറ്റി. സെസിൽ ബി ഡെമില്ലെ മരിക്കുന്നതു വരെയും കൃസ്ത്യൻ എന്ന് നടിച്ചിരുന്നു. മരണാനന്തരം ശുശ്രൂഷ ജ്യൂത പുരോഹിതന്മാർ നിർവഹിക്കുന്നതു വരെ അത് രഹസ്യമായിരുന്നു. മൂക്കിന്റെ രൂപം മാറ്റുന്നതും മറ്റൊരു തന്ത്രം.

| ക്രി സ്ത്യൻ നാമം | യഥാർത്ഥ ജൂത നാമം |
|---|---|
| വൂഡി അലൻ | അലൻ കോണിഗ്സ്ബർഗ് |
| ചാൾസ് ബ്രോൺസൺ | ചാൾസ് ബക്കിൻസ്കി |
| ജയ്മി ലീ കർട്ടിസിന്റെ | |
| പിതാവ് ടോണി കർട്ടിസ് | ബർണി ഷ്വാർട്ട്സ് |
| മൈക്കൽ ഡഗ്ളസിന്റെ പിതാവ് | |
| കിർക്ക് ഡഗ്ളസ് | ഇസഡോർ ഡെംസ്കി |
| ബോബ് ഡൈലൻ | റോബർട്ട് സിമ്മർമൻ |
| ലാരി കിങ്ങ് | ലാരി സീഗർ |
| മൈക്കൽ ലാൻഡൻ | മൈക്ക് ഓറോവിറ്റ്സ് |
| ജെറി ലൂയിസ് | ജോസഫ് ലെവിക്സ് |

കെവിൻ കോസ്റ്റ്നർ, ഹാരിസൺ ഫോർഡ്, റിച്ചർഡ് ഗെരെ, സ്റ്റീവൻ സീഗൾ , ഡസ്റ്റിൻ ഫോഫ്മൻ ബ്രൂസ് വില്ലിസ്, ഗോൾഡി ഹാൻ, പോൾ ന്യൂമൻ, റോബർട്ട് ഡി നീറോ എന്നിവർ ചില ഉദാഹരണങ്ങൾ മാത്രം.

ഹോളിവുഡ് സിനിമയുടെ പ്രധാന ഉദ്ദേശങ്ങളിൽ ഒന്ന് പ്രചാരണ വേല (Propaganda) തന്നെയാണ്. 1918 ൽ ജർമ്മൻ വിരുദ്ധ സിനിമ My Four Years in Germany യുദ്ധകാല പ്രചാരണ വേലക്കുവേണ്ടി നിർമ്മിക്കപ്പെട്ടതാണ്.

1914 ൽ കേണൽ ചാൾസ് ലിൻഡ്ബർഗ് പറഞ്ഞത് "ഈ രാജ്യത്ത് ജൂതൻമാർ ചലച്ചിത്ര , മാദ്ധ്യമ രംഗത്ത് പുലർത്തുന്ന അധികമായ സ്വാധീനതയാണ് അവരെ അപകടകാരികളാക്കുന്നത്" എന്നാണ്.

Die Hard എന്ന സിനിമയിൽ ബ്രൂസ് വില്ലിസ് , ജർമൻ ഭീകരവാദികളെ കശാപ്പ് ചെയ്തു വെളുത്ത തൊലിക്കാരോടുള്ള വിരോധം പ്രകടിപ്പിക്കുന്നു. ഇന്ത്യാന ജോൺസ് ൽ ഹാരിസൺ ഫോർഡ്, ജർമ്മൻകാരെ ജീവനോടെ ചുട്ടുകൊല്ലുന്നു.

1982 ലെ അക്കാഡമി അവാർഡുകളെക്കുറിച്ചുള്ള വിവരണം "ജൂതന്മാർ , ജൂതന്മാർക്ക് ജൂതന്മാരെ പുകഴ്ത്തുന്ന സിനിമകൾക്ക് അവാർഡ് നല്കുന്നു". അത്തരം മറ്റ് അവാർഡുകൾക്കും ഇത് ബാധകമാണ്.

1974 ലെ Play Boy Magazine ലെ അഭിമുഖത്തിൽ മർലൻ ബ്രൻഡോ പറയുന്നു എല്ലാ വർഗ്ഗങ്ങളും ഇകഴ്ത്തപ്പെടുന്ന സിനിമകൾ നിങ്ങൾ കണ്ടുകാണും. എന്നാൽ ജൂതന്മാരെ ഇകഴ്ത്തുന്ന സിനിമകൾ കാണുന്നതിന് സാദ്ധ്യമല്ല. അതു പ്രദർശിപ്പിക്കുന്നതിന് അവർ അനുവദിക്കുകയില്ല.

ജൂതന്മാരേയോ, ഇസ്രായേലിനേയോ, സയണിസത്തേയോ ഇകഴ്ത്തുന്ന സിനിമകൾ നിർമ്മിക്കുന്നതിന് സാധ്യമല്ല. ജൂതനായ പുരുഷൻ നല്ല കുട്ടിയും, സ്ത്രീ അമേരിക്കൻ ജൂത രാജകുമാരിയും, ജുത സംഗീതജ്ഞർ പ്രഗ്ത്ഭരും, എഴുത്തുകാർ വരദാനം ലഭിച്ചവരും, ചിത്രകാരന്മാർ നൈർമല്ല്യമുള്ളവരും, ഭിഷഗ്വരന്മാർ ബുദ്ധിമാന്മാരും, കോടീശ്വരന്മാർ ജീവകാരുണ്യമുള്ളവരും, ദീർഘദർശികളുമാണ്.

വാൾട്ട്ഡിസ്നിയുടെ ഉടമസ്ഥതയിലുള്ള ABC യുടെ പരിപാടി A New Kind of a Family സ്വവർഗഭോഗത്തെ പ്രോത്സാഹിപ്പിക്കുന്നു.

# ആത്മഹത്യ. ഭീകരവാദം. മരണവാഞ്ച– മനുഷ്യ മനസ്സിന്റെ ആഴങ്ങളിലേക്ക്

കൊലപാതകത്തിന്റെ മനശ്ശാസ്ത്രത്തിൽ വൈദഗ്ദ്ധ്യം നേടിയ, അമേരിക്കൻ സേനയിൽ നിന്നും വിരമിച്ച ഡേവിഡ് ഗ്രോസ്മൻ അദ്ദേഹത്തിന്റെ “”കൊലപാതകത്തെക്കുറിച്ച് :യുദ്ധത്തിലും സമൂഹത്തിലും കൊലപാതകം നടത്തുന്നതിനുവേണ്ട പരിശീലനം ലഭ്യമാക്കുന്നതിനുള്ള മാനസിക വ്യയം,”” എന്ന പുസ്തകത്തിൽ പറയുന്നു. സൈനികരെ കൂടുതൽ കൃത്യതയോടെയും കാര്യക്ഷമതയോടെയും എതിരാളിയെ നശിപ്പിക്കുന്നതിന് പരിശീലിപ്പിക്കുന്ന തന്ത്രങ്ങൾ വിനോദം, മാദ്ധ്യമം എന്നിവയിൽ കൃത്യമായി ഉൾക്കൊണ്ടുവരുന്നു. നമ്മൾ നമ്മുടെ കുഞ്ഞുങ്ങളെ കൊലപാതകികളാക്കുന്നതിന് പരിശീലിപ്പിക്കുകയോണോ.

ജയിലുകളും വൈദ്യശാസ്ത്രവും മരണ സംഖ്യ ഗണ്യമായ രീതിയിൽ കുറക്കുന്നതിന് സഹായമായിരുന്നില്ല എങ്കിൽ, 1940 ലെ വൈദ്യശാസ്ത്ര നിലവാരമായിരുന്നു നിലനിന്നിരുന്നത് എങ്കിൽ പത്ത് ഇരട്ടിയിലധികം ആൾക്കാർ ഏറ്റുമുട്ടലിൽ കൊല്ലപ്പെടുമായിരുന്നു.

വിനോദം എന്ന രീതിയിൽ അവതരിപ്പിക്കപ്പെടുന്ന സിനിമയിലെയും, ടെലിവിഷനിലെയും അതിലുപരി നിയന്ത്രണ വിധേയമായ വീഡിയോ ഗെയിമുകളിലെ അക്രമം സ്വാധീനിക്കുക തന്നെ ചെയ്യും. ഫൂട്ട്ബാൾ കളിയും. ഡ്രൈവിങ്ങും പഠിപ്പിക്കുന്നതിന് ഉപയോഗിക്കുന്ന SIMULATION പ്രയോജന കരമെന്നത് ഈ വാദത്തെ ന്യായീകരിക്കുന്നു. അപകട സമയത്ത്, വിമാനം പറപ്പിക്കുന്നതിന് ഇടക്ക് ലഭിക്കുന്ന ഒരു പ്രത്യേക നിർദ്ദേശത്തിന് പതർച്ചയെ മറികടന്ന്, പ്രത്യേക രീതിയിൽ പ്രതികരിക്കുന്നതിന് ഇത് വൈമാനികനെ സജ്ജനാക്കുന്നു. പാവ്ലോവിന്റെ ക്ലാസിക്കൽ കണ്ടീഷനിംഗ് ഉം സ്കിന്നറിന്റെ ഓപ്പറാന്റ് കണ്ടീഷനിംഗ് ഉം വ്യക്തമായും പ്രയോഗവത്കരിക്കപ്പെടുന്നു. അമേരിക്കയിൽ 20 ലക്ഷം ചെറുപ്പക്കാർ കഠാരയും തോക്കും മറ്റും കൈവശം വക്കുന്നു. അതിൽ ഒന്നര ലക്ഷത്തോളം സ്കൂൾ വിദ്യാർത്ഥികളാണ്. 100 മില്ല്യൻ ഡോളറിലധികം ( 400 കോടി രൂപ ) കളിത്തോക്ക് വാങ്ങുന്നതിനും മറ്റും ഉപയോഗിക്കപ്പെടുന്നു. നമ്മുടെ മൂല്ല്യങ്ങൾ വ്യക്തമായി പ്രകടിപ്പിച്ചില്ല എങ്കിൽ മാദ്ധ്യമങ്ങൾ അവരുടേത് അടിച്ചേൽപ്പിക്കുകതന്നെ ചെയ്യും.

<u>മരണവാർഞ്ച</u>

Auto Immune Response എന്നാൽ പുറത്തുനിന്നുള്ള രോഗാണുക്കളുടെ ആക്രമണത്തെ പ്രതിരോധിക്കുന്ന സംവിധാനം സ്വന്തം ശരീരത്തിനെ തന്നെ നശിപ്പിക്കുന്നതിന് വേണ്ടി ഉപയോഗിക്കപ്പെടുന്നതാണ്.

കൊലപാതകം , മരണവാഞ്ചയുടെ മറുവശമാണ്. മനോവിശ്ലേഷണത്തിന്റെ പിതാവ് സിഗ്മണ്ട് ഫ്രോയ്ഡ് പറഞ്ഞ , മനുഷ്യനിൽ അന്തർ ലീനമായിരിക്കുന്ന, രതിയും മരണവാഞ്ചയുമാണ്, പരസ്യങ്ങളിൽ അധികവും ഉപയോഗിക്കപ്പെട്ടു വരുന്നത്.

അലിസ്റ്റയിർ മക്കിന്റോഷ് അദ്ദേഹത്തിന്റെ "മണ്ണും മനസ്സും : മനുഷ്യരും വ്യവസായ ഭീമമാരും" എന്ന പ്രബന്ധത്തിൽ ഇതേക്കുറിച്ച് ആഴത്തിലുള്ള പഠനം നിരത്തുന്നു.

മനുഷ്യമനസ്സിനെ സ്വാധീനിക്കുന്നതിന് , രണ്ടാം ലോകമഹായുദ്ധത്തിൽ സ്വീകരിച്ച അതേ തന്ത്രങ്ങൾ ഉപയോഗിച്ച് മുന്നേറുന്ന പ്രസ്ഥാനമാണ് ആധുനിക വിപണന തന്ത്രം എന്നത്, വാൻസ് പക്കാർഡിന്റെ "ഗോപ്യമായ സ്വാധീനതകൾ" എന്ന പുസ്തകത്തെ അവലംബിച്ച് മക്കിന്റോഷ് വാദിക്കുന്നു.

മനുഷ്യമനസ്സിന്റെ ബലഹീനതകൾ മുതലെടുക്കുന്നതിനുവേണ്ടി മനസ്സിന്റെ കീഴ്ത്തട്ടിൽ അടിഞ്ഞുകിടക്കുന്ന ആവശ്യങ്ങളേയും ആഗ്രഹങ്ങളേയും വാഞ്ചകളേയും കുറിച്ച് അവർ ഗവേഷണം നടത്തിക്കൊണ്ടിരിക്കുന്നു.

ആധുനിക മനശ്ശാസ്ത്ര സങ്കേതങ്ങൾ ആത്യന്തികമായി മനുഷ്യനെ നിയന്ത്രിക്കുക എന്നതിലേക്ക് ഉപയോഗിക്കപ്പെടുന്നു. ബ്രിട്ടനിൽ പരസ്യത്തിന്റെ ചരിത്രത്തിൽ വളരെ പ്രമുഖ സ്ഥാനം നേടിയ "സിൽക്ക് കട്ട്"എന്ന സിഗററ്റിന്റെ പരസ്യത്തിനുവേണ്ടി ഉപയോഗിച്ച ആശയം വളരെ പ്രസക്തമാണ്. "ഒരു സിൽക്ക് കർട്ടനു പിന്നിൽ നിന്നു കളിക്കുന്ന സുന്ദരി" . കർട്ടൻ മുറിച്ച് ( cut ) അകത്തു ചെന്ന് കുളിച്ചുകൊണ്ടിരിക്കുന്ന സുന്ദരിയെ ബലാൽസംഗം ചെയ്യണം എന്ന ആഗ്രഹം അത് ജനിപ്പിക്കുന്നു.

ഒരിക്കലും പുകവലിച്ചിട്ടില്ലാത്ത ചെറുപ്പക്കാരികളും ഈ പരസ്യത്തിൽ അധികം ആകൃഷ്ടരായി. ശാരീരികമായ ബലാൽസംഗം ഒരു സ്ത്രീ ഇഷ്ടപ്പെടുന്നില്ല. എങ്കിലും മാനസികമായി അവർ അതിനെ താലോലിക്കുന്നു. ഉത്തരവാദിത്വം ഏറ്റെടുക്കേണ്ടതില്ലാതെ, കുറ്റബോധമില്ലാതെ അഗമ്യഗമനം . സിഗ്മണ്ട് ഫ്രോയ്ഡ് അതിനെ Rape Fantasy എന്നു വിളിക്കുന്നു.

ഇവിടെ യഥാർത്ഥമായി വില്ക്കപ്പെടുന്നത് പുകയിലയല്ല മറിച്ച് ലൈംഗികതയാണ്.

ഫ്രോയ്ഡ് അദ്ദേഹത്തിന്റെ "ഉല്ലാസ (Pleasure) സിദ്ധാന്തത്തിനുമപ്പുറം" എന്ന പ്രബന്ധത്തിൽ രതിവാഞ്ചയെക്കുറിച്ചും മരണവാഞ്ചയെക്കുറിച്ചും പ്രതിപാദിക്കുന്നു.

സൈദ്ധാന്തികമായും, ശരീരശാസ്ത്രപരമായും മരണവാഞ്ചയുടെ ലക്ഷ്യം തന്നെ ജീവനുള്ളവയെ മരണത്തിലേക്ക് കൂട്ടികൊണ്ട് പോവുക

എന്നുള്ളതാണ്. മനുഷ്യ ശരീരം തീവ്രമായ യാതനയെ പ്രത്യേകിച്ചും ശ്വാസതടസ്സം സൃഷ്ടിക്കുന്ന തരത്തിലുള്ളവയെ രതിമൂർച്ചയോട് ഉപമിക്കാവുന്ന ആനന്ദപ്രദമായ അനുഭവമെന്ന് കരുതുന്നതായി വിലയിരുത്തേണ്ടതുണ്ട്.

ക്രോയേഷ്യയിൽ, റെബ്രോ ഹോസ്പിറ്റൽ യൂണിവേഴ്സിറ്റിയിലെ സാഗ്റെഞ്ച് സ്കൂൾ ഓഫ് മെഡിസിനിലെ സുറാക്, ക്ലെയ്ൻ എന്നിവരുടെ പഠനം മരണവാഞ്ചക്ക് ശാരീരിക അടിസ്ഥാനമുണ്ടെന്നുള്ള വാദത്തെ ശരിവക്കുന്നു. ഫ്രോയ്ഡ് സൈദ്ധാന്തികമായി സമർത്ഥിച്ച കാര്യങ്ങൾ സുറാകും, ക്ലെയ്നും കോശത്തിന്റെ തലത്തിൽ ഉൾകൊണ്ടിരിക്കുന്ന സ്വയം നശീകരണ വ്യവസ്ഥയെ , മോളിക്യൂലാർ ബയോളജിയിലെ നിരീക്ഷണങ്ങളിലൂടെ സ്ഥാപിക്കുന്നു. മരണ വാഞ്ചയുടെ ശാരീരിക അടിസ്ഥാനം ഫ്രോയ്ഡ് കൃത്യമായും വ്യക്തമാക്കിയിരുന്നു എന്നത് പ്രത്യേകി ശ്രദ്ധ അർഹിക്കുന്നു. 1972–ൽ കോശ നശീകരണ നിയന്ത്രണ സംവിധാനത്തെ സൂചിപ്പിക്കുന്നതിന് കെർ, വില്ലി, ക്യൂറി എന്നിവർ "അപോപ്റ്റോസിസ്" എന്ന പദം പ്രയോഗിച്ചു. വളരെ ശ്രദ്ധ അർഹിക്കുന്ന കാര്യം, ഇവിടെ ശാരീരിക പ്രതികരണം എന്ന നിലയിൽ നശിപ്പിക്കപ്പെടുന്ന കോശത്തിനും ചുറ്റും നീരുവീക്കം ഉണ്ടാവുന്നില്ല എന്നതാണ്. അതായത് ശാരീരിക പ്രതിരോധവ്യവസ്ഥിതിയിൽ നിന്നും എന്തെങ്കിലും നിർദ്ദേശമില്ലാ തെ തന്നെ സ്വാഭാവികമായി അത് സംഭവിക്കുന്നു .

ആധുനിക സാങ്കേതിക വിദ്യയും നിലവിലിരിക്കുന്ന ഭരണ സംവിധാനങ്ങളും അബോധത്തിൽ ഉൾക്കൊണ്ടിരിക്കുന്ന അക്രമ വാസനയെ പരിപോഷിപ്പിക്കുന്നതിന് ഉത്തേജകമായി പ്രവർത്തിക്കുമ്പോൾ, മനുഷ്യൻ സ്വയം ഉന്മൂല നാശത്തിന് വഴിതെളിക്കുമോ എന്ന ചോദ്യം പ്രസക്തമാവുന്നു.

സാംസ്കാരിക ഔന്നത്യത്തിനു വേണ്ടി പ്രയോഗിക്കുന്ന എല്ലാവിധ യത്നങ്ങളും ആത്യന്തികമായി വ്യക്തിക്ക് സഹിക്കാവുന്നതിനും അപ്പുറത്തേക്ക് കാര്യങ്ങളെ കൊണ്ട് ചെന്ന് ചേർക്കുന്നു. വ്യക്തിയുടെ ആവശ്യങ്ങളും സമൂഹം വ്യക്തിയിൽ നിന്നും പ്രതീക്ഷിക്കുന്ന പെരുമാറ്റ രീതിയും തമ്മിൽ അധികം വൈരുദ്ധ്യം നിലനില്ക്കുന്നിടത്തോളം അത് തുടർന്നേ മതിയാവൂ.

## കൊക്കകോള – പെപ്സി – സി. ഐ. എ

1958 – മുതൽ കോടതിയുടെ പുനരുദ്ധാരണത്തിനു വേണ്ടി പ്രവരത്തിച്ചിര ുന്ന, പൗര സമിതിയുടെ സ്ഥാപകൻ, എല്ലാ തിങ്കളാഴ്ചയും ഷിക്കോഗോവിൽ ചാനൽ 21 രാത്രി 9 മണിക്ക് ബ്രോഡ്സൈഡ്സ് എന്ന ആഴ്ച്ചതോറും സംപ്രേ ഷണം ചെയ്തിരുന്ന കേബിൾ ടിവി പരിപാടിയുടെ നിർമ്മാതാവ്.

ഷെർമൻ. എച്ച്. സ്കോൾനിക് ( മരണം May 22, 2006 ) പറയുന്നു.

തുടക്കം മുതൽ കൊക്കകോളയിൽ കൊക്കെയ്ൻ അടങ്ങിയിരുന്നു. 20–ാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ നടന്നിരുന്ന കേസിനെക്കുറിച്ച് ഇപ്പോൾ ജനം മറന്നിരിക്കുന്നു. വർഷങ്ങളായി ഉദരസംബന്ധമായ അസുഖങ്ങൾ ചികിത്സിച്ചിരുന്ന ചില ഡോക്ടർമാർ കൊക്കൊകോള സിറപ്പ് ബെയ്സ് കലർന്ന മിശ്രിതം ചികത്സക്കായി ഉപയോഗിച്ചിരുന്നു. പെപ്സികോള, റോയൽ ക്രൗൺ കോള മറ്റെല്ലാ സമാനമായ കോളയുടേയും അടിസ്ഥാന ഘടകം ഒന്നുതന്നെ. വിലകൂടിയ ഡ്രാനോ എന്ന ടോയിലറ്റ് വൃത്തിയാക്കുന്ന ദ്രാവകം ലഭ്യമല്ലെങ്കിൽ കൊക്കക്കേള ഉപയോഗിക്കുന്നത് സമാനമായ ഫലം നൽകും.

സ്പോട്സ് താരങ്ങളേയും, സ്പീഡ് ബോട്ട് പായിക്കുന്നവരേയും ചേർത്ത് കൊക്കകോള ഊർജ്ജവർദ്ധിനി എന്ന മട്ടിൽ അവതരിപ്പിക്കുന്നു. ഡ്രാനോ മറ്റു സമാനമായ മിശ്രിതങ്ങൾക്കും സ്പോർട്സ് താരങ്ങളേയും സ്പീഡ് ബോട്ട് പായിക്കുന്നവരേയും പരസ്യമായി എന്തുകൊണ്ട് കൊടുക്കുന്നില്ല. കൊക്കകോളയുടെ രഹസ്യമിശ്രിതം തയ്യാർ ചെയ്യുന്ന സ്റ്റെപാൻ കെമിക്കൽ ഷിക്കാഗോയുടെ വടക്കേകരയിൽ നോർത്ത്ഫീൽഡിൽ സ്ഥിതിചെയ്യുന്നു. അതിന്റെ മേലുദ്യോഗസ്ഥൻമാരിൽ ഒരാൾ തന്നെ സമ്മതിച്ചതാണ് കോക്കിന്റെ ബെയ്സ് നിർമ്മാണത്തിനു വേണ്ടി കൊക്കോ ഇലകൾ പാകപ്പെടുത്തുമ്പോൾ ഉപോൽപ്പന്നമായി കൊക്കെയ്ൻ ഉണ്ടാവുന്നു എന്നും അത് മരുന്ന് നിർമ്മാതാക്കൾക്ക് വിൽക്കുന്നുണ്ട് എന്നും.

തുടക്കം മുതൽ കൊക്കകോള അമേരിക്കയെ ചാരപ്രവർത്തനങ്ങളിൽ സഹായിച്ചിരുന്നു. പുതിയ രാജ്യത്ത് പ്രവർത്തനം തുടങ്ങുമ്പോൾ അവർ ചാരൻമാരെ കമ്പനി ഉദ്യോഗസ്ഥൻമാരായി നിയമിച്ചിരുന്നു. കൊക്കെയ്ൻ അംശം മനുഷ്യരെ വിധേയരാക്കി.

1980 ൽ ഇറാൻ–കോൺട്ര കേസ് കൈകാര്യം ചെയ്തിരുന്ന അമേരിക്കൻ സെനറ്റ് സബ് കമ്മിറ്റി കൊക്കകോള – സി. ഐ. എ ബന്ധം കൈകാര്യം ചെയ്തിരുന്നു. നിക്കരാഗ്വയിൽ പ്രാദേശിക ഉദ്യോഗസ്ഥൻമാരായി സി.ഐ.എയുടെ പ്രവർത്തകരെയാണ് നിയോഗിച്ചിരുന്നത്. 1954 മുതൽ 1997 ൽ മരിക്കുന്നതുവരെ കോക്കിന്റെ നിഗൂഢമായ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകിയിരുന്നതിൽ പ്രധാനി റോബർട്ടോ ഗോവിസ്വേറ്റ എന്ന ക്യൂബക്കാരനായിരുന്നു. കോക്കിന്റെ നിർമ്മാണത്തിനുവേണ്ടി ഉപയോഗിക്കുന്ന കരിമ്പിന്റെ പ്രധാന കൃഷിക്കാർ ക്യൂബ ആയിരുന്നു. ഫിദൽ കാസ്ട്രോ കോളക്ക് എതിരെ തിരിഞ്ഞപ്പോൾ അദ്ദേഹത്തെ അട്ടിമറിക്കാനും വധിക്കുന്നതിനും ശ്രമിച്ചു. 1961 ൽ അതിന് ബേ ഓഫ് പിഗ്സ് ഓപ്പറേഷൻ എന്ന പേരും നൽകി. കോളയും സി. ഐ. എയും ചേർന്നുള്ള ശ്രമത്തിന് ടൈം – ലൈഫ് പ്രസിദ്ധീകരണ സാമ്രാജ്യത്തിന്റെ ഉടമയുടെ പത്നി ക്ലെയർ ബൂത്തെ ലൂസെയുടെ സഹായവും ലഭിച്ചു. 1959 മുതൽ സപാത പെട്രോളിയം, അത് സി. ഐ. എയുടെ ചാരവൃത്തിയുടെ മറയാണ്, വഴി ജോർജ്ജ് ഹെർബർട്ട് വാക്കർ ബുഷ് സി. ഐ. എ യോടൊപ്പം നിൽക്കുന്നു. ക്യൂബയിൽ പ്രത്യേക താൽപ്പര്യമുണ്ടായിരുന്ന മറ്റ് സാമ്രാജ്യത്വ സ്ഥാപനങ്ങളും ഒത്തുചേർന്നു. ബുഷ് പരാജയപ്പെട്ടുപോയ പ്രസ്തുത സംരംഭത്തെ സഹായിച്ചിരുന്നു . ഐൻനോവർ രൂപകല്പന ചെയ്തിരുന്ന റിച്ചർഡ് മിൽഹ്യൂസ് നിക്സൺ നേതൃത്വം നല്കിയിരുന്ന പ്രസ്തുത സംരംഭം പരാജയപ്പെട്ടപ്പോൾ

